# ഇന്ദുലെഖാ.



ഇംഗ്ലീഷ നൊവൽ മാതിരിയിൽ

എഴുതപ്പെട്ടിട്ടുള്ള

ഒരു

# കഥ.








**1889.**



കൊഴിക്കൊട

സ്പെക്ടെട്ടർ അച്ചുകൂടത്തിൽ

അച്ചടിച്ചത.

# പീഠിക.

---

1886 ഒടുവിൽ കൊഴിക്കൊട വിട്ട മുതൽ ഞാൻ ഇംക്ലീഷ നൊവൽ പുസ്തകങ്ങൾ അധികമായി വായിപ്പാൻ തുടങ്ങി. ഗവൎമ്മെണ്ട ഉദ്യൊഗമൂലമായ പ്രവൃത്തി ഇല്ലാതെ വീട്ടിൽ സ്വസ്ഥമായി ഇരിക്കുന്ന എല്ലാ സമയത്തും നൊവൽ വായനകൊണ്ടു തന്നെ കാലക്ഷെപമായി. ഇത നിമിത്തം സാധാരണ ഞാനുമായി സംസാരിച്ച വിനൊദിച്ച സമയം കഴിക്കുന്ന എന്റെ ചില പ്രിയപ്പെട്ട ആളുകൾക്ക കുറെ കുണ്ഠിതം ഉണ്ടായതായി കാണപ്പെട്ടു. അതകൊണ്ട ഞാൻ നൊവൽ വായനയെ ഒട്ടും ചുരുക്കിയില്ലെങ്കിലും ഇവരുടെ പരിഭവം വെറെ വല്ല വിധത്തിലും തീൎക്കാൻ കഴിയുമൊ എന്ന ശ്രമിച്ചു. ആ ശ്രമങ്ങളിൽ ഒന്ന ചില നൊവൽ ബുക്ക വായിച്ച കഥയുടെ സാരം ഇവരെ മലയാളത്തിൽ തൎജ്ജമ ചെയ്തു ധരിപ്പിക്കുന്നതായിരുന്നു. രണ്ട മൂന്ന നൊവൽ ബുക്കുകൾ അവിടവിടെ ഇങ്ങിനെ തൎജ്ജമ ചെയ്തു പറഞ്ഞ കെട്ടതിൽ ഇവര അത്ര രസിച്ചതായി കാണപ്പെട്ടില്ല. ഒടുവിൽ ദൈവഗത്യാ ലൊൎഡ ബീക്കൻസ്ഫീൽഡ ഉണ്ടാക്കിയ "ഹെൻറിയിട്ട ടെംപൾ" എന്ന നൊവൽ ഇവരിൽ ഒരാൾക്ക വളരെ രസിച്ചു. അത മുതൽ ആ ആൾക്ക നൊവൽ വായിച്ച കെൾക്കാൻ ബഹുതാല്പൎയ്യം തുടങ്ങി ക്രമെണ കലശലായി തീൎന്നു. തൎജ്ജമ പറഞ്ഞ കെൾക്കെണമെന്നുള്ള തിരക്കിനാൽ എനിക്ക സ്വൈരമായി ഒരു ബുക്കും വായിപ്പാ

ൻ പലപ്പൊഴും നിവൃത്തിയില്ലാതെ ആയി വന്നു. ചിലപ്പൊൾ വല്ല "ലൊമ്പുക്കം" താനെ ഇരുന്ന വായിക്കുമ്പൊൾ കൂടി അത "നൊവൽ ആണ തൎജ്ജമ പറയണം" എന്ന പറഞ്ഞ ശാഠ്യം തുടങ്ങി. ഏതെങ്കിലും മുമ്പുണ്ടായിരുന്ന പരിഭവം തീൎക്കാൻ ശ്രമിച്ചത വലിയ തരക്കെടായി തീൎന്നു എന്ന എനിക്കതന്നെ തൊന്നി. ഒടുവിൽ ഞാൻ മെൽ പറഞ്ഞ ബീക്കൻസ്ഫീൽഡിന്റെ നൊവൽ ഒന്ന തൎജ്ജമചെയ്തു എഴുതി കൊടുക്കെണമെന്ന ആവശ്യപ്പെട്ടു-ഇതിന ഞാൻ ആദ്യത്തിൽ സമ്മതിച്ചു. പിന്നെ കുറെ തൎജ്ജമചെയ്തു നൊക്കിയപ്പൊൾ അങ്ങിനെ തൎജ്ജമചെയ്യുന്നത കെവലം നിഷ്പ്രയൊജനമാണെന്ന എനിക്ക തൊന്നി.

ഇംക്ലീഷ അറിഞ്ഞുകൂടാത്ത എന്റെ ഇഷ്ടജനങ്ങളെ ഒരു ഇംക്ലീഷനൊവൽ വായിച്ച തൎജ്ജമയാക്കി പറഞ്ഞ ഒരു വിധം ശരിയായി മനസ്സിലാക്കാൻ അത്ര പ്രയാസമുണ്ടെന്ന എനിക്ക തൊന്നുന്നില്ല. എന്നാൽ തൎജ്ജമയായി എഴുതി കഥയെ ശരിയായി ഇവരെ മനസ്സിലാക്കാൻ കെവലം അസാദ്ധ്യമാണ എന്ന ഞാൻ വിചാരിക്കുന്നു. തൎജ്ജമയായി എഴുതിയത വായിക്കുമ്പൊൾ ആ എഴുതിയത മാത്രമെ മനസ്സിലാകയുള്ളു-അതകൊണ്ട മതിയാകയില്ല. ഇംക്ലീഷിന്റെ ശരിയായ അൎത്ഥം അപ്പപ്പൊൾ തൎജ്ജമയായി പറഞ്ഞ മനസ്സിലാക്കുന്നതാണെങ്കിൽ ഓരൊ സംഗതി തൎജ്ജമചെയ്തു പറയുന്നതൊടുകൂടി അതിന്റെ വിവരണങ്ങൾ പലെ ഉപസംഗതികളെ കൊണ്ട ഉദാഹരിച്ചും വാക്കുകളുടെ ഉച്ചാരണഭെദങ്ങൾ കൊണ്ടും

ഭാവംകൊണ്ടുംമററും കഥയുടെ സാരം ഒരുവിധം ശരിയാ യി അറിയിപ്പാൻ സാധിക്കുന്നതാണ. അങ്ങിനെയുള്ള വി വരണങ്ങളും പരിഭാഷകളും ഉപസംഗതികളുംമററും നെ ർതജ്ജമയായി എഴുതുന്നതിൽ ചെയ്താൽ ആകപ്പാടെ ത ജ്ജമ വഷളായി വരുമെന്നുള്ളതിന സംശയമില്ലാത്തതാ കുന്നു. പിന്നെ ഇംക്ലീഷ നൊവൽ പുസ്തകങ്ങളിൽ ശൃംഗാ ര രസ പ്രധാനമായ ഘട്ടങ്ങൾ മലയാളഭാഷയിൽ നെ ർതജ്ജമയാക്കി എഴുതിയാൽ വളരെ ഭംഗി ഉണ്ടാകയില്ല. ഈ സംഗതികളെ എല്ലാംകൂടി ആലൊചിച്ച ഒരു നൊ വൽ ബുക്ക ഏകദെശം ഇംക്ലീഷ നൊവൽ ബുക്കുകളു ടെ മാതിരിയിൽ മലയാളത്തിൽ എഴുതാമെന്ന ഞാൻ നി ശ്ചയിച്ച എന്നെ ബുദ്ധിമുട്ടിച്ചാളൊട വാഗ്ദത്തം ചെ യ്തു. ഈ കരാർ ഉണ്ടായത കഴിഞ്ഞ ജനവരിയിലാണ. ഓരൊ സംഗതി പറഞ്ഞ ജൂൻ മാസം വരെ താമസി ച്ചു. പിന്നെ ബുദ്ധിമുട്ട നിവൃത്തി ഇല്ലാതെ ആയി. ജൂ ൻ 11-ാംനു-മുതൽ ഈ ബുക്ക ഞാൻ എഴുതി തുടങ്ങി-ആ ഗസ്ത 17-ാംനു- അവസാനിപ്പിച്ചു. ഇങ്ങിനെയാണ ഈ പുസ്തകത്തിന്റെ ഉത്ഭവത്തിന്നുള്ള കാരണം.

ഈ മാതിരി ഒരു ബുക്കിനെപ്പററി എന്റെ നാട്ടു കാർക്ക എന്ത അഭിപ്രായമുണ്ടാവുമൊ എന്ന ഞാൻ അ റിയുന്നില്ല. ഇംക്ലീഷ അറിവില്ലാത്തവർ ഈ മാതിരി യിലുള്ള കഥകൾ വായിച്ചിരിക്കാൻ എടയില്ല. ഈവക കഥകളെ ആദ്യമായി വായിക്കുമ്പൊൾ അതകളിൽ അ ഭിരുചി ഉണ്ടാവുമൊ എന്നും സംശയമാണ.

ഈ പുസ്തകം ഞാൻ എഴുതുന്ന കാലം ഇംക്ലീഷ

പരിജ്ഞാനമില്ലാത്ത എന്റെ ചില സ്നേഹിതന്മാർ എന്നൊട എന്ത സംഗതിയെ പറ്റിയാണ പുസ്തകം എഴുതുന്നത എന്ന ചൊദിച്ചിട്ടുണ്ടായിരുന്നു. ഇതിൽ ഒന്നാ രണ്ടാളൊട ഞാൻ സൂക്ഷ്മസ്ഥിതി പറഞ്ഞതിൽ അവൎക്ക എന്റെ ൟ ശ്രമം വളരെ രസിച്ചതായി എനിക്ക തൊന്നീട്ടില്ല- "ഇതെന്ത സാരം-ഇതിനാണ ഇത്ര ബുദ്ധിമുട്ടുന്നത- യഥാൎത്ഥത്തിൽ ഉണ്ടാവാത്ത ഒരു കഥ "എഴുതുന്നത കൊണ്ട എന്ത പ്രയൊജനം" എന്ന ഇതിൽ ഒരാൾ പറഞ്ഞതായി ഞാൻ അറിയും. എന്നാൽ ഇതിന്ന സമാധാനമായി എനിക്ക പറവാനുള്ളത ഒരു സംഗതി മാത്രമാണ. ലൊകത്തിൽ ഉള്ള പുസ്തകങ്ങളിൽ അധികവും കഥകളെ എഴുതീട്ടുള്ള പുസ്തകങ്ങളാണ. ഇതകളിൽ ചിലതിൽ ചരിത്രങ്ങൾ എന്ന പറയപ്പെടുന്നതും യഥാൎത്ഥത്തിൽ ഉണ്ടായതെന്ന വിശ്വസിക്കപ്പെടുന്നതും ആയ കഥകൾ അടങ്ങിയിരിക്കുന്നു. ഇത കഴിച്ചമറ്റെല്ലാ ബുക്കുകളിൽ കാണപ്പെടുന്ന കഥകൾ എല്ലാം യഥാൎത്ഥത്തിൽ നടന്നതാണെന്ന വിശ്വസിക്കപ്പെടാത്തതൊ സംശയിക്കപ്പെടുന്നതൊ ആയ കഥകളാകുന്നു.

എന്നാൽ സാധാരണയായി കഥകൾ വാസ്തവത്തിൽ നടന്നതായാലും അല്ലെങ്കിലും കഥകൾ പറഞ്ഞിട്ടുള്ളതിന്റെ ചാതുൎയ്യം പൊലെ മനുഷ്യൎക്ക രസിക്കുന്നതായിട്ടാണ കാണപ്പെടുന്നത.അല്ലെങ്കിൽ ഇത്ര അധികം പുസ്തകങ്ങൾ ൟ വിധം കഥകളെ കൊണ്ട ചമക്കപ്പെടുവാൻ സംഗതി ഉണ്ടാവുന്നതല്ല. കഥ വാസ്തവത്തിൽ നടന്നതൊ അല്ലയൊ എന്നുള്ള സൂക്ഷ്മവിചാരം, അറി

വുള്ളവർ ഈ വക ബുക്കുകളെ വായിക്കുമ്പോൾ ചെയ്യുന്നതെ ഇല്ല- കവനത്തിന്റെ ചാതുര്യ്യം കഥയുടെ ഭംഗി ഇതുകൾ മനുഷ്യരുടെ മനസ്സിനെ ലയിപ്പിക്കുന്നു. നല്ലഭംഗിയായി എഴുതീട്ടുള്ള ഒരു കഥയെ ബുദ്ധിക്കു രസികതയുമുള്ള ഒരുവൻ വായിക്കുമ്പോൾ ആ കഥ വാസ്തവത്തിൽ ഉണ്ടാവാത്ത ഒരു കഥയാണെന്നുള്ള പൂർണ്ണ ബോദ്ധ്യം അവന്റെ മനസ്സിന്നു എല്ലായ്പോഴും ഉണ്ടെങ്കിലും ആ കഥയിൽ കാണിച്ച സംഗതികൾ, അവകൾ വാസ്തവത്തിൽ ഉണ്ടായതായി അറിയുമ്പോൾ അവന്റെ മനസ്സിന്നു എന്തെല്ലാം ക്ഷോഭങ്ങളെ ഉണ്ടാക്കുമൊ ആ ക്ഷോഭങ്ങളെ തന്നെ നിശ്ചയമായി ഉണ്ടാക്കുമെന്നുള്ളതിന്നു സംശയമില്ല. എത്ര ഗംഭീരബുദ്ധികളായ വിദ്വാന്മാർ തങ്ങൾ വായിക്കുന്ന കഥ വാസ്തവത്തിൽ ഉണ്ടായതല്ലെന്നുള്ള ബോദ്ധ്യത്തോടു കൂടി തന്നെ ആ കഥകളിൽ ഓരോ ഘട്ടങ്ങൾ വായിക്കുമ്പോൾ ആ ഗ്രന്ഥകർത്താവിന്റെ പ്രയോഗ സാമർത്ഥ്യത്തിന്നനുസരിച്ചു രസിക്കുന്നു. ഈ വക പുസ്തകങ്ങളിൽ ചില ദുഃഖരസപ്രധാനമായ ഘട്ടങ്ങൾ വായിക്കുമ്പോൾ എത്ര യോഗ്യരായ മനുഷ്യർക്കു മനസ്സു വ്യസനിച്ചു കണ്ണിൽനിന്നു ജലം താനെ ഒഴുകിപോവുന്നു. ഹാസ്യരസ പ്രധാനമായ ഘട്ടങ്ങൾ വായിച്ചു എത്ര മനുഷ്യർ ഉറക്കെ ചിറിച്ചുപൊവുന്നു. ഇതെല്ലാം സാധാരണ അറിവുള്ളാളുകളുടെ ഇടയിൽ ദിവസംപ്രതി ഉണ്ടായി കാണുന്ന കാര്യ്യങ്ങളാണ. ഈ വക കഥകൾ ഭംഗിയായി എഴുതിയാൽ സാധാരണ മനുഷ്യന്റെ മനസ്സിനെ വിനോദിപ്പിക്കുവാ

നാം മനുഷ്യൎക്ക അറിവുണ്ടാകുവാനും വളരെ ഉപയൊഗമുള്ളതാണെന്ന ഞാൻ വിചാരിക്കുന്നു. അതകൊണ്ട കഥ വാസ്തവത്തിൽ നടക്കാത്തതാകയാൽ പ്രയൊജനമില്ലാത്തതാണെന്ന പറയുന്നത ശരിയല്ലെന്ന എനിക്ക തൊന്നുന്നു. ആ കഥ എഴുതിയ മാതിരി ഭംഗിയായിട്ടുണ്ടൊ എന്നമാത്രമാണ ആലൊചിച്ച നൊക്കെണ്ടത.

എന്റെ മറ്റൊരു സ്നെഹിതൻ ഇയ്യിടെ ഒരു ദിവസം ഞാൻ ൟ പുസ്തകത്തിന്റെ അച്ചടി പരിശൊധിച്ച കൊണ്ടിരിക്കുമ്പൊൾ ൟ ബുക്ക എന്ത സംഗതിയെപ്പറ്റിയാണ എന്ന എന്നൊട ചൊദിച്ചു. പുസ്തകം അടിച്ച തീൎന്നാൽ ഒരു പകൎപ്പ ഞാൻ അദ്ദെഹത്തിന്ന അയച്ച കൊടുക്കാമെന്നും അപ്പൊൾ സംഗതി മനസ്സിലാവുമെന്നും മാത്രം ഞാൻ മറുവടി പറഞ്ഞു. അതിന അദ്ദെഹം എന്നൊട മറുവടി പറഞ്ഞ വാക്കുകൾ തന്നെ ഇവിടെ ചെൎക്കുന്നു.

"സയൻസ്സ് എന്ന പറയപ്പെടുന്ന ഇംക്ലീഷ ശാ
"സ്ത്രവിദ്യകളെ കുറിച്ചാണ ൟ പുസ്തകം എഴുതുന്ന
"ത എങ്കിൽ കൊള്ളാം. അല്ലാതെ മറ്റൊരു സം
"ഗതിയെപ്പറ്റിയും മലയാളത്തിൽ ഇപ്പൊൾ പു
"സ്തകങ്ങൾ ആവശ്യമില്ല"

ഞാൻ ൟ വാക്കുകൾ കെട്ട ആശ്ചൎയ്യപ്പെട്ടു.

സാധാരണ ൟ കാലങ്ങളിൽ നടക്കുന്ന മാതിരിയുള്ള സംഗതികളെ മാത്രം കാണിച്ചും ആശ്ചൎയ്യകരമായ യാതൊരു അവസ്ഥകളെയും കാണിക്കാതെയും ഒരു കഥ എഴുതിയാൽ അത എങ്ങിനെ ആളുകൾക്ക രസിക്കും

എന്ന ൦രം പുസ്തകം എഴുതുന്ന കാലത്ത മററു ചിലർ എ ന്നൊട ചൊദിച്ചിട്ടുണ്ട- അതിന ഞാൻ അവരൊട മറു വടി പറഞ്ഞെത—എണ്ണച്ചായ ചിത്രങ്ങൾ യൂറൊപ്പിൽ എ ഴുതുന്ന മാതിരി ൦രം ദിക്കിൽ കണ്ട രസിച്ചു തുടങ്ങിയതിന മുമ്പ, ഉണ്ടാവാൻ പാടില്ലാത്ത വിധമുള്ള ആകൃതിയിൽ എഴുതീട്ടുള്ള നരസിംഹമൂൎത്തിയുടെ ചിത്രം, വെട്ടുകൊാരു മകൻെറ ചിത്രം, ചില വ്യാളമുഖ ചിത്രം, ശ്രീകൃഷ്ണൻ സാധാരണ രണ്ട കാൽ ഉള്ളവൎക്ക നില്ക്കാൻ ഒരു വിധ വും പാടില്ലാത്ത വിധം കാൽ പിണച്ചുവെച്ചു ഓടക്കുഴൽ ഊതുന്ന മാതിരി കാണിക്കുന്ന ചിത്രം, ആയിരം ഫണമു ള്ള അനന്തൻെറ ചിത്രം, വലിയ രാക്ഷസന്മാരുടെ ചി ത്രം ഇതുകളെ നിഴലും വെളിച്ചവും നിമ്നൊന്നത സ്വ ഭാവങ്ങളും സ്ഫുരിക്കപ്പെടാത്ത മാതിരിയിൽ രൂക്ഷങ്ങളാ യ ചായങ്ങൾ കൊണ്ട എഴുതിയത കണ്ട രസിച്ചു ആ വക എഴുത്തുകാൎക്ക പലെ വിധ സമ്മാനങ്ങൾ കൊടുത്തു വന്നിരുന്ന പലരും ഇപ്പൊൾ അതുകളിൽ വിരക്തിവ ന്ന മനുഷ്യൻെറയൊ മൃഗത്തിൻെറയൊ വെറെ വസ്തു ക്കളുടെയൊ സാധാരണ സ്വഭാവങ്ങൾ കാണിക്കുന്ന എ ണ്ണച്ചായ ചിത്രം, വെള്ളച്ചായ ചിത്രം ഇതുകളെ കുറിച്ചു കൌതുകപ്പെട്ടു എത്രണ്ട സൃഷ്ടിസ്വഭാവങ്ങൾക്ക ചിത്ര ങ്ങൾ ഒത്തുവരുന്നുവൊ അത്രണ്ട ആ ചിത്ര കൎത്താക്ക ന്മാരെ ബഹുമാനിച്ചു വരുന്നത കാണുന്നില്ലയൊ. അത പ്രകാരംതന്നെ കഥകൾ സ്വാഭാവികമായി ഉണ്ടാവാൻ പാടുള്ള വൃത്താന്തങ്ങളെകൊണ്ട തന്നെ ഭംഗിയായി ച മച്ചാൽ കാലക്രമെണ ആ വക കഥകളെ അസംഖ്യ

സംഗതികളെക്കൊണ്ട ചമക്കപ്പെട്ട പഴയ കഥകളെക്കാൾ രുചിക്കുമെന്നാകുന്നു.

എന്നാൽ ഞാൻ എഴുതിയ ഈ കഥ ഭംഗിയായിട്ടുണ്ടെന്ന ലെശംപൊലും എനിക്ക വിശ്വാസമില്ല. അങ്ങിനെ ഒരു വിശ്വാസം എനിക്ക വന്നിട്ടുണ്ടെന്ന മെൽ പറഞ്ഞ സംഗതികളാൽ എന്റെ വായനക്കാൎക്ക തൊന്നുന്നുണ്ടെങ്കിൽ അത എനിക്ക പരമ സങ്കടമാണ. ഈ മാതിരി കഥകൾ ഭംഗിയായി എഴുതുവാൻ യൊഗ്യത ഉള്ളവർ ശ്രദ്ധവെച്ച എഴുതിയാൽ വായിപ്പാൻ ആളുകൾക്ക രുചി ഉണ്ടാവുമെന്നാണ ഞാൻ പറയുന്നതിന്റെ സാരം.

ഈ പുസ്തകം എഴുതീട്ടുള്ളത ഞാൻ വീട്ടിൽ സാധാരണ സംസാരിക്കുന്ന മലയാള ഭാഷയിൽ ആകുന്നു. അല്പം സംസ്കൃതപരിജ്ഞാനം എനിക്ക ഉണ്ടെങ്കിലും പലെ സംസ്കൃത വാക്കുകളും മലയാള ഭാഷയിൽ നൊം മലയാളികൾ സംസാരിച്ച വരുമ്പൊൾ ഉപയൊഗിക്കുന്ന മാതിരിയിലാണ ഈ പുസ്തകത്തിൽ സാധാരണയായി ഞാൻഉപയൊഗിച്ചിട്ടുള്ളത. ദൃഷ്ടാന്തം "വ്യുല്പത്തി" എന്ന ശരിയായി സംസ്കൃതത്തിൽ ഉച്ചരിക്കെണ്ട പദത്തെ "വില്പത്തി" എന്നാണ സാധാരണ നൊം പറയാറ. അത ആ സാധാരണ മാതിരിയിൽ തന്നെയാണ ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്നത. ഇത പൊലെ പലെ വാക്കുകളെയും കാണാം. "പട്ട" "ധ്രുതഗതി" "ധ്രുതഗതിക്കാരൻ" "യൊഗ്യമായസഭ" ഈ വക പലെ പദങ്ങളും സമാസങ്ങളും സംസ്കൃതസിദ്ധമായ മാതിരിയിൽ അ

ല്ല. മലയാളത്തൊട ചെൎത്ത പറയുമ്പൊൾ ഉച്ചരിക്കു ന്നതും അൎത്ഥം ഗ്രഹിക്കുന്നതും. അത കൊണ്ട സാധാര ണ മലയാളഭാഷ സംസാരിക്കുമ്പൊൾ ൟ വക വാക്കു കളെ ഉച്ചരിക്കുന്ന പ്രകാരം തന്നെയാകുന്നു ൟ പുസ്തക ത്തിൽ ഉപയൊഗിച്ചിരിക്കുന്നത എന്ന മുൻകൂട്ടി എന്റെ വായനക്കാരെ ഗ്രഹിപ്പിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു. ഇത കൂടാതെ കൎത്തൃകൎമ്മക്രിയകളെയും അകൎമ്മക സക ൎമ്മക ക്രിയാപദങ്ങളെയും സാധാരണ സംസാരിക്കുമ്പൊ ൾ ഉപയൊഗിക്കുന്ന മാതിരിയിൽ തന്നെയാണ ൟ പു സ്തകത്തിൽ പലെടങ്ങളിലും ഉപയൊഗിച്ച വന്നിരിക്കു ന്നത എന്നുംകൂടി ഞാൻ ഇവിടെ പ്രസ്താവിക്കുന്നു. മല യാള വാചകങ്ങൾ മലയാളികൾ സംസാരിക്കുന്ന മാതിരി വിട്ട സംസ്കൃത ഗദ്യങ്ങളുടെ സ്വഭാവത്തിൽ പരിശുദ്ധമാ ക്കി എഴുതുവാൻ ഞാൻ ശ്രമിച്ചിട്ടില്ല.

ഇംക്ലീഷ അറിയുന്ന എന്റെ വായനക്കാര ൟ പുസ്തകം വായിക്കുന്നതിന്ന മുമ്പ ഇതിനെപറ്റി ഞാൻ ഡബ്ലിയൂ- ഡ്യൂമൎഗ്ഗ സായ്പ അവൎകൾക്ക ഇംക്ലീഷിൽ എഴുതീട്ടുള്ള ഒരു ചെറിയ കത്ത ഇതൊന്നിച്ച അച്ചടിപ്പി ച്ചിട്ടുള്ളതകൂടി വായിപ്പാൻ അപെക്ഷ. ൟ പുസ്തകത്തിൽ അടങ്ങിയ ചില സംഗതികളെപറ്റി ഉണ്ടായി വരാമെ ന്ന എനിക്ക ഊഹിപ്പാൻ കഴിഞ്ഞെടത്തൊളമുള്ള ആ ക്ഷെപങ്ങളെകുറിച്ച സമാധാനമായി എനിക്ക പറവാനു ള്ളത ഞാൻ ആ കത്തിൽ കാണിച്ചിട്ടുണ്ട.

ൟ പുസ്തകം അച്ചടിക്കുന്നതിൽ സ്പെക്ടെറ്റർ അ ച്ചുക്കൂടം സൂപ്രഡെണ്ട മിസ്ടർ കൊച്ചുകുഞ്ഞനാൽ എനി

ക്കു വളരെ ഉപകാരം ഉണ്ടായിട്ടുണ്ട. എഴുത്തിൽ ബദ്ധപ്പാട നിമിത്തം വന്നുപൊയിട്ടുള്ള തെററുകളെ ൟ പുസ്തകം അച്ചടിക്കുമ്പൊഠം അതാത സമയം ൟ സാമൎത്ഥ്യമുള്ള ചെറുപ്പക്കാരൻ എന്റെ അറിവിൽ കൊണ്ടുവന്നിട്ടുണ്ടെന്ന നന്ദിപൂൎവ്വം ഞാൻ ഇവിടെ പ്രസ്താവിക്കുന്നു.

പരപ്പനങ്ങാടി
1889 ഡിസെമ്പ്ര 9.

ഒ- ചന്തുമെനൊൻ



# സംഗ്രഹം.


| അദ്ധ്യായം | സംഗതി വിവരം | ഭാഗം. | |
|---|---|---|---|
| | | മുതൽ | വരെ |
| 1 | പ്രാരംഭം ... ... | 1 | 8 |
| 2 | ഇന്ദുലെഖാ ... ... ... | 9 | 64 |
| 3 | ഒരു കൊപിഷ്ഠന്റെ ശപഥം ... | 65 | 71 |
| 4 | ഒരു വിയൊഗം ... ... ... | 72 | 83 |
| 5 | പഞ്ചുമെനവന്റെ ക്രൊധം ... | 84 | 102 |
| 6 | പഞ്ചുമെനവന്റെ കുണ്ഠിതം . | 103 | 119 |
| 7 | മൂക്കില്ലാത്ത മനക്കൽ സൂരിനമ്പൂരിപ്പാട ... ... ... | 120 | 147 |
| 8 | മദ്രാശിയിൽ നിന്ന ഒരു ആഗമം. | 148 | 154 |
| 9 | നമ്പൂരിപ്പാട്ടിലെ ആഗമനവും മററും... ... ... ... | 155 | 171 |
| 10 | മദ്രാശിയിൽ നിന്ന ഒരു കത്ത . | 172 | 184 |
| 11 | നമ്പൂരിപ്പാട്ടിനെ പററി ജനങ്ങൾ സംസാരിച്ചത ... ... | 185 | 200 |
| 12 | നമ്പൂരിപ്പാട്ടും ഇന്ദുലെഖയുമായി ഒന്നാമതുണ്ടായ സംഭാഷണം ... ... ... | 201 | 256 |
| 13 | നമ്പൂരിപ്പാട്ടും ഇന്ദുലെഖയുമായുണ്ടായ രണ്ടാമത്തെ സംഭാഷണം ... ... ... ... | 257 | 288 |

| അദ്ധ്യായം | സംഗതി വിവരം | ഭാഗം. മുതൽ | ഭാഗം. വരെ |
|---|---|---|---|
| 14 | നമ്പൂരിപ്പാട്ടിലെ പരിണയം . | 289 | 306 |
| 15 | ഒരു ആപത്ത ... ... ... | 307 | 330 |
| 16 | മാധവന്റെ രാജ്യസഞ്ചാരം ... | 331 | 350 |
| 17 | മാധവനെ കണ്ടെത്തിയത ... | 351 | 384 |
| 18 | ഗൊവിന്ദപണിക്കരും മാധവനും ഗൊവിന്ദൻകുട്ടി മെനവനും കൂടി ഉണ്ടായ ഒരു സംഭാഷണം ... ... ... ... | 385 | 470 |
| 19 | മാധവന്റെ സഞ്ചാരകാലത്ത വീട്ടിൽ നടന്ന വാസ്തവങ്ങ ൾ ... ... ... | 471 | 491 |
| 20 | കഥയുടെ സമാപ്തി ... ... | 492 | 498 |




## ഈ കഥയിൽ മുഖ്യമായി പറയപ്പെടുന്ന ആളുകളുടെ പെരുകളും മുതലായവ.

---

1. പഞ്ചുമെനവൻ—ചെമ്പാഴിയൊട്ട പൂവള്ളി വീട്ടിലെ കാരണവൻ.
2. പഞ്ചുമെനവന്റെ അനുജൻ ശങ്കര മെനവൻ.
3. പഞ്ചുമെനവന്റെ നെരെ സൊദരിയുടെ മകൾ പാൎവ്വതി അമ്മ.
4. പാൎവ്വതി അമ്മയുടെ മകൻ മാധവൻ. ബി- എ- ബി- എൽ. 24 വയസ്സ.
5. പഞ്ചുമെനവന്റെ അമ്മയുടെ അമ്മയുടെ സൊദരിയുടെ മകളുടെ മകൾ കുമ്മിണിഅമ്മ.
6. കുമ്മിണി അമ്മയുടെ മകൻ ചാത്തരമെനൊൻ.
7. ടി- ടി- ഗൊപാലൻ.
8. ടി- മകൾ കല്യാണിക്കുട്ടി.
9. പഞ്ചുമെനവന്റെ ഭാൎയ്യ കുഞ്ഞിക്കുട്ടി അമ്മ.
10. ടി- മകൾ ലക്ഷ്മിക്കുട്ടിഅമ്മ.
11. ടി- മകൻ ഗൊവിന്ദൻകുട്ടിമെനവൻ.
12. ലക്ഷ്മിക്കുട്ടി അമ്മയുടെ മകൾ / പഞ്ചുമെനവന്റെ പൌത്രി } ഇന്ദുലെഖാ.
13. ഇന്ദുലെഖയുടെ അച്ഛൻ കിളിമാനൂർ രാജാവ സ്വൎഗ്ഗാരൊഹണമായ ശെഷം ലക്ഷ്മിക്കുട്ടി അമ്മയുടെ ഭൎത്താവായ കറുത്തെടത്ത കെശവൻ നമ്പൂരി.
14. മാധവന്റെ അച്ഛൻ ഗൊവിന്ദ പണിക്കര.
15. കുമ്മിണി അമ്മയുടെ ഭൎത്താവ ശീനുപട്ടര.

# ഇന്ദുലെഖാ

## ഒന്നാം അദ്ധ്യായം

### പ്രാരംഭം.

ചാത്തരമെനൊൻ—എന്താണ മാധവാ ഇങ്ങിനെ സാഹസമായി വാക്ക പറഞ്ഞത. ശ്ശി- ഒട്ടം നന്നായില്ലാ- അദ്ദെഹത്തിന്റെ മനസ്സപൊലെ ചെയ്യട്ടെ- കാരണവന്മാൎക്ക നൊം കീഴടങ്ങണ്ടെ- നിന്റെ വാക്ക കുറെ കവിഞ്ഞു പൊയി.

മാധവൻ—അശെഷം കവിഞ്ഞിട്ടില്ലാ- സിദ്ധാന്തം ആരും കാണിക്കരുത- അദ്ദെഹത്തിന്ന മനസ്സില്ലെങ്കിൽ ചെയ്യെണ്ട- ശിന്നനെ ഞാൻ ഒന്നിച്ച കൊണ്ടുപൊവുന്നു- അവനെ ഞാൻ പഠിപ്പിക്കും.

കുമ്മിണി അമ്മ—വെണ്ട കുട്ടാ, അവൻ എന്നെ പിരിഞ്ഞു പാൎക്കാൻ ആയില്ലാ- നീ ചാത്തരെയൊ ഗൊപാലനെയൊ കൊണ്ടുപൊയി പഠിപ്പിച്ചൊ- എതായാലും നിന്നൊട്ട കാരണവൎക്ക മുഷിഞ്ഞു- ഞങ്ങളൊട മുമ്പതന്നെ മുഷിഞ്ഞിട്ടാണെങ്കിലും നിന്നെ ഇതുവരെ അദ്ദെഹത്തിന്ന വളരെ താല്പൎയ്യമായിരുന്നു.

മാധവൻ—ശരി- ചാത്തര ജെഷ്ഠനെയും ഗൊപാലനെയും എനി ഇംക്ലീഷ പഠിപ്പിക്കാൻ കൊണ്ടുപൊയാൽ വിചിത്രം തന്നെ.

ഇങ്ങിനെ ഇവർ സംസാരിച്ചുകൊണ്ടു നില്ക്കുന്ന മ ദ്ധ്യെ ഒരു ഭൃത്യൻ ഓടിവന്നു മാധവനെ അമ്മാമൻ ശങ്ക രമെനൊൻ വിളിക്കുന്നു എന്നു പറഞ്ഞു. ഉടനെ മാധ വൻ അമ്മാമൻെറ മുറിയിലെക്കു പൊയി.

ഠരം കഥ എനിയും പരക്കുന്നതിന്നു മുമ്പു മാധവ ൻെറ അവസ്ഥയെ കുറിച്ചു സ്വല്പമായി ഇവിടെ പ്രസ്താ വിക്കെണ്ടി വന്നിരിക്കുന്നു.

മാധവൻെറ വയസ്സ്, പഞ്ചുമെനവനുമായുള്ള സം ബന്ധവിവരം, പാസ്സായ പരിക്ഷകളുടെ വിവരം, ഇത കളെപ്പററി പീഠികയിൽ പറഞ്ഞിട്ടുണ്ടെല്ലൊ. എനി ഇ യാളെക്കുറിച്ചു പറവാനുള്ളത ചുരുക്കത്തിൽ പറയാം.

മാധവൻ അതി ബുദ്ധിമാനും അതി കൊമളനും ആയ ഒരു യുവാവാകുന്നു. ഇയാളുടെ ബുദ്ധിസാമൎത്ഥ്യ ത്തിൻെറ വിശെഷതയെ ഇംക്ലീഷപഠിപ്പു തുടങ്ങിയ മു തൽ ബീ- എൽ- പാസ്സാവുന്നതവരെ സ്കൂളിൽ ഇയാൾ ക്കു ശ്ലാഘനീയമായി ക്രമെണ കഷ്മായി വന്ന ചെൻ കീൎത്തിതന്നെ സ്പഷ്ടമായും പൂൎത്തിയായും വെളിവാക്കി യിരുന്നു- ഒരു പരിക്ഷയിലെങ്കിലും മാധവൻ ഒന്നാമത പൊയ പ്രാവശ്യം ജയിക്കാതിരുന്നിട്ടില്ലാ- എഫ്- എ- ബീ- എൽ- ഇതുകൾ രണ്ടും ഒന്നാംക്ലാസ്സായിട്ടു ജയിച്ചു- ബി- എ- പരിക്ഷക്കും അന്ന്യഭാഷ സംസ്കൃതമായിരുന്നു- സംസ്കൃതത്തിൽ മാധവനു ഒന്നാന്തരം വില്പത്തി ഉണ്ടാ യി. ബി-എൽ- ഒന്നാം ക്ലാസ്സിൽ ഒന്നാമനായി ജയിച്ചു. ഇതു കൂടാതെ സ്കൂൾ വകയായ പലവകപരിക്ഷകളും പ ലപ്പൊഴും ജയിച്ചതിനാൽ മാധവനു പലെ സമ്മാനങ്ങ

ളും വിദ്യാഭിവൃദ്ധിക്ക നിയമപ്പെട്ടതിട്ടുള്ള പലെവക മാസ്സടികളും കിട്ടീട്ടുണ്ടായിരുന്നു- സ്കൂളിൽ മാധവനെ പഠിപ്പിച്ച എല്ലാ ഗുരുനാഥന്മാൎക്കും മാധവനെക്കാൾ സാമൎത്ഥ്യവും യൊഗ്യതയും ഉണ്ടായിട്ട അവരുടെ ശിഷ്യന്മാരിൽ ഒരുവനും ഒരിക്കലും ഉണ്ടായിട്ടില്ലെന്നുള്ളബൊദ്ധ്യമാണ ഉണ്ടായിരുന്നത.

ഠരം വിശെഷവിധിയായ ബുദ്ധിക്ക പാൎപ്പിടമായിരിപ്പാൻ തദനുരൂപമായി സൃഷ്ടിച്ചതൊ മാധവൻെറ ദെഹം എന്ന അയാളെ കണ്ടപരിചയമായ എവനും തൊന്നും. ഒരു പുരുഷൻെറ ഗുണദൊഷങ്ങളെ വിവരിക്കുന്നതിൽ അവൻെറ ശരീരസൌന്ദൎയ്യ വൎണ്ണന വിശെഷവിധിയായി ചെയ്യുന്നത സാധാരണ അനാവശ്യമാകുന്നു. ബുദ്ധി,സാമൎത്ഥ്യം,പഠിപ്പ,പൌരുഷം,വിനയാദി ഗുണങ്ങൾ ഇതുകളെപ്പററി പറഞ്ഞാൽ മതിയാവുന്നതാണ. എന്നാലും മാധവൻെറ ദെഹകാന്തിയെപ്പററി രണ്ടക്ഷരം ഇവിടെ പറയാതെ ഇരിക്കുന്നത ഠരം കഥയുടെ അവസ്ഥക്ക മതിയായില്ലെന്ന ഒരു സമയം എൻെറ വായനക്കാര അഭിപ്രായപ്പെട്ടെമൊ എന്ന ഞാൻ ശങ്കിക്കുന്നതിനാൽ ചുരുക്കിപ്പറയുന്നു.

ദെഹം തങ്കവൎണ്ണം-ദിനംപ്രതി ശരീരത്തിൻെറ ഗുണത്തിന്ന വെണ്ടി ആചരിച്ച വന്ന വ്യായാമങ്ങളാൽ ഠരം യൌവനകാലത്ത മാധവൻെറദെഹം അതിമനൊഹരമായിരുന്നു. അശെഷംതടിക്കാതെയും അശെഷംമെലിവ തൊന്നാതെയും സ്വൎണ്ണംകൊണ്ട വിശെഷമായി വാൎത്തവെച്ചതു പൊലെ തൊന്നും മാറിടം, കൈകൾ,

കാലുകൾ ഇതുകളെക്കണ്ടാൽ- ആൾ ദീഘം ധാരാളം ഉ ണ്ട- മാധവന്റെ ദെഹം അളന്ന നൊക്കെണമെങ്കിൽ അധികം പ്രയാസമില്ലാ- കാലുകളുടെ മുട്ടിന്നസമം നീള മുള്ളതും അതി ഭംഗിയുള്ളതും ആയ മാധവന്റെ കയ്യുമ കൊണ്ട മുട്ടൊളം കൃത്യമായി അളക്കാം- മാധവന്റെ മു ഖത്തിന്റെ കാന്തിയും പൌരുഷശ്രീയും ഓരൊ അവയ വങ്ങൾക്ക പ്രത്യെകം പ്രത്യെകം ഉള്ള ഒരു സൌന്ദൎയ്യവും ആകപ്പാടെ മാധവന്റെ മുഖവും ദെഹസ്വഭാവവുംകൂടി കാണുമ്പൊൾ ഉള്ള ഒരു ശൊഭയും അത്ഭുതപ്പെടത്തക്ക തന്നെ പറവാനുള്ളു. മാധവനെ പരിചയമുള്ള സകല യൂറൊപ്യന്മാരും വെറുംകാഴ്ചയിൽതന്നെ മാധവനെ അ തികൌതുകംതൊന്നി മാധവന്റെ ഇഷ്ടന്മാരായിതീൎന്നു.

ഇങ്ങിനെ ഒരു യൌവനാരംഭത്തിൽ തന്റെ ശരീ രവും കീൎത്തിയും അതി മനൊഹരമാണെന്ന സൎവ്വ ജന ങ്ങൾക്കും അഭിപ്രായം ഉള്ളത തനിക്ക വലിയ ഒരു ഭൂ ഷണമാണ- അത ഒരിക്കലും ഇല്ലായ്മ ചെയ്യരുതെന്നുള്ള വിചാരംകൊണ്ടൊ, അതല്ല സ്വാഭാവികമായ ബുദ്ധി ഗു ണംകൊണ്ടൊ എന്നറിഞ്ഞില്ലാ, മാധവൻ സാധാരണ യുവാക്കളിൽ ഒരു പതിനെട്ട വയസ്സു മുതൽ ക്രമമായി കല്യാണം ചെയ്തു ഗൃഹസ്ഥാശ്രമികളാവുന്നതിനിടയിൽ നിൎഭാഗ്യവശാൽ ചിലപ്പൊൾ കാണപ്പെടുന്ന ദുൎവ്യാപാ രങ്ങളിൽ ഒന്നും അശെഷം പ്രവെശിച്ചിട്ടില്ലെന്ന എന ക്ക ഉറപ്പായി പറയാം. അതുകൊണ്ട സ്വഭാവെനയുള്ള ദെഹകാന്തിയും മിടുക്കും പൌരുഷവും മാധവന്ന പൂൎണ്ണ യൌവനമായപ്പൊൾ കണ്ണെണ്ടതതന്നെ ആയിരുന്നു.

മാധവന ഇംക്ലീഷിൽ അതി നൈപുണ്യമുണ്ടായി രുന്നു എന്ന ഞാൻ എനി പറയെണ്ടതില്ലല്ലൊ- ലൊൻ ടെന്നിസ്സ, ക്രിക്കെററ, മുതലായ ഇംക്ലീഷ മാതിരി വ്യാ യാമവിനൊദങ്ങളിലും മാധവൻ അതി നിപുണനായി രുന്നു. നായാട്ടിൽ ചെറുപ്പം മുതൽക്കെ പരിശ്രമിച്ചിരു ന്നു. പക്ഷെ ഇത തന്റെ അച്ഛൻ ഗൊവിന്ദപ്പണിക്ക രിൽനിന്ന കിട്ടിയ ഒരു വാസനയായിരിക്കാം- അദ്ദെഹം വലിയ നായാട്ട ഭ്രാന്തനായിരുന്നു- നായാട്ടിൽ ഉള്ള സ ക്തി മാധവന വളരെ കലശലായിരുന്നു- രണ്ടു മൂന്നു വി ധം വിശെഷമായ തൊക്കുകൾ, രണ്ടു മൂന്ന പിസ്റ്റോൾ, റിവൊൾവർ, ഇതുകൾ താൻ പൊവുന്നെടത്ത എല്ലാം കൊണ്ടു നടക്കാറാണ- തന്റെ വിനൊദസുഖങ്ങൾ വെ റെ ഒരു വഴിയിൽ ഒട്ടുവിൽ തിരിഞ്ഞതവരെ ശിക്കാറിൽ തന്നെയാണ അധികവും മാധവൻ വിനൊദിച്ചിരുന്നത.

ഭൃത്യൻവന്ന വിളിച്ചതിനാൽ മാധവൻ തന്റെ അമ്മാമന്റെ അടുക്കെ ചെന്നുനിന്നു.

ശങ്കരമെനൊൻ—മാധവാ ഇത എന്ത കഥയാണ- വ യസ്സുകാലത്ത കാരണവരൊട എന്തെല്ലാം അധി ക്ഷെപമായ വാക്കുകളാണ നീ പറഞ്ഞത- അദ്ദെഹം നിന്നെ ഇംക്ലീഷ പഠിപ്പിച്ചതിന്റെ ഫലമൊ ഇത- എത്രദ്രവ്യം നിണക്കവെണ്ടി അദ്ദെഹം ചിലവുചെയ്തു.

മാധവൻ—അമ്മാമനും ഇങ്ങിനെ അഭിപ്രായപ്പെടുന്നത ഞങ്ങളുടെ നിർഭാഗ്യം! കാൎയ്യംപറയുമ്പൊൾ ഞാൻ അ ന്ന്യായമായി ആരെയും ഭയപ്പെട്ട പറയാതിരിക്കില്ല. എനിക്ക ഒരംവക ദുഷ്ടതകൾ കണ്ടുകൂടാ- വലിയമ്മാമ

ൻ ദെഹാദ്ധ്വാനംചെയ്തു സമ്പാദിച്ചതായ ഒരു കാശ
പൊലും ചിലവിടാൻ ഞാൻ ആവശ്യപ്പെട്ടിട്ടില്ലാ. പൂ
ൎവ്വന്മാർ സമ്പാദിച്ചതും നമ്മളുടെ അഭ്യുദയത്തിന്നും
ഗുണത്തിന്നുംവെണ്ടി അദ്ദെഹം കൈവശം വെച്ചിരി
ക്കുന്നതുമായ പണം നമ്മളുടെ ന്യായമായ ആവശ്യ
ങ്ങൾക്കവെണ്ടി ചിലവിടാനെ ഞാൻ പറഞ്ഞുള്ളു- ക
മ്മിണിയമ്മയും അവരുടെ സന്താനങ്ങളും ഇവിടത്തെ
ഭൃത്യന്മാരല്ലാ. അവരെ എന്താണ വലിയമ്മാമൻ ഇത്ര
നിൎദ്ദയമായിതള്ളിക്കളഞ്ഞിരിക്കുന്നത- അവരുടെ രണ്ട
മക്കളെ ഇംക്ലീഷ പഠിപ്പിച്ചില്ലാ- കല്യാണിക്കുട്ടിയെ
യും വെണ്ടുംപൊലെ ഒന്നും പഠിപ്പില്ലാ- എന്ത കഷ്ട
മാണ ഇദ്ദെഹം ചെയ്യുന്നത- ഇങ്ങിനെ ദുഷ്ടത കാട്ടാ
മൊ- എനി ആ ചെറിയ ശിന്നനെയും മൂരിക്കുട്ടനെ
പ്പൊലെ വളൎത്താനാണത്രെ ഭാവം- ഇതിന ഞാൻ
സമ്മതിക്കയില്ലാ- ഞാൻ അവനെ കൊണ്ടുപൊയി
പഠിപ്പിക്കും.

ശങ്കരമെനൊൻ—ശിക്ഷ-ശിക്ഷ- വിശെഷംതന്നെ! നീ
എന്തുകൊണ്ടാണ പഠിപ്പിക്കുന്നത- മാസത്തിൽ അ
ൻപത ഉറുപ്പികയല്ലെ നിണക്ക തരുന്നുള്ളു- നീ എ
ന്തുകൊണ്ട പഠിപ്പിക്കും- അമ്മാമന്റെ മുഷിച്ചൽ ഉ
ണ്ടായാൽ പലെ ദുൎഘടങ്ങളും ഉണ്ടായിവരാം- ക്ഷ
ണംപൊയി കാൽക്ക വീഴ.

"അമ്മാമന്റെ മുഷിച്ചൽ ഉണ്ടായാൽ പലെ ദു
ൎഘടങ്ങളും ഉണ്ടാവും" എന്ന പറഞ്ഞതിനെ കെട്ടതി
ൽ ഇന്ദുലെഖയെ കുറിച്ചാണ ഒന്നാമത മാധവൻ വിചാ

രിച്ചത- ആ വിചാരം ഉണ്ടായ ക്ഷണം മാധവന്റെ മുഖത്ത പ്രത്യക്ഷമായ ഒരു വികാരഭേദം ഉണ്ടായി- എങ്കിലും അത ക്ഷണെന അടക്കി, അറയിൽ അങ്ങൊട്ടും ഇങ്ങൊട്ടും നടന്നുംകൊണ്ട ലെശം മന്ദഹാസത്തൊടെ മാധവൻ മറുവടി പറഞ്ഞു.

മാധവൻ—അദ്ദെഹത്തിനെ ഞാൻ എന്താണ മുഷിപ്പിക്കുന്നത- ന്യായമായ വാക്കപറഞ്ഞാൽ അദ്ദെഹം എന്തിന മുഷിയണം- അദ്ദെഹത്തിന്റെ ന്യായമല്ലാത്ത മുഷിച്ചിലിന്മെൽ എനിക്ക ഭയമില്ലാ.

ശങ്കരമെനൊൻ—ഛീ- ഗുരുത്വക്കെട പറയല്ലാ.

മാധവൻ—എന്ത ഗുരുത്വക്കെട- എനിക്ക ഒരു വാക്കിന്റെ അൎത്ഥംതന്നെ അറിഞ്ഞുകൂടാ.

ശങ്കരമെനൊൻ— അത അറിയാത്തതാണ വിഷമം- അപ്പൃ! നീ കുറെ ഇംക്ലീഷ പഠിച്ച സമൎത്ഥനായി എന്ന വിചാരിച്ച നമ്മളുടെ സമ്പ്രദായവും നടപ്പും കളയല്ലാ- കുട്ടൻ ഊണകഴിഞ്ഞുവൊ.

മാധവൻ—ഇല്ലാ-എനിക്ക മനസ്സിന്ന വളരെ സുഖക്കെടതൊന്നി- അമ്മ പാൽക്കഞ്ഞിയും എടുത്ത വഴിയെ വന്നിരുന്നു.

അപ്പൊൾ പാൎവ്വതിഅമ്മ പാല്ക്കഞ്ഞി വെള്ളിക്കിണ്ണത്തിൽ കയ്യിൽ എടുത്തതൊടുകൂടി അകത്തെക്ക കടന്നു.

ശങ്കരമെനൊൻ—പാൎവ്വതീ കെട്ടില്ലെ കുട്ടൻ പറഞ്ഞതെല്ലാം.

പാൎവ്വതിഅമ്മ—കെട്ടു അശെഷം നന്നായില്ലാ.

മാധവൻ—പാല്കഞ്ഞി ഇങ്ങട്ടതരൂ.

രണ്ടിറക്ക പാല്കഞ്ഞി നിന്നെടത്ത നിന്നതന്നെ കുടിച്ച അമ്മയുടെ മുഖത്തനൊക്കി ചിറിച്ചുംകൊണ്ട.

മാധവൻ—അല്ലാ- അമ്മെക്കും എന്നൊട വിരൊധമായൊ?

പാൎവ്വതിഅമ്മ—പിന്നെയൊ- അതിനെന്താ സംശയം- ജെഷ്ഠനും അമ്മാമനും ഹിതമല്ലാത്തത എനിക്കും ഹിതമല്ലാ- ആട്ടെ നീ ഈ കഞ്ഞികുടിക്ക നെരം ഉച്ചയായി- എന്നിട്ട സംസാരിക്കാം. കുട്ടമ എന്തിനാണ എപ്പൊഴും ഇങ്ങിനെ ശുക്കി ഇടുന്നത, ഇങ്ങട്ട വരൂ- ഞാൻ കെട്ടിത്തരാം- കുട്ടമ പകുതിആയിരിക്കുന്നു.

മാധവൻ—അമ്മെ ശിന്നനെ ഇംക്ലീഷ പഠിപ്പിക്കെണ്ടത ആവശ്യമൊ അല്ലയൊ നിങ്ങൾ പറയിൻ.

പാൎവ്വതിഅമ്മ—അത നിന്റെ വലിയ അമ്മാമൻ നിശ്ചയിക്കെണ്ടതല്ലെ കുട്ടാ- എനിക്ക എന്തറിയാം. വലിയമ്മാമനല്ലെ നിന്നെ പഠിപ്പിച്ചത അദ്ദെഹം തന്നെ അവനെയും പഠിപ്പിക്കുമായിരിക്കും.

മാധവൻ—വലിയമ്മാമൻ പഠിപ്പിക്കാതിരുന്നാലൊ.

പാൎവ്വതിഅമ്മ—പഠിക്കെണ്ട.

മാധവൻ—അതിന ഞാൻ സമ്മതിക്കുകയില്ലാ.

പാൎവ്വതിഅമ്മ—കിണ്ണം ഇങ്ങൊട്ടതന്നെക്കൂ ഞാൻ പൊകുന്നു- ഉണ്ണാൻ വെഗം വരണെ.

---

## രണ്ടാം അദ്ധ്യായം.

### ഇന്ദുലെഖാ.

സുന്ദരികളായിട്ടുള്ള നായകിമാരെ വൎണ്ണിക്കുന്നതിലുള്ള സാമൎത്ഥ്യം ഒട്ടും എനിക്കില്ലെന്ന ൟ അദ്ധ്യായം എഴുതെണ്ടിവരുമെന്ന ഓൎത്തപ്പൊഠ എനിക്കുണ്ടായ ഭയം എന്നെ നല്ലവണ്ണം മനസ്സിലാക്കിയിരിക്കുന്നു- എന്നാലും നിവൃത്തിയില്ലല്ലൊ, കഴിയുമ്പൊലെ പറയുക എന്നെവരു. ഇന്ദുലെഖക്ക ൟ കഥ ആരംഭിക്കുന്നകാലം എകദെശം പതിനെട്ട വയസ്സ പ്രായമാണ- ഇവളുടെ സൌന്ദൎയ്യത്തെക്കുറിച്ച അവയവം പ്രതിവൎണ്ണിക്കുന്നതിനെക്കാഠ അധികം എളുപ്പം ആകപ്പാടെ ഇവളുടെ ആകൃതിയുടെ ഒരു ശൊഭയെക്കുറിച്ച മാത്രം അല്പം പറയുന്നതാണ. സൌന്ദൎയ്യം എന്നത ഇന്നതാണെന്നും ഇന്ന പ്രകാരമായാലാണെന്നും താനെ ഗുണിക്കപ്പെടുവാൻ സാദ്ധ്യമായ ഒരു ഗുണപദാൎത്ഥമല്ലാ. സൌന്ദൎയ്യം ഇന്ന പ്രകാരമായാലാണെന്ന മനസ്സുകൊണ്ട മുമ്പ തന്നെ തിൎച്ചയാക്കി വെപ്പാൻ പാടുള്ള ഒരു സാധനമല്ലാ. എത സ്ഥിതിയിലും എത വിധമുള്ള യൊജ്യതകളിലും ശരീരത്തിന്ന സൌന്ദൎയ്യമുണ്ടായി എന്ന വരാം. കറുപ്പനിറം സാധാരണ ശരീരവൎണ്ണത്തിന്ന സൌന്ദൎയ്യമില്ലാത്തതാണെന്ന പറയുന്നു. എന്നാൽ ചില സമയങ്ങളിൽ കറുപ്പനിറം വെറെ സാധനങ്ങളുമായുള്ള ചെൎച്ചയാലൊ മററ പ്രകാരത്തിലൊ ബഹു ശൊഭയൊടെ കാണപ്പെട്ടുന്നുണ്ട. ഇന്ദുലെഖ കറുത്തിട്ടാണെന്ന എന്റെ വായന

2*

ക്കാര ഇവിടെ ശങ്കിച്ച പൊവരുത. അതപ്രകാരം ത ന്നെ വെളുപ്പ അല്ലെങ്കിൽ സ്വൎണ്ണവൎണ്ണം ഇതകൾ ശ രീരവൎണ്ണത്തിന്ന ഭംഗിയുള്ളതാണെന്ന സാധാരണ ധ രിച്ച വരുന്നുണ്ട. എന്നാൽ ചിലപ്പൊൾ ൟ വൎണ്ണമാ യാലും ചില ശരീരത്തിന്ന ഭംഗിയില്ലെന്ന തൊന്നാം. എന്റെ അഭിപ്രായത്തിൽ- സൌന്ദൎയ്യം എന്നത ശൊ ഭാനിഷ്ഠമായ ഒരു സാധനമാണെന്നാകുന്നു. ശൊഭാ എ വിടെ തൊന്നുന്നുവൊ അവിടെ സൌന്ദൎയ്യമുണ്ട എന്ന പറയാം. ൟ ഇൻഡ്യാരാജ്യത്തുള്ള സംസ്കൃതഗ്രന്ഥങ്ങളി ൽ ഒരു സ്ത്രീയുടെ സൌന്ദൎയ്യവൎണ്ണനയിൽ കചങ്ങൾക്ക അതി കൃഷ്ണവൎണ്ണത്വവും- നെത്രങ്ങൾക്ക നീലാബ്ജ സദ ശതയും അതി വിശിഷ്ടമായ സൌന്ദൎയ്യ ലക്ഷണങ്ങളി ൽ മുഖ്യങ്ങളായി പറഞ്ഞ കാണുന്നു. ഇംക്ലീഷ കവിക ൾ ഒരു യുവതിടെ ലക്ഷണങ്ങളിൽ അവളുടെ തലമുടി യുടെ സ്വൎണ്ണവൎണ്ണത്വവും കണ്മിഴികൾക്ക മങ്ങിയ മാതി രി വെളുപ്പൊടുകൂടിയ ലഘുവായ നീല വൎണ്ണവും (അ ല്ലെങ്കിൽ പടുഭാഷയിൽ നമ്മൾ പറയുന്നതപൊലെ ശ്രു ദ്ധ പൂച്ചക്കണ്ണ) അവളുടെ സൌന്ദൎയ്യലക്ഷണങ്ങളാക്കി വൎണ്ണിച്ച വരുന്നു.

ഇവിടെ സംസ്കൃത കവികളുടെയും ഇംക്ലീഷ കവി കളുടെയും സിദ്ധാന്തങ്ങൾ രണ്ടും ശരിയാണെന്ന പല പ്പൊഴും എനിക്കതന്നെ തൊന്നീട്ടുണ്ട. കറുത്ത നിറത്തി ലുള്ള തലമുടി എങ്ങിനെ നമ്മളുടെ സ്ത്രീകൾക്ക ഭംഗി തൊന്നിക്കുന്നുവൊ അതപ്രകാരം തന്നെ സ്വൎണ്ണവൎണ്ണ മായ തലമുടി ചില യൂറൊപ്യൻ സ്ത്രീകൾക്ക ബഹുചെ

ച്ചയായും യൊജ്യതയായും എന്റെ കണ്ണിൽ കാണപ്പെ ട്ടിട്ടുണ്ട. കണ്മിഴികളും മെൽപറഞ്ഞ വൎണ്ണത്തിൽ ഉള്ള ത ചില യൂറൊപ്യൻ സ്ത്രീപുരുഷന്മാരിൽ എനിക്ക ബ ഹു ഭംഗിയും ജീവനും ഉള്ളതകളായി തൊന്നപ്പെട്ടിട്ടു ണ്ട. മെൽപറഞ്ഞ വിധം തലമുടിയും കണ്മിഴികളും ഉ ള്ള ചില യൂറൊപ്യൻ സ്ത്രീകളെ എന്റെ മനസ്സിന്ന അ തി സുന്ദരികളാണെന്ന ബൊദ്ധ്യപ്പെട്ടിട്ടുമുണ്ട.

പലെ അവയവങ്ങളുടെ യൊജ്യതകളിൽ നിന്നും വൎണ്ണങ്ങളിൽ നിന്നും ആകാരങ്ങളിൽ നിന്നും മനസ്സി ന്ന ഓരൊ പ്രത്യെക ദെഹങ്ങൾ കാണുമ്പൊൾ സൌ ന്ദൎയ്യം ഉണ്ടെന്നും ഇല്ലെന്നും തൊന്നാം. അതകൊണ്ട സാധാരണയായി ഒരു സ്ത്രീക്ക സൌന്ദൎയ്യം, ഇന്നിന്ന പ്ര കാരത്തിൽ അവയവങ്ങളും വൎണ്ണവും ആയാൽ ഉണ്ടാ വുമെന്ന മനസ്സുകൊണ്ട മുൻകൂട്ടി ഗണിച്ചുവെപ്പാൻ പാ ടില്ലാത്ത ഒരു സാധനമാണെന്ന ഞാൻ വിചാരിക്കുന്നു.

ചില സ്ത്രീകളെ ആപാദചൂഡം നൊക്കിയാൽ ഒര വയവത്തിന്നും പ്രത്യെക ദൊഷാരൊപണം ചെയ്യാൻ പാടുണ്ടാകയില്ലെങ്കിലും ആകപ്പാടെ നൊക്കിയാൽ മന സ്സിന്ന അശെഷം കൌതുകം തൊന്നാതെ വരാം. ചില സ്ത്രീകൾക്ക അവയവങ്ങൾ പ്രത്യെകമായി സൂക്ഷിച്ചു നൊ ക്കിയാൽ ധാരാളം ദൊഷം പറവാനുണ്ടായിരുന്നാലും ആകപ്പാടെ അവരെ കണ്ടാൽ കൌതുകം തൊന്നും. ഇങ്ങിനെ കൌതുകം ഉള്ള സ്ത്രീകളെ മലയാളഭാഷയി ൽ നല്ല ശ്രീയുള്ള സ്ത്രീകൾ എന്നുമാത്രമെ പറയാവു എ ന്ന ഞാൻ വിചാരിക്കുന്നു. എന്നാൽ ഒരു സ്ത്രീക്ക സൌ

ന്ദൎയ്യം ഉണ്ട, സുന്ദരി എന്ന ഞാൻ പറയെണമെങ്കിൽ അവളുടെ അംഗാവയവങ്ങാം പ്രഥമ ദൃഷ്ടത്തിലും പിന്നെ സാവധാനത്തിൽ സൂക്ഷിച്ച ആലൊചിച്ച നൊക്കിയാലും ഒരുപൊലെ അതി കൊമളമായി മനൊഹരങ്ങളായിരിക്കണം. പിന്നെ ആകപ്പാടെ സൎവ്വാവയവങ്ങളും ഒന്നായി ചെൎത്ത നൊക്കിയാൽ അതിയായുള്ള ഒരു ശൊഭ തൊന്നണം. കാണുന്ന ക്ഷണത്തിൽ മനസ്സിനെ എങ്ങിനെ മൊഹിപ്പിക്കുന്നുവൊ അതപൊലെ തന്നെ എല്ലായ്പ്പൊഴും എത്ര നെരമെങ്കിലും നൊക്കിയാലും മനസ്സിന്നു കണ്ടത പൊരെന്നുള്ള മൊഹം ഉണ്ടാക്കിച്ച കൊണ്ടെ ഇരിക്കണം. അങ്ങിനെയുള്ള സ്ത്രീയെ ഞാൻ സുന്ദരി എന്ന പറയും. ഇന്ദുലെഖാ അങ്ങിനെയുള്ള സ്ത്രീകളിൽ അഗ്രഗണ്യയായിരുന്നു.

ഇന്ദുലെഖയുടെ ദെഹത്തിന്റെ വൎണ്ണത്തെ കുറിച്ച ഞാൻ ഒന്നമാത്രം പറയാം. അരയിൽ നെമം ഉടുക്കുന്നക സവ തുണിയുടെ വക്കിനുള്ള പൊൻകസവകര മദ്ധ്യപ്രദെശത്ത പട്ടയുടെമാതിരി ആവരണമായി നിൽക്കുന്നത കസവാണെന്ന തിരിച്ച അറിയണമെങ്കിൽ കൈകൊണ്ടു തൊട്ട നൊക്കണം. ശരീരത്തിന്റെ വൎണ്ണം പൊൻ കസവിന്റെ സവൎണ്ണമാകയാൽ കസവ എവിടെ അവസാനിച്ചു, ശരീരം എവിടെ തുടങ്ങി, എന്ന കാഴ്ചയിൽ പറവാൻ ഒരുവനും കെവലം സാധിക്കയില്ല. കചങ്ങളുടെ നീലിമയും ദൈൎഘ്യവും നിബിഡതയും മാദ്ദവവും അതി മനൊഹരമെന്നെ പറവാനുള്ളു. അധരങ്ങാം ആ വൎണ്ണത്തിൽ പക്ഷെ യൂറൊപ്യൻ സ്ത്രീകാംക്കല്ലാതെ

കാണ്മാൻ കഴികയില്ല. നെത്രങ്ങളുടെ ദൈൎഘ്യവും ത്രിവൎണ്ണത്വവും അതുകളുടെ ഒരു ജീവനും അതുകളെക്കൊണ്ടു ചിലപ്പൊൾ ചെയ്യുന്ന ഓരൊ കടാക്ഷങ്ങളിൽ നിന്നു യുവാക്കളുടെ നെഞ്ഞിൽ വീഴുന്ന വഹ്നിയുടെ തൈക്ഷ്ണ്യവും കണ്ടു അനുഭവിച്ചവൎക്കു തന്നെ അറിവാൻ പാടുള്ളു. ഈ കാലം സ്തനങ്ങൾ കഠിന ഭാരങ്ങളാവാൻ സമീപിച്ചിരിക്കുന്നു എന്നുതന്നെ പറയാം. വൃത്തങ്ങളായി നിരന്തരങ്ങളായി പൊങ്ങിവരുന്ന ആ തങ്കക്കുടങ്ങളെ ഏതു യുവാവു കണ്ടു സഹിക്കും. ഈ അതി മനൊഹരിയായ ഇന്ദുലെഖയുടെ സൌന്ദൎയ്യത്തെ വൎണ്ണിപ്പാൻ ആരാൽ സാധിക്കും.

ഇന്ദുലെഖയുടെ സുവൎണ്ണ സദൃശമായ വൎണ്ണവും കുരുവിന്ദ സമങ്ങളായ രദനങ്ങളും വിദ്രുമം പൊലെ ചുവന്നു അധരങ്ങളും കരിങ്കുവലയങ്ങൾക്കു ദാസ്യം കൊടുത്ത നെത്രങ്ങളും ചെന്താമരപ്പൂവുപൊലെ ശൊഭയുള്ള ആ മുഖവും നീലകുന്തളങ്ങളും സ്തനഭാരവും അതികൃശമായ മദ്ധ്യവും മറ്റും ആകപ്പാടെ കാണുമ്പൊൾ പുരുഷന്മാരുടെ മനസ്സിന്നു ഉണ്ടായ ആനന്ദവും സന്തൊഷവും പരിതാപവും ഭ്രാന്തിയും ആസക്തിയും വ്യസനവും ഇന്ന പ്രകാരമാണെന്നു പറഞ്ഞറിയിപ്പാൻ എന്നാൽ അസാദ്ധ്യമാണെന്നു ഞാൻ തീൎച്ചയായി ഇവിടെ സമ്മതിക്കുന്നു.

ഈ രൂപഗുണത്തിന്നു യൊഗ്യമായ പഠിപ്പും സൌശീല്യാദി ഗുണങ്ങളും ഇവൾക്കുണ്ടായിരുന്നു. ഇന്ദുലെഖാ കിളിമാനൂർ ഒരു രാജാവവൎകളുടെ മകളായിരു

നു- ഇന്ദുലെഖക്ക രണ്ടര വയസ്സു പ്രായമായപ്പൊൾ രാജാവ സ്വൎഗ്ഗാരൊഹണമായി. ഏകദെശം മൂന്നുവയസ്സു പ്രായമായപ്പൊൾ തന്റെ വലിയച്ഛൻ പഞ്ചുമെനൊന്റെ ജെഷ്ഠപുത്രനും തന്റെ അമ്മാമനും ഇംക്ലിഷ, സംസ്കൃതം, സംഗീതം മുതലായ വിദ്യകളിൽ അതി നിപുണനും ഒരു ദിവാൻപെഷ്കാരുദ്യൊഗത്തിൽ എണ്ണൂറുറുപ്പിക ശമ്പളമായിരുന്ന ആളും ആയ കൊച്ചുകൃഷ്ണമെനൊൻ തന്റെ കൂടെ താൻ ഉദ്യൊഗം ചെയ്തിരുന്ന ദിക്കിൽ കൊണ്ടുപൊയി പതിനാറ വയസ്സുവരെ വിദ്യാഭ്യാസങ്ങൾ ചെയ്യിപ്പിച്ചു- ഇംക്ലീഷ നല്ലവണ്ണം പഠിപ്പിച്ചു-സംസ്കൃതത്തിൽ നാടകാലങ്കാരങ്ങൾവരെ പഠിപ്പിച്ചു. സംഗീതത്തിൽ പല്ലവി രാഗവിസ്താരംവരെ പാടാനും പിയാനൊ, ഫിഡിൽ, വീണ ഇതുകൾ വിശെഷമായി വായിപ്പാനും ആക്കിവെച്ചു. പിന്നെ ചില്ലറയായി സ്ത്രീകളെ യൂറൊപ്പിൽ അഭ്യസിപ്പിക്കുന്ന തുന്നൽ, ചിത്രം മുതലായതുകളിലും തന്റെ അതിമനൊഹരിയായ മരുമകൾക്ക പരിചയം വരുത്തി. ബിലാത്തിയിൽ ഒരു ഇംക്ലീഷസ്ത്രീയെ അഭ്യസിപ്പിക്കുന്ന വിധമുള്ള പഠിപ്പും അറിവുകളും സമ്പ്രദായങ്ങളും ഇന്ദുലെഖക്ക ഉണ്ടാക്കിവെക്കെണമെന്നുള്ള ആഗ്രഹം മഹാനും അതി ബുദ്ധിശാലിയും ആയിരുന്ന ആ കൊച്ചുകൃഷ്ണമെനൊന ഇന്ദുലെഖയുടെ ൧൬-ാംവയസ്സിലകത്ത സാധിപ്പാൻ കഴിയുന്നെടത്തൊളം സാധിച്ചു എന്നതന്നെ പറയാം. എന്നാൽ ഭാഗ്യം കെവലം ഒരെടത്തും സമ്പൂൎത്തിയായി എന്ന പറവാൻ മനുഷ്യന സാധിക്കയില്ലല്ലൊ. ഇന്ദുലെഖയുടെ

പതിനാറാമത്തെ വയസ്സ അവസാനിച്ചതൊടുകൂടി കൊച്ചുകൃഷ്ണമെനൊൻെറ കാലവും അവസാനിച്ചു. പിന്നെ വലിയച്ഛൻെറകൂടെ അമ്മയുടെ ഒന്നിച്ച വലിയച്ഛൻെറ പൂവരങ്ങിൽ എന്ന ഭവനത്തിൽ ആണ താമസം ആയ്ത.

ഇന്ദുലെഖയുടെ സ്വാഭാവികമായ ഗുണങ്ങളാലും തൻെറ പൌത്രിയായതിനാലും തൻെറ പ്രാണപ്രിയനായ മകന ഇന്ദുലെഖയിൽ ഉണ്ടായ സ്നെഹശക്തി ഓൎത്തും ഇന്ദുലെഖയുടെ വലിയച്ഛന ഇന്ദുലെഖയിൽ ഉള്ള സ്നെഹം ഇന്നപ്രകാരമായിരുന്നു എന്നും ഇത്ര ഉണ്ടായിരുന്നു എന്നും എനിക്ക എൻെറ വായനക്കാരെ പറഞ്ഞ മനസ്സിലാക്കാൻ പ്രയാസമാണ. ഇന്ദുലെഖക്ക താമസിപ്പാൻ പ്രത്യെകമായ ഒരു മാളികബങ്കളാവാണ ശട്ടംചെയ്തിരുന്നത. ആ ബങ്കളാവിലെ എല്ലാ മുറികളിലും ഇംഗ്ലീഷ മാതിരി സാമാനങ്ങളും മററും ഭംഗിയായി ശെഖരിച്ച വെച്ച ഇന്ദുലെഖയുടെ അഭീഷ്ടപ്രകാരം എല്ലാം ശട്ടംചെയ്യുവന്നു കൊച്ചുകൃഷ്ണമെനവൻെറ അകാലമരണത്താൽ ഇന്ദുലെഖക്ക ഒരുവിധത്തിലും ഒന്നിനും ഒരു ബുദ്ധിമുട്ട വന്നുകൂടാ എന്ന ഇന്ദുലെഖയുടെ വലിയച്ഛൻ ഉറപ്പായി നിശ്ചയിച്ചിരുന്നു.

ഇന്ദുലെഖയുടെ ദിനചൎയ്യകളും സമ്പ്രദായങ്ങളും സ്വഭാവവും അവളുടെ പഠിപ്പനിമിത്തവും തൻെറ അമ്മാമൻ മഹാനായ കൊച്ചു കൃഷ്ണമെനവൻെറ ബുദ്ധിശക്തിക്കനുസരിച്ച തനിക്ക കിട്ടിയ അറിവുകൾ നിമിത്തവും അതി രമണീയമായിരുന്നു എന്നെ പറവാനുള്ളു. ഇംഗ്ലീഷ പഠിച്ചതിനാൽ താൻ ഒരു മലയാള സ്ത്രീയാണെ

ന്നുള്ള നില ലേശം വിട്ടിട്ടില്ലാ. ഹിന്തുമതദ്വേഷമാകട്ടെ നിരീശ്വരമതമാകട്ടെ നിർഭാഗ്യവശാൽ ചിലപ്പോൾ ചില പഠിപ്പുള്ള ചെറുപ്പക്കാൎക്ക ഉണ്ടാകുന്നപോലെ സൎവ്വരിലും ഉള്ള ഒരു പുച്ഛരസമാവട്ടെ ഇന്ദുലേഖയെ കേവലം ബാധിച്ചിട്ടെ ഇല്ലാ. കുളികുറി, ഉടുപ്പൊട, സംസാരം- തൻെറ അമ്മ, മുത്തശ്ശി, വലിയച്ഛൻ, അമ്മാമൻ ഇവരിലുള്ള ഭക്തി, വിശ്വാസം, നാട്ടുകാര സമീപ വാസികളായി ഇംക്ലീഷ പഠിക്കാത്തുള്ള തൻെറ സഖികളിൽ ഉള്ള ചേൎച്ച, രാസക്യം, വിശേഷിച്ച പറയുന്ന വാക്കുകളിലും ചെയ്യുന്ന പ്രവൃത്തികളിലും പ്രത്യക്ഷമായി കാണപ്പെടാവുന്ന താഴ്മയും ഗൎവ്വില്ലായ്മയും ഇതുകളെ എല്ലാം കണ്ട ഇന്ദുലേഖയെ പരിചയമുള്ളവർ എല്ലായ്പൊഴും അത്ഭുതപ്പെട്ടിരുന്നു. ഇങ്ങിനെയാണ കുട്ടികളെ അഭ്യസിപ്പിച്ച വളൎത്തേണ്ടത എന്ന ബുദ്ധിയുള്ള എവരും പറയും. ഇന്ദുലേഖാ ആ മഹാനായ കൊച്ചുകൃഷ്ണമേനവൻെറ ഒരു കീൎത്തിലതയായിട്ടു തന്നെ തീൎന്നു.

ഇന്ദുലേഖയുടെ നെമത്തെ ആഭരണങ്ങൾ വളരെ ചുരുങ്ങിയ മാതിരിയാണ. ആഭരണങ്ങൾ അമ്മാമൻ കൊച്ചുകൃഷ്ണമേനോൻ കൊടുത്തതും അമ്മയുടെ വകയായി തൻെറ അച്ഛൻ കൊടുത്തത തനിക്ക കിട്ടിയതും വലിയച്ഛൻ കൊടുത്തതും കൂടി അനവധി ഉണ്ട. എന്നാൽ ഇന്ദുലേഖ ഈ ആഭരണങ്ങളിൽ അത്ര പ്രിയം ഉള്ള ഒരു കുട്ടിയല്ലായിരുന്നു. വിശേഷ ദിവസങ്ങളിൽ വല്ല ആഭരണങ്ങളും വിശേഷ വിധിയായി കെട്ടേണമെങ്കിൽ അമ്മയുടെയൊ മുത്തശ്ശിയുടെയൊ വലിയ

ച്ഛന്റെയൊ കഠിന നിൎബ്ബന്ധം വെണം. കാതിൽ കൊരത്തുള്ള തൊടകളും കഴുത്തിന്റെ മദ്ധ്യത്തിൽ ഉരുണ്ട ഒരു സ്വൎണ്ണനൂലിന്മെൽ ചെറിയ ഒരു പതക്കവും അതിന്നു ചുവടെ ഒരു പരന്ന സ്വൎണ്ണനൂലിന്മെൽ നല്ല വിലയുള്ള വൈരവും പച്ചരത്നവും ചുകപ്പു രത്നവും കൊണ്ട വെലചെയ്തു ഒരു പതക്കവും കൈകളിൽ തഞ്ചാവൂരിൽ കിഴക്കൻ സമ്പ്രദായത്തിൽ വെലചെയ്തു ഓരൊ പൂട്ടുവളയും കൈ വിരലുകളിൽ സ്വല്പം മൊതിരങ്ങളും മാത്രമാണ നെമം പെരുമാറുന്ന ആഭരണങ്ങൾ. എന്നാൽ ആഭരണങ്ങളിൽ അത്ര അധികം പ്രീതി ഇല്ലെങ്കിലും ഇന്ദുലെഖക്ക വസ്ത്രങ്ങളെ വളരെ താല്പൎയ്യമാണ. വിശെഷമായ എഴയും കസവും ഉള്ള ഒന്നരയും മെൽമുണ്ടും ദിവസം നിത്യ വെള്ളയായി കുളിക്കുമ്പൊഴും വൈകുന്നെരം മെൽ കഴുകുമ്പൊഴും തെയ്യാർ വെണം. കുചപ്രദെശങ്ങൾ എല്ലായ്പൊഴും ധവളമായ ഒരു കസവ മെൽമുണ്ടുകൊണ്ട മറച്ചിട്ടെ കാണാറുള്ളൂ. ഇങ്ങിനെയാണ നിയമമായുള്ള ഉടുപ്പു.

“ ഇന്ദുലെഖാ ” എന്ന പെര ഠം കഥയിലുള്ള മററ സ്ത്രീകളുടെ പെരുമായിനൊക്കുമ്പൊൾ പക്ഷെ കുറെ അയൊജ്യമായിരിക്കുന്നു എന്ന എന്റെ വായനക്കാര വിചാരിക്കുമായിരിക്കാം. പെര ഇങ്ങിനെ വിളിച്ച വന്നത കൊച്ചുകൃഷ്ണമെനവനാണ. കുട്ടിക്ക ജാതകത്തിൽ വെച്ച പെര മാധവി എന്നായിരുന്നു. എന്നാൽ കുട്ടിയുടെ അതി ലളിതമായ സ്വരൂപത്തിന്റെ അവസ്ഥക്ക ഇന്ദുലെഖാ എന്നപെർ വിളിക്കെണമെന്ന കൊച്ചുകൃഷ്ണമെ

നൊൻ നിശ്ചയിച്ച അങ്ങിനെ വിളിച്ച വന്നതാണ. എന്നാൽ ഇവളെ നമ്മുടെ ൟ കഥ തുടങ്ങുന്നകാലം മാധവീ എന്ന ഒരാൾ മാത്രം വിളിച്ചുവന്നു. അത മാധവനായിരുന്നു. ഇത്ര സുന്ദരനും രസികനും വിദ്വാനും സമൎത്ഥനും തന്റെവലിയച്ഛന്റെ മരുമകനും ആയ മാധവനും ഇന്ദുലെഖയുമായി അന്യൊന്യം സ്നെഹിക്കാതിരിപ്പാൻ നിവൃത്തിയില്ലെന്ന ഞാൻ പറയെണ്ടതില്ലല്ലൊ. ൟ കഥ തുടങ്ങുന്ന കാലത്ത ഇവര അന്യൊന്യം അന്തഃകരണ വിവാഹം കഴിച്ച വെച്ചിരിക്കുന്നു എന്നതന്നെ പറയാം.

പ്രകൃതം നിസൎഗ്ഗമധുരമാണെങ്കിലും ഇന്ദുലെഖയുടെ ഹിതത്തിന്നൊ ഇഷ്ടത്തിന്നൊ വിരൊധമായി പറവാൻ ആ വീട്ടിൽ ആൎക്കും ശക്തി ഉണ്ടായില്ലാ. ഇവളുടെ തന്റെടവും നിലയും ആ വിധമായിരുന്നു. എന്നാൽ ഇന്ദുലെഖയുടെ പ്രവൃത്തിയിലൊ ഇരിപ്പിലൊ ഒരാൾക്കും ഒരു ദൊഷം പറവാൻ ഉണ്ടായിരുന്നില്ലാ.

ൟ കഥ തുടങ്ങുന്നകാലത്ത ഇന്ദുലെഖയും മാധവനും അന്യൊന്യം അന്തഃകരണ വിവാഹം ചെയ്തുവെച്ചിരിക്കുന്നു എന്ന സമഷ്ടിയായി പറഞ്ഞാൽ മതിയാകുമൊ എന്ന ഞാൻ സംശയിക്കുന്നു. ഇവൎക്ക അന്യൊന്യം അനുരാഗം ഉണ്ടാവാതിരിപ്പാൻ പാടില്ലെന്ന എന്റെ വായനക്കാർ ഊഹിക്കും. എന്നാൽ ൟ സംഗതിയെ ഊഹിച്ച നിശ്ചയിപ്പാൻ വിടുന്നതിനെക്കാൾ ചുരുക്കത്തിൽ സ്പഷ്ടമായി ഇവിടെ പറയുന്നതാണ നല്ലത എന്ന ഞാൻ വിചാരിക്കുന്നു- അതകൊണ്ട അല്പം പൂൎവ്വകഥാപ്രസംഗം ചെയ്യുന്നു.

മഹാനായ കൊച്ചകൃഷ്ണമെനവൻ ഇന്ദുലെഖക്ക വിദ്യാഭ്യാസം മുഴുവനും കഴിച്ചശെഷം ഇന്ദുലെഖക്ക അനുരൂപനായ പുരുഷനെ യൊഗ്യരിൽനിന്ന അവൾ തന്നെ തിരഞ്ഞെടുക്കെണ്ടതാണ എന്നുള്ള അഭിപ്രായക്കാരനായിരുന്നു- എന്നാൽ ഈ ഘനപുരുഷൻ ഇതിനെകുറിച്ച അധികമായി ആരൊടും ഒന്നും സംസാരിച്ചിട്ടില്ലാ. പെണ്ണിന പത്ത പതിനൊന്ന വയസ്സായമുതൽ പലെ യൊഗ്യരായ ആളുകൾ എല്ലാം ഈ കാൎയ്യത്തിൽ കൊച്ചകൃഷ്ണമെനവൻ പെഷ്ക്കാരുടെ മനസ്സറിവാൻ ഉത്സാഹിച്ചിട്ടും സാധിച്ചിട്ടില്ല.

താൻ മരിക്കുന്നതിന്ന അല്പ ദിവസങ്ങൾ മുമ്പ കല്പനയിന്മെൽ ഇന്ദുലെഖയൊടുകൂടി അച്ഛനെ കാണ്മാൻ വന്നിരുന്ന സമയം ഒരു ദിവസം അച്ഛൻ പഞ്ചുമെനൊൻ തന്നൊട "ഇന്ദുലെഖക്ക വയസ്സ ൧൬-ൽ അധികമായല്ലൊ- നല്ല ഒരു സംബന്ധം തുടങ്ങിപ്പിക്കെണ്ടെ" എന്ന ചൊദിച്ചതിന്ന ഉത്തരമായി "ഇന്ദുലെഖയുടെ വിദ്യാ"ഭ്യാസങ്ങൾ മുഴുവനും ആയിട്ടില്ലെന്നും അത കഴിഞ്ഞ "ശെഷമെ ആ ആലൊചനതന്നെ ചെയ്യാൻ ആവശ്യ"മുള്ളു എന്നും വിദ്യാഭ്യാസംചെയ്തു ഇന്ദുലെഖയെ യൊഗ്യ"തയുള്ളവളാക്കിത്തീൎക്കെണ്ടുന്ന ഭാരമാണ തനിക്കുള്ളത "എന്നും ആ യൊഗ്യത അവൾക്കെത്തിയാൽ ഇന്ദുലെ"ഖതന്നെ പിന്നെ അവൾക്ക വെണ്ടതെല്ലാം യഥൊചി"തം പ്രവൃത്തിച്ചുകൊള്ളുമെന്നും" കൊച്ചകൃഷ്ണമെനവൻ പറഞ്ഞിട്ടുണ്ടായിരുന്നു. വൃദ്ധനായ പഞ്ചുമെനവന്ന ഈ ഉത്തരം നല്ലവണ്ണം മനസ്സിലായിട്ടും അത രസിച്ചിട്ടും

ഉണ്ടായിരുന്നില്ലെങ്കിലും മകനൊട താൻ പിന്നെ ഇതി നെകുറിച്ച ഒന്നും ചൊദിച്ചിട്ടെ ഇല്ല.

ഇന്ദുലെഖാ കൊച്ചു കൃഷ്ണമെനവന്റെ കൂടെ താമസിക്കുന്ന കാലവും മാധവനെ കൂടക്കൂടെ കാണാറുണ്ട. കൊച്ചു കൃഷ്ണമെനവന്ന മാധവനെ വളരെ ഇഷ്ടമായിരുന്നു- മാധവൻ അതി ബുദ്ധിമാനായ കുട്ടിയാണെന്ന പലപ്പൊഴും പലരൊടും അദ്ദെഹം സംഗതിവശാൽ പറയുന്നത ഇന്ദുലെഖാ തന്നെ കെട്ടിട്ടുണ്ട. എന്നാൽ അതിൽ അധികം ഒന്നും മാധവനെ കുറിച്ച അദ്ദെഹം പറയുന്നത കെട്ടിട്ടില്ല. അദ്ദെഹത്തിന്റെ മനസ്സിൽ മാധവൻ ഇന്ദുലെഖക്ക യൊഗ്യനാണെന്ന തീൎച്ചപ്പെടുത്തീട്ടുണ്ടായിരുന്നുവൊ ഇല്ലയൊ എന്ന ആൎക്കും നിശ്ചയ മുണ്ടായിരുന്നില്ലാ.

കൊച്ചുകൃഷ്ണമെനവന്റെ മരണശെഷം പൂവ്വരങ്ങിൽ താമസം തുടങ്ങിയ മുതൽ ഇന്ദുലെഖയും മാധവനും തമ്മിൽ വളരെ സ്നെഹമായിതീൎന്നു. മതിരാശിയിൽ നിന്ന വീട്ടിലെക്ക വരുന്ന സമയങ്ങളിൽ എല്ലാപ്പൊഴും രണ്ടുപെരും തമ്മിൽ സംസാരിച്ചും കളിച്ചും ചിറിച്ചും സമയം കഴിച്ചു- ഇങ്ങിനെ കുറെ ദിവസങ്ങൾ കഴിഞ്ഞപ്പൊഴെക്ക ഇന്ദുലെഖക്കും മാധവനും പരസ്പരം കുറെശ്ശ അനുരാഗം തുടങ്ങി- എന്നാൽ ഇത അന്യൊന്യം ലെശംപൊലും അറിയിച്ചില്ലാ. ഇന്ദുലെഖാ അക്കാലം കെവലം അറിയിക്കാഞ്ഞത മാധവന്റെ പഠിപ്പിന്ന വല്ല വിഘ്നവും അതിനാൽ വരരുത എന്ന വിചാരിച്ചിട്ടാണ. മാധവൻ അറിയിക്കാഞ്ഞത കുറെ ലജ്ജിച്ചിട്ടും പി

ന്നെ തനിക്ക ൟ കാൎയ്യം സാദ്ധ്യമാവാൻ പ്രയാസമുള്ള തായിരിക്കാമെന്ന ശങ്കിച്ചിട്ടും ആകുന്നു. അങ്ങിനെതൊ ന്നാൻ മാധവന നല്ല കാരണമുണ്ടായിരുന്നു- ഇന്ദുലെ ഖാ മലയാളത്തിൽ എങ്ങും പ്രസിദ്ധപ്പെട്ട ഒരു സ്ത്രീരത്ന മായിരുന്നു. മഹാരാജാക്കന്മാര മുതലായി പലരും ൟ കുട്ടിയെ കിട്ടെണമെന്ന ആഗ്രഹിക്കുന്നുണ്ടെന്നു കൂടക്കൂ ടെ പഞ്ചുമെനൊന വരുന്ന കത്തുകളാലും പൂൎവ്വരങ്ങി ലുംമററുംവെച്ച ഇതിനെപ്പററി ആളുകാം തമ്മിൽ ഉണ്ടാ വുന്ന പ്രസംഗങ്ങളാലും മാധവന നല്ലവണ്ണം അറിവു ണ്ട. ഇങ്ങിനെ ഇരിക്കെ അന്ന ഒരു സ്കൂാംകുട്ടിയായ താ ൻ ഇതിന മൊഹിക്കുന്നത വെറുതെ എന്ന മാധവന ചിലപ്പൊാം തൊന്നീട്ടുണ്ടായിരുന്നു- ആദ്യം ഉണ്ടായ വി ചാരം ഇങ്ങിനെ ആണെങ്കിലും ക്രമെണ ഇന്ദുലെഖയി ൽ മാധവന അനുരാഗം വൎദ്ധിച്ചുതന്നെവന്നു. മതിരാ ശിയിൽനിന്ന വീട്ടിൽവന്ന പാൎക്കുന്ന കാലത്ത പകൽ മുഴുവനും ഇന്ദുലെഖയുടെ കൂടത്തന്നെയാണ മാധവൻ എന്ന പറയാം. വല്ല പുസ്തകങ്ങാം വായിച്ചിട്ടും പാട്ട, പിയാനൊ, ചതുരംഗം മുതലായ്തുകൊണ്ട വിനൊദിച്ചും വൈകുന്നെരം പിരിയാറാവുമ്പൊാം പകൽ നെരം ശ രിയായി പന്ത്രണ്ട മണിക്കൂറ ഉണ്ടായില്ല എന്ന രണ്ടു പെൎക്കും ഒരു ദിവസവും തൊന്നാതിരുന്നിട്ടില്ല. ഇങ്ങി നെ കുറെകാലം മതിരാശിയിൽനിന്ന മാധവൻ വീട്ടി ൽവന്ന സമയങ്ങാം മുഴുവനും അന്യൊന്യം രസിച്ചും അഹങ്കരിച്ചും വിനൊദിച്ചും കഴിഞ്ഞു.

ഇന്ദുലെഖയും മാധവനും തമ്മിൽ ഉള്ള സംബന്ധ

സ്ഥിതികൊണ്ടും രൂപംകൊണ്ടും പഠിപ്പുകൊണ്ടും ഇവർ തമ്മിൽ ഇങ്ങിനെ സ്നേഹിച്ചുവന്നതിൽ അല്പം ചില ആളുകൾ ഒഴികെ ശേഷം എല്ലാവൎക്കും സന്തോഷമായിരുന്നു. എന്നാൽ ഇന്ദുലേഖയെ മാധവനു ഭാൎയ്യയായി കിട്ടുമൊ എന്നു പിന്നെയും ഒരു ശങ്ക എല്ലാവൎക്കും ഉണ്ടായി. മലയാളത്തിലെ സ്ഥിതി അറിയുന്ന ആൾക്ക ഈ ശങ്ക ഉണ്ടാവാതിരിപ്പാൻ പാടില്ലെല്ലൊ- തിരുവനന്തപുരത്ത പൊന്നുതമ്പുരാൻകൂടി ഇന്ദുലേഖയെ അമ്മച്ചിയാക്കികൊണ്ടുപൊകുവാൻ ആലൊചനയുണ്ടെന്നാണ ആ കാലത്ത പഞ്ചുമെനവന്റെ മുഖത്തിൽനിന്നു തന്നെ ചിലർ കെട്ടിട്ടുള്ളത. അപ്പൊൾ മെൽപറഞ്ഞ ശങ്ക ഉണ്ടായതിൽ അത്ഭുതമില്ലെല്ലൊ.

അങ്ങിനെയിരിക്കുമ്പൊൾ നമ്മുടെ കഥ തുടങ്ങുന്നതിന്ന കുറെ മുമ്പ മാധവൻ ബി- എൽ. പരീക്ഷക്ക പൊയി. പരീക്ഷ കഴിഞ്ഞു ഉടനെ വീട്ടിലെക്ക വന്നു. മുമ്പെത്തെ പ്രകാരം ഇന്ദുലെഖയുമായി കളിച്ചും വിനൊദിച്ചും ഇരുന്നു വെങ്കിലും ക്രമെണ മാധവനു ഇന്ദുലെഖയിൽ അനുരാഗം വൎദ്ധിച്ചു വൎദ്ധിച്ചു കലശലായി തീൎന്നു. "എന്ത പൊന്നു തമ്പുരാൻ" "എത രാജാവ" "എന്റെ ഇന്ദുലെഖാ എന്റെ ഭാൎയ്യ തന്നെ." "അങ്ങിനെയല്ലെങ്കിൽ പിന്നെ ഞാൻ ജീവിച്ചിരിക്കുകയില്ലാ." എന്നു മനസ്സിൽ ഉറച്ചു തുടങ്ങി. ഈ കാലത്ത ഇന്ദുലെഖയുടെ മനസ്സു എന്താണെന്നു അറിവാൻ മാധവനു അത്യാഗ്രഹം ഉണ്ടായിരുന്നു- ഇന്ദുലെഖക്ക മാധവനൊട അന്യൊന്യ, ഇണങ്ങുള്ളതിനെക്കാൾ, പക്ഷെ അധികം

അനുരാഗം ഉണ്ടായിരുന്നു വെങ്കിലും ഇന്ദുലെഖാ മാധവനൊട ഇതിനെക്കുറിച്ച്യ യാതൊരു പ്രകാരവും നടിച്ചി! ല്ലാ. കളി, ചിറി, പാട്ട മുതലായത കൂടെ എല്ലായ്പ്പൊഴും അതിൽ അധികം ഒന്നും ഇന്ദുലെഖയുടെ പ്രകൃതങ്ങളിൽനിന്ന മാധവന അറിവാൻ കഴിഞ്ഞില്ല. മാധവൻ അല്പം പ്രസരിപ്പുള്ള കുട്ടിയാകയാൽ മാധവന്റെ മനസ്സിന്റെ ചെഷ്ടകൾ ഇയ്യിടെ കുറെശ്ശ പുറത്തു കാണാറായി തുടങ്ങി. അതിനൊന്നും ഇന്ദുലെഖാ അശെഷം വിരൊധവും വിമുഖതയും ഭാവിക്കയില്ലാ. എങ്കിലും തന്റെ അനുരാഗ ചെഷ്ടകൾ എല്ലാം മാധവനിൽനിന്ന കെവലം മറച്ച്യ വെച്ചിരുന്നു.

അങ്ങിനെ ഇരിക്കുമ്പൊൾ ഒരു ദിവസം മാധവനും ഇന്ദുലെഖയും കൂടി ചതുരംഗം കളിച്ച്യ കൊണ്ടിരിക്കെ മാധവൻ താൻ വെക്കെണ്ട കരു കയ്യിൽ എടുത്ത ഇന്ദുലെഖയുടെ മുഖത്തെക്ക അസംഗതിയായി നൊക്കിക്കൊണ്ടു കളിക്കാതെ നിന്നു.

ഇന്ദുലെഖാ—എന്താണ കളിക്കാത്തത-കളിക്കരുതെ?

മാധവൻ—എനിക്ക കളിക്കാൻ ഇന്ന അത്ര രസം തൊന്നുന്നില്ല.

ഇന്ദുലെഖാ—ഇയ്യെടെ കളി കുറെ അമാന്തമായിരിക്കുന്നു- പക്ഷെ പരീക്ഷയുടെ കാൎയ്യം അറിയാത്ത സുഖക്കെട ആയിരിക്കാം- അതിനെക്കുറിച്ച ഇപ്പൊൾ വിചാരിച്ചിട്ട ഒരു സാദ്ധ്യവും ഇല്ലെല്ലൊ- മനസ്സിന വെറുതെ സുഖക്കെടുണ്ടാക്കരുതെ.

മാധവൻ—പരീക്ഷയുടെ കാൎയ്യം ഞാൻ വിചാരിച്ചിട്ടെ

ഇല്ല- മനസ്സിന സുഖക്കേട വരുത്താനും വരുത്താതിരിപ്പാനും കാരണങ്ങൾ ഉണ്ടായിരിക്കുമ്പൊഴും ആ കാരണങ്ങളെ ഇല്ലാശ്ശ ചെയ്യാൻ കഴിയാതിരിക്കുമ്പൊഴും ഒരുവന എങ്ങിനെ മനസ്സിനെ സ്വാധീനമാക്കി വെപ്പാൻ കഴിയും.

ഇന്ദുലെഖാ—മനസ്സിനെ സ്വാധീനമാക്കി വെക്കണം. അതാണ ഒരു പുരുഷന്റെ യൊഗ്യത.

മാധവൻ—സ്ത്രീയിന്റെ യൊഗ്യതയൊ.

ഇന്ദുലെഖാ—ഒരു സ്ത്രീ ഇപ്പൊൾ മനസ്സിന്ന സുഖക്കെടതൊന്നി കളിപ്പാൻ രസമില്ലെന്ന പറഞ്ഞില്ല- മാധവനല്ലെ കളിപ്പാൻ ഇന്ന അത്ര രസം തൊന്നുന്നില്ലെന്ന പറഞ്ഞത.

മാധവൻ—പക്ഷെ ഇന്ദുലെഖ മനസ്സിനെ സ്വാധീനമാക്കി വെച്ചിട്ടുണ്ടായിരിക്കാം.

ഇന്ദുലെഖാ—ഞാൻ അത പരിക്ഷിച്ചിട്ടില്ലാ. സ്വാധീനമല്ലാതെ തൊന്നുമ്പൊൾ അല്ലെ ഠരം പരിക്ഷ ചെയ്യെണ്ടത. സ്വാധീനമല്ലെന്ന ഇതുവരെ എനിക്കു തൊന്നീട്ടില്ല- അങ്ങിനെ തൊന്നാൻ സംഗതി ഉണ്ടായിട്ടില്ലാ.

മാധവൻ—മനസ്സിന്ന ഇച്ഛിക്കുന്നത സകലവും സാധിച്ചു കൊണ്ടിരിക്കുമ്പൊൾ മനസ്സു നിമിത്തം ഉപദ്രവം ഉണ്ടാവാൻ എടയില്ലാ. ഇന്ദുലെഖക്കു അങ്ങിനെ സകലവും സാധിച്ചു കൊണ്ടിരിക്കുന്നതിനാലായിരിക്കും മനസ്സിനെ പരിക്ഷിപ്പാൻ എടയാവാഞ്ഞത.

ഇന്ദുലെഖാ—എന്റെ മനസ്സു സാദ്ധ്യമല്ലാത്തതിൽ ആ

ഗ്രഹിക്കാറില്ലാ- ഇത എന്റെ മനസ്സിന്ന സ്വാതസ്സിദ്ധ മായ ഒരു ഗുണമാണെന്ന അറിഞ്ഞ ഞാൻ സന്തൊഷിക്കുന്നു. അതുകൊണ്ട മാധവൻ പറഞ്ഞത ശരി തന്നെ- എന്റെ മനസ്സ വ്യാപരിക്കുന്നതിൽ ഒന്നിലും എനിക്ക വ്യസനിപ്പാൻ എട ഉണ്ടായിട്ടില്ല.

മാ—അങ്ങിനെ എല്ലായ്പ്പൊഴും വരുമൊ- അങ്ങിനെ വന്നാൽതന്നെ അത മനസ്സിനെ സ്വാധീനമാക്കീട്ടല്ലെ.

ഇ—അല്ലാ,മനസ്സിനെ സ്വാധീനമാക്കെണമെങ്കിൽ അതിന വെറെ ചില സാധനങ്ങളെ ഉപയൊഗിച്ചിട്ട വെണം. ധൈൎയ്യം, ക്ഷമാ മുതലായ സാധനങ്ങളെ ഉപയൊഗിച്ചിട്ടവെണം മനസ്സിനെ സ്വാധീനമാക്കാൻ- അങ്ങിനെ ഉള്ള സാധനങ്ങളെ ഒന്നും ഉപയൊഗിക്കാതെ തന്നെ എന്റെ മനസ്സ സ്വസ്ഥതയിൽനിൽക്കുന്നുണ്ടല്ലൊ- അതകൊണ്ട എന്റെ മനസ്സിന്റെ സ്വസ്ഥത അതിന സഹജമായ ഒരു ഗുണമാണെന്ന ഞാൻ വിചാരിക്കുന്നു.

മാ—ഇന്ദുലെഖക്ക ക്ഷണസാദ്ധ്യമല്ലാത്ത യാതൊരു കാൎയ്യത്തിലും ഇന്ദുലെഖയുടെ മനസ്സ ഇതവരെ വ്യാപരിച്ചിട്ടില്ലെ?

ഇ—ഇല്ലെന്നാണ എനിക്ക തൊന്നുന്നത. എന്നാൽ ക്ഷണസാദ്ധ്യമെന്ന മാധവൻ പറഞ്ഞതിന്റെ അൎത്ഥം എനിക്ക മനസ്സിലായില്ല. സാദ്ധ്യാ സാദ്ധ്യങ്ങളെക്കുറിച്ച മാത്രമാണ ഞാൻ ഉദ്ദെശിച്ചത.

മാ—ഞാൻ ദൃഷ്ടാന്തം പറയാം. ഇപ്പൊൾ ഇന്ദുലെഖ അതി മനൊഹരമായും അതി പരിമളത്തൊട്ട കൂടി

യും ഇരിക്കുന്ന ഒരു പുഷ്പത്തെ കാണുന്നു. അതിനെ കാണുമ്പൊൾ ആ പുഷ്പത്തെ നിഷ്പ്രയാസെന കി ട്ടാൻ തരമില്ലെന്ന അറിവ ഉണ്ടെങ്കിലും ഉടനെ അ തിനെ തന്റെ കയ്യിൽ എടുത്ത അതിന്റെ പരി മളത്തെ അനുഭവിക്കെണമെന്ന ഒരു മനസ്സ അല്ലെ ങ്കിൽ ആഗ്രഹം ഇന്ദുലെഖക്ക ഉണ്ടാവുന്നില്ലെ- അ ത അപ്പൊൾ തന്നെ സാദ്ധ്യമാണെങ്കിലെ ഉണ്ടാവു ന്നുള്ളു- അതല്ലാ സാദ്ധ്യമൊ- അസാദ്ധ്യമൊ- ക്ഷണ സാദ്ധ്യമൊ- വിളംബ സാദ്ധ്യമൊ- എന്നുള്ള ആലൊ ചന കഴിഞ്ഞിട്ട മാത്രമൊ പുഷ്പത്തെപ്പററി ആഗ്ര ഹം ഉണ്ടാവുന്നത?

ഇ—പുഷ്പം ഭംഗിയും പരിമളവും ഉള്ളതാണെന്ന അതി ന്റെ കാഴ്ചയിൽ ബൊദ്ധ്യം വന്നാൽ എന്റെ മന സ്സ ആ പുഷ്പത്തെ ഉദ്ദെശിച്ച ആഹ്ലാദപ്പെട്ടമായി രിക്കാം. അത എടുപ്പാൻ യൊഗ്യവും സാദ്ധ്യവും ആണെന്ന കൂടി ബൊദ്ധ്യമാവുന്നതിന്ന മുമ്പ അത എടുത്ത കയ്യിൽ വെക്കെണമെന്നുള്ള ആഗ്രഹം എ നിക്ക ഉണ്ടാവുകയില്ല. അതാണ എന്റെ മനസ്സിന ഒരു ഗുണം ഞാൻ കാണുന്നത.

മാ—ഇപ്പൊൾ ഇന്ദുലെഖ പറഞ്ഞതും ഞാൻ മുമ്പ പ റഞ്ഞതും ഒന്നതന്നെ. "മനസ്സ ആഹ്ലാദപ്പെട്ടം" എ ന്ന പറഞ്ഞതിന്റെ അൎത്ഥം സൂക്ഷ്മത്തിൽ മനസ്സിൽ അതിനെപ്പററി കൌതുകം ഉണ്ടാവുമെന്ന മാത്രമല്ല, അങ്ങിനെയുള്ള ആഹ്ലാദത്തിൽ അതിനെ അനുഭവി ക്കെണമെന്നുള്ള ആഗ്രഹം അന്തൎഭവിച്ചിരിക്കുന്നു. എ

നാൽ പിന്നെ ആ ആഗ്രഹം സാദ്ധ്യമൊ ദുസ്സാദ്ധ്യമൊ എന്ന അലൊചിച്ചിട്ടെ അതിന്റെ നിവൃത്തിക്ക ഇന്ദുലെഖ ശ്രമിക്കുകയുള്ളു-അത്ര മാത്രമാണ ഇന്ദുലെഖ ഇപ്പൊൾ പറഞ്ഞതിന്റെ താല്പൎയ്യം എന്ന എനിക്ക തൊന്നുന്നു. ഇത ശരിയാണെങ്കിൽ ഇന്ദുലെഖ ആഗ്രഹത്തെ ജയിക്കുന്നത ധൈൎയ്യംകൊണ്ടും ക്ഷമകൊണ്ടുമാണെന്ന സ്പഷ്ടമാണ.

ഇ—അങ്ങിനെയല്ലാ ഞാൻ പറഞ്ഞത- മാധവന മനസ്സിലായില്ലാ- ഒന്നാമത മാധവന്റെ പുഷ്പത്തിന്റെ ഉപമതന്നെ നന്നായില്ല. ഇതിലും നന്നായിട്ട ഞാൻ ഒരു ഉപമ പറഞ്ഞ മാധവനെ ബൊദ്ധ്യപ്പെടുത്താം. ഞാൻ യൌവനയുക്തയായ ഒരു സ്ത്രീയാണ- ഞാൻ സുന്ദരനായ ഒരു യുവാവെ കാണുന്നു. ആ യുവാവ എന്റെ ഭൎത്താവായിരിപ്പാൻ യൊഗ്യനൊ എന്ന എന്റെ മനസ്സിന്ന ബൊദ്ധ്യപ്പെടുന്നതിന്നമുമ്പ ആ പുരുഷനിൽ എന്റെ മനസ്സ പ്രവെശിക്കയില്ലാ. ഇവിടെ മനസ്സ ഒന്നാമത പ്രവെശിച്ചിട്ട പിന്നെ ഞാൻ ധൈൎയ്യം കൊണ്ട മനസ്സിനെ നിവൃത്തിപ്പിക്കുന്നതല്ലാ. എന്റെ മനസ്സ ഒന്നാമത പ്രവെശിക്കുന്നതെ ഇല്ലാ. അതപ്രകാരം തന്നെ ധനത്തിൽ- ന്യായമായവിധം ആൎജ്ജിക്കപ്പെടുന്ന ധനത്തിൽ അല്ലാതെ എനിക്ക ആഗ്രഹമെ ഉണ്ടാവുന്നില്ലാ. ഇതെല്ലാം മനസ്സിന്ന ചിലക്ക സഹജമായ ഗുണമായി ഉണ്ടാവും. ചിലക്ക അങ്ങിനെ അല്ലാ മനസ്സിന്റെ ധൎമ്മം- കിട്ടുന്നതിലും കിട്ടാത്തതിലും വെണ്ടുന്നതിലും വെണ്ടാ

ത്തതിലും ഒരുപൊലെ മനസ്സ പ്രവെശിക്കും. പിന്നെ സാമത്ഥ്യവും ധൈൎയ്യവും ബുദ്ധിയും ഉള്ളവരായാൽ ആ മനസ്സിനെ നിവൃത്തിപ്പിച്ച പാട്ടിൽ വെക്കും. അതകൊണ്ട മാധവൻ ഞാൻ ഒടുവിൽ പറഞ്ഞ മാതിരിക്കാരുടെ കൂട്ടത്തിലാണെങ്കിൽ ബുദ്ധി സാമത്ഥ്യമുള്ള ആളുാകയാൽ ദുസ്സാദ്ധ്യമായതൊ അസാദ്ധ്യമായതൊ ആയ വല്ല കാൎയ്യത്തിലും മനസ്സ ചാടിട്ടുണ്ടെങ്കിൽ ആ മനസ്സിനെ മടക്കി എടുക്കാൻ കഴിയുമെല്ലൊ- അങ്ങിനെ മടക്കി എടുക്കുന്നതിന ശക്തി ഉണ്ടായാൽ മനസ്സ സ്വാധീനമായി.

മാ—ഞാൻ ഇന്ദുലെഖ പറഞ്ഞതിൽ യൊജിക്കുന്നില്ലാ. എങ്കിലും ഒരു സംഗതിയെപ്പറ്റി ഞാൻ എനി തൎക്കിക്കുന്നില്ലാ. എനിക്ക മുമ്പെത്തെപൊലെ ഇന്ദുലെഖയുമായി തൎക്കിച്ചുകൊണ്ടിരിക്കാൻ മനസ്സിന്ന സുഖമില്ല.

ഇ—ഞാൻ വിചാരിച്ചു ചതുരംഗം കളിക്കാനെ രസമില്ലാതായിട്ടുള്ളു എന്ന- ഇപ്പൊൾ എന്നൊട സംസാരിക്കാനും രസമില്ലെന്നു കെട്ടത ആശ്ചൎയ്യം.

മാ—എന്തിനാണ ഇങ്ങിനെയെല്ലാം പറയുന്നത- ഞാൻ മഹാ ഒരു നിൎഭാഗ്യവാനാണെന്ന തൊന്നുന്നു- വൃഥാ മനഃഖെദം ഉണ്ടാവുന്നത നിൎഭാഗ്യമല്ലെ.

ഇ—ആ ഖെദത്തെ പരിഹരിപ്പാൻ ശക്തിയില്ലാതെ പൊകുന്നത നിൎഭാഗ്യം.

മാ—ആ ഖെദം എങ്ങിനെയാണ പരിഹരിക്കെണ്ടത എന്ന ഇന്ദുലെഖ പറഞ്ഞു തന്നാൽ വലിയ ഉപകാരമായിരുന്നു.

ഇ—ഖെദം എന്താണെന്നറിഞ്ഞാൽ ഞാൻ പരിഹരിക്കാൻ നൊക്കാം- എന്നപറഞ്ഞ ഒന്ന ചിറിച്ചു.

മാ—ഖെദം എന്താണെന്ന ഞാൻ പറയാം.

ഇ—കളിക്കു- മാധവൻെറ കുതിരയെ ഞാൻ വെട്ടാൻ പൊകുന്നു- കൈ കയ്യിൽ പിടിച്ചു ഖെദം എന്നു പറഞ്ഞ മെല്ലട്ട നൊക്കിയത മതി- കളിക്കു- കുതിരയെ രക്ഷിക്കാൻ കഴിയുമൊ- കാണട്ടെ മിടുക്ക.

മാ—വരട്ടെ- ഞാൻ ഇപ്പൊൾ കളിക്കുന്നില്ലാ കളിച്ചാൽ ശരിയാവുകയില്ലാ- ഞാൻ ൦൨൦ കൊച്ചിന്മെൽ കുറെ കിടക്കട്ടെ- എന്നു പറഞ്ഞു കൈ മെശമെൽതന്നെ വെച്ചു- മാധവൻ കൊച്ചിന്മെൽ പൊയി കിടന്നു_ ഇന്ദുലെഖ അവിടുന്നു ചിറിച്ചുംകൊണ്ട എഴുനീററ ശാകുന്തളനാടകം ബുക്ക എടുത്ത ഒരു കസാലമെൽ ഇരുന്ന വായിച്ച തുടങ്ങി.

മാ—എന്താണ ആ പുസ്തകം.

ഇ—ശാകുന്തളം.

മാ—എവിടെയാണ വായിക്കുന്നത.

ഇ—എന്താണ ഉറക്കെ വായിക്കണൊ.

മാ—വായിക്കു.

ഇ—(ഒരു ശ്ലൊകം വായിക്കുന്നു.)

ക്ഷാമ ക്ഷാമ കപൊല മാനനമുരഃ കാഠിന്യ
മുക്തസ്തനം- മദ്ധ്യഃ ക്ലാന്തതരഃ പ്രകാമവിനതാ വംസൌച്ഛവിഃ പാണ്ഡുരാ—ശൊച്യാ
ചപ്രിയദൎശനാച മദന ക്ലിഷ്ടെയമാലക്ഷ്യതെ- പത്രാണാമിവ ശൊഷണെന മരുതാസ്പൃഷ്ടാലതാ മാധവീ.

മാ—ശിവ ശിവ ഇങ്ങിനെ ഒന്ന കണ്ടിരുന്നാൽ എന്റെ വ്യസനം തീൎന്നിരുന്നു.

ഇ—ശകുന്തളയെ എങ്ങിനെ എനി കാണാൻ കഴിയും- ശകുന്തളയെ മനസ്സിൽ നന്നായിട്ട വിചാരിച്ച കണ്ണ മുറുക്കാ അടച്ച കിടന്നൊള്ള- എന്നാൽ ഒരു സമയം സ്വപ്നം എങ്കിലും കാണാമായിരിക്കാം.

മാ—ഇന്ദുലെഖ വളരെ സുന്ദരിയാണെങ്കിലും വിദുഷി യാണെങ്കിലും ഇന്ദുലെഖയുടെ മനസ്സ വളരെ കഠിന മുള്ള മാതിരിയാണെന്ന ഞാൻ വിചാരിക്കുന്നു.

ഇ—അതെ- എന്റെ മനസ്സ വളരെ കഠിനമാണ- ആ ട്ടെ ശാകുന്തളത്തിൽ എനി ഒരു ശ്ലോകം ചൊല്ലട്ടെ.

മാ—ഏതാണ.

ഇ—(മറെറാരു ശ്ലോകം വായിക്കുന്നു.)

അനാഘ്രാതംപുഷ്പം കിസലയമലൂനം കരരു
ഹൈരനാവിദ്ധംരത്നം മധുനവമനാസ്വാദി
തരസം- അഖണ്ഡം പുണ്യാനാം ഫലമിവച
തദ്രൂപമനഘം നജാനെ ഭൊക്താരം കമിഹ
സമുപസ്ഥാസ്യതിവിധിഃ.

മാ—അത ഞാൻ ചൊല്ലെണ്ട ശ്ലോകമല്ലെ.

ഇ—ശാകുന്തളത്തിലുള്ളതാണ- ആൎക്കെങ്കിലും ചൊല്ലാം.

മാ—മനുഷ്യന്റെ ബുദ്ധിയുടെ ഒരു അഹങ്കാരംവിചാ രിക്കുമ്പൊൾ എനിക്ക ആശ്ചൎയ്യം തൊന്നുന്നു.

ഇ—അത എന്താണ.

മാ—തന്റെ സമസൃഷ്ടികളിൽ കരുണവെണ്ട ദിക്കിൽ അതില്ലാതെ കരുണയെ കാണിക്കുന്നതിന്ന പകരം പ

രിഹസിച്ചാൽ അത അഹങ്കാരമല്ലെ. ധൃഷ്ടതയായുള്ള അഹങ്കാരമല്ലെ.

ഇ—പരിഹസിച്ചാൽ അങ്ങിനെതന്നെ.

മാ—ഇന്ദുലെഖ പരിഹസിക്കുന്നില്ലെ.

ഇ—ഇംക്ലീഷ പുസ്തകങ്ങൾ വല്ലതും വായിക്കണൊ-ഞാൻ ബുക്ക എടുത്തുതരാം.

മാ—എനിക്ക ഒന്നും വായിക്കെണ്ട.

ഇ—എന്നാൽ ഭൎത്തൃഹരി വായിച്ചൊളൂ.

മാ—എനിക്ക ഒന്നും വായിക്കെണ്ട-ദയവചെയ്യ എന്നെ പരിഹസിക്കാതിരുന്നാൽ മതി.

ഇ—എന്നാൽ ഞാൻ കുറെ വീണ വായിക്കട്ടെ, മനസ്സിന്ന കുണ്ഠിതം ഉണ്ടെങ്കിൽ അത പൊവും.

മാ—എനിക്ക വീണവായന കെൾക്കണ്ട.

ഇ—എന്നാൽ ഉറങ്ങിക്കൊളൂ, ശകുന്തളയെയും വിചാരിച്ചൊളൂ, വെണമെങ്കിൽ ൧൦൦ നാടകബുക്ക അടുക്കെ വെച്ചൊളൂ.

എന്ന പറഞ്ഞ ഇന്ദുലെഖാ ബുക്കും എടുത്ത മാധവന്റെ അടുക്കൽ പൊയി "പുസ്തകം വെണ്ടെ" എന്ന ചൊദിച്ചു.

മാ—എന്തിനാണ ഇങ്ങിനെ പരിഹസിക്കുന്നത. ഇതിൽ എന്താണ അങ്ങൊരു സുഖം.

ഇ—ഇത പരിഹാസമൊ ഞാൻ അറിയില്ലാ- എന്നാൽ എന്തായാലും എനിക്ക ഇങ്ങിനെയെല്ലാം കാണിക്കുന്നതും പറയുന്നതും ബഹു സന്തൊഷമാണ-ഞാൻ ഇങ്ങിനെ എല്ലാം പറഞ്ഞുംകൊണ്ടിരിക്കും- അല്ലെങ്കി

ൽ മാധവൻ കളിക്കാൻ വരു- കുതിരയെ തട്ടുക-എ ണീക്കു.

മാ—എനിക്കു കുതിരയും ആനയും ഒന്നും വെണ്ട.

ഇ—ശകുന്തളയെ വിചാരിച്ചു കിടന്നാൽ മതി- അല്ലെ!

മാ—അതെ- ശരി- അതമതി.

ഇ—എന്നാൽ അങ്ങിനെയാവട്ടെ, ഇയ്യിടെ നായാട്ടി ന്ന പൊവാറില്ലെ? തൊക്കുകളും വെടിയും ഘൊഷ വും എല്ലാം ഒന്ന നിലച്ചു കാണുന്നുവല്ലൊ- ഇതിന എ ന്ത സംഗതി?

മാ—എനിക്കു ഒന്നിനും മനസ്സില്ലാ.

ഇ—എന്താ ബുദ്ധിക്കു വല്ല സ്ഥിരക്കെടും തുടങ്ങാൻ ഭാ വമുണ്ടൊ.

മാ—ഒരുസമയം ഉണ്ടെന്ന ഞാൻ വിചാരിക്കുന്നു.

ഇ—എന്നാൽ അതിന്നു വല്ല ഉപശാന്തിയും വരുത്തുവാ ൻ നൊക്കണ്ടെ.

മാ—നൊക്കണം.

ഇ—എന്നാൽ മാധവന്റെ അച്ഛനൊട ഉടനെ പറയ ണം- ഞാൻ പറഞ്ഞു കളയാം. എനിക്കു ചായ കുടി പ്പാൻ സമയമായി, മാധവനും ചായ കൊണ്ടുവരട്ടെ.

മാ—എനിക്കു ചായ വെണ്ടാ.

ഇ—പലഹാരം വെണമൊ?

മാ—വെണ്ടാ.

ഇ—എന്താണ- വയററിലും സുഖക്കെടുണ്ടൊ.

മാ—സകലദിക്കിലും സുഖക്കെടതന്നെ.

ഇ—എന്നാൽ ഇത വല്ലാത്ത രൊഗം തന്നെ.

മാ—വല്ലാത്ത രൊഗം തന്നെയാണെന്ന തൊന്നുന്നു. ഒരു സമയം ഇതിൽ നിന്ന സുഖപ്പെട്ട വരാൻ പ്രയാസം- എന്റെ മനസ്സിന്ന ഒരിക്കലും സമാധാനം വരുമെന്ന തൊന്നുന്നില്ലാ.ഇന്ദുലെഖ ൟരം കൊച്ചിന്മെൽ കുറെ ഇരിക്കു- വിരൊധം ഉണ്ടൊ.

ഇ—ശിക്ഷ- മാധവൻ യൌവന യുക്തനായ ഒരു പുരുഷനായി- ഞാനും യൌവനയുക്തയായ ഒരു സ്ത്രീയാണ- പണ്ട കുട്ടിയിൽ കളിച്ച പൊലെ എനി കളിക്കാമൊ.

മാ—കൊച്ചിന്മെൽ ഇരിക്കുന്നതിന്ന എന്താണവിരൊധം.

ഇ—ബഹുവിരൊധം ഉണ്ട- ഒരിക്കലും ഒന്നായി ഇരിപ്പാൻ നമ്മൾക്ക ഇപ്പൊൾ പാടില്ല-

മാ—എപ്പൊഴെങ്കിലും പാടുള്ള ഒരു കാലം ഉണ്ടാകുമൊ?

ഇ—അത ഇപ്പൊൾ എങ്ങിനെ നിശ്ചയിക്കും- ഭാവിയായ കാൎയ്യത്തെ കുറിച്ച ആൎക്ക തീൎച്ച് പറവാൻ കഴിയും-

മാ—(ദീൎഘത്തിൽ ഒന്ന നിശ്വസിച്ചിട്ട) ആൎക്കും പറവാൻ കഴികയില്ലാ- ശരിതന്നെ.

ഇവര ഇങ്ങിനെ സംസാരിച്ച കൊണ്ടിരിക്കുമ്പൊഴെക്ക കുട്ടിപ്പട്ടര ചായയും പലഹാരങ്ങളും കൊണ്ടുവന്നു- മാധവൻ എഴുനീററു പൊയി. ഒന്നും വിചാരിച്ചപൊലെ അന്ന സംസാരിപ്പാൻ കഴിഞ്ഞില്ല.

മാധവൻ പിന്നെ ദിവസം കഴിച്ചുകൂട്ടിയത പറവാൻകൂടി എനിക്ക സങ്കടം- ഇന്ദുലെഖ എന്തുതന്നെ പറഞ്ഞാലും ചിറിച്ചാലും കളിച്ചാലും മാധവൻ ഒരു മൌനവ്രതത്തിലായി- ചിലപ്പൊൾ ഇന്ദുലെഖ "എന്താണ മന

സ്സിന്ന ഒരു മൌഢ്യം"എന്ന ചൊദിക്കും-അതിന്നമാധവ ൻ ഉത്തരം പറയാൻ പുറപ്പെടുന്നതിന്ന മുമ്പ മറ്റൊന്ന ചൊദിക്കും- ഒരു ദിവസം വൈകുന്നെരം ഇന്ദുലെഖ മെൽ കഴുകാൻ പൊകുമ്പൊൾ മാധവൻ ഇന്ദുലെഖയുടെ മാളികമെൽ ഉണ്ടായിരുന്നു. അവിടെ ഇരുന്ന അരപ്പായ കടലാസ്സു നിറച്ച തന്റെ മനൊവ്യഥകളെ എല്ലാം എഴുതി ഇന്ദുലെഖയുടെ എഴുത്തുമെശമെൽ വെച്ച പൊയി-മാധവൻ പിറ്റെദിവസം രാവിലെ ഇന്ദുലെഖയുടെ മാളികമെൽ വന്ന "ഞാൻ ഇവിടെ ഒരു കടലാസ്സു എഴുതിവെച്ചിരുന്നുവല്ലൊ അത വായിച്ചുവൊ" എന്ന ചൊദിച്ചു- അപ്പൊൾ ഇന്ദുലെഖാ "എനിക്ക ഒന്നും നിശ്ചയമില്ല" എന്ന പറഞ്ഞ മാധവനൊട വെറെ ഒരു കാൎയ്യം ചൊദിച്ചു- മാധവൻ എന്തതന്നെ സങ്കടം കാണിച്ചാലും അങ്ങ ഒരു വികാരവും കാണിക്കയില്ലാ- ഇന്ദുലെഖക്കുണ്ടായിരുന്ന അനുരാഗം കെവലം മറച്ചുവെച്ചിരുന്നു.

അങ്ങിനെ ഇരിക്കുമ്പൊൾ ഒരുനാൾ നല്ല ചന്ദ്രികയുള്ള ഒരു രാത്രിയിൽ മാധവൻ താനെ പൂമുഖരങ്ങ മാളികയുടെ തെക്കെ മിറ്റത്ത ചന്ദ്രനെയും നൊക്കിക്കൊണ്ട നടന്നും കൊണ്ടിരുന്നു- ഇന്ദുലെഖാ മാളികയുടെ മുകളിൽ നിന്ന ജാലകത്തിൽ കൂടി നൊക്കിയപ്പൊൾ മാധവനെക്കണ്ട "മാധവാ" "മാധവാ" എന്ന വിളിച്ചു.

മാ—എന്താണ.

ഇ—എന്താണ- ചന്ദ്രൊപാലംഭമൊ ചന്ദ്രിക മുകളിൽ ഒരം അറയിലും ധാരാളം ഉണ്ട. ഇങ്ങട്ട കയറി വരുന്നതിന്ന വിരൊധം ഉണ്ടൊ.

മാ—ഞാൻ കയറി വരുന്നില്ല- ഒരു കൊച്ചിന്മെൽ ഒന്നായി ഇരിക്കുന്നത വിരൊധമുള്ള കാൎയ്യമാണെങ്കിൽ രാത്രി ഒരറയിൽ നൊം രണ്ടാളും കൂടി ഇരിക്കുന്നതിന്ന വിരൊധമില്ലെ.

ഇ—അതെ- ശരിയാണ, വിരൊധമുള്ള കാൎയ്യംതന്നെയാണ- അത ഞാൻ ഓൎക്കാതെ പറഞ്ഞ പൊയി. ഞാൻ എറങ്ങി മിററത്തവരാം.

മാ—എനിക്ക വെണ്ടി വരെണമെന്നില്ലാ.

ഇ—എനിക്കവെണ്ടി തന്നെ വരാം.

മാ—അതിന്ന എനിക്ക വിരൊധമില്ല.

ഇന്ദുലെഖ മുകളിൽനിന്ന എറങ്ങി മിററത്ത ബഹു മനൊഹരമായ ചന്ദ്രികയിൽ മാധവന്റെ അടുക്കെ ച്ചെന്നായി നിന്നു. കയ്യിൽ താൻ തന്നെ അന്ന വൈകുന്നെരം കെട്ടി ഉണ്ടാക്കിയ ഒരു മുല്ലമാലയും ഉണ്ടായിരുന്നു- അതി ധവളമായിരിക്കുന്ന ചന്ദ്രികയിൽ ഇന്ദുലെഖയുടെ മുഖവും കുന്തള ഭാരവും ശരീരവും ആകപ്പാടെ കണ്ടപ്പൊൾ മാധവന വല്ലാതെ മനസ്സിന്ന ഒരു ഭ്രാന്തി ഉണ്ടായി-"ഒരംശാരാ! ഒരം സുന്ദരിക്ക എന്നിൽ അനുരാഗ മുണ്ടായാൽ എന്നെപൊലെ ഉള്ള ഭാഗ്യവാൻ ആര" "ഇല്ലാതെ പൊയെങ്കിൽ ഞാൻ ജീവിച്ചിരിക്കുന്നത എന്തിന- ക്ഷണത്തിൽ ജീവത്യാഗം ഉത്തമം" എന്നിങ്ങിനെ മാധവൻ വിചാരിച്ചു.

ഇന്ദുലെഖക്കൊ, അങ്ങുണ്ടായ വിചാരത്തിനും അശെഷം പ്രകൃതഭെദവും കുറവും ഉണ്ടായിരുന്നില്ലാ, ശക്തി അല്പം കൂടിയിരുന്നു- എന്തകൊണ്ടെന്നാൽ- ഇന്ദു

ലെഖാ തന്റെ വിചാരങ്ങൾ അടക്കിയിരുന്നതിനാൽ തന്നെ-മനസ്സിന്നുണ്ടാവുന്ന സ്തോഭങ്ങൾ ബാഹ്യചെഷ്ട കളെക്കൊണ്ട വളരെ ചുരുക്കമായും ലഘുവായും ആം കഴിയുന്നവകളാണ-കഠിന വ്യസനത്തിൽ ഉറക്കെ കരയുന്നത ഒരുവിധം വ്യസനൊൽകൎഷതയെ ശമിപ്പി ക്കും- അങ്ങിനെതന്നെ ആഹ്ലാദത്തിലൊ ഹാസ്യരസ ത്തിലൊ ചിറിക്കുന്നതും- പിന്നെതന്റെ വ്യസനങ്ങളെ കുറിച്ച ഒരുവൻ തന്റെ സ്നെഹിതനൊട തുറന്ന വെളി വായി പറയുന്നതിനാൽതന്നെ അല്പം വ്യസനശാന്തി ഉണ്ടാവാം. കഠിനവ്യസനം ഉള്ളിൽ ഉള്ളത കെവലം മറ ച്ച വെറെ ഒരു രസം നടിക്കുമ്പൊഴാണ, ഒഴുകിപ്പൊവു ന്ന വെള്ളത്തെ എടയിൽ കെട്ടിനിൎത്തിയാൽ ഉണ്ടാവു ന്നതുപൊലെ, ഉള്ളിൽ നിറഞ്ഞ വിചാരിയാതെ പുറ ത്തെക്ക ചാടിപ്പൊവുന്നത.

മിറഞ്ഞവന്ന ചന്ദ്രികയിൽ മാധവന്റെ അതി കൊമളമായ മുഖത്തിൽനിന്ന സ്പഷ്ടമായി കാണാവുന്ന വ്യഥയെ കണ്ടപ്പൊൾ ഇന്ദുലെഖക്കും മനസ്സു സഹിച്ചി ല്ലെന്ന തന്നെപറയാം.

ഒന്നാമത ചന്ദ്രികാ എന്നതതന്നെ മനസ്സിന്ന വ ളരെ ഉദ്ദീപനകരമായ ഒരു സാധനമാണ- അങ്ങിനെ യുള്ള ചന്ദ്രികയിങ്കൽ മാധവനെപ്പൊലെ തന്നൊടും തനിക്കും കഠിനമായ അനുരാഗം അന്യൊന്യമുള്ള അ തിസുന്ദരനായ ഒരു യുവാവെ താനെ അടുത്ത കാണു മ്പൊൾ ഇന്ദുലെഖക്ക കഠിനമായ വ്യഥ ഉണ്ടായി എന്ന പറയെണ്ടതില്ലല്ലൊ.

ഇങ്ങിനെയെല്ലാം ഉണ്ടായി എങ്കിലും തന്റെ ബുദ്ധിസാമൎത്ഥ്യം കൊണ്ടും ക്ഷമയാലും ധൈൎയ്യത്താലും ഇന്ദുലെഖാ തന്റെ വികാരങ്ങളെ ലെശം പുറത്ത കാട്ടാതെതന്നെ നിന്നു_ കുറെനെരം രണ്ടാളും അന്യോന്യം ഒന്നും പറയാതെ ചന്ദ്രനെ നൊക്കിക്കൊണ്ടു നിന്നു.

പിന്നെ ഇന്ദുലെഖാ താഴെ കാണിക്കുന്ന ഒരു ശ്ലോകം ചൊല്ലി.

സൈ_രംകൈരവകൊരകാൻ വിദലയന്ന്യൂ
നാന്മനഃഖെദയ ന്നംഭൊജാനിനിമീലയന്ന
ഗദ്ദശാമ്മാനം സമുന്മൂലയൻ ജ്യോത്സ്നാം കന്ദ
ളയൻ ദിശൊധവളയ ന്നംഭൊധിമുദ്വെലയൻ കൊകാനാകുലയൻ തമഃ കബളയന്നി
ന്ദസ്സമുജ്ജൃംഭതെ.

മാ—ഠരം ശ്ലോകം ഉണ്ടാക്കിയ ആൾ ചന്ദ്രന്റെഗുണങ്ങളെക്കുറിച്ച എല്ലാം ശരിയായി അറിയുന്നു എന്ന ഞാൻ വിചാരിക്കുന്നില്ല.

ഇ—അതെന്താണ.

മാ—"മൃഗദൃശാംമാനം സമുന്മൂലയൻ" എന്ന പറഞ്ഞ ഗുണം ശരിയായി ഉള്ളതാണെങ്കിൽ അത ഇപ്പൊൾ ഇവിടെ കാണണ്ടെ.

ഇ—(ചിറിച്ചുംകൊണ്ടു) എന്നാൽ വെറെ ഒരു ശ്ലോകം ചൊല്ലാം.

"യാമിനീകാമിനീകണ്ണകുണ്ഡലംചന്ദ്രമണ്ഡ
ലം മാരനാരാച നിൎമ്മാണ ശാണചക്രമി
വൊദിതം"

മാ—മാരനാരാചങ്ങൾ സ്ത്രീകളിൽ കുറെ കാലമായി പ്രയൊഗിച്ചു വരാറില്ലെന്ന തൊന്നുന്നു.

ഇ—സ്ത്രീകൾ സാധുക്കളല്ലെ- ഭീരുക്കളല്ലെ- കാമദെവനദയതൊന്നി വെണ്ടെന്നവെച്ചുവായിരിക്കാം.

മാ—എന്നാൽ ആ കാമദെവൻ മഹാ ദുഷ്ടൻ എന്നമാത്രമല്ലാ ഒരു വിഡ്ഢികൂടിയാണെന്ന ഞാൻ പറയും- സ്ത്രീകളിൽ ദയകൊണ്ടു പ്രയൊഗിക്കുന്നില്ലെങ്കിൽ പിന്നെ പുരുഷന്മാരിൽ പ്രയൊഗിച്ചിട്ട എന്താണ ഒരു സാദ്ധ്യം- പുരുഷന്മാരെ പ്രയൊജനമില്ലാതെ ഉപദ്രവിക്കുന്നത എന്തിന.

ഇ—അതശരി-എന്നാൽ പുരുഷന്മാരെ ഉപദ്രവിച്ചാൽ അവര ശക്തന്മാരാകയാൽ നിവൃത്തി ഇല്ലാതെ വരുമ്പൊൾ സാധുക്കളായ സ്ത്രീകളെ പുരുഷന്മാര നെരിട്ട ഉപദ്രവിച്ചൊളും എന്ന വിചാരിച്ചിട്ടായിരിക്കാം കാമദെവൻ ഇങ്ങിനെ ചെയ്യുന്നത.

ഇതാ ഞാൻ ഒരു മുല്ലമാല കൊണ്ടുവന്നിരിക്കുന്നു- ഇത ഇന്ന ഞാൻ തന്നെ കെട്ടിയുണ്ടാക്കിയതാണ- ഇതിൻെറ നായകമണിയാക്കി കെട്ടിയിരിക്കുന്ന ൨൦ ചെറിയ താമരപ്പൂവ ഞാൻതന്നെ ഇന്ന രാവിലെ പൂവള്ളി പടിഞ്ഞാറെ കുളത്തിൽനിന്ന പറിച്ചതാണ-൨൦ മാല മാധവൻെറ കുടുമയിൽ വെച്ചാൽ നല്ല ഭംഗി ഉണ്ടാവും- ഇതാ എടുത്തൊള്ളു.

മാ—മുല്ലമാല കൈകൊണ്ടു വാങ്ങി- വാങ്ങുമ്പൊൾ മാധവൻെറ കൈ വിറക്കുന്നു എന്ന ഇന്ദുലെഖക്കു തൊന്നി.

ഇ—എന്താണ കൈ വിറക്കുന്നത.

മാ—കാമദെവന്റെ ബാണമല്ലെ- ഭയപ്പെട്ടിട്ടുള്ള വിറതന്നെ.

ഇന്ദുലെഖാ ഒന്ന ചിറിച്ചു.

മാ—(താമരപ്പൂവ കയ്യിൽവെച്ച നൊക്കികൊണ്ട)

ശൊഭാസർവ്വസ്വമെഷാംപ്രഥമമപഹൃതം യ
ത്ത്വയാ ലൊചനാഭ്യാം മാദ്ധ്വീ മാധുര്യ്യസാ
രഃ തവ കളവചസാ മാർദ്ദവം ത്വൽ പ്രതീ
കൈഃ സ്ഥാനഭ്രംശൊ മധീയാ നപിച വി
രചിതഃ ത്വന്മുഖ സ്പർദ്ധിനാംവൈ പത്മാ
നാം ബന്ധനാത്ത്വം വിരമവരതനൊ പി
ഷ്ടപെഷെണ കിംസ്യാൽ.

ഇ—ഒന്നാന്തരം ശ്ലൊകം- എനിക്ക ഇത പഠിക്കണം.

മാ—ഠരം മാലയിൽ ഒരു ചെറിയ കഷണം ഞാൻ മുറിച്ചെടുത്ത കുടുമയിൽചൂടാം-ശെഷംമുഴുവനും ഇന്ദുലെഖയുടെതലമുടിയിൽവെക്കുന്നതാണയൊഗ്യത.

ഇ—യൊഗ്യത എങ്ങിനെയെങ്കിലുമാവട്ടെ- മാധവന്റെ ഇഷ്ടംപൊലെ ചെയ്യൊളു.

മാ—ഇഷ്ടം പൊലെ ചെയ്യാൻ സമ്മതമൊ.

ഇ—മാലയെ സംബന്ധിച്ചെടത്തൊളം ഇഷ്ടം പൊലെ ചെയ്യൊളു.

മാധവൻ മാല കഷണിച്ചു ഒരു ചെറിയ കഷണം തന്റെ കുടുമയിൽ വെച്ചു- ശെഷം മുഴുവനും കയ്യിൽ തന്നെ പിടിച്ചു ഇന്ദുലെഖയുടെ മുഖത്തെക്ക ഒന്ന നൊക്കി:

മാ—ഇത ഞാൻതന്നെ ഇന്ദുലെഖയുടെ തലമുടിയിൽ തിരുകെട്ടയൊ.

ഇ—എന്റെ തലമുടിയിലൊ.

മാ—അതെ.

ഇ—മാധവന്റെ കൈകൊണ്ടൊ.

മാ—അതെ.

ഇന്ദുലെഖാ ഒന്നും മിണ്ടാതെ മന്ദഹസിച്ചകൊണ്ട നിന്നു-മാധവൻ പുഷ്പമാല ഇന്ദുലെഖയുടെ കുന്തളത്തിൽ ഭംഗിയായി വെച്ചു. (വെച്ച കഴിഞ്ഞ ഉടനെ)

ഇ—ഇതെല്ലാം അക്രമമാണ- മാധവൻ എന്റെ വലിയമ്മന്റെ മരുമകനാണെങ്കിലും നൊം ബാല്യംമുതൽ അന്യൊന്യം കളിച്ച വളൎന്നവരാണെങ്കിലും എല്ലായ്പ്പൊഴും നൊം കുട്ടികളല്ലെന്ന ഓൎക്കെണ്ടതാണ.

മാ—ഒരു മാല ഇന്ദുലെഖയുടെ തലമുടിയിൽ വെച്ചപ്പൊൾ ഞാൻ കുട്ടിയാണെന്ന അശെഷം ഓൎത്തിട്ടില്ലാ-നല്ല യുവാവാണെന്നുതന്നെ വിചാരിച്ചു.

ഇ—ആ സ്ഥിതിയിൽമാധവൻഎന്നെഎങ്ങിനെതൊട്ടു.

മാ—തൊട്ടത കണ്ടില്ലെ.

ഇ—അതാണ അക്രമമെന്ന പറഞ്ഞത.

മാ—(കണ്ണിൽ വെള്ളം നിറച്ചുംകൊണ്ട) എന്നെ എന്തിന ഇങ്ങിനെ വലപ്പിക്കുന്നു. ഇന്ദുലെഖയെ കൂടാതെ അര നിമിഷം ഒരു ഭൂമിയിൽ ഇരിപ്പാൻ എനിക്ക ആഗ്രഹമില്ലാ.

ഇ—(മനസ്സിൽ വന്ന വ്യസനത്തെ സ്ഥിരമായി അടക്കികൊണ്ട) എന്നൊട കൂടാതെ ഇരിക്കെണമെന്ന ആര പറഞ്ഞു.

മാ—"കൂടാതെ" എന്ന പറഞ്ഞ വാക്കിന ഞാൻ ഉദ്ദെ

ശിച്ച അൎത്ഥത്തിൽ തന്നെയൊ ഇന്ദുലെഖാ എന്നൊ
ട ഇപ്പൊൾ പറയുന്നത.

ഇ—എന്താണ മാധവൻ ഉദ്ദെശിച്ച അൎത്ഥം.

മാ—"കൂടാതെ" എന്ന പറഞ്ഞത, ഇന്ദുലെഖയുമായി
രാവും പകലും ഒരുപൊലെ വിനൊദിപ്പാനുള്ള സ്വാത
ന്ത്ര്യവും ഭാഗ്യവും കൂടാതെ- എന്നാണ.

ഇ—നെരംവൈകി മഞ്ഞ വീഴുന്നുണ്ട-പൊയി കിടന്നൊ
ളൂ- നാളെ രാവിലെ ചായ കുടിക്കാൻ മുകളിൽ വ
രണെ.

മാ—എനിക്ക ഉറക്ക അശെഷം ഇല്ല-ഇയ്യിടെ ശരീരവും
മനസ്സുംവ്രണപ്പെട്ട പൊലെ വെദന.

ഇ—അതിന വല്ല മരുന്നും സെവിക്കണം-വ്രണവിരൊ
പണമായ മരുന്ന.

മാ—ഞാൻ അതിന്ന ഒരു മരുന്ന കണ്ടിട്ടുണ്ട- ഒരു പ്രമാ
ണപ്രകാരം. ആ പ്രമാണം പറയാം മരുന്ന തരുമൊ.

ഇ—എന്താ പ്രമാണം- കെൾക്കട്ടെ.

മാ—"ഇന്ദീവരാക്ഷി തവ തീക്ഷ്ണ കടാക്ഷ ബാണ
പാതവ്രണെ ദ്വിവിധ മൌഷധ മെവമന്യെ
എകം ത്വദീയമധരാമൃതപാനമന്യ ദുത്തുംഗ
പീനകുചകുങ്കുമ പങ്കലെപഃ"

ഇ—ശരി- നല്ലപ്രമാണം. ൟ മരുന്ന എവിടെ കിട്ടും.

മാ—ഇന്ദുലെഖയുടെ കൈവശം ഉണ്ടല്ലൊ.

ഇ—അത ഇപ്പൊൾ എടുപ്പാൻ പാടില്ല. മഞ്ഞവളരെ
ഞാൻ പൊണു- മാധവൻ പൊയി കിടന്നുറങ്ങു- ഭ്രാ
ന്തന്മാരെ പൊലെ ആവരുത.

മാ—ആട്ടെ, എനിക്ക ആ മരുന്ന എപ്പൊഴെങ്കിലും കിട്ടു മൊ? ഇന്ദുലെഖാ കിട്ടും എന്ന ഒരു വാക്ക പറഞ്ഞാൽ മതി- എന്നാൽ ഞാൻ പരമഭാഗ്യവാനായി- എന്നെ ഇങ്ങിനെ തപിപ്പിക്കരുതെ- ആവാക്ക മാത്രം ഒന്നപ റഞ്ഞ കെൾക്കണം- അതിന എനിക്ക ഭാഗ്യമുണ്ടൊ.

ഇ—എനിക്ക ഉറക്ക വല്ലാതെവരുന്നു ഞാൻ ഇതാ പൊ വുന്നു.

എന്നപറഞ്ഞ ഇന്ദുലെഖ ക്ഷണെന മാളികയിലെ ക്ക കയറിപ്പൊയി.

ഇന്ദുലെഖ പൊയ വഴിയുംനൊക്കി മാധവൻ വി ഷണ്ഡനായി അതിപരിതാപത്തൊടെ നിന്നു.

ഇന്ദുലെഖാ മുകളിലെക്ക പൊയി എന്നെ ഉള്ളു- മു കളിൽ അറയിൽ എത്തിയ മുതൽ ജാലകത്തിൽക്കൂടി മാ ധവൻ മിററത്തനിന്ന പൊവുന്നതവരെ മാധവനെത്ത ന്നെ നൊക്കിക്കൊണ്ടു നിന്നു.

ഇങ്ങിനെ മാധവനും ഇന്ദുലെഖയുമായി അന്യൊ ന്യം നടന്ന സല്ലാപങ്ങളെക്കുറിച്ച പറയുന്നതായാൽ വ ളരെ പറയെണ്ടിവരും. പിന്നെ വിശെഷിച്ച ഇത ഒരുപൂ ൎവ്വകഥാ പ്രസംഗം മാത്രമാണല്ലൊ- എങ്കിലും ഒരു ദിവ സം ഇവര തമ്മിൽ ഉണ്ടായ ഒരു സല്ലാപംക്കൂടി എന്റെ വായനക്കാരെ മനസ്സിലാക്കെണമെന്ന എനിക്ക ഒര ആഗ്രഹം ഉണ്ടാവുന്നതിനാൽ പറയുന്നു.

ഇന്ദുലെഖയെത്തന്നെ രാവും പകലും വിചാരിച്ച വിചാരിച്ച മാധവന്റെ മനസ്സിന്ന ഒരു പുകച്ചൽ ആ യിത്തീൎന്നു- ഒരു രാത്രിയിൽ മാധവൻ ഉറങ്ങാൻ ഭാവി

ച്ച കിടക്കുന്നു- ഉറക്ക എന്തചെയ്തിട്ടും വരുന്നില്ല-അങ്ങി
നെ കിടക്കുമ്പോൾ മാധവന തൊന്നി "എന്തിനാണ
"ഇങ്ങിനെ സങ്കടപ്പെടുന്നത- ഇന്ദുലെഖക്ക എന്നൊട
"അനുരാഗമുണ്ടെങ്കിൽ ഇതിന്ന എത്രയൊ മുമ്പ എ
"ന്റെ ഭാൎയ്യയായി ഇരിക്കുമായിരുന്നു-എന്റെമെൽ സ്നെ
"ഹം ഉണ്ടായിരിക്കാം, എന്നാൽ എന്നെക്കാൾ എത്ര
"യൊ യൊഗ്യന്മാരും അതിധനവാന്മാരും ആയ രാജാ
"ക്കന്മാരകൂടി ഇന്ദുലെഖയെ കിട്ടെണമെന്ന ആഗ്രഹി
"ക്കുന്നുണ്ടെന്ന ഇന്ദുലെഖക്ക നല്ല! അറിവുള്ളതിനാൽ
"എത്രതന്നെ എന്നൊട സ്നെഹം ഉണ്ടായിരുന്നാലും എ
"ന്റെ ഭാൎയ്യയായിരിപ്പാൻ മനസ്സ ഉണ്ടാവുമൊ- സംശ
"യം. എത്രതന്നെ പഠിപ്പുണ്ടായാലും സ്ത്രീസ്വഭാവമല്ലെ.
"പിന്നെ ഞാൻ എന്തിനവൃഥാ ഖെദിക്കുന്നു- എനി ഇ
"ന്ദുലെഖയെകുറിച്ച ഇങ്ങിനെ എന്റെ മനസ്സിനെ ഞാ
"ൻ തപിപ്പിക്കുകയില്ലാ നിശ്ചയം- രാവിലെ തൊക്കുക
"ൾ എടുത്ത ശിക്കാറിന്ന പൊണം- അച്ഛനും വരുമായി
"രിക്കും- വളരെ ദിവസമായി ശിക്കാർചെയ്തിട്ട- ംരം ഒരു
"മനൊവ്യഥകൊണ്ട എന്റെ പൌരുഷങ്ങൾ എല്ലാം ന
"ശിക്കാറായി- അങ്ങിനെ വരുത്തരുത-ഞാൻ ബുദ്ധിഹീ
"നനായിട്ടാണ ഇങ്ങിനെ കിടന്ന വലയുന്നത- എനി
"ക്ക ചെറുപ്പമാണ- ഇന്ദുലെഖക്ക ഭൎത്താവ ഉണ്ടാവെ
"ണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു- ഞാൻ എനി ഒരു
"വലിയ ഉദ്യൊഗസ്ഥനൊ മറ്റൊ ആവുന്നതവരെ ഒരി
"ക്കലും ഇന്ദുലെഖ ഭൎത്താവ വെണ്ടെന്നവെച്ച ഇരിക്കുക
"യില്ലാ- പിന്നെ ആ മൊഹം വൃഥാ. എനി ഞാൻ ഇങ്ങി

"നെ എന്റെ മനസ്സിനെ വ്യസനിപ്പിക്ക ഇല്ല" എന്ന മനസ്സുകൊണ്ട നിശ്ചയിച്ചു- ബഹു ധൈര്യത്തൊടെ കണ്ണു അടച്ച ഉറങ്ങണം എന്ന ഉറച്ചു കിടന്നു- കണ്ണു അടച്ച നിമിഷത്തിൽ ഇന്ദുലെഖയുടെ നീണ്ട കണ്ണുകളും ചെന്താമരപ്പൂവപൊലെ ശൊഭയുള്ള മുഖവും കന്തളഭാരവും അധരങ്ങളും മുമ്പിൽ വെളിവായി കാണുന്നതപൊലെ തൊന്നി- കണ്ണുമിഴിച്ചു, ഒന്നും കണ്ടതുമില്ല- മാധവൻ എണീട്ട ഇരുന്നു ബഹുധൈര്യം നടിച്ചു, "എനി ഞാൻ ഇന്ദുലെഖയെ വിചാരിക്കുകയില്ല"എന്ന തീൎച്ചയായി ഉറച്ചു. അപ്പൊൾ തന്റെ അറയുടെ വാതുക്കൽ ഒരു സ്ത്രീ നിൽക്കുന്നതു കണ്ടു.

മാ—ആരാണ അത.

ഞാൻതന്നെ- പൂവ്വരങ്ങിൽനിന്ന ഒരു മാല തന്നയച്ചിരിക്കുന്നു എന്ന പറഞ്ഞ ഇന്ദുലെഖയുടെ ദാസി അമ്മു എന്ന സ്ത്രീ മാധവന്റെ അറയിൽ കടന്ന തന്റെ കയ്യിൽ ഉള്ള ഒരു പനീർചമ്പകമാല മാധവൻ വശം കൊടുത്തു.

മാധവൻ മാലവാങ്ങി നൊക്കി ദീൎഘമായി ഒന്ന നിശ്വാസിച്ചു.

അമ്മു—നാളെ രാവിലെ ചായ കുടിക്കാൻ മുകളിൽ ചെല്ലെണമെന്ന പറഞ്ഞിരിക്കുന്നു- ചെല്ലാതിരിക്കരുതെന്ന തീൎച്ചയായി പറഞ്ഞിരിക്കുന്നു.

മാ—ഞാൻ പുലരാൻ നാല നാഴികയുള്ളപ്പൊൾ നായാട്ടിന പൊകുന്നു, അച്ഛനും വരുമായിരിക്കും- നാളെ അസ്തമിച്ചിട്ടെ മടങ്ങി വരികയുള്ളു എന്ന പറയു.

അ—അങ്ങിനെതന്നെ പറയാം-എന്നാൽ പുലച്ചക്ക കാണണമെങ്കിൽ കാണാൻ ശരിയാവും- തിരുവാതിരക്കളി ഉണ്ടല്ലൊ- അമ്മ ഏഴെട്ട നാഴിക വെളിച്ചാവാനുള്ളപ്പൊൾ ഉണൎന്ന കുളപ്പുരയിൽ കുളിപ്പാൻ പൊവാറ പതിവാണ.

മാ—രാത്രി എനിക്ക പെണ്ണുങ്ങളെ വന്ന കാണാൻ പാടില്ലാ- മററന്നാൾ രാവിലെ കാണാമെന്ന പറയു.

അ—(മന്ദഹസിച്ചുംകൊണ്ട) "പറയാം" എന്ന പറഞ്ഞ ഇന്ദുലെഖയുടെ മാളികയിലെക്ക പൊയി വിവരം പറഞ്ഞു.

ഇന്ദുലെഖ വീണ്ടും ദാസിയെ വെറെ ഒരു വിവരം പറഞ്ഞ മാധവന്റെ അടുക്കെ അയച്ചു.

അമ്മു രണ്ടാമത ചെല്ലുമ്പൊൾ മാധവൻ മാലയെ കയ്യിൽ വെച്ചുനൊക്കി രസിച്ചുംകൊണ്ടിരിക്കുന്നു. അമ്മുവെ രണ്ടാമതും കണ്ടപ്പൊൾ എന്താണ പിന്നെയും വന്നത എന്ന ചൊദിച്ചു.

അമ്മു—അമ്മ വിശെഷമായി ഒരു തൊപ്പി തുന്നുന്നുണ്ടത്രെ- അത നായാട്ടിന പൊവുമ്പൊൾ തലയിൽ ഇട്ടുകൊണ്ട പൊവാം. പുലച്ചക്ക മാളികയിൽ കയറിചെല്ലാൻ യജമാനന്ന വിരൊധമുണ്ടെങ്കിൽ മിററത്ത കിളിവാതിലിന്ന നെരെ നിന്നാൽ തൊപ്പി എടുത്ത തരാം എന്ന അമ്മ പറഞ്ഞിരിക്കുന്നു.

മാ—എന്നാൽ ഇപ്പൊൾ ഇങ്ങട്ട കൊടുത്തയക്കരുതെ.

അ—തൊപ്പി മുഴുവനും തീൎന്നിട്ടില്ലായിരിക്കും.

മാ—എന്താണ രാത്രി തുന്നൽപണി ചെയ്യാറുണ്ടൊ.

അ—രാത്രി ഈയ്യിടെ തുന്നാലും പുസ്തകം വായനയും മ
റവും തന്നെയാണ- ഉറക്ക വളരെ കുറഞ്ഞിരിക്കുന്നു.

മാ—അതിന എന്താണ സംഗതി.

"സംഗതി എന്തൊ" എന്ന പറഞ്ഞ അമ്മു മന്ദഹ
സിച്ചുംകൊണ്ട തല താഴ്ത്തി ലജ്ജാഭാവത്തോടെ നിന്നു.

മാ—അങ്ങിനെയാട്ടെ, നീ പൊയ്ക്കൊ- ഞാൻ പുലച്ചെ
പൊകുമ്പൊഠം ജാലകം തുറന്ന കണ്ടാൽ വിളിക്കും
എന്ന പറയു- ജാലകം തുറന്നാ കണ്ടില്ലെങ്കിൽ നെ
രെ പൊവും.

അമ്മു പൊയ ഉടനെ മാധവന പിന്നെയും വി
ചാരം തുടങ്ങി- "ഇന്ദുലെഖക്കും ഉറക്കില്ലാ, എന്നൊട
"ഇന്ദുലെഖക്ക അനുരാഗം ഉണ്ടെന്നുള്ളതിന്ന സംശയ
"മില്ലാ- എനിക്ക ലെശം സംശയമില്ല- എന്നാൽ
"പിന്നെ എന്താണ അത ഭാവിക്കാത്തത- കുട്ടിക്ക
"ളികഠം അല്ലാതെ വെറെ ഒന്നും പുറത്ത കാണുന്നി
"ല്ലല്ലൊ- ഇതിന എന്ത സംഗതി" എന്നിങ്ങിനെ ആ
ലൊചിച്ചും കൊണ്ട മാധവൻ കട്ടിലിന്മെൽനിന്ന എ
ണീട്ട, രാവിലെ ശിക്കാറിന്ന പൊവാൻ ഉള്ള വട്ടങ്ങഠം
ഒരുക്കി- ഒന്നാന്തരം ഒരു തൊക്ക എടുത്ത തുടച്ച വെച്ചു-
ആവശ്യമുള്ള തിരകഠം എടുത്ത വെച്ചു- പുലരാൻ നാ
ല നാഴികക്ക ചായ വെണമെന്ന വാലിയക്കാരനെ വി
ളിച്ച പറഞ്ഞ കിടന്നു. നാല മണിക്ക എണീട്ട കുപ്പാ
യം, കാലൊറ, ബൂട്സ, ഇതുകഠം ഇട്ട തന്റെ ഒരു വാ
ലിയക്കാരനെയും ഒന്നിച്ച കൂട്ടി നായാട്ടിന്ന പുറപ്പെട്ട
പൊകും വഴി ഇന്ദുലെഖയുടെ മാളികയുടെ ചുവട്ടിൽ

എത്തി മെലൊട്ട നൊക്കിയപ്പൊാഠ ഒരു ചന്ദ്രൻ ഉദി ച്ച പൊങ്ങി നില്ക്കുന്നതപൊലെ ഇന്ദുലെഖയുടെ മുഖം ജാലകത്തിൽ കൂടെ മുകളിൽ ഇന്ദുലെഖയുടെ സമീപം കത്തുന്ന അതി പ്രകാശമുള്ള വെളിച്ചത്തിൽ കണ്ടു മാ ധവൻ മയങ്ങിപ്പൊയി.

ഇ—എന്താണ ഇത്ര നെരത്തെ പുറപ്പെട്ടത- ജന്തുഹിംസ ചെയ്യെണമെങ്കിൽ ജന്തുക്കളെ കണ്ണുകൊണ്ട കണ്ടിട്ട വെണ്ടെ- ഇരുട്ടിൽ എങ്ങിനെ കാണും.

മാ—കുറെ ദൂരെപൊയിട്ടവെണം നായാട്ട തുടങ്ങുവാൻ.

ഇ—"ഓ-ഹൊ" വലിയ വട്ടം കൂട്ടീട്ടുള്ള നായാട്ടിനൊ ഭാവം.

മാ—കുറെ വിസ്തരിച്ചിട്ടതന്നെയാണ ഭാവം. അങ്ങിനെ ആയാൽ മനസ്സിന്ന കുറെ സുഖമുണ്ടാവും എന്നതൊ ന്നുന്നു.

ഇ—ശരി- ഇക്കുറി മതിരാശിയിൽ നിന്ന വരുമ്പൊാഠ എത്ര തൊക്കുകാഠ കൊണ്ടുവന്നിട്ടുണ്ട.

മാ—ഒന്നമാത്രം- "ബ്രീച്ചലൊഡർ"

ഇ—അത എനിക്ക ഒന്ന കാണണം- ഇങ്ങട്ട കൊടുത്തയക്കു.

മാധവൻെറ വാലിയക്കാരൻ ഉടനെ തൊക്ക മുകളിലെക്ക കൊണ്ടുചെന്നു. ഇന്ദുലെഖാ വാങ്ങി അക ത്തവെച്ച വാതിൽ പൂട്ടി അമ്മുവൊട വെളിച്ചം എടുക്കാൻ പറഞ്ഞ കളിപ്പാൻ ചവട്ടിൽ ഇറങ്ങി മാധവൻെറ അരിയത്ത എത്തിയപ്പൊാഠ:

ഇ—ശരി-"ബ്രീച്ചലൊഡർ" ഇപ്പൊാഠ മാളികമെൽ ഇരിക്കട്ടെ-തൊപ്പിപണി മുഴുവനും തീൎന്നിട്ടില്ലാ, അതതീ

ൻറിട്ട നാളെയൊ മററന്നാളൊ നായാട്ടിന്നപൊവാം-
എന്നാൽ മതി -ഇപ്പൊൾ പൊയി കിടന്ന ഉറങ്ങു.

മാ—ഇത വലിയ സങ്കടം തന്നെ- എനിക്ക നായാട്ടി
ന്ന കൂടിപൊവാൻ പാടില്ലെന്നൊ.

ഇ—അതെ ഇന്നപൊവാൻ പാടില്ലെന്ന തന്നെ.

മാ—അതെന്താണ.

ഇ—തൊപ്പിപണി തീൎന്നിട്ടില്ലാ അതതന്നെ.

മാ—ഞാൻ തൊപ്പി വെണമെന്ന പറഞ്ഞുവൊ.

ഇ—തൊപ്പിവെണ്ടാ എന്ന പറഞ്ഞുവൊ- ഇന്നലെ അ
മ്മ വന്ന ചൊദിച്ചപ്പൊൾ വെണ്ടാ എന്ന പറയായി
രുന്നില്ലെ.

മാ—വെണ്ടാ എന്ന ഞാൻ ഇപ്പൊൾ പറയുന്നു.

ഇ—അത സാരമില്ലാ, അത ഞാൻ കെൾക്കയില്ലാ- ഇ
ന്നലെ വെണ്ടാ എന്ന പറഞ്ഞയച്ചിരുന്നുവെങ്കിൽ
ഞാൻ രാത്രി ഉറക്കൊഴിഞ്ഞ പണിചെയ്യുന്നതല്ലായിരു
ന്നു-പിന്നെ ഇത ഒക്കെ എന്നൊക്കൊണ്ട ബുദ്ധിമുട്ടിച്ച
ഇപ്പൊൾ വെണ്ടാ എന്നപറഞ്ഞാൽ ആരകെൾക്കും.

മാ—ഈ കുട്ടിക്കളിയിൽ ഒന്നും എനിക്ക അശെഷം ര
സം തൊന്നുന്നില്ലാ- മനുഷ്യരെ വെറുതെ ഉപദ്രവിച്ചി
ട്ട എന്ത സാദ്ധ്യം.

ഇ—ഞാൻ കുട്ടിയാണ മാധവനും കുട്ടിതന്നെയാണെന്ന
ഇപ്പൊഴും എനിക്ക തൊന്നുന്നു- അതകൊണ്ട മുമ്പ
ന്നൊം കളിച്ചത പൊലെ ഇപ്പൊഴും കളിക്കാം.

മാ—ഇന്നാൾ അല്ലെ ഇന്ദുലെഖ പറഞ്ഞത കുട്ടിക്കളി
എനി പാടില്ലാ എന്നും മററും.

ഇ—അപ്പൊ൦ മാധവനെ കുട്ടിയുടെ മാതിരിയിലല്ലാ കണ്ടത. എന്ന പറഞ്ഞ ചിറിച്ചുംകൊണ്ട കുളിപ്പാൻ പൊയി.

മാധവൻ വിഷണ്ണനായി തൊട്ടത്തിൽ നടന്നും കൊണ്ടിരുന്നു.

കുളി കഴിഞ്ഞ ഇന്ദുലെഖ വരുമ്പൊഴെക്ക നെരം നല്ല വെളിച്ചമായിരിക്കുന്നു-മാധവനെക്കണ്ട മുകളിലെക്ക ഒന്നിച്ചു കൂട്ടിക്കൊണ്ടുപൊയി ചായകുടിക്കാൻ ക്ഷണിച്ചു- ചായ താൻ കുടിച്ചു വെണ്ടന്ന പറഞ്ഞു. പിന്നെയും ഇന്ദുലെഖയുടെ നിർബ്ബന്ധത്താൽ അല്പം കുടിച്ചു-രണ്ടുപെരും ഓരൊ കസാലയിൽ ഇരുന്നു.

ഇ—എനി ഇന്ന നായാട്ടിന പൊവാൻ തരമില്ലെല്ലൊ.

മാ—ഇന്ദുലെഖക്ക കുട്ടിക്കളി മാറീട്ടില്ലെങ്കിൽ കളിപ്പാൻ വെറെ ആളെ അന്വെഷിച്ചൊളു- എനിക്ക ഇത സഹിപ്പാൻ പാടില്ലാതെ ആയിരിക്കുന്നു.

ഇ—എന്താണ സഹിപ്പാൻ പാടില്ലാത്തത- നായാട്ടൊ.

മാ—ഞാൻ വെളിവായിട്ട പറയാം.

ഇ—വരട്ടെ-അത്ര വെളിവായിട്ട പറയണമെന്നില്ലാ-മാധവൻ നല്ല ധീരനാണെന്ന ഞാൻ മുമ്പ വിചാരിച്ചു, മാധവന്റെ ഇപ്പൊഴത്തെ ഗൊഷ്ഠികൾ കാണുമ്പൊൾ എന്റെ അഭിപ്രായം തെറ്റാണെന്ന ഞാൻ ഇപ്പൊ൦ വിചാരിക്കുന്നു.

മാ—എനിക്ക ഒരു കാൎയ്യത്തിൽ ധൈൎയ്യമില്ലാ- ഇന്ദുലെഖ സാധാരണ ഒരു ദിക്കിൽ കാണാറുള്ള മാതിരി ഒരു കുട്ടിയാണ ഞാൻ എന്ന ശങ്കിക്കുണ്ടൊ- ഞാൻ ഇ

തവരെ യാതൊരു ദുൎമ്മൎയ്യാദയിലും ലെശം പ്രവെശി
ക്കാത്തവനാണ- എനിക്ക സ്ത്രീകളിൽ ചാപല്യം ഇ
ന്ദുലെഖയെ കാണുന്നതിന്ന മുമ്പ ഉണ്ടായിട്ടെ ഇല്ല- അ
തുകൊണ്ടായിരിക്കാം ഇപ്പൊൾ ഉണ്ടാകുന്ന ചാപല്യ
ത്തിന്ന ഇത്ര അധികം ശക്തി- എനിയും ഇന്ദുലെഖാ
എന്നെ വലച്ചിക്കാനാണ ഭാവമെങ്കിൽ ഞാൻ ഒരു
ദിക്കിൽ ഇരിക്കാൻതന്നെ ഭാവമില്ല.

ഇ—അപ്പൊൾ വെറെ ദിക്കിൽ പൊയാൽ ഒരു വിചാ
രം ഉണ്ടാവുകയില്ലാ അല്ലെ-അതിന്റെ താല്പൎയ്യം കാ
ണുമ്പൊഴെ ഒരു അനുരാഗവും ഗൊഷ്ഠികളും ഉണ്ടാവു
ന്നുള്ളു എന്നാണ.

മാ—അങ്ങിനെയല്ലാ അതിന്റെ താല്പൎയ്യം- ഇന്ദുലെഖ
യുമായി എനിക്ക ഹിതപ്രകാരം ഇരിക്കാൻ സാധിക്കു
ന്നില്ലെങ്കിൽ പിന്നെ എന്റെ രാജ്യവും വീടും എനി
ക്ക വെണ്ടാ എന്നാകുന്നു ഞാൻ പറഞ്ഞതിന്റെ അ
ൎത്ഥം.

ഇ—ആട്ടെ ശരി- മാധവന എന്നൊട ഇത്ര അനുരാ
ഗം ഉണ്ടായിട്ടും എനിക്ക മാധവനൊട ലെശം അ
നുരാഗമില്ലെങ്കിലൊ പിന്നെ മാധവന എന്നൊട പ്രി
യം ഉണ്ടാകുമൊ.

മാ—എന്നൊട ഇന്ദുലെഖക്ക അനുരാഗമില്ലെന്ന ഞാ
ൻ ഒരിക്കലും വിചാരിക്കയില്ല.

ഇ—പിന്നെ എന്താണ ഒരു തടസ്ഥം-

മാ—തടസ്ഥമൊ.

ഇ—ആതെ തടസ്ഥം എന്താണ പറയു.

മാ—പറയാം- ഒരം തടസ്ഥത്തിന്ന കാരണം ഞാൻ വിചാരിക്കുന്നത ഒന്നാമത ഞാൻ വലിയ ഒരു സ്ഥിതിയിൽ എനിയും ആയിട്ടില്ലെന്ന ഇന്ദുലെഖ വിചാരിക്കുന്നതകൊണ്ട.

രണ്ടാമത- വെറെ വളരെ യൊഗ്യരായ ധനികന്മാരും പ്രഭുക്കളും മഹാരാജാക്കന്മാരും ഇന്ദുലെഖയെ കാംക്ഷിച്ച ഇരിക്കുന്നു എന്ന ഇന്ദുലെഖക്ക അറിവുള്ളതുകൊണ്ട.

ഇ—മാധവൻ ഇത്ര ശപ്പനാണെന്ന ഞാൻ ഇതവരെ വിചാരിച്ചില്ലാ- എന്നെ കാംക്ഷിക്കുന്ന യൊഗ്യരിലും മഹാരാജാക്കന്മാരിലും എനിക്ക ഭ്രമമുണ്ടെങ്കിൽ എനിക്ക അവരിൽ ഒരാളെ ഇതവരെ ഭൎത്താവാക്കികൂടയായിരുന്നുവൊ- ഒരം വിധം ഭൊഷത്വം പറഞ്ഞത ആശ്ചൎയ്യം- എനിക്ക ഒരം കാൎയ്യത്തിൽ ധനവും പുല്ലും സമമാണ- എന്റെ മനസ്സിന്ന അഭിരുചിതൊന്നുന്നവൻ എന്റെ ഭൎത്താവ എന്ന മാത്രമാണ ഞാൻ നിശ്ചയിച്ചിട്ടുള്ളത.

മാ—അങ്ങിനെ അഭിരുചി ഇതവരെ ആരിലെങ്കിലും തൊന്നീട്ടുണ്ടൊ.

ഇ—ഉണ്ടെങ്കിൽ അത ശപ്പനായ മാധവനൊട ഞാൻ എനി എന്തിന പറയണം.

മാ—എന്തിനാണ എന്നെ ശകാരിക്കുന്നത ഇതക്കൂടി വെണമൊ.

ഇ—മതി-മതി- മഹാ രസികൻ തന്നെ മാധവൻ. എനിക്ക മാധവനിൽ അനുരാഗമുണ്ടെന്ന മാധവന ബൊ

ദ്ധ്യമാണ- എന്നാലും മഹാരാജാക്കന്മാരും പ്രഭുക്കളും എന്നെ ആവശ്യപ്പെടുന്നതകൊണ്ട എന്റെ അനുരാഗത്തിന്നും മനസ്സിന്നും വിരൊധമായി അവരിൽ ആരെ എങ്കിലും സ്വീകരിച്ചു കളയും എന്ന വിചാരിക്കുന്നു അല്ലെ- കഷ്ടം! ഇത്ര ബുദ്ധിഹീനനാണ മാധവൻ! കഷ്ടം! ഇത്ര നിസ്സാരയായ ഒരു സ്ത്രീയാണ ഞാൻ എന്ന വിചാരിച്ചു പൊയെല്ലൊ- ഇങ്ങിനെയാണെങ്കിൽ എന്നിൽ മാധവന എങ്ങിനെ ഇത്ര പ്രിയം ഉണ്ടായത.

ഈ വാക്കുകൾ കെട്ടപ്പൊൾ മാധവന്റെ കണ്ണിൽ ജലം നിറഞ്ഞു- സന്തൊഷംകൊണ്ടൊ ബഹുമാനംകൊണ്ടൊ വ്യസനംകൊണ്ടൊ ഈ അശ്രുക്കൾ ഉണ്ടായത എന്ന എന്റെ വായനക്കാര ആലൊചിച്ച നിശ്ചയിക്കെണ്ടതാണ.

ഇ—എന്താണ ഉത്തരം മുട്ടിയാൽ കരയുന്നത.

മാ—ഉത്തരം ഇല്ലാതായിട്ടല്ലാ- എനിക്ക എല്ലായ്പൊഴും ഓരൊന്ന പറഞ്ഞ തക്കിച്ചുംകൊണ്ടിരിപ്പാൻ സുഖമില്ലാ- ഇന്ദുലെഖ ബുദ്ധിമുട്ടിച്ചിട്ടാണ ഞാൻ ഇവിടെ ഇരുന്നത- ഇരുന്നതിന്റെശെഷം ഒരു വാക്കെങ്കിലും മധുരമായി എന്നൊട പറഞ്ഞിട്ടില്ലാ-എല്ലാം വക്രൊക്തികൾതന്നെ- മലയാളത്തിൽ പെണ്ണുങ്ങൾക്ക പുരുഷന്മാരെ ഇട്ട വലപ്പിക്കുന്നതിൽ വളരെ സ്വാതന്ത്ര്യവും എടയും ഉള്ളതുകൊണ്ട പുരുഷന്മാര സങ്കടം അനുഭവിക്കുക എന്നെ വരു.

ഇ—എന്തുകൊണ്ടാണ ഞാൻ എന്റെ വാക്കുകളെ മധു

രമാക്കേണ്ടത- കുറെ തെൻ കുടിച്ചിട്ട വാക്ക പറയട്ടെ അല്ലെങ്കിൽ ഞാൻ വാക്ക പറയുമ്പൊാം മാധവൻ കുറെ തെൻ കുടിച്ചുകൊണ്ട ഇരിക്കു- എന്നാൽ മധുരം തൊന്നും- വല്ല ശല്പുത്തരവും പറഞ്ഞ അതിന നല്ല ഉത്തരം കിട്ടുമ്പൊാം ഉത്തരം പറയുന്ന ആളുടെ വാക്കിന മധുരമില്ലാ- പുളിക്കുന്നു- എന്നും മററും പറഞ്ഞാൽ ആര സമ്മതിക്കും. എന്താണ മലയാളസ്ത്രീകാംക്ക ദൊഷം പറഞ്ഞത- പുരുഷന്മാരെ ഉപദ്രവിക്കാൻ വളരെ കഴിയുന്നവരാണെന്നൊ.

മാ—അതുമാത്രമല്ലാ, മലയാളത്തിലെ സ്ത്രീകാം അന്യരാജ്യങ്ങളിലെ സ്ത്രീകളെപ്പൊലെ പാതിവ്രത്യ ധൎമ്മം ആചരിക്കുന്നില്ലാ- ഭൎത്താക്കന്മാരെ യഥെഷ്ടം എടുക്കുകയും ഉപെക്ഷിക്കുകയും ചെയ്യുന്നു- പിന്നെയും പലെ സ്വാതന്ത്ര്യതകാം ഉണ്ട. അതകൊണ്ട മലയാളസ്ത്രീകാംക്ക ഗൎവ്വ വളരെ അധികം ഉണ്ട- എന്നാണ ഞാൻ പറഞ്ഞത.

ഇ—ശിക്ഷ- അതി മനൊഹരമായ വാക്ക തന്നെ- മാധവന ഇത്ര ഒക്കെ പഠിപ്പും അറിവും ഉണ്ടായിട്ട ഇങ്ങിനെയാണ മലയാളസ്ത്രീകളെകുറിച്ച അഭിപ്രായമായത- ഇത ആശ്ചൎയ്യം തന്നെ.

എന്താണ പറഞ്ഞത- മലയാളസ്ത്രീകാം പാതിവ്രത്യധൎമ്മം ആചരിക്കുന്നില്ലെന്നൊ? കഷ്ടം! ഇതര രാജ്യങ്ങളിൽ ഉള്ള സ്ത്രീകളെപ്പൊലെ മലയാള സ്ത്രീകളും ധാരാളമായി പതിവ്രതാധൎമ്മം ആചരിക്കുന്നുണ്ട- അസംഖ്യം സ്ത്രീകാം ആചരിക്കുന്നുണ്ട. ഒരു സ്ത്രീ പതിവ്രതാധ

ൎമ്മം ആചരിക്കുന്നില്ലെന്നു പറഞ്ഞാൽ അവറ്റ വ്യഭി ചാരിയാണെന്നാകുന്നു അൎത്ഥം- കെരളത്തിലെ സ്ത്രീക ൾ എല്ലാം അല്ലെങ്കിൽ അധികപക്ഷവും വ്യഭിചാരിക ളാണെന്നു മാധവൻ പറയുന്നുവൊ- അങ്ങിനെ പറയു ന്നുവെങ്കിൽ- അത ഞാൻ വിശ്വസിക്കുകയില്ല നിശ്ചയം- വ്യഭിചാരം എങ്ങും എത ജാതിയിലും ഉണ്ടാവാം- എ ന്നാൽ ഞങ്ങൾ നായന്മാരുടെ സ്ത്രീകൾ അന്തൎജ്ജനങ്ങ ളെപൊലെ അന്യ ജനങ്ങളൊട സംസാരിക്കാതെയും വിദ്യാഭ്യാസം ചെയ്യാതെയും ശുദ്ധമൃഗപ്രായമായി നട ക്കുന്നില്ലാത്തതകൊണ്ട വ്യഭിചാരികളാണെന്നൊ പ തിവ്രതാധൎമ്മം ഇല്ലെന്നൊ മാധവൻ വിചാരിക്കുന്നു ണ്ടെങ്കിൽ ഇത്ര അബദ്ധമായ വിചാരം വെറെ യാതൊ ന്നും ഇല്ലാ. യൂറൊപ്പ, അമെരിക്കാ മുതലായ രാജ്യങ്ങളി ലെ സ്ത്രീകളുടെ സ്ഥിതി ആലൊചിച്ചുനൊക്കു- ഒരം രാ ജ്യങ്ങളിൽ പുരുഷന്മാൎക്കും സ്ത്രീകൾക്കും പഠിപ്പ, അറിവ, സ്വാതന്ത്ര്യത ഇതെല്ലാം ഒരുപൊലെയല്ലെ- ഒരം സ്ത്രീകൾ എല്ലാം വ്യഭിചാരികളൊ? ഒരം ദിക്കിൽ ഒരു സൌന്ദൎയ്യ മുള്ള സ്ത്രീക്ക വല്ല വിദ്യാഭ്യാസവും ഉണ്ടായാൽ അവളു മായി സംസാരിച്ചു വിനൊദിപ്പാൻ പൊവുന്ന എല്ലാപു രുഷന്മാരും അവളുടെ രഹസ്യക്കാരാണെന്ന ക്ഷണെന ഊഹിച്ചു കളയുന്നു. ഇതിൽ എത്രണ്ട സത്യമുണ്ട? സം ഗീതവിദ്യ പരിചയിച്ച ഒരു സ്ത്രീ പാടുന്നത കെൾപ്പാൻ ഒ രു പത്ത പുരുഷന്മാര ഒന്നായിചെന്നു ഇരുന്ന കെട്ടപൊ ന്നാൽ ആ പത്ത പുരുഷന്മാരും അവളുടെ ജാരന്മാരാ യി എന്നപായും വിഡ്ഢികളായ നിങ്ങൾ-പുരുഷന്മാരത്ര

ങ്ങിനെതന്നെ എന്ന നടിക്കുകയും ചെയ്യും. ഇങ്ങിനെനി ങ്ങൾതന്നെ ചെയ്യുന്നതിന്ന ഞങ്ങൾ വിചാരിച്ചാൽ എ ന്ത നിവൃത്തിയാണുള്ളത. നിങ്ങൾ പുരുഷന്മാര തന്റെ ടമുള്ളവരാണെങ്കിൽ സ്വജാതി സ്ത്രീകൾക്ക ൟ വിധം അവമാനം ഉണ്ടാകുവാൻ എട വരുത്തുമൊ? ഒരു സ്ത്രീ ക്ക പതിവ്രതാധൎമ്മത്തെ അശെഷം കളയാതെ അന്യ പുരുഷന്മാരുമായി പലെ വിധത്തിലും വിനൊദിപ്പാനും രസിപ്പാനും സംഗതികളും സ്വാതന്ത്ര്യതകളും ഉണ്ടാവാം- അങ്ങിനെ വിനൊദിക്കുന്നതും രസിക്കുന്നതും എല്ലാം വ്യ ഭിചാരത്തിനുള്ള എക വിചാരത്തിന്മെലാണെന്ന ദ ഷ്ബുദ്ധികൾ ധരിച്ച വെറുതെ കെരളീയ സുന്ദരിമാരെ അവമാനിക്കുന്നതിൽ മാധവൻ കൂടി ചെൎന്നത എനി ക്ക അത്യത്ഭുതമായിരിക്കുന്നു. എന്റെ വിചാരത്തിൽ സ്ത്രീകൾക്ക സ്വാതന്ത്ര്യം കൊടുക്കാതെ മൃഗങ്ങളെപ്പൊ ലെ വളൎത്തിക്കൊണ്ടു വരുന്നതാണ വ്യഭിചാരത്തിന്ന അധികവും ഹെതു എന്നാകുന്നു. ഒരു പശുവിനൊ ശ്വാ വിനൊ വ്യഭിചാരത്തിൽ ലജ്ജയുണ്ടൊ- എന്നാൽ പഠി പ്പും അറിവും ഉള്ളവൎക്ക ഒരു കാലവും വ്യഭിചാരത്തിൽ സക്തിവരാൻ പാടില്ലെന്നല്ല ഞാൻ പറയുന്നത, ദുൎബ്ബു ദ്ധിയും ദുൎവ്യാപാരവും എത്ര പഠിപ്പ ഉള്ളവൎക്കും ചില പ്പൊൾ ഉണ്ടാവാം. അത ഉണ്ടാവുന്നത പഠിപ്പുകൊണ്ടും അറിവുകൊണ്ടും ആണെന്ന ചില ഭൊഷന്മാര പറയുന്ന ത കെൾക്കുമ്പൊൾ എനിക്ക ആശ്ചൎയ്യം തൊന്നുന്നു- പഠിപ്പും അറിവും ൟ വക ദുൎബ്ബുദ്ധിയെ നശിപ്പിക്കാനു ള്ള മുഖ്യ കാരണങ്ങളാണ. ഭൎത്താവിനെ ഇഷ്ടംപൊലെ

എടുക്കുകയും ഉപെക്ഷിക്കുകയും ചെയ്യുന്നവരാണ ഞങ്ങ ൾ എന്ന മാധവൻ ഒരു ദൊഷം പറയുന്നുണ്ട- മൎയ്യാദ ഇല്ലാത്ത ചില സ്ത്രീകൾ ഇങ്ങിനെ ചെയ്യുന്നുണ്ടായിരി ക്കാം- എന്നാൽ ഇങ്ങിനെ ചെയ്യാനുള്ള ഒരു സ്വാതന്ത്ര്യ ത ഞങ്ങൾക്കുള്ളത എത്രയൊ ശ്ലാഘനീയമായ ഒരു അ വസ്ഥയാണ. യൂറൊപ്പിൽകൂടി ഈ സ്വാതന്ത്ര്യത ഇല്ല- യൂ റൊപ്പിൽ ഉള്ള ബുദ്ധിശാലികളായ ചില ആളുകളും അമെരിക്ക രാജ്യത്തിൽ ഉള്ള വളരെ മഹാന്മാരും ഈ സ്വാതന്ത്ര്യത എല്ലായ്പൊഴും ഉണ്ടായിരിക്കെണ്ടതാണെന്ന അഭിപ്രായപ്പെട്ടതായി ഞാൻ വായിച്ചിട്ടുണ്ട. ഈ സ്വാ തന്ത്ര്യത ഇല്ലായ്കയാൽ എത്ര ഭാൎയ്യാഭൎത്താക്കന്മാര ദിവ സംപ്രതി യൂറൊപ്പിലും ഇൻഡ്യയിലും സങ്കടം അനുഭ വിക്കുന്നു. ഈ സ്വാതന്ത്ര്യതയെ ദുൎവ്വൃത്തിക്കായി ഉപയൊ ഗിക്കാതെ ശരിയായി ആവശ്യമുള്ള ദിക്കിൽ മാത്രം ഉപ യൊഗിച്ചു വന്നാൽ അത സ്ത്രീ പുരുഷന്മാൎക്ക വളരെ ഉ പകാരമായി വരുന്നതാണ- ഈ സ്വാതന്ത്ര്യത ഉണ്ടെന്ന വെച്ച മലയാളത്തിൽ എത്ര സ്ത്രീകൾ ഭൎത്താക്കന്മാരെ ഉപെക്ഷിക്കുന്നുണ്ട? എത്ര ഭൎത്താക്കന്മാര ഭാൎയ്യമാരെ ഉ പെക്ഷിക്കുന്നുണ്ട? ഈ മാതിരി എത്ര കാൎയ്യങ്ങൾ കഴി ഞ്ഞ പത്ത കൊല്ലങ്ങളിൽ ഈ മലയാളത്തിലെ ഭാൎയ്യാ ഭൎത്താക്കന്മാരുടെ ഇടയിൽ ഉണ്ടായിട്ടുണ്ടെന്ന മാധവ ൻ കൃത്യമായ ഒരു കണക്ക എടുപ്പാൻ കഴിയുമെങ്കിൽ അ പ്പൊൾ തൊന്നും- ആയിരത്തിൽ ഒന്നുകൂടി ഉണ്ടായി എ ന്ന പറവാൻ സംശയിക്കെണ്ടതാണെന്ന- ചിലപ്പൊൾ ചില ദിക്കിൽ ഉണ്ടാവും അതിന്ന കാരണങ്ങളും ഉണ്ടാ

മിരിക്കും- അകാരണമായും ഭൎത്താക്കന്മാരിൽ ഒരാളുടെ ദുൎബ്ബുദ്ധിയാലും ദുഃഖം ഉണ്ടായി എന്നു വന്നെക്കാം- എന്നാൽ അതു കേരളീയ സ്ത്രീകൾക്കു സൎവ്വസാധാരണയായാണെന്നു പറഞ്ഞു ഞങ്ങളെ മാത്രം അവമാനിക്കുന്നതു കഷ്ടമാണ്- ഈ സ്വതന്ത്രത ഉണ്ടാവുന്നതു നല്ലതാണ്. എന്നാൽ അതു വെണ്ടു ദിക്കിലെ ഉപയൊഗിക്കാവു- ചിലപ്പൊൾ ചിലർ വെണ്ടാത്ത ദിക്കിലും ഉപയൊഗിക്കുന്നുണ്ടായിരിക്കാം- അതുകൊണ്ടു അവമാനവും സിദ്ധിക്കുന്നുണ്ടായിരിക്കാം- എന്നാൽ അതു ആ സ്വതന്ത്രതയുടെ ദൊഷമല്ലാ, അതിനെ തെറ്റായി ഉപയൊഗിക്കുന്നതിനാലുള്ള ദൊഷമാണ്. അതുകൊണ്ടു മാധവന് എന്നൊടു ദ്വെഷ്യമുണ്ടെങ്കിൽ എന്റെ മുഴുവൻ വൎഗ്ഗക്കാരിൽ ഈ ദൂഷ്യാരൊപണം ചെയ്യാൻ ഞാൻ സമ്മതിക്കുകയില്ലാ നിശ്ചയം തന്നെ.

മാ—ഭാൎയ്യാഭൎത്താക്കന്മാൎക്കു വെണ്ടപ്പൊൾ എല്ലാം യഥെഷ്ടം അന്യൊന്യമുള്ള സംബന്ധം വിടുത്താൻ അവരിരുവരിലാൎക്കെങ്കിലും അധികാരമുണ്ടായി വരുന്നതു നല്ല സ്വതന്ത്രതയാണെന്നു ഞാൻ വിചാരിക്കുന്നില്ല- ഈ നിലയായാൽ ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലുള്ള സംബന്ധം ഒരു കരാറിനാൽ ഉണ്ടാവുന്ന സംബന്ധംപൊലെ ആയി- അതിൽ ഒരു രുചിയും ശ്ലാഘ്യതയും എനിക്കു തൊന്നുന്നില്ലാ.

ഇ—(ചിറിച്ചുംകൊണ്ടു) എന്നാൽ മലയാളമാതിരിയുള്ള സംബന്ധത്തിൽ മാധവനു രുചിയില്ലായിരിക്കും- അല്ലെ.

മാ__ഇല്ല.

ഇ__അങ്ങിനെയാണെങ്കിൽ മുമ്പ പറഞ്ഞില്ലെ അന്യ രാജ്യത്തെങ്ങാനും പൊയ്ക്കളയാമെന്ന-അങ്ങിനെ ചെയ്യൊള്ളു അതാണ നല്ലത.

മാ—അതിന്ന തന്നെയാണ ഭാവം- ഇന്ദുലെഖക്ക അത സമ്മതം തന്നെയൊ.

ഇ__ എന്റെ സമ്മതം എന്തിനാണ.

മാ__ഇന്ദുലെഖ എന്റെ ഭാൎയ്യയായിരിക്കുമെങ്കിൽ എനിക്ക മലയാളം തന്നെയാണ സ്വൎഗ്ഗം.

ഇ—അപ്പൊൾ മലയാളമാതിരിസംബന്ധം സാരമില്ലാത്ത മാതിരിയാണെന്നല്ലെ പറഞ്ഞത- പിന്നെ അതിൽ എന്തിന കാംക്ഷിക്കുന്നു.

മാ__അത ഇന്ദുലെഖക്കും എനിക്കും സംബന്ധിക്കുകയില്ല.

ഇ—ശരി- നല്ല വാക്ക.

ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ ഇന്ദുലെഖയുടെ അമ്മ മുകളിലെക്ക വന്ന രണ്ടാളെയും പരിഹാസം തുടങ്ങി- അപ്പൊഴത്തെ സ്വകാൎയ്യ സല്ലാപവും അന്നത്തെ നായാട്ടും മാധവന മുടങ്ങുകയും ചെയ്തു.

എനി ഈ പൂൎവ്വകഥ ചുരുക്കി പറയുന്നു.

മാധവന ക്രമെണ വ്യസനം സഹിപ്പാൻ പാടില്ലാതെ ആയിത്തുടങ്ങി. ഭക്ഷണം, നിദ്ര, ഈ വകയിൽ അശെഷം ശ്രദ്ധയില്ലാതെ ആയി എന്ന തന്നെ പറയാം. ഇന്ദുലെഖയുടെ മാളികയിൽ അത്ര അധികംപൊയി ഇരിക്കാറും ഇല്ലാതായി. ഒരു ദിവസം ഇന്ദുലെഖയുമായി മാധവ

ൻെറ അമ്മ (പാൎവ്വതി അമ്മ) സംസാരിച്ചുകൊണ്ടിരിക്കു മ്പോൾ സംഗതി വശാൽ മാധവൻെറ പ്രസ്താവം വ ന്നതിൽ "മാധവന എന്തൊ അകാരണമായി ഒരു ക്ഷീണം കാണുന്നു" എന്ന പാൎവ്വതിഅമ്മ പറഞ്ഞു.

ഇ—അകാരണമായിരിക്കില്ലാ.

പാൎവ്വതിഅമ്മ—ഞാൻ ഒരു കാരണവും കാണുന്നില്ലാ- ചൊറ അവൻ ഉണ്ണുന്നില്ല, രണ്ട നെരവുംകൂടികഷ്ടിച്ച ഉരി അരി ചെല്ലുന്നില്ലാ- പാലൊ ചായയൊ ഒന്നുംതന്നെ കഴിക്കുന്നില്ലാ- രാത്രി അവന്ന ഉറക്കവും ഇല്ലെന്ന കൂടയുള്ളവർ പറയുന്നു- എന്തൊ വല്ല ദീനവും ഉടനെ വന്ന പിടിക്കുമൊ എന്നറിഞ്ഞില്ലാ.

ഇ—എന്നാൽ ഞാൻ ഒന്ന ചൊദിക്കാം- ഇങ്ങട്ട വരാൻ പറയു.

പാൎവ്വതി അമ്മ പൊയി മാധവനൊട പറഞ്ഞു-മാധവൻ ഇന്ദുലെഖയുടെ മാളികയിന്മെൽ ചെന്നു.

ഇ—എന്താ ഇയ്യെടെ ഇങ്ങട്ട വരവ ഒന്ന ചുരുങ്ങിയിരിക്കുന്നത.

മാ—വരാൻ എനിക്ക മനസ്സിന്ന ഒരശെഷം സുഖമില്ല.

ഇ— ഇവിടെ വരുമ്പൊഴാണ സുഖക്കെട.

മാ—അതെ-സുഖക്കെട അധികമാവുന്നത ഇവിടെ വരുമ്പഴാണ- സുഖക്കെട സാധാരണ എല്ലായ്പ്പൊഴും ഉണ്ട.

ഇ—ഞാൻ മെൽകഴുകാൻ പൊകുന്നു- ആ കൊച്ചിന്മെൽ ന്യൂസ്പെപ്പർ വായിച്ച കിടക്കൂ- ഞാൻ ക്ഷണം വരാം- എന്നിട്ട വിവരങ്ങൾ പറയാം.

മാധവൻ കൊച്ചിന്മെൽ കിടന്നു- ന്യൂസ്പെപ്പർ തൊട്ടില്ല.

ഇന്ദുലെഖാ "ന്യൂസ്പെപ്പർ എന്ത പിഴച്ചു" എന്ന ചൊദിച്ച ചിറിച്ചുംകൊണ്ട മെൽ കഴകാൻ താഴത്തിറങ്ങുമ്പൊഠം മുകളിലെക്ക ഒരു വാലിയക്കാരൻ മാധവന ഒരു കമ്പിവൎത്തമാന ലക്കൊട്ടുംകൊണ്ട കയറുന്നതു കണ്ടു- എന്തൊ പരീക്ഷയുടെ സംഗതിയായിരിക്കുമെന്ന വിചാരിച്ച ലക്കൊട്ട ഇന്ദുലെഖ സംശയംകൂടാതെ വാങ്ങിപ്പൊളിച്ചു വായിച്ചപ്പൊഠം ബഹു സന്തൊഷമായി- ഉടനെ ഓടിക്കൊണ്ട മുകളിൽ ചെന്ന "ബീ- എൽ- ജയിച്ചു" എന്ന പറഞ്ഞ മാധവന്റെ അടുക്കെ കമ്പിവൎത്തമാന കടലാസ്സും കൊണ്ടുപൊയി നിന്നു.

മാ—"ശരി-നന്നായി" എന്ന മാത്രം പറഞ്ഞു കടലാസ്സ വാങ്ങിയതെ ഇല്ല. പിന്നെ ഒരക്ഷരവും ഉരിയാട്ടില്ല. കിടന്നിടത്തനിന്ന ഇളകിയതെ ഇല്ല. ഇന്ദുലെഖയുടെ ചന്ദ്രബിംബ സമമായ മുഖത്ത ഒരു മഹാസങ്കടത്തൊടുകൂടെ എന്നപൊലെ നൊക്കിക്കൊണ്ട കിടന്നതെ ഉള്ളു. ഇത കണ്ടപ്പൊഠം ഇന്ദുലെഖക്ക അതികഠിനമായ ഒരു വ്യഥ ഉണ്ടായി എങ്കിലും അതിനെ ധൈൎയ്യത്തൊടെ അടക്കി.

ഇ—ഇത എന്ത കഥ- ഒരു വ്യസന ഭാവം കാണുന്നത. ബീ-എൽ ഒന്നാംക്ലാസ്സിൽ ഒന്നാമനായി ജയിച്ചു എന്ന അറിയിച്ചാൽ ഇത്രവ്യസനമൊ- ഇങ്ങിനെ അനാസ്ഥയായി കിടക്കുന്നത ആശ്ചൎയ്യം! ആശ്ചൎയ്യം!

മാ—എനിക്ക ഇതിൽ ഒരാസ്ഥയും ഇല്ല. ബീ-എൽ പാസ്സായാലും ഇല്ലെങ്കിലും എല്ലാം എനിക്ക ഒരു പൊലെ.

ഇ—ജയിച്ച വിവരം ഞാൻ പൊയി വലിയച്ഛനൊടും

നമ്മാം രണ്ടാളുടെ അമ്മമാരൊടും പറയട്ടെ- ഞാൻ തന്നെ ഓടിപ്പൊയി പറയും അവൎക്കെങ്കിലും സന്തൊഷമുണ്ടാകും.

മാ—എന്തിന ഇന്ദുലെഖ ഇത്രബുദ്ധിമുട്ടുന്നു- അവരൊടൊക്ക ഞാൻതന്നെപൊയി സാവധാനത്തിൽ പറയാമെല്ലൊ- എന്താണ ബദ്ധപ്പാട.

ഇ—ഞാൻതന്നെ ൟക്ഷണം പൊയിപറയും-ടെലിഗ്രാം വായിക്കണ്ടെ- ഇതാ.

മാ—എനിക്ക വായിക്കണമെന്നില്ല. എനിക്ക ൟ ബി-എൽ പാസ്സായതിൽ ഒരു സന്തൊഷവും ഇല്ല.

ഇ—അതെന്തകൊണ്ട.

മാ—എന്റെ മനസ്സിന്റെ വ്യസനംകൊണ്ട.

ഇ—ബി-എൽ പാസ്സായാൽ വ്യസനമാണൊ.

മാ—ഇന്ദുലെഖക്ക ഇത്രകഠിനമായ കല്ലുപൊലത്തെ ഹൃദയമായത ഞാൻ മുമ്പ അറിഞ്ഞിരുന്നുവെങ്കിൽ :— എന്ന പറഞ്ഞ നിൎത്തി.

ഇ—"അറിഞ്ഞിരുന്നുവെങ്കിൽ" എന്താണ മുഴുവൻ പറയരുതെ.

മാ—അറിഞ്ഞിരുന്നുവെങ്കിൽ.

ഇ—അറിഞ്ഞിരുന്നു വെങ്കിൽ എന്താണ.

ഇന്ദുലെഖ ൟ വാക്ക പറഞ്ഞുംകൊണ്ട മാധവന്റെ സമീപത്തിൽ കുറെക്കൂടെ അടുത്തുനിന്നു.

മാ—അറിഞ്ഞിരുന്നുവെങ്കിൽ എനിക്ക ൟ സങ്കടവും നാശവും വരികയില്ലയായിരുന്നു.

ഇ—സങ്കടവും നാശവും- അല്ലെ.

മാ__മനസ്സ ഇത്ര നിൎദ്ദയമായിപ്പൊയെല്ലൊ.

ഇ__ആട്ടെ ആവിവരം ഞാൻ വന്നിട്ട പറയാം- ബി-എ ൽ ജയിച്ചവിവരം എനിക്ക തന്നെപൊയി വലിയച്ഛ നൊടും നമ്മടെ രണ്ടാളുടെയും അമ്മമാരൊടും പ റയണം- ഞാൻ ഇതാ പൊവുന്നു- ഓടിപ്പൊയി പറ ഞ്ഞവരാം- ഇവിടെത്തന്നെ കിടക്കു. പരീക്ഷയിൽ ജയിച്ചു എന്ന വന്ന പറഞ്ഞാൽ ഇങ്ങിനെ സങ്കടപ്പെ ടുകയാണ വെണ്ടത.

മാ—ഇന്ദുലെഖ എനിക്കവെണ്ടി ഇത്രബുദ്ധിമുട്ടണ്ട. എ നിക്ക ൦രം പാസ്സായതിൽ ഒരു സന്തൊഷവും ഇല്ല. എന്റെ ജീവനും ശരീരവും ഉടനെ വെർവിടണം എന്ന ദൈവത്തൊട ഒരു പ്രാൎത്ഥന മാത്രമെ ഉള്ളു- പ്രാണവെദനയിൽ എനിക്ക എന്ത പരീക്ഷ- എന്ന പറഞ്ഞപ്പൊഴക്ക മാധവന്റെ കണ്ണുനീർ ധാരധാരയാ യി ഒഴുകി.

മാധവന്റെ ഈ സ്ഥിതി കണ്ടപ്പൊഠം ഇന്ദുലെഖ യുടെ ഹൃദയം കഠിനമായി തപിച്ചു ദഹിച്ചുപൊയി എ ന്നതന്നെ പറയാം. തനിക്ക തൽക്ഷണം ഒരു പ്രകാര ത്തിലും അടക്കുവാൻ ശക്തിയില്ലാത്തവിധം അത്യുൽക്ക ടമായി ഉണ്ടായ വ്യസനാനുരാഗങ്ങളാൽ കെവലം പര വശയായി ഇന്ദുലെഖാ കൊച്ചിന്മെലെക്ക അടുത്തു ചെ ന്ന മാധവന്റെ അതികൊമളമായ മുഖം തന്റെ ചന്ദ്ര വദനത്തിൽ ചെൎത്ത ദീൎഘനിശ്വാസത്തൊടെ അധര ങ്ങളിൽ ഒരു ചുംബനം ചെയ്തു.

"എന്റെ ജീവനാഥനായുള്ള ഭൎത്താവെ എന്തിന

"ഇങ്ങിനെ വ്യസനിക്കുന്നു- ഞാൻ അങ്ങെ രണ്ടു കൊല്ല
"ങ്ങൾക്കു മുമ്പതന്നെ എന്റെ മനസ്സിൽ ഭൎത്താവാക്കി
"വെച്ചിരിക്കുന്നുവെല്ലൊ- എന്റെ ശരീരവും മനസ്സും
"മുഴുവനും അങ്ങെ അധീനം- യഥെഷ്ടം സുഖമായി ഇ
"രുന്നുകൊള്ളണം- എന്റെ മനസ്സു ഇതവരെ മാധവ
"നെ ഒഴികെ ഒരാളെയും കാമിച്ചിട്ടില്ലാ-എനി ൟ ജന്മം
"കാമിക്കുന്നതുമല്ലാ" എന്നു പറഞ്ഞു മാധവന്റെ മാറ
ത്തതന്നെ ഒരു നിമിഷനെരം കിടന്നു- മാധവന്റെ ക
ണ്ണുനീർ തന്റെ കൈകൊണ്ടു തുടച്ചു- പിന്നെ എണീട്ടു നി
ന്നു.

ഇന്ദുലെഖാ ആദ്യം പറഞ്ഞ രണ്ടുനാല വാക്കുക
ൾ മാത്രമെ മാധവൻ നന്നായി കെട്ടിട്ടുള്ളു. ഉടനെ ആ
നന്ദസമുദ്രത്തിൽ മുങ്ങിപ്പൊയതിനാൽ ഒന്നും കെൾക്കാ
തെയും കാണാതെയും ആയി- അല്പനെരം കഴിഞ്ഞു സ്വ
ബൊധം വന്നതപൊലെ എഴുനീററു.

മാ__എനി ഞാൻ ബീ- എൽ- പാസ്സായി എന്നു എല്ലാ
വരൊടും പറഞ്ഞൊള്ളു- എനിക്കു ൟ ജന്മം വരുന്ന
സകല ശ്രെയസ്സുകളും അഭ്യുദയങ്ങളും ഇന്ദുലെഖകൂ
ടി എന്നൊട കൂട അനുഭവിക്കുന്നതായാലെ ൟ ഇ
ഹലൊക നിവാസത്തിന്നു ഞാൻ ഇച്ഛിക്കുന്നുള്ളു- അ
ത എനിക്കു സാദ്ധ്യമായി- ഞാൻ മഹാ ഭാഗ്യവാൻ ത
ന്നെ സംശയമില്ല- എനി ഞാൻ പാസ്സായ വിവരം
ഇന്ദുലെഖതന്നെ പൊയി അറിയിക്കുന്നതാണ ഉത്ത
മം.

ഇങ്ങിനെയാണ ഇവരുടെ അന്തഃകരണ വിവാ

ഹം മുമ്പതന്നെ കഴിച്ച വെച്ചിരുന്നത.

എന്നാൽ ഇവര തമ്മിൽ ചെച്ച്യയായിരിക്കുന്നു എന്നും ഒരു സമയം മാധവൻ തന്നെയാണ ഇന്ദുലെഖയുടെ ഭത്താവായിരിപ്പാൻ എടയുള്ളത എന്നും പഞ്ചുമെനവൻ അറിഞ്ഞിട്ടുണ്ട- തനിക്ക അതിൽ വളരെ സുഖം തൊന്നീല്ലെങ്കിലും കെവലം വിരസത അന്ന ഭാവിച്ചിട്ടില്ലായിരുന്നു.



## മൂന്നാം അദ്ധ്യായം

ഒരു കൊപിഷ്ടന്റെ ശപഥം.

ഒന്നാം അദ്ധ്യായത്തിൽ സൂചിപ്പിച്ചതും കാരണവ പഞ്ചുമെനവനും മാധവനും തമ്മിൽ ഉണ്ടായതും ആ കലഹം പഞ്ചുമെനവനെ കൊപാന്ധനാക്കിത്തീൎത്തു. പഞ്ചുമെനൊൻ ജ്യാത്യാ പരമ കൊപിയാണ. പഴയ സമ്പ്രദായക്കാരനാണെന്ന പറയെണ്ടതില്ലല്ലൊ- ഇദ്ദെഹം ചമ്പാഴിയൊട്ട പൂവള്ളി എന്ന ധനപുഷ്ടിയുള്ള തറവാട്ടിലെ കാരണവനാകുന്നു. ഇയാളുടെ തറവാട്ടിൽ മുമ്പുണ്ടായിരുന്ന രണ്ട കാരണവന്മാര ദിവാൻ ഉദ്യൊഗം ഭരിച്ചവരായിരുന്നു. ചമ്പാഴിയൊട്ട പൂവള്ളി തറവാട അതിലും പുരാതനമായിട്ടതന്നെ വളരെ കൊപ്പുള്ള തറവാടായിരുന്നു. കാലക്രമെണ അതിൽ ഉണ്ടായിവന്ന ഓരോ മഹാ പുരുഷന്മാരാൽ ധനം വളര വളരെ ശെഖരിക്കപ്പെട്ടിരുന്നതും വളരെ പ്രസിദ്ധമായുള്ളതും ആയ ഒരു ഭവനമായിരുന്നു. എന്നാൽ എടയിൽ കുറെ നാശങ്ങളും നെരിട്ട സ്വത്തുക്കൾക്ക കുറെ ക്ഷയവും വന്നു പൊയിട്ടുണ്ട.

ഞാൻ പറയുന്ന ൧൦൦ കഥനടന്ന കാലത്ത കൊല്ലത്തിൽ ൧൦൦തറവാട്ടിലെക്ക ഇരുപത്തെട്ടായിരം പാറെല്ലവരുന്ന ജന്മവസ്തുക്കളും പതിനയ്യായിരം ഉറുപ്പികയൊളം കൊല്ലത്തിൽ പാട്ടം പിരിയുന്ന തൊട്ടങ്ങളും ഉണ്ടായിരുന്നു. അതിൽ ചിലവുകൾ എല്ലാം കഴിച്ച കൊല്ലം ഒരു അയ്യായിരത്തൊളം ഉറുപ്പിക കെട്ടിവെക്കാം. ചി

ലവുകഠം ലുബ്ധിച്ചിട്ടാണെന്ന പറഞ്ഞുകൂടാ- മുമ്പുള്ള കാ
രണവന്മാര വലിയ യൊഗ്യരായിരുന്നതിനാൽ അവർ
വെച്ച ശട്ടപ്രകാരം നല്ല ചിലവുണ്ടായിരുന്നു. നെമം ര
ണ്ടു നെരവും ഇരിപ്പുകാരടക്കം സുഖമായി സാപ്പാട കൊ
ടുക്കുന്ന രണ്ടു ബ്രാഹ്മണ സത്രങ്ങഠം, പലെ അടിയന്തര
ങ്ങളും നിയമിച്ചിട്ടുള്ളതായ ഒരു ഭഗവതി ക്ഷെത്രം മുത
ലായതുകളിലുള്ള ചിലവും, നെമം തറവാട്ടിൽ സാപ്പാ
ടിന്നും ഉടപുട, തെച്ചുകുളി, ഭൃത്യവൎഗ്ഗങ്ങളുടെ ചിലവ,
ഇതകളും എല്ലാം മുമ്പ നിയമിക്കപ്പെട്ടിട്ടുള്ളത വളരെ
ധാരാളമായിട്ടാണ- അതകൊണ്ടു ജാത്യാ ലുബ്ധനാണെ
ങ്കിലും പഞ്ചുമെനവന ഠംവക ചിലവുകഠംകൂടാതെ ക
ഴിപ്പാൻ നിവൃത്തിഇല്ലാതെഇരുന്നു. ഇതെല്ലാം കഴിച്ചുകി
ട്ടുന്നനെട്ടമാണ അയ്യായിരം. അതിൽ ഒരു കാശപൊലും
ചിലവിടുന്നത പഞ്ചുമെനവന പരമ സങ്കടമാണ. എ
ന്നാൽ തന്റെ മകളായ (ഇന്ദുലെഖയുടെഅമ്മ) ലക്ഷ്മി
കുട്ടി അമ്മക്കും അവളുടെ അമ്മയും തന്റെ ഭാൎയ്യയുമാ
യ കുഞ്ഞികുട്ടി അമ്മക്കുംകൂടി ഒരു മുപ്പത്തയ്യായിരം ഉറു
പ്പികയുടെ സ്വാത്തുക്കഠം ഇയ്യാഠംതന്നെ കൊടുത്തിട്ടുണ്ട.
ഇന്ദുലെഖയും അവളുടെ അമ്മയും തന്റെ ഭാൎയ്യ കു
ഞ്ഞികുട്ടി അമ്മയും,(മതിരാശിയിൽ അല്ലാത്തകാലത്ത)
മകൻ ഗൊവിന്ദൻകുട്ടി മെനൊനും പഞ്ചുമെനവനൊ
ടുകൂടി പൂവരങ്ങ എന്ന പെരുള്ള രണ്ടു മൂന്ന വലിയ മാളി
കകളായ ഭവനത്തിൽ, കുളം- കുളിപ്പുര- ക്ഷെത്രം- സ
ത്രശാല മുതലായതുകളുടെ സമീപം വെറെയാണ താമ
സം. പൂവള്ളി എന്ന വലിയ തറവാട വീട പൂവരങ്ങ

ൽനിന്ന ഒരു ഇരുന്നൂറ മുന്നൂറ വാര ദൂരെയാണ. എന്നാൽ ഒരം രണ്ടു വീടുകൾക്കും മതിൽ ഒന്നു തന്നെയാണ.

പഞ്ചുമെനൊൻ ഒരം കഥ തുടങ്ങുന്ന കാലത്ത എഴുപത വയസ്സു പ്രായമാണ. ഇദ്ദെഹത്തിന്റെ ഒരു അമ്മാമൻ ദിവാൻ പണിയിലിരുന്ന കാലം ഇദ്ദെഹത്തിന്ന ഒരു താസിൽദാരുടെ പണി ഉണ്ടായിരുന്നുപൊൽ. അതെല്ലാം വിട്ടിട്ട ഇപ്പൊഴക്ക മൂപ്പത കൊല്ലങ്ങളായി. ആറം നന്ന വെളുത്ത മുണ്ടനായി കുറെ തടിച്ചിട്ടാണ. ഇദ്ദെഹത്തിന്റെ സൌന്ദൎയ്യ വൎണ്ണനക്ക- തലയിൽ കഷണ്ടി- വായിൽ മീതെ വരിയിൽ മൂന്നും ചൊട്ടിലെ വരിയിൽ അഞ്ചും പല്ലുകൾ ഇല്ലാ. കണ്ണു ചൊരക്കട്ടപൊലെ- മുണ്ടിന്ന മീതെ കട്ടിയായ ഒരു പൊന്നിൻനൂലും കഴുത്തിൽ ഒരു സ്വൎണ്ണം കെട്ടിയ രുദ്രാക്ഷ മാലയും തലയിൽ ഒരു ചകലാസ്സു തൊപ്പിയും കയ്യിൽ വെള്ളി കെട്ടിയ വൎണ്ണമുള്ള ഒരു വടിയും ഉണ്ടായിരിക്കും- എന്ന പറഞ്ഞാൽ മതിയാവുന്നതാണ. മുമ്പ ഉദ്യൊഗം ചെയ്തിരുന്നുവെങ്കിലും ഇംക്ലീഷ പരിജ്ഞാനം ലെശമില്ലാ. ഉള്ളിൽ ശുദ്ധതയും ദയയും ഉണ്ടെങ്കിലും ജനനാൽ തന്നെ അതി കൊപിഷ്ഠനാണ. എന്നാൽ ഒരം കാലം വയസ്സായതിനാലും രൊഗം നിമിത്തവും എല്ലായ്പൊഴും ക്രൊധരസംതന്നെ ഉള്ളൂ. ഇന്ദുലെഖയൊടമാത്രം താൻ കൊപിച്ചിട്ടില്ലാ- ഇത പക്ഷെ അവളുടെ ഗുണശക്തിയാലൊ തന്റെ മൂത്ത മകൻ മരിച്ചു പൊയ കൊച്ചു കൃഷ്ണമെനവൻ പെണ്ണിൽ ഉള്ള അതിവാത്സല്യത്താലൊ ആയിരിക്കാം- താൻ കൊപിഷ്ഠനാണെന്നുള്ള അറിവ തനിക്കതന്നെ നല്ലവണ്ണം ഉ

ണ്ടാകയാൽ വല്ലപ്പൊഴും കൊപം വന്നപൊയാലൊ എ ന്ന ശങ്കിച്ച ഇന്ദുലെയുടെ മാളികയിലെക്ക താൻ അധി കം പൊവാറെ ഇല്ല. എന്നാൽ ഇദ്ദെഹം രണ്ടുമൂന്ന പ്രാ വശ്യം ഇന്ദുലെഖയെപ്പററി അന്വെഷിക്കാതെ ഒരു ദി വസവും കഴിയാറില്ല. ഇന്ദുലെഖ ഒഴികെ പൂവരങ്ങിലും പൂവള്ളിയിലും ഉള്ള യാതൊരു മനുഷ്യനും ഇദ്ദെഹത്തി ന്റെ ശകാരം കെൾക്കാതെ ഒരു ദിവസമെങ്കിലും കഴി ച്ചുകൂട്ടീട്ടുണ്ടൊ എന്ന സംശയമാണ. മാധവനുമായി ശ ണ്ഠ ഉണ്ടായത തറവാട്ടുവീട്ടിൽവെച്ച രാവിലെ ആറ മ ണിക്കാണ. അത കഴിഞ്ഞ ഉടനെ അവിടെനിന്ന ഇറ ങ്ങി വലിയ കൊപത്തൊടെ താൻ പാൎക്കുന്ന പൂവരങ്ങി ൽ വന്നു- പൂമുഖത്ത കയറിയപ്പൊൾ മകൾ ലക്ഷ്മിക്കു ട്ടി അമ്മയെയാണ ഒന്നാമത കണ്ടത.

പഞ്ചുമെനൊൻ—ആ കുരുത്തംകെട്ട ചണ്ഡാളൻ- ആ മഹാപാപി- എന്നെ അവമാനിച്ചത അറിഞ്ഞില്ലെ.

ലക്ഷ്മിക്കുട്ടിഅമ്മ—ആര.

പ__മാധവൻ.

ല—എന്ത! മാധവനൊ ?

പ—അതെ മാധവൻതന്നെ.

പിന്നെ മാധവൻ പറഞ്ഞ വാക്കുകളെല്ലാം കുറെ അധികരിപ്പിച്ച ലക്ഷ്മിക്കുട്ടിഅമ്മയെ പറഞ്ഞ ധരിപ്പിച്ചു അപ്പൊഴെക്ക കെശവൻ നമ്പൂതിരിയും അകത്തനിന്ന പൊറത്തെക്ക വന്ന ഇതെല്ലാം കെട്ടു.

പ—(കെശവൻ നമ്പൂരിയൊട) ൦രം പാപിക്ക ഇന്ദുലെ ഖയെ ഞാൻ എനി കൊടുക്കുകയില്ല. എന്താ ലക്ഷ്മി

കട്ടി ഒന്നും പറയാത്തത.

ല—ഞാൻ എന്താണ പറയണ്ടത.

പ—മാധവനൊടുള്ള രസം വിട്ടുന്നില്ലാ- അവന്റെ സൌന്ദൎയ്യം കണ്ടിട്ട, അല്ലെ- എന്താണ നി മിണ്ടാതെ നിൽക്കുന്നത- അസത്തുക്കൾ- അസത്തുക്കൾ- സകലം അസത്തുക്കളാണ- കഴുത്ത വെട്ടണം.

ല—മാധവനൊട എനിക്ക എന്താണ രസം- എനിക്ക ഇതിലൊന്നും പറവാനില്ല.

പ—എന്നാൽ ഞാൻ പറയാം- എന്റെ ശ്രീപൊക്കലി ഭഗവതിയാണെ ഞാൻ ഇന്ദുലെഖയെ മാധവന കൊടുക്കുകയില്ലാ.

ഈ ശപഥം കഴിഞ്ഞ നിമിഷംതന്നെ ഈ വൃദ്ധന വ്യസനവും തുടങ്ങി- ഇന്ദുലെഖയുടെ ധൈൎയ്യവും മിടുക്കും ഉറപ്പും പഞ്ചുമെനൊന നല്ല നിശ്ചയമുണ്ട. മാധവനും ഇന്ദുലെഖയുമായുള്ള സ്നെഹത്തെ കുറിച്ചും ഇയ്യാൾക്ക നല്ല അറിവുണ്ട- "ഇങ്ങിനെയിരിക്കുമ്പൊൾ ഈ "ശപഥം എങ്ങിനെ സാരമാകും- സാരമായില്ലെങ്കിൽ ത "നിക്ക എത്ര കുറവാണ" എന്നും മറ്റും വിചാരിച്ചുംകൊണ്ട പഞ്ചുമെനൊൻ പൂമുഖത്ത പടിയിൽതന്നെ ഒരു രണ്ട നാഴികനെരം ഇരുന്നുപൊയി. പിന്നെ ഒരു വിദ്യ തൊന്നി- കെശവൻ നമ്പൂതിരിയെ വിളിക്കാൻ പറഞ്ഞു. നമ്പൂരിവന്ന പടിയിൽ ഇരുന്ന ഉടനെ പഞ്ചുമെനൊൻ നമ്പൂരിക്ക അടുത്തിരുന്ന സ്വകാൎയ്യമായി പറയുന്നു.

പ—ഇന്നാൾ തിരുമനസ്സിന്ന മുക്കില്ലാത്ത നമ്പൂരിപ്പാട്ടിലെ കഥ പറകയുണ്ടായി- അദ്ദെഹത്തിന്ന ഇന്ദു

ലെഖയെകുറിച്ച കെട്ടറിവുണ്ടെന്നും സംബന്ധമായ്
ൽ കൊള്ളാമെന്നുംമററും പറഞ്ഞു എന്ന പറഞ്ഞില്ലെ
അദ്ദെഹം ആൾ കണ്ടാൽ നല്ല സുന്ദരനൊ.

കെശവൻ നമ്പൂതിരി—അതിസുന്ദരനാണ- പത്തരമാ
ററുള്ള തങ്കത്തിൻെറ നിറമാണ- ഇന്ദുലെഖയുടെ നി
റത്തെക്കാൾ ഒരു മാററ കൂടും- ഇങ്ങിനെ ഒരു പുരുഷ
നെ ഞാൻ കണ്ടിട്ടില്ല- പിന്നെ ധനപുഷ്ടിയൊ പറ
യെണ്ടതില്ലെല്ലൊ.

പ—അദ്ദെഹത്തെ കണ്ട പരിചയമായാൽ ഇന്ദുലെഖക്ക
ബൊദ്ധ്യമാവുമൊ.

കെ—(പൂണുൽ കൈകൊണ്ട പിടിച്ചിട്ട) ഞാൻ സത്യം
ചെയ്യാം- കാണുന്ന നിമിഷത്തിൽ ബൊദ്ധ്യമാവും-
ശിവ! ശിവ! എന്തൊരു കഥയാണ- അദ്ദെഹത്തി
നെ കണ്ടല്ലെ അറിഞ്ഞുകൂട.

പ—അദ്ദെഹത്തിനെ ഒന്ന വരുത്താൻ കഴിയുമൊ.

കെ—വരുത്താം.

പ—അദ്ദെഹം വന്നാൽ ഇന്ദുലെഖക്ക മാധവനിലുള്ള
ഭ്രമം വിട്ടുപൊവുമൊ.

കെ—(പിന്നെയും പൂണുൽ പിടിച്ചിട്ട) ഠരം ബ്രഹ്മനാണെ
വിട്ടുപൊവും- എനിക്ക സംശയം ലെശമില്ല.

പഞ്ചുമെനൊൻ സന്തൊഷിച്ചു ചിറിച്ചു.

പ—എന്നാൽ ഒരു എഴുത്തയക്കുക, അദ്ദെഹം വരട്ടെ-
വിഢ്ഢിത്തം ഒന്നും എഴുതരുതെ- ഇന്ദുലെഖയെ നല്ല
നിശ്ചയമുണ്ടെല്ലൊ- നമ്മൾ പിന്നെ വഷളാവരുതെ.
ഇവിടെ വന്ന രണ്ടനാല ദിവസം താമസിക്കാൻ ത

ക്കവണ്ണം മാത്രം എഴുതിയാൽ മതി.

കെ—ഇത തൊന്നിയത ഭഗവൽകൃപ. ഭഗവൽകൃപ-ഇ ന്ദുലെഖയുടെ അസാദ്ധ്യഭാഗ്യം. അവളുടെ തറവാട്ടി ൻെറ സുകൃതം- ഇവിടുത്തെ ഭാഗ്യം. എൻെറ ഒരു ന ല്ല കാലം- ഇപ്പൊഠംതന്നെ എഴുതിക്കളയാം.

പ—എഴുത്തിൽ വാചകം സൂക്ഷിച്ച വെക്കണെ- ഇന്ദു ലെഖാ ഇങ്കിരിയസ്സും മററും പഠിച്ച അതിശാൎയ്യക്കാര ത്തിയാണെ- അവളൊട നൊം ആരും പറഞ്ഞാൽ ഫലിക്കില്ലാ. നമ്പൂതിരിപ്പാട്ടിലെ സൌന്ദൎയ്യംകൊ ണ്ടും സാമൎത്ഥ്യംകൊണ്ടും പാട്ടിൽ വരുത്തണം- അതാ ണാ വെണ്ടത.

കെ—നമ്പൂരി ഇവിടെ വന്നിട്ട രണ്ട നാഴിക ഇന്ദുലെഖ യുമായി സംസാരിച്ചാൽ ഇന്ദുലെഖാ നമ്പൂതിരിയുടെ ഭാൎയ്യയായിട്ടില്ലെങ്കിൽ അന്ന സൂൎയ്യോദയം തെക്കനി ന്ന വടക്കൊട്ടാണ.

പ—ഇത്ര ഉറപ്പുണ്ടൊ- ഇത്ര കെമനൊ നമ്പൂതിരിപ്പാട.

കെ—ഫൊ-അതൊന്നും എനിക്ക സംശയമില്ലാത്ത കാ ൎയ്യമാണ- ഞാൻ വെഗം എഴുതിക്കളയാം.

പ—എന്നാൽ അങ്ങിനെ തന്നെ.



# നാലാം അദ്ധ്യായം.

## ഒരു വിയൊഗം.

മാധവൻ—അമ്മെ. എല്ലാം ശട്ടമാക്കിച്ചൊളണെ. നാളെ പുലച്ചെ മദിരാശിക്ക പുറപ്പെടണം. അച്ഛൻ അകത്തുണ്ടൊ.

പാൎവ്വതിഅമ്മ—പൊവാൻ ഉറച്ചുവൊ.

മാ—എന്താ സംശയം ഞാൻ പൊണു.

പാ—നിന്റെ അച്ഛൻ രാവിലെ പൊകുമ്പൊൾ നിന്നൊട അങ്ങൊട്ട ചെല്ലാൻ പറഞ്ഞിരിക്കുന്നു.

ഉടനെ മാധവൻ തന്റെ അച്ഛൻ ഗൊവിന്ദപ്പണിക്കരുടെ ഭവനത്തിലെക്ക പൊയി.

ഈ ഗൊവിന്ദപ്പണിക്കര നല്ല കൊൎയ്യകാരനും അതി ബുദ്ധിമാനും മൎയ്യാദക്കാരനും ദയാലുവും ആയ ഒരു മനുഷ്യനാണ. സ്വന്ത കുഡുംബം ഒന്നും ഇല്ലാത്തതിനാൽ ചിലവ ഒന്നുമില്ലാതെ പണം വളരെ കെട്ടിവെച്ചിട്ടുള്ളാളുമാണ.

ഗൊവിന്ദപണിക്കര—കൂട്ടൻ കുളി കഴിഞ്ഞുവൊ.

മാധവൻ—കഴിഞ്ഞു.

ഗൊ—നാളെതന്നെ മദിരാശിക്ക പൊണുവൊ.

മാ—പൊണം എന്ന വിചാരിക്കുന്നു, അച്ഛന സമ്മതമാണെങ്കിൽ.

ഗൊ—നിണക്ക പൊണമെന്നുണ്ടെങ്കിൽ പൊയിക്കൊ- വഴി ചിലവിന്നും മറ്റും പണം കാരണവരൊടചൊദിക്കെണ്ട. ഞാൻ തരും. നിണക്ക ഞാൻ ഒരു ജൊ

ഡ കടുക്കൻ വരുത്തി വെച്ചിട്ടുണ്ട, ഇതാ- എന്ന പ റഞ്ഞ മാധവന്റെ കയ്യിൽ ഏകദെശം അഞ്ഞൂറ ഉ റുപ്പിക വിലകുള്ള ഒന്നാന്തരം ഒരു ജൊഡ ചുവപ്പ ക ടുക്കൻ എടുത്ത കൊടുത്തു.

ഗോ—ബി. എൽ- ജയിച്ചാൽ നിണക്ക ഒരു സമ്മാനം തരണമെന്ന ഞാൻ വിചാരിച്ചിരുന്നു-അതാണ ഇത.

മാ—ഇത വളരെ നല്ല കടുക്കൻ- ഞാൻ ഉണ്ണ്മാൻ ഇങ്ങ ട്ടുവരും അച്ഛാ- എനിക്ക മദിരാശിക്ക ഒരു എഴുത്ത എഴുതാൻ ഉണ്ട-പൊവാറായി ഞാൻ ക്ഷണം വരാം.

എന്ന പറഞ്ഞ മാധവൻ അവിടെനിന്ന വീട്ടിലെ ക്ക മടങ്ങി.

വീട്ടിൽ എത്താറായപ്പൊൾ വീട്ടിൽനിന്ന ഇന്ദുലെ ഖയുടെ ദാസി അമ്മു മടങ്ങി മാധവന അഭിമുഖമായി വരുന്നത കണ്ടു.

മാ—എന്താണ- വിശെഷിച്ചൊ.

അ—അമ്മ കുളപ്പുരയിൽ കുളിക്കാൻ വന്നിട്ടുണ്ട- അവ സരമുണ്ടെങ്കിൽ അത്രൊളം ഒന്ന ചെല്ലാൻ പറഞ്ഞു.

മാ—ഓ-ഹൊ-അങ്ങിനെതന്നെ. കുളപ്പുരയിൽ പിന്നെ ആരുണ്ട.

അ—ആരും ഇല്ലാ.

മാ—നീ മുമ്പെ നടന്നൊ.

മാധവൻ കുളപ്പുരയിൽ കടന്നപ്പൊൾ ഇന്ദുലെഖ എണ്ണതെക്കാൻ ഭാവിച്ച തൊടകൾ അഴിക്കുന്നു- മാധ വൻ അകത്തു കടന്ന ഉടനെ തൊട കാതിലെക്കതന്നെ ഇട്ട മന്ദഹാസത്തൊട കൂടി മാധവന്റെ മുഖത്തെ

ക്ക നൊക്കിനിന്നു- മാധവൻ സംശയം കൂടാതെ രണ്ടു കൈകളെക്കൊണ്ടും ഇന്ദുലെഖയെ അടക്കിപിടിച്ച മാറിലെക്ക അടുപ്പിച്ച ഒരു ഗാഢാലിംഗനവും അതിനുത്തരമായി ഇന്ദുലെഖ അതി മധുരമാംവണ്ണം മാധവൻെറ അധരങ്ങളിൽ ഒരു ചുംബനവുംചെയ്തു- ചുംബനം ചെയ്തു കഴിഞ്ഞ ഉടനെ "വിടൂ"-"വിടൂ" എന്ന ഇന്ദുലെഖ പറഞ്ഞു തുടങ്ങി.

മാ—ഞാൻ നാളെ മദിരാശിക്ക പൊകുന്നു.

ഇ—ഞാൻ കെട്ടു- പതിനഞ്ച ദിവസം ഉണ്ടെല്ലൊ എനിയും ഒഴിവുകൊട്ട് തുറക്കാൻ- പിന്നെ എന്തിനാണ നാളെ പൊവുന്നത-വലിയച്ഛൻ കൊപിച്ചതുകൊണ്ട ബദ്ധപ്പെട്ടു മദിരാശിക്ക പൊകുന്നത എന്തിനാണ.

മാ—ഇന്നലെ ഒരു ശപഥം ഉണ്ടായൊ ഇവിടെവെച്ച?

ഇ—ഉണ്ടായി - പക്ഷെ എന്നൊട വിവരങ്ങളെ കുറിച്ച ചൊദിക്കാതെ ചെയ്തതാണെ.

മാ—മാധവിയൊട എന്തിനാണ ചൊദിക്കുന്നത- വലിയച്ഛൻെറ ഇഷ്ടപ്രകാരം മാധവി നടക്കണ്ടെ.

ഇ—ഇഷ്ടപ്രകാരം ഞാൻ നടക്കെണ്ടതാണ- നടക്കുകയും ചെയ്യും. എന്നാൽ ചില കാൎയ്യങ്ങളിൽ സ്വെച്ഛപ്രകാരമെ എനിക്ക നടക്കാൻ നിവൃത്തിയുള്ളു- നിൎഭാഗ്യവശാൽ അതിലൊന്നാണ ഒരം ശപഥകാൎയ്യം.

മാ—ഓമനെ -വലിയച്ഛൻ പുറത്താട്ടിക്കളയും ഇങ്ങിനെ പറഞ്ഞാൽ.

ഇ—ഇന്നലെ എൻെറ ഭൎത്താവിനെ ആട്ടിക്കളഞ്ഞില്ലെ- നാളെ എന്നെയും ആട്ടിക്കളയട്ടെ.

ശാ—ഭൎത്താവിന്ന മാധവിയെ സ്വയമായി സംരക്ഷിക്കാൻ ശക്തിയില്ലാതിരിക്കുമ്പൊാൾ;

ഉ—വീട്ടിൽനിന്ന ആട്ടിക്കളഞ്ഞവൎക്ക സാധാരണലൊകത്തിൽ ദൈവീകമായി ഉണ്ടാവുന്ന സംരക്ഷണ എനിക്കും മതിയാവുന്നതാണ. നൊം എനി എന്തിന താമസിക്കുന്നു- മൎയ്യാദയായി എല്ലാവരെയും അറിയിച്ച നമുക്ക ൟ കാൎയ്യം നടക്കുന്നതല്ലെ എനി ഉത്തമം.

ശാ—നൊം നമ്മടെ മനസ്സുകൊണ്ട അത കഴിച്ചു വെച്ചിട്ടുണ്ടല്ലൊ- അമ്മാമനും അങ്ങിനെതന്നെ ആയിരുന്നുവെല്ലൊ പക്ഷം- എടക്ക ൟ കലശൽ ഉണ്ടാവുന്നത ആര ഓൎത്തു- ഇപ്പൊഴല്ലെ കുറെ വിഷമമായത.

ഉ—എന്തു വിഷമമാണ യാതൊന്നുമില്ല- എനി ഇതിൽ ഒരു വിഷമവും ഉണ്ടാവാൻ പാടില്ലാ- എന്നെ മററന്നാൾ മദിരാശിക്ക ഒന്നിച്ചു കൊണ്ടു പൊവാൻ ഒരുക്കമൊണെങ്കിൽ വരാൻ ഞാൻ തെയ്യാറാണ.

ശാ—അതൊക്ക അബദ്ധമായി വരും- മാധവിയെ പിരിഞ്ഞ കാൽക്ഷണം ഇരിക്കുന്നതിൽ എനിക്കുള്ള മനൊവെദന ദൈവംമാത്രം അറിയും- എന്നാലും എന്റെ ഓമനയെപ്പററി ജനങ്ങൾക്ക ചീത്ത അഭിപ്രായം ഉണ്ടാവുന്നത എനിക്ക അതിലും വെദനയാണ- അതകൊണ്ട കുറെ ക്ഷമിക്കു എനിക്ക അഞ്ചെആറ ദിവസം മുമ്പ ഗിൽഫാം സായ്വിന്റെ ഒരു കത്ത ഉണ്ടായിരുന്നു-അതിൽ സക്രിട്ടെട്ടിൽ ന്രൂററമ്പത ഉറപ്പിക മാസ്സപ്പടിയുള്ള ഒരു അസിഷ്ടാണ്ടപണി ഉടനെ ഒഴിവാകുമെന്നും അതിന മനസ്സുണ്ടൊ എന്നും ചൊ

ദിച്ചിരുന്നു- ഉണ്ടെന്ന മറുവടിപറഞ്ഞിട്ടുണ്ട- എത്രമാസം വെണ്ടിവരുമെന്ന അറിയുന്നില്ല- അത കിട്ടിയാൽ തൽക്ഷണം ഞാൻ ഇവിടെ എത്തും പിന്നെ മാധവി എന്റെകൂടെ മതിരാശിയിൽ__നൊം രണ്ടുപെരും പണക്കാരാണെങ്കിലും എന്റെ അച്ഛൻ എനിക്ക വെണ്ട പണം എല്ലാം തരുമെങ്കിലും സ്വായമായി ഒരു ഉദ്യൊഗമില്ലാതെ എന്റെ ഓമനയെ മതിരാശിക്ക കൂട്ടിക്കൊണ്ടുപൊവുന്നത നമ്മൾ രണ്ടുപെൎക്കും പൊരാത്തതാണ.

ഇ—എന്താ കയ്യിൽ ഒരു കടലാസ്സ ചുരുൾ.

മാ—അത അച്ഛൻ എനിക്ക ഇപ്പൊൾ തന്ന ഒരു സമ്മാനമാണ-നല്ല ചുകപ്പുകടുക്കൻ- ഇതാ നൊക്കൂ.

ഇന്ദുലെഖ വാങ്ങിനൊക്കി.

ഇ—ഒന്നാന്തരം- അവിടെ ഇരിക്കൂ- ഇത ഞാൻ തന്നെ മാധവന്റെ കാതിൽ ഇടട്ടെ.

മാധവൻ ഇരുന്നു- ഇന്ദുലെഖാ മാധവന്റെ കാതിൽ കടുക്കൻ ഇട്ടു - മാധവൻ എഴുനീല്ക്കാൻ ഭാവിച്ചപ്പൊൾ:

ഇ—ഇരിക്കൂ- എനി ഞാൻതന്നെ ൧൦൦ കുടുമകൂടി ഒന്നകെട്ടട്ടെ. അതകെട്ടി ഒരു ഭാഗത്തവെച്ചാലെ ആ കടുക്കനുംമുഖവും തമ്മിലുള്ള യൊജ്യത അറിവാൻപാടുള്ളൂ.

കുടുമ കെട്ടി ഇന്ദുലെഖ മാധവന്റെ മുഖത്തെക്കനൊക്കി വിശെഷമായചെച്ച് കടുക്കനും മുഖവുമായുണ്ടെന്ന മാധവന്റെ കപൊലങ്ങളിൽ ഇന്ദുലെഖ ഒരു നിമിഷനെരം ഇടയിടെ ദീൎഘനിശ്വാസത്തൊടുകൂടെ തെരു

ലരെ ചെയ്യ ചുംബനങ്ങളാൽ മാധവന പൂൎണ്ണബൊ ധ്യമായി.

ഉ—നാളതന്നെയല്ലെ പൊണത-കൊച്ചമ്മാമന്റെലൊ ക്കാസ്സ നാലാന്നാം പൂട്ടം എന്ന എഴുത്ത വന്നിട്ടു ണ്ടെല്ലൊ- ഉടനെ പുറപ്പെടാൻ പറയണം.

ഇവര രണ്ടുപെരും ഇങ്ങിനെ സംസാരിച്ച രസി ച്ചുംകൊണ്ടിരിക്കുമ്പൊൾ ലക്ഷ്മിക്കുട്ടി അമ്മ കുളപ്പുരയു ടെ വാതുക്കൽ വന്ന "ആരാണ അവിടെ സംസാരിക്കു ന്നത" എന്ന ചൊദിച്ചുംകൊണ്ട അകത്തെക്ക കടന്നു.

ല—നിങ്ങൾക്ക ലജ്ജ കെവലം വിട്ടുതുടങ്ങി- ഭ്രാന്തുള്ള തുപൊലെ തൊന്നുന്നു- കുട്ടനെ അന്വെഷിച്ച ഗൊ വിന്ദപണിക്കര ആളെ അയച്ചിരിക്കുന്നു- ഉമ്മാൻ അ വിടെ ചെല്ലാമെന്ന പറഞ്ഞിരുന്നുവൊ- പിന്നെ കുള രപ്പുയിൽ വന്ന കളിച്ചിരുന്നാലൊ- ഇന്നുലെഖക്ക ഇ ന്ന വിശപ്പ ഇല്ലെ- ഭ്രാന്തപിടിച്ച കുട്ടികൾ- കുട്ടൻ നാളെ പൊണു എന്ന പറഞ്ഞു കെട്ടു.

മാ—നെരം എത്രയായി.

ല—പത്തരമണി.

മാ—ശിവ-ശിവ- എനിക്ക ഒരു എഴുത്തയപ്പാൻ ഉണ്ടാ യിരുന്നു അത ഇന്ന മുടങ്ങി- അച്ഛൻ ദെഷ്യപ്പെട്ടും- ഞാൻ നിങ്ങളെ കണ്ടിട്ടെ പുറപ്പെടുകയുള്ളു എന്ന ല ക്ഷ്മിക്കുട്ടി അമ്മയൊട പറഞ്ഞ നെരെ അച്ഛന്റെ വീട്ടിലെക്ക ചെന്നു.

അവിടെ എത്തിയപ്പൊൾ അച്ഛൻ ഉമ്മാൻ എ ലവെച്ച ഇരിക്കുന്നു- മാധവനും എല വെച്ചിരിക്കുന്നു.

ഗൊ__കുട്ടൻ എവിടെയായിരുന്നു ഇത്രനെരം.

മാ__ഞാൻ ഒരാളുമായി സംസാരിച്ചുനിന്നു കുറെ വൈകി പൊയി- അച്ഛനു ഉണ്ണുമായിരുന്നുവെല്ലൊ- കഷ്ടം! നെരത്തെ ഉണ്ണാറുള്ളത ഇന്നു ഞാൻ നിമിത്തം മുടങ്ങി എന്നു തൊന്നുന്നു.

ഗൊ__നിയ്യും ഇന്ദുലെഖയും നിമിത്തം മുടങ്ങി എന്നു പറയൂ- നിന്നെമാത്രം ഞാൻ കുററക്കാരനാക്കി ശിക്ഷിക്കയില്ല. അല്ല- കടുക്കൻ ഇട്ടു കഴിഞ്ഞുവൊ- ഇതും ഇന്ദുലെഖയുടെ ജാഗ്രതതന്നെ അല്ലെ.

മാധവൻ മുഖം ലജ്ജയൊടെ താഴ്ത്തികൊണ്ട ഉണ്മാൻ തുടങ്ങി. ഉണ്മാൻ കഴിഞ്ഞ ഉടനെ ഗൊവിന്ദപണിക്കര മകനെ അകത്ത വിളിച്ചു തന്റെ മടിയിൽ ഇരുത്തി മൂൎദ്ധാവിൽ ചുംബിച്ച പറയുന്നു.

ഗൊ__ഇന്ദുലെഖയെ വിചാരിച്ച വ്യസനമുണ്ടൊ- ഉണ്ടെങ്കിൽ അത അനാവശ്യമാണ- ആ പെണ്ണിനെ ഞാൻ നല്ലവണ്ണം അറിയും. അവളെപൊലെ ബുദ്ധിശക്തിയുള്ള ഒരു കുട്ടിയെ ഞാൻ ഇതവരെ കണ്ടിട്ടില്ല- അവളുടെ സൌന്ദൎയ്യം കൊണ്ട ഞാൻ അത്ഭുതപ്പെടുന്നതിനെക്കാൾ ബുദ്ധി വൈദഗ്ദ്ധ്യത്തെയും സ്ഥൈൎയ്യത്തെയും കണ്ട ഞാൻ അത്ഭുതപ്പെടുന്നു- നിന്നെവിട്ട ഒരു ജന്മം അവൾ ആരെയും സ്വീകരിക്കുമെന്നുള്ള ഒരു ശങ്ക നിണക്ക വെണ്ട- പഞ്ചുമെനവനല്ലാ ബ്രഹ്മദെവൻ തന്നെ വെറെ പ്രകാരത്തിൽ ഉത്സാഹിപ്പിച്ചാലും ഇനി അതിന ഒരിളക്കവും ഉണ്ടാകുന്നതല്ല.

മാധവൻ ഒന്നും മിണ്ടാതെ അച്ഛന്റെ കയ്യും ത ലൊടിക്കൊണ്ട മടിയിൽ ഇരുന്നു.

ഗൊ—ശിന്നനെ നി ഇപ്പൊഠ കുട്ടികൊണ്ട പൊകുന്നു വൊ.

മാ—കൂട്ടിക്കൊണ്ട പൊവണമെന്നാണ എന്റെ ആഗ്ര ഹം. എന്നാൽ അച്ഛന്റെ ഇഷ്ടം അറിഞ്ഞ ചെയ്യാ മെന്ന വിചാരിക്കുന്നു.

ഗൊ—നിന്റെ ഇഷ്ടംപൊലെ ചെയ്യാം- കൊണ്ടു പൊ കുന്നു എങ്കിൽ അവനവെണ്ട സകല ചിലവുകളും ഞാൻ തരാം.

മാ—എന്തിന അച്ഛൻ തരുന്നു- അമ്മാമൻ നിശ്ചയമാ യി തരണ്ടതല്ലെ.

ഗൊ—തന്നില്ലെങ്കിലൊ- തരികയില്ലെന്ന തന്നെ ഞാ ൻ വിചാരിക്കുന്നു.

മാ—തന്നില്ലെങ്കിൽ.—

ഗൊ—ശണ്ഠവെണ്ട- പഞ്ചുമെനവൻ പ്രകൃത്യാ കൊ പിയും ബുദ്ധി കുറയുന്ന ഒരു മനുഷ്യനും ആകുന്നു- ശണ്ഠയായാൽ ജനങ്ങഠ അതിന്റെ കാരണം നൊ ക്കീട്ടല്ല ശണ്ഠക്കാരെ പരിഹസിക്കുന്നത- ശണ്ഠ ഉ ണ്ടെന്ന വന്നാൽ ഇരു ഭാഗക്കാരെയും ഒരുപൊലെ പരിഹസിക്കും- ലൊകാപവാദത്തെ ഭയപ്പെടെണം.

മാ—അച്ഛന അനാവശ്യമായി എനിക്കവെണ്ടി ഠരം ചിലവുകൂടി വരുത്തുന്നതിൽ ഞാൻ വ്യസനിക്കുന്നു.

ഗൊ—എനിക്ക ഇത എന്ത ചിലവാണ കുട്ടാ- നിന്റെ തറവാട്ടിലെ പൊലെ എനിക്ക മുതൽ ഇല്ലെങ്കിലും

ചിലവും അത്ര ഇല്ലാത്തതിനാൽ മിച്ചം എനിക്കു അത്ര തന്നെ ഉണ്ടാവും- അതെല്ലാം ഞാൻ നിന്റെ ഒരു ദെഹത്തിന്റെ ഗുണത്തിലെക്കും ഇഷ്ട സിദ്ധി യിലെക്കും ചിലവിടാൻ ഒരുക്കമാണ- ശിന്നനെ കൂ ട്ടികൊണ്ടു പൊയ്ക്കൊ - എന്നാൽ കാരണവരൊട മു മ്പ ചൊദിക്കണം. ഇത ചൊദിപ്പാൻ നീപൊവണ്ട ആ കുട്ടിയുടെ അച്ഛൻ ശീനുപട്ടരെ അയച്ച ചൊദി പ്പിച്ചൊ- യാത്ര നിശ്ചം പറയണം- ശങ്കുട്ടിയാൽ മിണ്ടാതെ പൊരെ.

മാ—അങ്ങിനെതന്നെ അച്ഛാ, ഞാൻ വൈകുന്നെരവും ഉണ്ണാൻ ഇങ്ങട്ട വരും. അച്ഛന്റെ സമയ പ്രകാരം ഊണ കഴിക്കണെ, എനിക്കവെണ്ടി താമസിക്കരുത.

ഇങ്ങിനെ ഇവര സംസാരിച്ചുംകൊണ്ടിരിക്കുമ്പൊ ൾ ശീനുപട്ടര ഗൊവിന്ദ പണിക്കരെ കാണ്മാൻവെണ്ടി അവിടെ ചെന്ന പുറത്തളത്തിൽനിന്ന ഒന്ന ചുമച്ചു.

ഗൊ—ആരാണ പുറത്ത.

ശീ—ഞാൻതന്നെ- ശീനു പട്ടര.

ഗൊ—അകത്ത വരാം- ഇയാളൊട ഞാൻ തന്നെ പറ ഞ്ഞുകളയാം മാധവാ.

ശീനുപട്ടര അകത്ത കടന്ന ഉടനെ.

ഗൊ—ഇരിക്കിൻ സാമി.

ശീനുപട്ടര—ആരാത- മാധവനൊ, എന്തൊക്കെയാണ ഘൊഷം കെട്ടത- കാരണവര കൊപിച്ചിരിക്കുന്നു- എന്നൊടും കൊപമുണ്ടൊ എന്ന സംശയം- കുറെ മു മ്പ ഞാൻ അമ്പലത്തിൽനിന്ന വരുമ്പൊൾ അദ്ദെ

ഹത്തെ വഴിയിൽ കണ്ടു- എന്നൊടു ഒന്നും മിണ്ടാതെ തല താഴ്ത്തിയിട്ടു കടന്നു പൊയി- ഇങ്ങിനെ അധി കം കണ്ടിട്ടില്ലാ- ഒന്നു രണ്ടു പ്രാവശ്യം മുമ്പു ഉണ്ടായി ട്ടുണ്ടു- അതിനു നല്ല കാരണങ്ങളും ഉണ്ടായിരുന്നു- ഇ തിനു കാരണം ഞാൻ ഒന്നും ഓൎത്തിട്ടു കാണുന്നില്ല.

മാ—നിങ്ങാൾ ശിന്നന്റെ അച്ശനല്ലെ- അതു ഒരു നല്ല കാരണമല്ലെ.

ഗൊവിന്ദ പണിക്കരും ശീനുപട്ടരും ചിറിച്ചു.

ഗൊ—സ്വാമി- നിങ്ങാൾ ഇപ്പൊൾ തന്നെ പഞ്ചുമെ നൊന്റെ അടുക്കെ പൊണം. പൊയിട്ടു- ശിന്നനെ കുട്ടൻ മദിരാശിക്കു കൊണ്ടു പൊകുന്നു എന്നും അ തിനു അദ്ദെഹത്തിന്റെ അനുവാദം മാത്രം വെണ മെന്നും പറയണം- കുട്ടിയുടെ പഠിപ്പിന്റെ ചിലവു ഞാൻ കൊടുപ്പാൻ നിശ്ചയിച്ചിരിക്കുന്നു- അതു നി ങ്ങാൾ അദ്ദെഹത്തൊടു പറയണ്ടു.

ശീനുപട്ടര—ഓ- ഹൊ- ഇപ്പൊൾ തന്നെ പൊയി പറ യാം- ശിന്നന്റെ ചിലവു ഞാൻ കൊടുക്കാൻ പൊ വുന്നു എന്നു പറഞ്ഞു കളയാം- എനിക്കും ഒരു മാന മിരിക്കട്ടെ, എന്റെനെരെ ചാടുമായിരിക്കും- ചിത്തു പറഞ്ഞാൽ ഞാനും പറയും.

ഗൊ—കളവു കൂട്ടരുതെ- ചിലവിന്റെ കാൎയ്യംകൊ ണ്ടു അങ്ങെക്കു ഇഷ്ടപ്രകാരം പറഞ്ഞൊളു- പക്ഷെ കളവു പറവാൻ ഞാൻ ഉപദെശിക്കുകയില്ല.

ശീ—ഒരു കളവുമല്ല അതു- ഞാൻ അങ്ങിനെ തന്നെ പറയും.

മാധവൻ അച്ശന്റെ മുഖത്ത നൊക്കി ചിറിച്ചു. അച്ശനും- കൂടെ ശീനുപട്ടരും. "അങ്ങിനെതന്നെ ഞാൻ പറയും" എന്ന പറഞ്ഞ തല കുലിക്കിക്കൊണ്ട ചിറിച്ചു.

ശീനുപട്ടര ഉടനെ അവിടെനിന്ന പുറപ്പെട്ട പൂവരങ്ങിൽ ചെന്ന പഞ്ചുമെനവൻ ഇരിക്കുന്ന മാളിക യിലെക്ക കയറി പുറത്തളത്തിൽ നിന്നു.

പഞ്ചുമെനൊൻ—ആരാണ അവിടെ.

ശീനുപട്ടര—ഞാൻതന്നെ- ശീനു.

പ—നിങ്ങാം എന്താണ ഇപ്പൊാം വന്നത.

ശീ—ഒന്ന പറയാനുണ്ടായിരുന്നു.

പ—എന്താ- പറയു.

ശീ—എന്റെ മകൻ ശിന്നനെ ഞാൻ ഇങ്കിരീസ്സു പഠിപ്പിക്കാൻ പൊകുന്നു.

പ—നിങ്ങാംക്ക ഇങ്കിരീസ്സു അറിയാമൊ.

ശീ—ഞാൻ ചിലവിട്ട പഠിപ്പിക്കും.

പ—പഠിപ്പിച്ചൊള്ളൂ.

ശീ—മതിരാശിക്ക അയക്കാനാണ പൊവുന്നത.

പ—എത്ര രാശിക്ക എങ്കിലും അയച്ചൊള്ളൂ- എത്ര കഴുവിന്മെലെങ്കിലും കൊണ്ടു പൊയി കയററിക്കൊള്ളൂ.

ശീ—കഴുവിന്മെൽ കയററീട്ടല്ല ഇങ്കിരീസ്സു പഠിപ്പിക്കാറ.

പ—എന്താണ കൊമട്ടിപ്പട്ടരെ- അധിക പ്രസംഗീ- പറഞ്ഞത- ആ കുരുത്തം കെട്ട മാധവൻ പറഞ്ഞിട്ട ഇവിടെ എന്നെ അവമാനിക്കാൻ വന്നതൊ- എറങ്ങ താഴത്ത- എറങ്ങ, ആരെടൊ അവിടെ_ ഇയ്യാളെ പിടിച്ചു പുറത്ത തള്ളട്ടെ.

ശീ—"കൊമട്ടിയാണെങ്കിൽ പെങ്ങാംക്ക എന്നെ സം ബന്ധത്തിന്ന ആക്കമൊ" എന്ന കറെ പതുക്കെ പറഞ്ഞുംകൊണ്ട പട്ടര ഓടി താഴത്ത എറങ്ങി കട ന്നു പൊയി.

പിറെറ ദിവസം രാവിലെ നിശ്ചയിച്ച പ്രകാരം മാധവൻ ശിന്നനെയും കൂട്ടി മദിരാശിക്ക പുറപ്പെട്ട പൊവുകയും ചെയ്തു- പഞ്ചുമെനവന കൊപം ക്രമെണ അധികരിച്ചു വരുന്നു എന്നറിഞ്ഞതിനാൽ മാധവൻ യാത്ര പറയാൻ അദ്ദെഹത്തിൻെറ അടുക്കെ പൊയ തെ ഇല്ലാ.



## അഞ്ചാം അദ്ധ്യായം.

പഞ്ചുമെനവന്റെ ക്രൊധം.

തന്റെ സമ്മതം കൂടാതെ ശിന്നനെ മദിരാശിക്കു കൊണ്ടു പൊയതുകൊണ്ടും, ശീനുപട്ടരുടെ അധിക പ്രസംഗമായ വാക്കുകളെക്കൊണ്ടും പഞ്ചുമെനവന്നു ക്രൊധം സഹിച്ചു കൂടാതെ ആയി. താൻ നെരിട്ടു കാണുന്ന സൎവ്വ ജനങ്ങളെയും ഒരുപൊലെ ശകാരവും, പാടുള്ളെടത്ത പ്രഹരവും തുടങ്ങി. ഒന്നാമത- ചാത്തര മെനവനെ വിളിക്കാൻ പറഞ്ഞു. വളരെ സാധുവും ക്ഷമാഗുണമുള്ളവനും ആയ ചാത്തര മെനവൻ പഞ്ചുമെനവന്റെ മുമ്പിൽ വന്നു പഞ്ചപുച്ഛമടക്കി ഭയപ്പെട്ടുംകൊണ്ടു നിന്നു.

പഞ്ചുമെനവൻ—എടാ- കരുത്തം കെട്ട കഴുവെറി, മെമ്മാടി, ശിന്നനെ മതിരാശിക്കു അയച്ചുവൊ- എടാ.

ചാത്തരമെനവൻ—ശിന്നനെ മതിരാശിക്കു മാധവൻ കൂട്ടിക്കൊണ്ടു പൊയി.

പ—നിന്റെ സമ്മതം കൂടാതെയൊ.

ചാ—എന്നൊട പ്രത്യെകം സമ്മതം ഒന്നും ചൊദിച്ചിട്ടില്ലാ.

പ—നിന്റെ സമ്മതം കൂടാതെയൊ കൂടീട്ടൊ കൊണ്ടു പൊയത- അത പറ, തെമ്മാടീ- അതപറ.

ചാ—ഞാൻ വിരൊധിച്ചിട്ടില്ലാ.

പ—എന്തകൊണ്ട നീ വിരൊധിച്ചിട്ടില്ലാ- എനിക്ക ഒരം

കാൎയ്യം സമ്മതമല്ലെന്ന നി അറിയില്ലെ- പിന്നെ എ
ന്തകൊണ്ട വിരൊധിച്ചിട്ടില്ല.

പാ—വലിയമ്മാമനൊട അച്ഛൻ ചൊദിച്ച സമ്മതം
വാങ്ങി എന്ന പറഞ്ഞു.

പ—ഏത അച്ഛൻ, കൊമട്ടിയൊ- ആ കുരുത്തം കെട്ട
കൊമട്ടിയെ തറവാട്ടിൽ കയററിയ മുതൽ ഇവിടെ
കുരുത്തക്കെടെ ഉണ്ടായിട്ടുള്ളു- ആ കൊമട്ടി നിന്നൊ
ട എന്താണ പറഞ്ഞത.

പാ—അച്ഛൻ ചൊദിച്ച സമ്മതം വാങ്ങി എന്ന എ
ന്നൊട ഗൊപാലനാണ പറഞ്ഞത.

പ—ഗൊപാലനെ വിളിക്ക.

ഠരം ഗൊപാലൻ കുറെ ധൃതഗതിക്കാരനും അ
പിവെകിയും ആയ ഒരു ചെറുപ്പക്കാരനാണ. കല്പന
പ്രകാരം ഗൊപാലൻ കാരണവരുടെ മുമ്പിൽ വന്നു
നിന്നു.

പഞ്ചുമെനൊൻ—നിന്നൊട നിന്റെ അച്ഛൻ കൊമ
ട്ടി എന്താടാ പറഞ്ഞത- ശിന്നനെ അയക്കാൻ ഞാ
ൻ സമ്മതിച്ചു എന്ന പറഞ്ഞുവൊ.

ഗൊപാലൻ—എന്റെ അച്ഛൻ കൊമട്ടിയല്ലാ- പട്ട
രാണ.

പ—എന്ത പറഞ്ഞു നീ- കുരുത്തം കെട്ട ചെക്കാ- എ
ന്ന പറഞ്ഞ പഞ്ചുമെനൊൻ എഴുനീററ ഗൊപാല
നെ രണ്ടു മൂന്നു പ്രഹരിച്ചു.

ഗൊ—എന്നെ വെറുതെ തല്ലെണ്ട.

പ—തല്ലിയാൽ എന്താണെടാ- ഇപ്പൊൾ തല്ലിയില്ലെ- എ

ന്നിട്ട എന്താണ കൊണ്ടില്ലെ.

അപ്പൊഴക്ക ശങ്കരമെനൊൻ ഓടിയെത്തി- അ മ്മാമന്റെ മുമ്പിൽപൊയി നിന്ന ഗൊപാലനെ പിടി ച്ച അകററി പിന്നിൽ നിൎത്തി.

പ—ശങ്കരാ ഇവിടെ കാൎയ്യമെല്ലാം തെററികാണുന്നു- ക ലിയുഗത്തിന്റെ വിശെഷം- ആകരുതാതംകെട്ട മാധ വൻ എന്നെ അവമാനിച്ചത എല്ലാം നീ കെട്ടില്ലെ- അവനെ എന്റെ കഷ്ടകാലത്തിന്ന ഞാൻ ഇങ്കിരി സ്സു പഠിപ്പിച്ചതിനാൽ എനിക്ക വന്ന ദൊഷമാണ ഇത- അത ഇരിക്കട്ടെ ഇപ്പൊഠ ഠരം തെക്കും വട ക്കും തിരിയാത്ത ഠരം ചെക്കൻ ഗൊപാലൻകൂടി എ ന്നൊട ഉത്തരം പറയുന്നു- ഇവന്റെ പല്ല തല്ലി ക്കളയണ്ടെ.

ശങ്കരമെനവൻ—ഠരം കാലത്ത കുട്ടികളൊട അധികം സംസാരിക്കാൻ പൊകാതെ ഇരിക്കുന്നതാണ നല്ലത- ഗുരുത്വം ലെശം ഇല്ലാത്ത കാലമാണ- ഞാൻ ഇവ ററകളൊട ഒന്നും പറയാറില്ല-

പ—നിയ്യാണ ഇവരെയെല്ലാം ഇങ്ങിനെ തുമ്പില്ലാതെ ആക്കുന്നത. ആട്ടെ- ചാത്തര ഇനിമെലിൽ ചെറു രുത്തിക്കുളത്തിലെ കാൎയ്യം ഒന്നും നൊക്കെണ്ട- കാൎയ്യം ഇപ്പൊഠ വെക്കെണം. ചിരിഞ്ഞ പണത്തി ന്റെ കണക്കും കാണിക്കെണം- ഠരം നിമിഷം വെ ണം.

ചാ—വലിയമ്മാമന്റെ കല്പനപൊലെ നടക്കാം.

പ—കഴുവെറി- നിണക്ക വലിയമ്മാമന്റെ കല്പനയൊ

കൊമട്ടിയുടെ മകൻ അല്ലെ എടാ നീ- അതല്ലെ ഇ ങ്ങിനെ കുരുത്തംകെട്ട പൊയത- നിണക്ക വല്ലതും വെണമെങ്കിൽ എന്റെ ഇഷ്ടം കൂടാതെ ഉണ്ടാകയി ല്ല- മാധവന അവന്റെ അച്ഛൻ അധിക പ്രസംഗി ഗൊവിന്ദപ്പണിക്കര കൊടുക്കും- ഗൊവിന്ദപ്പണിക്ക ക്ക കുഡുംബവും ഇല്ലാ- ആ അഹമ്മതിയാണ മാധ വന. നിന്റെ അച്ഛൻ കൊമട്ടിക്ക എന്ത തരുവാൻ കഴിയും. സദ്യയിൽ എച്ചിലിൽനിന്ന വാരുന്ന പപ്പ ടവും പഴവും- അല്ലെ. മറെറന്തുണ്ട ആ കൊമട്ടിക്ക- നീ എന്തിന പിന്നെ ഇത്ര കുറുമ്പ കാണിക്കുന്നു- കു രുത്തംകെട്ട ചെക്കാ- നീ എന്താണ മിണ്ടാത്തത.

ചാ—എനിക്ക എല്ലാററിന്നും വലിയമ്മാമൻ തന്നെ ഗ തിയുള്ളു.

ച—പിന്നെ നീ എന്തിന മാധവനെപ്പൊലെ കുറുമ്പ കാണിക്കുന്നു- ആരാടാ ശിന്നന ചിലവിന്ന പണം കൊടുത്തത.

ചാ—അച്ഛനാണെന്ന പറഞ്ഞു ഗൊപാലൻ.

ച—(ഗൊപാലനൊട) അങ്ങിനെ തന്നെയൊ.

ഗൊ—അച്ഛനാണ കൊടുത്തത.

ച—അച്ഛൻ- നിന്റെ അച്ഛൻ പാലക്കാട്ട കൊമട്ടി കട ക്കൊള്ളി- ഉന്തികഴിഞ്ഞ എരപ്പാളി- അവന എവി ടുന്നായിരുന്നു പണം.

ഗൊ—എന്റെ അച്ഛൻ കൊമട്ടിയല്ലാ.

ശ—അധികപ്രസംഗം പറയണ്ടാ.

പഞ്ചുമെനവൻ എണീട്ട തല്ലാൻ ഓടി എത്തി. ശ

ങ്കരമെനവൻ മദ്ധ്യത്തിൽ ചാടി അമ്മാമന്റെ കൊപ ശമിപ്പിക്കാൻ ശ്രമിച്ചതിൽ രണ്ട മൂന്ന പ്രഹരം അയ ാംക്കും കിട്ടി.

പ__ശങ്കരാ- ഗൊപാലനെ എല്പിച്ച പറമ്പുകാം എല്ലാ ഇപ്പൊാം തിരിയെ വാങ്ങണം- ഠരം അസത്തിന്ന ഇ നി ഒരു കാശ്ശപൊലും ഞാൻ കൊടുക്കയില്ല.

ഗൊ__പറമ്പുകാം എല്ലാം ഞാൻ ഒരു കൊല്ലത്തെക്ക കുടിയാന്മാരെ പാട്ടത്തിന്ന എല്പിച്ച പൊയിരിക്കുന്നു കൊല്ലം കഴിഞ്ഞെ കുടിയാന്മാര ഒഴികയുള്ളു.

പ—നീ ഒഴിയില്ലെ.

ഗൊ__കുടിയാന്മാരാണ ഒഴിയെണ്ടത.

പ__നീ ഒഴിയില്ലെ- നിണക്ക കാണണൊ ഒഴിയുന്നത ഒഴിയുന്നത നിണക്ക കാണണൊ.

ഗൊ__ഒഴിയുന്നത ഞാൻ കണ്ടൊളാം.

പ—നീ ഒഴിയുമൊ ഇല്ലയൊ.

ഗൊ—എന്റെ കൈവശം പറമ്പുകാം ഇല്ല.

പ—എന്ത- എടാ കള്ളാ കളവു പറയുന്നുവൊ- നിണ ഞാൻ പറമ്പുകാം എല്പിച്ചിട്ടില്ലെന്ന പറയുന്നുവൊ.

ഗൊ—എല്പിച്ചിട്ടില്ലെന്ന ഞാൻ പറഞ്ഞില്ലാ-ഞാൻ ഒ കൊല്ലത്തെക്ക വെറെ ആളെ എല്പിച്ചിരിക്കുന്നു എ ന്നാണ പറഞ്ഞത.

പ—നീ ഓരൊ ദുസ്തൎക്കങ്ങാം പറയുന്നുവൊ- എന്ന പ ഞ്ഞ പഞ്ചുമെനവൻ എണീട്ട പിന്നെയും തല്ലാൻ ഓ ടി എത്തി- ഗൊപാലൻ ഓടിക്കളഞ്ഞു- പിന്നാലെ ന്നെ വൃദ്ധനും മുമ്പിൽ ഗൊപാലനും ഓടി അകത്ത

നിന്ന പുറത്തചാടി- മിററത്ത ആസകലം ഓടി- ക ട്ടവിൽ കിടങ്ങിന്റെ വാതിൽ ഓടിക്കടക്കുമ്പൊഠ പഞ്ചുമെനവൻ വീണു കാലിന്റെ മുട്ടുകഠ പൊട്ടി- അപ്പൊഴക്ക ശങ്കരമെനവൻ ചെന്ന പിടിച്ച എടുത്തു. പഞ്ചുമെനവൻ വലിയ ദെഷ്യത്തൊടുകൂടി പിന്നെയും ഓടാൻ ഭാവിച്ചു. ശങ്കരമെനവൻ പിടിച്ചു നിൎത്തി സാന്ത്വനവാക്കുകഠ പറഞ്ഞു.

—"നാരായണ" കാലവൈഭവം നൊക്ക- കലിയുഗത്തിന്റെ ഒരു വിശെഷം- ഈ കുരുത്തംകെട്ട ചെക്കന്റെ വഴിയെ ഓടി വീണ ഇതാ എന്റെ കാലുകഠ പൊട്ടി. ഞാൻ ഇതെല്ലാം അനുഭവിക്കാനായെല്ലൊ. കുമ്മിണിക്കും ഠരം കുരുത്തംകെട്ട കുട്ടികഠക്കും എനി അര പയിസ്സപൊലും അനുഭവമുള്ള യാതൊരു വസ്തുവും കൊടുക്കരുത- സകലവും ഇന്ന എററുവാങ്ങണം-ശങ്കരാ വാലിയക്കാരും ദാസിമാരും ചൊറുതിന്നുന്നത പൊലെ ചൊറുമാത്രം തിന്നൊട്ടെ.

എന്നും പറഞ്ഞ പഞ്ചുമെനൊൻ അതി ദെഷ്യത്തൊടെ മാധവന്റെ അച്ഛൻ ഗൊവിന്ദ പണിക്കരെ ന്ന ശകാരിക്കെണം എന്ന നിശ്ചയിച്ച അദ്ദെഹത്തിന്റെ ഭവനത്തിലെക്ക പുറപ്പെട്ടു, വഴിയിൽവെച്ച ശീപട്ടരെ കണ്ടു.

—എന്താണ താൻ മിനിയാന്ന മാളികയിന്മെൽ നിന്ന പറഞ്ഞത.

—എന്തൊ എനിക്ക ഓൎമ്മയില്ല.

പ—കൊമട്ടി- ഓൎമ്മയില്ലെ.

ശി—എന്തിന ബ്രാഹ്മണരെ വെറുതെ അവമാനമായ വാക്ക പറയുന്നു.

പ—ബ്രാഹ്മണൻ! താൻ ബ്രാഹ്മണനല്ലാ. താൻ എന്തിനാണ പറഞ്ഞത.

(ശിന്നപട്ടൎക്കും കുറെ ധൈൎയ്യം വന്നു.)

ശി—നിങ്ങടെ കുട്ടിയെ കഴുവിന്മെൽ കയററാൻപറഞ്ഞപ്പൊഴെ അങ്ങിനെ അല്ല ഇങ്കിരിയസ്സ പഠിപ്പിക്കാറ എന്ന ഞാൻ പറഞ്ഞു.

പ—താൻ എനിമെലിൽ എന്റെ വീട്ടിൽ കടക്കരുത.

ശി—ഓ-ഹൊ- എനിക്ക പൂൎണ്ണസമ്മതം- കടക്കുന്നില്ല.

പ—ഇവിടെ ഊട്ടുപുരയിലും അമ്പലത്തിലും കാണരുത.

ശി—അത നിങ്ങളെ കല്പനയല്ലാ- എല്ലാ ഊട്ടിലും അമ്പലത്തിലും ബ്രാഹ്മണന പൊവാം.

പ—എന്റെ ഊട്ടിലും അമ്പലത്തിലും എന്റെ സമ്മതം കൂടാതെ താൻ കടക്കുമൊ? കാണട്ടെ എന്നാൽ.

ശി—എന്താണ കാണാൻ- ശരിയായിട്ട കടക്കും, വിരൊധിച്ചാൽ ഞാൻ നിങ്ങളെമെൽ അന്ന്യായം കൊടുക്കും.

പ—"എന്ത പറഞ്ഞു കൊമട്ടി" എന്ന പറഞ്ഞു പട്ടരെ നെരെ അടുത്തു. ൟ ഒച്ചയും കൂട്ടവും എല്ലാംകെട്ടശങ്കരമെനവൻ ഓടി എത്തി- പട്ടരൊട ഓടിക്കൊള്ളാൻ ഭാവംകൊണ്ട അറിയിച്ച താൻ അമ്മാമന്റെഅടുക്കെ പൊയിനിന്ന സമാധാനം പറഞ്ഞു തുടങ്ങി.

പ—ൟ ശിന്നപട്ടരെ ൟ ദിക്കിൽ ഞാൻ എനി കാ

ണരുത- അയാാ എന്റെ മെൽ അന്ന്യായം കൊ ടുക്കുമ്പൊൽ. അസത്ത, ദുഷ്ടൻ, പാപി, ദിവാൻ ജി അമ്മാമന്റെ കൂട സുട്ടിപ്പട്ടരായി നടന്നവനാ ണ ഠരം കൊമട്ടി- എന്റെ വിഢ്ഢിത്തം കൊണ്ട തറ വാട്ടിൽ കയററി- അവന്റെ മാതിരി തന്നെ അസ ത്തുക്കളായ രണ്ടനാല കുട്ടികളെയും ഉണ്ടാക്കിവെച്ചു. അവര നിമിത്തം ഇപ്പൊാം എന്റെ സ്വന്തം മരുമ കൻ- എന്റെ സ്വന്തം കുട്ടി മാധവനുമായിട്ട തന്നെ ഞാൻ ശണ്ഠ ഇടാൻ കാരണമായി.

"സ്വന്തംകുട്ടി മാധവൻ" എന്ന പറഞ്ഞപ്പൊാം ം ശുദ്ധാത്മാവിന എടത്തുണ്ട വിറച്ച കണ്ണുനീർ വന്ന ായി.

ങ്കരമെനവൻ__മാധവൻ ഇങ്ങിനെ ഒന്നും ആവുക യില്ല. അവൻ എന്തൊ ഒരു ദെഷ്യത്തിന്ന അവിവെ കമായി പറഞ്ഞുപൊയി എന്നെ ഉള്ളൂ.

"അവിവെകമായിപറഞ്ഞുപൊയി"എന്നപറഞ്ഞ കട്ടപ്പൊാം മാധവനെകുറിച്ച പിന്നെയും പഞ്ചുമെന ന്നു കലശലായി ദെഷ്യം വന്നു.

__നി ഒരു ബുദ്ധിയില്ലാത്ത കഴുതയാണ, ശപ്പനാ ണ, എരപ്പാളിയാണ - അവിവെകമായി പറഞ്ഞു പൊയൊ- മാധവനൊ, ആട്ടെ- അവൻ കണ്ടൊ ട്ടെ- അവനെ ഞാൻ എന്നൊട പറഞ്ഞതിന ന ല്ലവണ്ണം ശൊഷിക്കും- അവൻ വ്യസനിച്ച എന്റെ കാൽക്കവന്ന വീഴും-അവന്റെ അച്ഛന്റെ പണവും പുല്ലും എനിക്ക സമം.

എന്നും പറഞ്ഞ പഞ്ചുമെനവൻ വടിയും കുത്തി ഗൊവിന്ദ പണിക്കരുടെ വീട്ടിലെക്ക പൊയി. ശങ്കര മെനവൻ പിന്നാലെ പൊയില്ലാ- ശങ്കരമെനവൻ കു റെ ബുദ്ധിയുള്ള ഒരു മനുഷ്യനായിരുന്നു- പഞ്ചുമെനൊ ൻ അതി സമൎത്ഥനായ ഗൊവിന്ദ പണിക്കരുമായി കു ണ്ടാൽ ശണ്ഠ കൂട്ടുവാൻ എട വരികയില്ലെന്ന തനിക്ക നല്ല നിശ്ചയമുണ്ട. അതകൊണ്ട ശങ്കരമെനവൻ മട ങ്ങി. പഞ്ചുമെനവൻ പതുക്കെ ഗൊവിന്ദ പണിക്കരുടെ ഭവനത്തിലെക്ക ചെന്ന കയറി. ഗൊവിന്ദ പണിക്കർ വളരെ ആദരവൊടെ പഞ്ചുമെനവനെ ഒരു കസാല യിന്മെൽ ഇരുത്തി- താനും ഇരുന്നു.

പ—ഠരം മാധവൻ ഇങ്ങിനെ വന്നു പൊയെല്ലൊ- വി വരങ്ങൾ എല്ലാം പണിക്കര അറിഞ്ഞുവൊ.

ഗൊവിന്ദപണിക്കര—അവന ഇയ്യെടെ കുറെ അഹ ങ്കാരം വൎദ്ധിച്ചിരിക്കുന്നു. ഒന്നാമത കുട്ടികൾ ഇംക്ലീഷ പഠിച്ചാൽ തന്നെ അഹംഭാവം അധികമായിട്ടുണ്ടാ വും- പിന്നെ പരീക്ഷയും മററും ജയിച്ച കുറെ ദിവസം മിരാശിയിൽതന്നെ താമസിക്കുന്നതായാലൊ പറയെ ണ്ടതില്ലാ- ഇവിടുത്തെ മുമ്പാകെ കുറെ ധിക്കാരമായ വാക്കുകൾ പറഞ്ഞു എന്നു ഞാൻ കെട്ടു-എനിക്ക അ ശെഷം രസിച്ചില്ലാ- ഞാൻ അവനൊട ഒരക്ഷരവും ഇതിനെകുറിച്ച ചൊദിച്ചില്ല- ചൊദിച്ചിട്ട എന്തഫ ലം.

പ—അങ്ങിനെ ചൊദിക്കാഞ്ഞാൽ കുട്ടികൾ കെവലം കുരുത്തംകെട്ടു പൊവുമെല്ലൊ- കുറെ എല്ലാം ഭെഷ്യ

പ്പെടാഞ്ഞാൽ കുട്ടികാംക്ക മെൽകീഴ് ഇല്ലാതെ വ്യ
സ്ഥില്ലാതെ ആയിവരുമെല്ലൊ.

ഗൊ—ശരിയാണ- ശരിയാണ- ഇവിടുന്ന പറഞ്ഞത വ
ളരെ ശരിയാണ- സംശയമില്ലാ. ഇങ്ങിനെ വിട്ടുകള
ഞ്ഞാൽ കുട്ടികാം മെൽകീഴില്ലാതാവും.

പ—എന്റെ പണിക്കരെ ഞാൻ ചെറുപ്പമായിരുന്നപ്പൊ
ാം (ഈ മാധവന്റെ പ്രായമായിരുന്ന കാലം) എ
ന്റെ വലിയമ്മാമന്റെ മുമ്പിൽ ചെന്നാൽ ഭയപ്പെ
ട്ടിട്ട ഞാൻ കിടു കിടെ വിറക്കും- വല്ലതും ചൊദിച്ചാ
ൽ അതിന്നു ഉത്തരം പറവാൻ കൂടി ഭയപ്പെട്ടിട്ട വ
യ്യാതെ ഞാൻ മിഴിക്കും. വലിയമ്മാമനെ കാണു
മ്പൊാം ഒരു സിംഹത്തെയൊ മറ്റൊ കാണുമ്പൊ
ലെ എനിക്ക ഭയമായിരുന്നു. ഇപ്പൊാം കൂടി വലിയ
മ്മാമനെ വിചാരിക്കുമ്പൊാം എനിക്ക ഭയമാവുന്നു.
വലിയമ്മാമൻ ഉള്ള കാലത്ത ഒരു ദിവസം ഉണ്ടായ
ഒരു കഥ പറയാം- അന്ന എനിക്ക കുറെ ഇഷ്ടനായി
ഈ ദിക്കിൽ ഒരു മാപ്പിള ഉണ്ടായിരുന്നു- കുഞ്ഞാലി
ക്കുട്ടി എന്ന പെരായിട്ട- അവനെ ഗൊവിന്ദപണി
ക്കര അറിയില്ലാ- മരിച്ചിട്ട വളരെ കാലമായി- അ
വനും അന്ന ഏകദെശം എന്റെ പ്രായം തന്നെ
ആയിരുന്നു- അവൻ ഒരുകുറി ഏതൊ ഒരു ദിക്കിൽ
അവന്റെ ബാപ്പയുടെ കൂട കച്ചവടത്തിന്നൊ മ
റ്റൊ പൊയെടത്തുനിന്ന മടങ്ങി വന്നപ്പൊാം ഒരു
ജൊഡ ചെരിപ്പ എനിക്ക സമ്മാനമായി കൊണ്ടുവ
ന്ന തന്നു- ഞാൻ അത എത്രയൊ ഗൊപ്യമായി സൂ

ക്ഷിച്ചുവെച്ചു- വൈകുന്നെരം ഞാൻ പുറത്ത എങ്ങാ
നും പൊവുമ്പൊൾ ചെരിപ്പ ഒരു മുണ്ടിലൊ മററൊ
പൊതിഞ്ഞ പൂവള്ളിനിന്ന എറങ്ങിപ്പൊവും- അവിടെ
നിന്ന വളരെ ദൂരത്ത എത്തിയാൽമാത്രം കാൽക്കിട്ട
നടക്കും- പിന്നെയും മടങ്ങിവരുമ്പൊൾ അങ്ങിനെ
തന്നെ ദൂരത്ത നിന്ന ചെരിപ്പ അഴിച്ച ആരും കാ
ണാതെ പൊതിഞ്ഞ കൊണ്ടുവരും- ഇങ്ങിനെ ആയി
രുന്നു പതിവ. അങ്ങിനെ ഇരിക്കുമ്പൊൾ ഒരു ദിവ
സം വൈകുന്നെരം ഞാൻ പതിവപ്രകാരം ചെരിപ്പ
മുണ്ടിൽ പൊതിഞ്ഞുംകൊണ്ട മടങ്ങിവരുമ്പൊൾ വ
ലിയമ്മാമൻ പൂമുഖത്ത നിൽക്കുന്നത കണ്ടു. ഒടുവിൽ
മരിച്ച ദിവാൻജി അമ്മാമന്റെയും അമ്മാമനായിരു
ന്നു ഇദ്ദെഹം- അതി ശൂരനായിരുന്നു- എന്നെ കണ്ട
പ്പൊൾ എന്താണെടാ കയ്യിൽ പൊതിഞ്ഞ എട
ത്തിരിക്കുന്നത എന്ന ചൊദിച്ചു. ഞാൻ ഭയപ്പെട്ടി
ട്ട ഒന്നും മിണ്ടാതെനിന്നു- അമ്മാമൻ മിററത്ത എറ
ങ്ങിവന്നു എന്റെ കയ്യ് കടന്ന പിടിച്ചു- മുണ്ടുപൊതി
അഴിക്കാൻ പറഞ്ഞു- അഴിച്ച നൊക്കിയപ്പൊൾ
ചെരിപ്പുകളെ കണ്ടു- "നീ ചെരിപ്പിട്ട നടക്കാറാ
യൊ- തെമ്മാടി" എന്നും പറഞ്ഞ എന്റെ കുടുമ അ
മ്മാമൻ കൈകൊണ്ട ചുററിപ്പിടിച്ച വലിച്ച പൂമുഖ
ത്ത കൊണ്ടുപൊയി തല്ലാൻ തുടങ്ങി- നാരായണ! ശി
വ ശിവാ! പിന്നെ ഞാൻ കൊണ്ട തല്ലിന്ന അവസാ
നമില്ല- കൈകൊണ്ട ആദ്യം വളരെ തല്ലി, മെഷ്യം
പിന്നെയും സഹിക്കാതെ അകത്ത കടന്നു പൊയി ഒ

ത ചൂരൽ എടുത്ത കൊണ്ടുവന്ന തല്ലുതുടങ്ങി- ഇതാ നൊക്കൂ എന്റെ ഒരു തുടയിൽ കാണുന്ന ഒരു വലിയകല അന്നെത്തെ തല്ലിൽ കിട്ടിയ മുറിയുടെ കലയാണ- ഞാൻ ഉറക്കെ നിലവിളിച്ചു- അന്ന ദിവാൻജി അമ്മാമൻ വീട്ടിൽ ഉള്ള കാലമായിരുന്നു- നിലവിളി പൂവരങ്ങിൽ കെട്ടിട്ട അദ്ദെഹം ഓടിവന്നു വലിയമ്മാമനെ പിടിച്ച നീക്കി എന്നെ എടുപ്പിച്ച പൂവരങ്ങിലെക്ക കൊണ്ടുപൊയി എണ്ണയും മററും ഇട്ട ശരീരം ഉഴിയിച്ചു- ഞാൻ പതിനഞ്ചു ഇരുപത ദിവസത്തെക്ക എണീക്കാൻ പാടില്ലാതെ കിടപ്പിലായിപ്പൊയി- എന്റെ ചെരിപ്പ ചുട്ടുകരിച്ചുകളവാൻ അമ്മാമൻ കല്പിച്ചപ്രകാരം അത വെണ്ണീറാക്കി കളഞ്ഞു. അത മുതൽ ഇതവരെ ഞാൻ ചെരിപ്പ ഇട്ടിട്ടില്ലാ- ചെരിപ്പ എങ്ങാനും കാണുമ്പൊൾ എനിക്ക ഇപ്പൊഴും ഭയമാണ- ഇപ്പൊഴത്തെ കുട്ടികളുടെ കഥ വിചാരിച്ചു നൊക്കൂ- മാധവൻ പാപ്പാസ്സ ഇട്ടിട്ടെ നടക്കാറുള്ളൂ. ദിവാൻജി വലിയമ്മാമൻ കൂടി അകത്ത പാപ്പാസ്സിട്ട നടക്കാറില്ല- ഇവൻ ചിലപ്പൊൾ അകത്തകൂടി പാപ്പാസ്സിട്ട നടക്കുന്നത ഞാൻതന്നെ കണ്ടിട്ടുണ്ട- കുട്ടികൾ ഇങ്ങിനെ കുരുത്തംകെട്ടുപൊയാൽ എന്ത ചെയ്യും- കുട്ടികളെ ഇങ്കിരിയസ്സ പറിപ്പിക്കുന്നെടത്തൊളം വിഡ്ഢിത്തം വെറെ ഒന്നുമില്ലാ- ഇന്ദുലെഖാ ഒരു ഇങ്കിരിയസ്സ പഠിച്ചിരുന്നില്ലെങ്കിൽ ഇതിൽ എത്ര അധികം നല്ല ഒരു കുട്ടിയായിരിക്കുമായിരുന്നു. എന്ത ചെയ്യാം ഓരൊ ഗ്രഹപ്പിഴക്ക ഓരൊ അപകടങ്ങൾ വന്നചെ

രുന്നു-ഠരം ഇങ്കിരിയസ്സ പഠിച്ചവരുടെ മാതിരി കണ്ടിട്ട അത പഠിക്കാത്തവരും ആ മാതിരി ആയി തുടങ്ങി- ആ കള്ളച്ചെക്കൻ ഗൊപാലൻ ആ കൊമട്ടി ശീനുവിന്റെ മകൻ എന്നൊട എത്ര ധിക്കാരമായ വാക്കാണ ഇപ്പൊഠം പൂവരങ്ങിൽ വെച്ച പറഞ്ഞത-എനിക്കവല്ലാതെ ദെഷ്യംവന്നു- നല്ലവണ്ണം പ്രഹരിക്കെണമെന്ന വിചാരിച്ച ഞാൻ അവന്റെ പിന്നാലെ ഓടി വഴിയിൽ വെച്ച ഞാൻ വീണു. ഇതാ എന്റെ കാലിന്റെ മുട്ട പൊട്ടിയിരിക്കുന്നു നൊക്കു- കലിയുഗ വൈഭവം നൊക്കു.

ഗൊ—കലിയുഗ വൈഭവം തന്നെ സംശയമില്ലാ, ഒന്നൊന്തരം കലിയുഗ വൈഭവം- അല്ലാതെ ഠരംവിധം ഒന്നും വീഴാനും പൊട്ടാനും എട വരുന്നതല്ലാ- സംശയമില്ലാ.

പ—ഗൊവിന്ദുപ്പണിക്കക്ക ഇപ്പൊഠം ഓൎമ്മയുണ്ടൊ എന്നറിഞ്ഞില്ലാ, നിങ്ങളുടെ കാരണവര ഒരു ദിവസം നിങ്ങളെ കഠിനമായി തല്ലിയത- ഞാനാണ ഓടിവന്ന സമാധാനമാക്കിയത- നിങ്ങളെ അമ്മാമൻ നാരായണപണിക്കര അതി ശ്രൂരനായിരുന്നു. നിങ്ങഠം ഒരു ദിവസം ഓണക്കാലത്ത വെറെ ചില കുട്ടികളൊട കൂടി ഠരം അമ്പല വളപ്പിൽ നിന്ന ആട്ടക്കളം പിടിച്ച കളിക്കുന്നത അദ്ദെഹം കണ്ടിട്ട അമ്പല വളപ്പിൽ നിന്ന നിങ്ങളെ തല്ലുതുടങ്ങി ഇവിടെ എത്തുന്നവരെ തല്ലി- പിന്നെ ഇവിടെ വന്നിട്ടും തല്ലി- വല്ലാതെ തല്ലിക്കളഞ്ഞു. നിലവിളികെട്ട ഞാൻ ഓടിവന്ന സ

മാധാനമാക്കി- പിന്നെ അക്കറി ഓണത്തിന നിങ്ങ
ൾ പുറത്ത എറങ്ങി നടന്നിട്ടെ ഇല്ലാ- ഇത ഓൎമ്മയു
ണ്ടൊ.

ഗാ—എനിക്ക ഒരു സ്വപ്നം കണ്ടതപൊലെ ഓൎമ്മ തൊ
ന്നുണ്ട നല്ല ഓൎമ്മയില്ലാ.

പ—നിങ്ങൾക്ക അന്ന കഷ്ടിച്ച പതിനാല വയസ്സെ ആ
യിട്ടുള്ളു- അക്കാലത്ത നമ്മൾക്ക എല്ലാം നമ്മളെ
അമ്മാമന്മാരെ ഉണ്ടായിരുന്ന ഒരു ഭയം എനി ഒരം
ഭൂമിയുള്ള കാലം കാണുകയില്ലാ- ഇപ്പൊഴത്തെ കുട്ടി
കൾക്ക കുറെ ഇങ്കിരീസ്സ പഠിക്കുമ്പൊഴെക്ക എന്തൊ
ഒരു അഹമ്മതി താനെ വന്നുകൂടുന്നു-നമ്മൾക്കൊന്നും
ഒരറിവും ഇല്ലാ,നമ്മൾ ശുദ്ധ വിഡ്ഢികളാണെന്ന അ
വൎക്ക തൊന്നിപ്പൊവുന്നു- ഇത കലിയുഗധൎമ്മം എ
ന്നെ പറവാനുള്ളു. ഇന്നാൾ ഒരു ദിവസം ഇന്ദുലെഖാ
ഒരു പുസ്തകം വായിച്ചും കൊണ്ടിരിക്കുന്നത ഞാൻ ക
ണ്ടു- എന്താ പെണ്ണെ ആ പുസ്തകത്തിലെ കഥാ എ
ന്ന ഞാൻ ചൊദിച്ചു- അവൾ മലയാളത്തിൽ ആ
കഥയുടെ സാരം പറഞ്ഞു- ഞാൻ അത കെട്ടിട്ട നി
ൎജ്ജീവനായിപ്പൊയി.

ഗാ—എന്തായിരുന്നു കഥ എന്നറിഞ്ഞില്ലാ.

പ—അതൊ- പറയാം- അത കള്ളക്കഥയാണെന്ന അ
വൾതന്നെ പറഞ്ഞു- എന്നാലും അത വായിച്ചാൽ കു
ട്ടികളുടെ മനസ്സ എത്ര ചീത്തയായിപ്പൊവുമെന്ന നി
ങ്ങൾതന്നെ ഓൎത്ത പറയിൻ- കഥ ഞാൻ പറയാം-
മുഴുവൻ എനിക്ക നല്ലവണ്ണം ഓൎമ്മയില്ല. ഒരു സാഹ്ബി

ന (എന്തൊ ഒരു പെര പറഞ്ഞു- ഇപ്പൊാൾ എനിക്ക ഓൎമ്മയില്ല്വാ) ഒരു മകൾ ഉണ്ടായിരുന്നപൊൽ- അവ ൾ ആ സാഹിബിന്റെ മരുമകനെ കല്യാണം കഴിക്ക ണം എന്ന നിശ്ചയിച്ചു. മരുമകനും പെണ്ണിന്റെ അ ച്ഛനും തമ്മിൽ രസക്കെട ആയിരുന്നു. അത നിമി ത്തം അച്ഛൻ സമ്മതിച്ചില്ല്വാ- എന്നല്ല എന്തൊ ഒരു വിദ്യ എടുത്ത ൟ മരുമകന വെറെ ഒരു സ്ത്രീയെ ക ല്യാണം കഴിപ്പിച്ചു കൊടുത്തുവത്രെ- ഇങ്ങിനെ ചെയ്ത തിന്റെ ശെഷം മകളെ കല്യാണം ചെയ്യാൻ യൊ ഗ്യതയുള്ള പലെ ആളുകളെയും ൟ സാഹിബ വരുത്തി. അതൊന്നും മകൾ സമ്മതിക്കാതെ താൻ ഒരാളെയും കല്യാണം ചെയ്കയില്ലെന്ന തീൎച്ചയായി ശാഠ്യം പിടി ച്ചു ഒടുവിൽ മനൊവ്യസനംകൊണ്ടു ദീനം പിടിച്ചആ പെണ്ണു ചത്തുപൊയി പൊൽ- ൟ മകൾ മരിച്ചു വ്യ സനംകൊണ്ടു അച്ഛനും ഉടനെ ചത്തുപൊയി- ഇ താണ കഥയുടെ സാരം. നൊക്കു- ഗൊവിന്ദപ്പണി ക്കരെ ൟ മാതിരി കഥ ൟ പെങ്കിടാങ്ങൾ വായി ച്ചാലൊ.

ഗൊ—വായിച്ചാൽ മഹാ കഷ്ടം- മഹാ കഷ്ടം- എനി എന്ത നിവൃത്തിയാണ- ഇംക്ലീഷ ഇവര പഠിച്ചുപൊ യി എനി ആ പഠിപ്പ ഇല്ല്വാതാക്കാൻ നൊം വിചാ രിച്ചാൽ നിവൃത്തി ഇല്ലെല്ലൊ. ൟ കഥ പറഞ്ഞത എന്നാണെന്നറിഞ്ഞില്ല.

പ—കറെ ദിവസമായി.

ഗൊ—ശരി- ഇതൊക്കെ വായിച്ചിട്ട എന്തൊരാവശ്യമാ

ണ- വല്ല രാമായണമൊ ഭാരതമൊ മറെറാ വായിക്കാ റതെ.

പ—അതാണ ഞാൻപറയുന്നത- എന്തെല്ലാം ഗ്രന്ഥ ങ്ങാം നമ്മളുടെ ശാസ്ത്രത്തിൽ ഉള്ളത പൂവള്ളിയുണ്ട- അതൊന്നും കൈകൊണ്ട ഒരാളും തൊടാറെ ഇല്ലാ- ഗ്രന്ഥങ്ങാം അലെഖയിലുള്ളത ഒക്കെയും ദ്രവിച്ച നാ നാവിധമായിപ്പൊയി- മാധവനൊട പണ്ടൊരു ദിവ സം ൟ ഗ്രന്ഥങ്ങാം തുടച്ച നന്നാക്കിവെക്കാൻ പറ ഞ്ഞു- അവൻ ചെയ്തിട്ടില്ല.

ഗൊ—എന്നാൽ ഇന്ദുലെഖക്ക ഇതുകളെല്ലാം നന്നാക്കി വെക്കരുതെ.

പ—അലെഖഗ്രന്ഥങ്ങളെ അവാംക്കും പുച്ഛമാണ- കട ലാസ്സു ബുക്കുകളെ അല്ലാതെ ഇവരാരും കൈകൊ ണ്ട തൊടുമൊ- കലിയുഗത്തിൻെറ മൂദ്ധന്യം മറെറന്ത പറയട്ടെ.

ഗൊ—കലിയുഗത്തിൻെറ മൂദ്ധന്യം തന്നെ- മറെറാന്നും ഞാൻ ഇതിന പറവാൻ കാണുന്നില്ല.

പ—ഇങ്കിരിയസ്സു പഠിച്ച പഠിച്ച എനി ആ വെദത്തിൽ ൟ കുട്ടികാം ചെരുമൊ എന്നാണ എനിക്ക ഭയം.

ഗൊ—അതിനെ കുറിച്ച എനിക്കും നല്ല ഭയമുണ്ട- എന്ത ചെയ്യും- ബുദ്ധികാം ചെന്ന ചെന്ന കളഞ്ഞാൽ എന്തചെയ്യും. രാജാവ ഇംക്ലീഷ രാജാവല്ലെ. നമ്മളു ടെ സങ്കടം ആര കൊംക്കും.

പ—ശരി- ശരി- ഗൊവിന്ദപണിക്കര പറഞ്ഞത നല്ല കാൎയ്യമാണ- എന്നാലും നമ്മാം ചെയ്യെണ്ടത എല്ലാം

ചെയ്യണം. പിന്നെ വരുമ്പോലെ വരട്ടെ- നിങ്ങൾ മാധവനൊട ഇന്നാളത്തെ ശണ്ഠയെപ്പററി നല്ലവണ്ണം ഒന്ന ചൊദിക്കണം.

ഗൊ—ചൊദിക്കെണമെന്ന നിശ്ചയിച്ചിട്ടുണ്ട. അവൻ മഠിരാശിയിൽ നിന്ന മടങ്ങിവരട്ടെ.

പ—മഠിരാശിയിൽനിന്ന മടങ്ങിവന്നാൽ നല്ലവണ്ണം ഒന്ന ചൊദിക്കണം- പണിക്കരതന്നെ ചൊദിക്കണം.

ഗൊ—ഞാൻതന്നെ ചൊദിക്കും- യാതൊരു സംശയവുമില്ല.

പ—ഞാനും നിങ്ങളും ഒരുപൊലെ ദെഷ്യപ്പെട്ടാൽ മാധവൻ അടങ്ങിപ്പൊവും. ഇപ്പൊൾ ഒരു ധിക്കാരം എന്നൊട കാണിക്കരുത- നിങ്ങളുടെ സഹായമുണ്ടെന്നവെച്ചിട്ടാണ- അത ഇല്ലെന്നറിഞ്ഞാൽ മാധവൻ വളരെ ഒതുങ്ങിപ്പൊവും.

ഗൊ—ഒതുങ്ങിപ്പൊവും സംശയമില്ല.

പ—പിന്നെ അതകൂടാതെ ഞാൻ ഒരു വിദ്യകൂടി എടുത്തവെച്ചിട്ടുണ്ട-അതും പണിക്കരൊട പറയാം- പണിക്കര ബുദ്ധിയുള്ള ആളാണെന്ന എനിക്ക നല്ലനിശ്ചയമുണ്ട- അതുകൊണ്ട പറയാം- മാധവന ഇന്ദുലെഖയെ ഭാൎയ്യയാക്കി കിട്ടെണമെന്ന ഒരാഗ്രഹം ഉണ്ട. ഇന്ദുലെഖക്കും അങ്ങിനെ ആയാൽ കൊള്ളാമെന്ന വിചാരമുണ്ടെന്ന തൊന്നുന്നു. ഇത ഞാൻ തകരാറാക്കാൻ നിശ്ചയിച്ചിരിക്കുന്നു. ഒന്നാമത മാധവനും ഇന്ദുലെഖയും വയസ്സുകൊണ്ട തന്നെ നന്നചെരുകയില്ല. പിന്നെ മാധവന ഇതുകാലത്തെ സംബന്ധം ത്തുട

ജുന്നതും വെടിപ്പില്ലാ- ഇന്ദുലെഖക്ക വലിയധനവാ ന്മാരായ പ്രഭുക്കാൻ ആരെങ്കിലും സംബന്ധം തുടങ്ങു ന്നതാണ അവൾക്കും ശ്രെയസ്സ- അതുകൊണ്ട ഞാ ൻ അവളെ ഒരു വലിയ പ്രഭുവിന കൊടുപ്പാൻ നി ശ്ചയിച്ചിരിക്കുന്നു- ആ പ്രഭു ഉടനെ ഇവിടെവരും-പ ക്ഷെ ആ പെണ്ണിനെ പറഞ്ഞ സമ്മതിപ്പിക്കാനാണ പണി- അവൾ ഒരു മഹാശാഠ്യക്കാരത്തിയാണ. അ തിന പണിക്കരുകൂട ഒന്ന ഉത്സാഹിക്കണം-എങ്ങിനെ?

ഗൊ—ഓ-ഹൊ- അങ്ങിനെ തന്നെ- വരാൻപൊവുന്ന പ്രഭു ആരാണെന്ന അറിഞ്ഞില്ല.

പ—മൂക്കില്ലാത്ത മനക്കൽ നമ്പൂതിരിപ്പാടാണ. വലിയ ധനവാൻ- അതിമാനുഷനാണത്രെ.

ഗൊ—ശരി- അദ്ദെഹം വരട്ടെ.

പ—ശിന്നന ചിലവിന ശീനുപട്ടര കൊടുപ്പാനാണ ത്രെ ഭാവം- അയാളുടെ കയ്യിൽ പണം എവിടെയാ ണ ഉള്ളത- ഞാൻ ഒരു കാശപൊലും കൊടുക്കയില്ല- കുമ്മിണിയുടെ മക്കളുടെ കയ്യിലുള്ള വസ്തുക്കൾ ഒക്കെ ഒഴിപ്പിക്കാനാണ ഭാവം- ഒറം അസത്തുക്കൾ എന്ത കൊണ്ട പഠിപ്പിക്കും- കാണട്ടെ.

ഗൊ—അതെ- അതൊന്ന കാണട്ടെ.

പ—നിങ്ങൾ പണം ഒന്നും സഹായിക്കരുത.

ഗൊ—പണം കൊടുത്തിട്ട എനിക്ക എന്താവശ്യം.

പ—അതാണ ഞാൻ പറയുന്നത.

എന്നുംപറഞ്ഞ പഞ്ചുമെനവൻ അവിടെ നിന്ന കലഹവും ചിത്തപറയലും കൂടാതെയും തന്റെ ഗൊപ്യ

മായ ആലൊചന ഗൊവിന്ദപണിക്കരൊട വെളിവാ യി അറിയിച്ചതിന്റെ ശെഷവും വീട്ടിലെക്ക മടങ്ങി പൊരികയും ചെയ്തു.

രണ്ടദിവസംകൊണ്ട പഞ്ചുമെനവന ക്രൊധംകു റെ ഒന്ന ശമിച്ചു എങ്കിലും നമ്പൂതിരിപ്പാട്ടിലെക്കൊണ്ട സംബന്ധം ഉടനെ നടത്തിക്കളഞ്ഞാൽ നന്നായിരു ന്നു എന്നുള്ള ആഗ്രഹം വദ്ധിച്ചുകൊണ്ടു തന്നെവന്നു.



# ആറാം അദ്ധ്യായം

## പഞ്ചു മെനവന്റെ കുണ്ഠിതം.

മാധവൻ മദിരാശിക്കു പൊയി ആറെഴ ദിവസം കഴിഞ്ഞതിന്റെ ശെഷം ഒരു ദിവസം രാത്രി പഞ്ചുമെനവൻ തെക്കിനിയിൽ അത്താഴം ഉണ്മാൻ ഇരിക്കുമ്പൊൾ കെശവൻ നമ്പൂതിരി ഉഴുണകഴിഞ്ഞുവന്നു അത്തെക്കു പതിവപൊലെ പൊവാൻ ഭാവിക്കുന്നതു കണ്ടു- തന്റെ സമീപം ഇരിക്കാൻ പഞ്ചുമെനവൻ ആവശ്യപ്പെട്ടു ഒരു പലകമെൽ അദ്ദെഹം സമീപത്തിൽ ഇരുന്നു.

പഞ്ചുമെനവൻ—ആളെ എനിയും അയച്ചില്ലെ- എന്താണ മറുവടി ഒന്നും എനിയും എത്തീല്ല.

കെശവൻനമ്പൂതിരി—അന്നതന്നെ ആളെ അയച്ചു. നമ്പൂതിരി അവിടെ ഇല്ലെന്നും നാലഞ്ചു ദിവസം കഴിഞ്ഞിട്ടെ മനക്കൽ എത്തുകയുള്ളു എന്നും ആണ അയച്ച ആാൾ മടങ്ങിവന്നു പറഞ്ഞത. ഇന്നു പുലച്ചെ ഞാൻ രണ്ടാമതും എഴുതീട്ടുണ്ട. മനക്കൽ എത്തീട്ടുണ്ടെങ്കിൽ അദ്ദെഹം നാളെത്തന്നെ ഇവിടെ എത്തുമെന്നു തൊന്നുന്നു.

ഉടനെ പഞ്ചുമെനൊൻ ലക്ഷ്മിക്കുട്ടി അമ്മയെ വിളിക്കാൻ പറഞ്ഞു. ലക്ഷ്മിക്കുട്ടി അമ്മ അച്ഛന്റെ സമീപത്തു വന്നു നിന്നു.

പ—ലക്ഷ്മിക്കുട്ടീ നീ ഇന്ദുലെഖയൊട ഒരം വിവരം പറഞ്ഞുവൊ.

ലക്ഷ്മിക്കുട്ടിയമ്മ—എന്ത വിവരം.

പ—നൊക്കു പെണ്ണിന്റെ കുറുമ്പ- നൊക്കു. നീ ഒരു വിവരം ഒന്നും അറിയില്ലെ- അസത്തെ കളവപറയുന്നൊ-കഴുത്തവെട്ടണം. ഒരു മഹാപാപികളെ എല്ലാം ചവിട്ടി പുറത്താക്കണം.

ല—ഇതെന്ത കഥയാണ അച്ഛാ- എന്നൊട ആരും ഒരു വിവരവും പറഞ്ഞില്ലല്ലൊ- അച്ഛൻ എന്തിന വെറുതെ എന്നെ ദെഷ്യപ്പെടുന്നു.

കെ—ലക്ഷ്മിക്കുട്ടി വിവരം ഒന്നും അറിയില്ല- ഞാൻ ഒന്നും പറഞ്ഞിട്ടില്ലാ- കാൎയ്യം സ്വകാൎയ്യമായിരിക്കട്ടെ എന്നല്ലെ അന്ന എന്നൊട പറഞ്ഞത- അതകൊണ്ട ഞാൻ ആരൊടും പറഞ്ഞിട്ടില്ല.

പ—എന്നാൽ ശരിതന്നെ- തിരുമനസ്സിന്ന ലക്ഷ്മിക്കുട്ടിയൊട പറഞ്ഞിട്ടുണ്ടായിരിക്കും എന്ന ഞാൻ വിചാരിച്ചു പൊയി.(ലക്ഷ്മിക്കുട്ടി അമ്മയെ നൊക്കീട്ട) അതകൊണ്ടാണ എഡീ നിന്നൊ ദെഷ്യപ്പെട്ടത- ആട്ടെ നിന്റെ മനസ്സ എങ്ങിനെയാണ അറിയട്ടെ- മൂക്കില്ലാത്ത നമ്പൂതിരിപ്പാട്ടിലെക്കൊണ്ട ഞാൻ ഇന്ദുലെഖക്ക സംബന്ധം തുടങ്ങിപ്പാൻ നിശ്ചയിച്ചിരിക്കുന്നു- ഇന്ദുലെഖക്ക അത ബൊദ്ധ്യമാവുമൊ.

ല—ഞാൻ എങ്ങിനെയാണ ഇന്ദുലെഖക്ക ബൊദ്ധ്യമാവുമൊ ഇല്ലയൊ എന്ന ഇപ്പൊൾ പറയെണ്ടത.

പ—ഇതല്ലെ കുറുമ്പ- തിരുമനസ്സിന്ന കുറുമ്പ നൊക്കു.

കെ—ഇന്ദുലെഖയൊടുതന്നെ ചൊദിക്കരുതെ അതല്ലെ നല്ലത.

പ—തിരുമനസ്സിന്ന മഹാ വിഡ്ഢിയാണ- ഇന്ദുലെഖയൊ ട ആര ചൊദിക്കുന്നു. പക്ഷെ ലക്ഷ്മിക്കുട്ടി ചൊദി ച്ചാൽ അവാം ദീച്ചയായി മറുവടി പറയുമായിരിക്കും. ലക്ഷ്മിക്കുട്ടി- നീ ഠരം മൂക്കില്ലാത്ത നമ്പൂതിരിപ്പാട്ടിലെ വൎത്തമാനം കെട്ടിട്ടുണ്ടൊ.

ല—ഇല്ല്യാ.

പ—തിരുമനസ്സിന്ന പറഞ്ഞ ലക്ഷ്മിക്കുടിയെ മനസ്സിലാ ക്കണം.

കെ—അങ്ങിനെതന്നെ.

പഞ്ചുമെനവൻ ഉൗണ കഴിഞ്ഞു എണിട്ടു കൈ ക ഴുകുന്നു. അപ്പൊാം ഒരു വാലിയക്കാരൻ തെക്കിനിയുടെ വാതുക്കൽ വന്നു-കെശവൻ നമ്പൂതിരിക്ക ഒരു എഴുത്ത കൊണ്ടുവന്നിട്ടുണ്ടെന്ന പറഞ്ഞു- കെശവൻ നമ്പൂതിരി വെഗം എഴുനീററ എഴുത്തവാങ്ങി വെളക്കത്ത വന്ന വാ യിച്ച മനസ്സിലാക്കുന്ന മദ്ധ്യെ—

പ—ഇത ആ മറുവടി തന്നെയൊ.

കെ—ഓ- ഹൊ- അതെ.

പ—എഴുത്ത ഒന്ന വായിച്ചുകൊംക്കട്ടെ- പതുക്കെ വാ യിച്ചാൽ മതി.

കെശവൻ നമ്പൂതിരി എഴുത്ത വായിക്കുന്നു.

"എഴുത്തകിട്ടി സന്തൊഷമായി- ഞാൻ നാളെ "കുളിപ്പാൻ തക്ക വണ്ണം അവിടെ എത്തും- ചെ "റുശ്ശെരിയും കൂട ഉണ്ടാവും- നമ്പൂതിരി പറഞ്ഞ "തിനെക്കാാം അധികമായി പൊതായ്മം പറഞ്ഞി "ട്ടും മററും ഞാൻ കെട്ടറിഞ്ഞു- എനിക്ക കാണ്മാ

"ൻ വളരെ ബുദ്ധിമുട്ടാണ്ടായിരിക്കുന്നു. ശേഷം മുഖ "താവിൽ"

പ—നന്നായി ഇന്ദുലേഖ ഉറങ്ങാറായിട്ടില്ലാ. തിരുമന സ്സുന്നും കൂട എഴുന്നെള്ളണം-നമ്മൾക്ക അവളുടെ അ റയിലെക്ക പൊവുക- ഇതിനെപറ്റി അല്പം അവ ളൊടതന്നെ ഒന്ന പറഞ്ഞു നൊക്കണം- എന്നാൽ അവളുടെ മനസ്സറിയാമെല്ലൊ.

പഞ്ചുമെനൊനും നമ്പൂതിരിയും കൂടി ഇന്ദുലെഖ യുടെ അകത്ത കടന്നപ്പൊൾ ഇന്ദുലെഖ ഒരു കൊച്ചി മെൽ കിടന്ന ശാകുന്തളനാടകം നൊക്കുകയായിരുന്നു. ഉടനെ എഴുനീററുനിന്നു- കെശവൻ നമ്പൂതിരി ഒരു ക സാലമെലും പഞ്ചുമെനൊൻ കൊച്ചിന്മെലും ഇരുന്നു-ഇ ന്ദുലെഖയെ പഞ്ചുമെനൊൻ തന്റെ അടുക്കെ കൊച്ചി മെൽ ഇരുത്തി- കൈകൊണ്ട പുറത്ത തലൊടിക്കൊ ണ്ട പറയുന്നു.

പെണ്ണെ നി എന്താണ വായിക്കുന്നത- ഇന്നാൾ പറഞ്ഞ മാതിരിയുള്ള കള്ളക്കഥയൊ.

ഇന്ദുലെഖാ—അല്ല ശാകുന്തളമാണ വലിയച്ഛാ- ഒരു പുസ്തകത്തിലെ അച്ച് വളരെ ചീത്തയാണ വായി പ്പാൻ ബഹു പ്രയാസം.

പ—നല്ല ഒരു ബുക്ക വാങ്ങിക്കൊള്ളരുതെ- എവിടെ കി ട്ടും ബുക്ക ഞാൻ പണം ഇപ്പൊൾ തരാമെല്ലൊ.

ഇ—ഇതിൽ നല്ല അച്ചിൽ അടിച്ചിട്ടുള്ള ബുക്ക ഉണ്ടൊ എന്നറിഞ്ഞില്ല- ഉണ്ടൊ എന്ന അന്വെഷിച്ച വലി യച്ഛനെ അറിയിക്കാം.

പ—വലിയ അച്ചായിട്ട എന്റെ മകാം ഒന്ന അച്ചടിപ്പി ച്ചൊള്ളൂ.

ഉ—(ചിറിച്ചുംകൊണ്ട) അത പ്രയാസമല്ലെ വലിയ അച്ചാ-വളരെ ചിലവുണ്ടാവും. പിന്നെ ഇതിൽ വലിയ ടൈപ്പ തന്നെ ഉണ്ടൊ എന്ന അറിഞ്ഞില്ലാ.

പ—എന്തന്ന ഉണ്ടൊ എന്ന അറിഞ്ഞില്ലാ.

ഉ—വലിയ അക്ഷരക്കരുക്കാം.

പ—എനിക്ക ഇതൊന്നും അറിഞ്ഞുകൂടെ കൂട്ടീ- കരുക്കാം ഇല്ലെങ്കിൽ അതും വാങ്ങിക്കൊ.

ഇന്ദുലെഖാ ചിറിച്ചു.

പ—ഞങ്ങാം രണ്ടാളും കൂടി നിന്നൊട ഒരു കാൎയ്യം പറവാനാണ മകളെ വന്നത. എന്നാൽ പണ്ടപണ്ടെയുള്ള നടപ്പപ്രകാരമാണെങ്കിൽ ഇത നീ ഇപ്പൊാം അറിയെണ്ട ഒരു കാൎയ്യമല്ലാ- കാൎയ്യം നടക്കുമ്പൊഴെ അറിയാവു. ഇപ്പൊാം കലികാലം അല്ലെ- അതുകൊണ്ട ഞങ്ങാംക്ക ഭയം- അതാണ പറവാൻ വന്നത. (നമ്പൂതിരിയൊട) തിരുമനസ്സുന്നെ പറയു.

ഇ—പണ്ട പണ്ടെയുള്ള നടപ്പപ്രകാരം തന്നെ വലിയച്ചൻ ചെയ്യാൽ മതി- എനിക്ക കലി ഒട്ടും ബാധിച്ചിട്ടില്ലാ- കാൎയ്യം നടക്കുമ്പൊാം മാത്രം എനിക്ക അറിഞ്ഞാൽ മതി.

കെ—(പഞ്ചുമെനൊനൊട) ശരി-ശരി-ശരി-നല്ല ഉത്തരം-മതി മതി-എനി നൊക്ക കിടക്കാൻ പൊവുക.

പ—കാൎയ്യം നടക്കുന്ന സമയം വല്ല വിഷമം വന്നാലൊ- അത തീൎത്ത വെക്കണ്ടെ.

ഇ—നടക്കുന്ന സമയം വരാൻ പൊവുന്ന വിഷമം ഇപ്പൊഠം എങ്ങിനെ അറിയാൻ കഴിയും- എങ്ങിനെ തീക്കും.

പ—അതാ- കണ്ടുവൊ ഇങ്കിരിസ്സ പുറപ്പെടുന്നു!

ഇ—എവിടെയാണ ഇങ്കിരീസ്സ പുറപ്പെടുന്നത- ഞാൻ മലയാളത്തിലല്ലെ പറഞ്ഞത വലിയച്ഛാ.

പ—അതെ മകളെ- നിന്റെ സാമൎത്ഥ്യം ഞാൻ അറിയില്ലെ.

ഇ—ഇതിൽ എന്ത സാമൎത്ഥ്യമാണ ൦രം൦ശാരാ- വലിയച്ഛൻ പറഞ്ഞത എനിക്ക മനസ്സിലാവുന്നില്ലാ.

പ—(നമ്പൂരിയൊട) ഇവളൊട തക്കിച്ചാൽ നമ്മൾക്ക ഇന്ന ഒറങ്ങാൻ കഴികയില്ലാ- തിരുമനസ്സുകൊണ്ട നൊം വന്ന കാൎയ്യംപറയൂ- വെളിവായിപ്പറയൂ.

കെ—ഇന്ദുലെഖക്ക ഒക്ക മനസ്സിലായിട്ടുണ്ട.

പ—അത ശരിയായിരിക്കാം- എന്നാൽ ഇന്ദുലെഖയുടെ മനസ്സ നമ്മൾക്ക അറിയണ്ടെ.

കെ—അത കാൎയ്യം നടക്കുമ്പൊഠം അറിഞ്ഞാൽ മതി എന്നല്ലെ ഇന്ദുലെഖതന്നെ പറഞ്ഞത.

പ—തിരുമനസ്സിന്ന എന്താണ വിസ്ഥിതാം പറയുന്നത- ചൊദിക്കു- ചൊദിക്കു.

കെ—ഇന്ദുലെഖക്ക ഒരു സംബന്ധം നിശ്ചയിച്ചിരിക്കുന്നു.

ഇ—ആര നിശ്ചയിച്ചു.

കെ—ഇന്ദുലെഖയുടെ വലിയച്ഛൻ തന്നെയാണ നിശ്ചയിച്ചത.

ഉ—ശരി- നിശ്ചയിച്ചൊട്ടെ.

കെ—അത ഇന്ദുലെഖക്ക സമ്മതമല്ലെ.

ഉ—നിശ്ചയിച്ച കാൎയ്യത്തിന്ന സമ്മതം വെണമൊ.

കെ—ഇന്ദുലെഖക്ക സമ്മതമുണ്ടൊ എന്ന ഞങ്ങൾക്കറിയണം.

ഉ—എന്നാൽ അത അറിഞ്ഞിട്ടല്ലെ നിശ്ചയിക്കെണ്ടത.

കെ—ഇന്ദുലെഖയെ അറിയിച്ചിട്ട നിശ്ചയിക്കെണ്ട കാൎയ്യമല്ല ഇത.

ഉ—ഇത മഹാ വിഷമംതന്നെ-പിന്നെ എന്തിനാണ എന്നൊട ഇപ്പൊൾ ചൊദിക്കുന്നത- അറിഞ്ഞിട്ട നിശ്ചയിക്കെണ്ട കാൎയ്യമല്ലാ- നടക്കുമ്പൊൾ മാത്രം അറിയെണ്ട കാൎയ്യമാണ- നിശ്ചയം കഴിഞ്ഞു- പിന്നെ എന്ത സമ്മതം ചൊദിക്കലാണ.

ഒരം വാക്ക കെട്ടപ്പൊൾ പഞ്ചുമെനൊന കുറെ ദെഷ്യംവന്നു എങ്കിലും ഇന്ദുലെഖയുടെ വിളങ്ങുന്ന ചന്ദ്രബിംബംപൊലെയുള്ള മുഖത്തനിന്ന പ്രത്യക്ഷമായി കാണപ്പെട്ട ധൈൎയ്യം കണ്ടപ്പൊൾ ശാന്തത വന്നു- കുറെ നെരം മിണ്ടാതിരുന്നു- പിന്നെ പറയുന്നു.

പ—സകലം വിഷമംതന്നെ- നാളെ ഇവളൊട ലക്ഷ്മിക്കുട്ടി ചൊദിക്കട്ടെ- നമുക്ക കിടക്കാൻ പൊവുക- എന്നപറഞ്ഞ നമ്പൂരിയും പഞ്ചുമെനവനും താഴത്തെക്കതന്നെ ഇറങ്ങിപൊന്നു. പഞ്ചുമെനൊൻെറ മുറിയിൽപൊയി അദ്ദെഹം തൻെറ ഭാൎയ്യയൊട വളരെ കുണ്ഠിതമായി മുകളിൽ ഉണ്ടായ ശാഠ്യത്തെ കുറിച്ച പറഞ്ഞു.

കുഞ്ഞിക്കുട്ടിഅമ്മ—നല്ല തല്ല രണ്ടുകൊടുത്താൽ ഠരം വക അധികപ്രസംഗം ഉണ്ടാവുന്നതല്ല- ഓമനവാക്കു പറഞ്ഞിട്ടാണ ഠരം ധിക്കാരം എല്ലാം കാണിക്കുന്നത.

പ:—എനിക്ക ഠരം ലൊകത്തിൽ ഒരാളെയും പെടിയില്ല- എന്നൊ ഇന്ദുലെഖയെ ബഹുഭയം- ശുദ്ധവാക്ക ദെഷ്യം വന്നാൽ എനിക്ക കണ്ടുനില്പാൻ നിവൃത്തിയില്ല-ഞാൻ എന്ത ചെയ്യട്ടെ. ഇങ്ങിനെ പറഞ്ഞും താൻ കൊപത്തിൽ ചെയ്തുപൊയ ശപഥത്തെ ശപിച്ചും വ്യസനിച്ചുംകൊണ്ട ഠരം വൃദ്ധൻ ഉറങ്ങി.

കെശവൻനമ്പൂരിയും തന്റെ ഭാൎയ്യയും തമ്മിൽ ഠരം സമയത്തതന്നെ അവരുടെ അകത്തവെച്ച ഉണ്ടായ ഒരു സംഭാഷണത്തെകുറിച്ചും ഇവിടെ അല്പം പ്രസംഗിച്ചിട്ടെ ഠരം അദ്ധ്യായം അവസാനിപ്പിക്കുന്നുള്ളു.

കെശവൻനമ്പൂരി തന്റെ അകത്ത കടന്നപ്പൊ ഠം ഭാൎയ്യ കട്ടിലിന്മെൽ കിടന്നു ഉറങ്ങുന്നതുകണ്ടു- താനും കട്ടിലിന്മെൽ ഇരുന്ന കൈകൊണ്ട പതുക്കെ ഭാൎയ്യയുടെ ദെഹം തലൊടിക്കൊണ്ടു വിളിച്ചു.

ഠരം കെശവൻനമ്പൂതിരിയുടെ അവസ്ഥയെ കുറിച്ച ഇതവരെ ഠരം പുസ്തകത്തിൽ എങ്ങും പറഞ്ഞിട്ടില്ല. ഇയ്യാ ഠം വളരെ ദ്രവ്യസ്ഥൻഎന്ന പറഞ്ഞുകൂടാ-എന്നാൽ സാമാന്യം ഒരു ധനികനാണ-കയ്യിൽ സ്വന്തമായിഅസാരം പണം ഉണ്ടായിരുന്നത ഒരു കുംമ്പനി കാഠരിയിൽ ഇട്ടിരിക്കുന്നു-ആാം കാഴ്ചയിൽ സുന്ദരൻ അല്ലെങ്കിലും ഒട്ടും വിരൂപിയല്ലാ- ഇയ്യാം ഇന്ദുലെഖക്ക സംബന്ധം തുടങ്ങിപ്പിക്കാൻ ആലൊചിച്ചുവെച്ച നമ്പൂതിരിപ്പാട്ടിന്റെ

ലിയ ഒരു ഇഷ്ടനും ആശ്രിതനുമാണ- വെളിക്കഴിച്ചി
ല്ലാ- ഇല്ലത്തപൊയി താമസിക്കുന്നത വളരെ ചുരുക്കം-
പൂവള്ളി സത്രശാലക്ക സമീപം ഒരു മഠത്തിലാണ ഭക്ഷ
ണം- തനിക്ക സ്വന്തമായി ഒരു കുട്ടിപ്പട്ടരും രണ്ട ഭൃത്യ
ന്മാരും ഉണ്ട- ആൾ പരമശുദ്ധനാണ- "മഹാനുഭാവൊ
ലിപ്തിഷ്ഠിയെമ്മൽ ശുദ്ധ ഇത്യഭിധീയതെ" എന്ന പ്രമാണം
വടിപ്പായി ചെരുന്ന വിധമുള്ള ശുദ്ധനാണ- എന്നാ
ൽ വളരെ മൎയ്യാദക്കാരനും സുശീലനുംകൂടിആയിരുന്നു.
ന്റെ ഭാൎയ്യയിൽ അതിപ്രെമമാണ- തനിക്ക ഭാഗ്യവ
ശാൽ കിട്ടിയ ഭാൎയ്യയാണെന്ന എല്ലാഴ്പൊഴും ഓൎമ്മയു
ണ്ടായിരുന്നു- കണ്ണെഴിമുക്കില്ലാത്തമനക്കൽ നമ്പൂതിരി
പ്പാട്ടിലെകൊണ്ട ഇന്ദുലെഖക്ക ആലൊചിച്ച സംബ
ന്ധത്തെപ്പററി ഒന്ന സംസാരിക്കെണമെന്ന വെച്ചാണ
രാത്രി ഉറങ്ങിയിരുന്ന ലക്ഷ്മിക്കുട്ടി അമ്മയെ ഇയാൾ വി
ളിച്ചത.

കെ—ലക്ഷ്മീ- ലക്ഷ്മീ- എന്താണ ഉറങ്ങിയൊ- നെരം ഒ
ൻപത അടിച്ചില്ലാ എനിയും.

ലിക്കുട്ടിഅമ്മ കണ്ണുകൾ തുറന്ന എഴുനീററിരുന്നു.

കെ—എന്താണ ഇന്ന ഇത്ര അധികം ഉറക്ക.

ല—മുറുക്കിയൊ- അതാ ആ മെശയിലെ വെള്ളിത്തട്ടിൽ ഞാൻ മുറുക്കാൻ ഉണ്ടാക്കിവെച്ചിരിക്കുന്നു.

കെ—ഓ-ഹൊ- മുറുക്കിക്കളയാം- എന്നപറഞ്ഞ വെററില മുറുക്കിക്കൊണ്ട പിന്നെയും കട്ടിലിന്മെൽ തന്നെ ഇരുന്നു.

കെ—ഞങ്ങൾ ഇന്ദുലെഖയെ കാണാൻ പൊയിരുന്ന വ ൎത്തമാനം ഒന്നും കെട്ടില്ലെ.

ല—ഇന്ദുലെഖ എനിയും ഉറങ്ങീട്ടില്ലെ- ആ പെണ്ണ ഇ യ്യിടെ രാത്രി അധികംനെരം വായിക്കുന്നു-ഉറക്കൊഴി യുന്നതകൊണ്ട ശരീരത്തിന്ന വല്ല സുഖക്കെടും വരു മൊ എന്നറിഞ്ഞില്ലാ- മണ്ണെണ്ണ വെളിച്ചംതന്നെ ക ണ്ണിന നല്ലതല്ലപൊൽ.

കെ—ആരാണ ഠരം വിഡ്ഢിത്വംപറഞ്ഞത- കെസ്രാത്ത എണ്ണയെ കുറിച്ചല്ലെ പറഞ്ഞത- അത അസ്സൽ എ ണ്ണയാണ- ആൽക്കമ്പിനി ശാലകളിൽ എല്ലാടവും ഠരം കെസ്രാത്ത എണ്ണ വിളക്ക ഒരു ദിവസം വെച്ചത ഞാൻ കണ്ടു- അവിടെ എത്ര ആളുകളും തിരക്കുമാ ണ എന്ന പറയാൻ പാടില്ല- എനിക്ക ലക്ഷ്മിക്കുട്ടി യെ അവിടെ ഒന്ന കൊണ്ടുപൊയി ആ വിശെഷങ്ങ ളെല്ലാം കാണിക്കെണമെന്ന വളരെ താല്പൎയ്യം ഉണ്ടാ യിരുന്നു.

ല—എന്തെല്ലാമാണ വിശെഷങ്ങൾ.

കെ—ശിവ- ശിവ- നാരായണ നാരായണ- ഞാൻ എ ന്താണ പറയെണ്ടത- ഈ വെള്ളക്കാരുടെ കൌശലം അത്യത്ഭുതം തന്നെ- ലക്ഷ്മീ നീ അതകണ്ടാൽ വിസ്മ യപ്പെട്ടുപൊവും- എന്തൊരത്ഭുതം! ഠരം ആൽക്കമ്പി നി എന്ന ഇത്ര ഘൊഷമായി കെൾക്കുന്നത എല്ലാം ഒരു ഇരിമ്പ ചക്രമാണ. ആ ചക്രം ഠരം ആൽ ഒക്ക യും ഉണ്ടാക്കുന്നു. ആ ചക്രത്തെ തിരിക്കുന്നത പൊ കയാണ. പൊക-പൊക- ശുദ്ധപൊക- എന്നാലൊ പുക നമ്മടെ അടുക്കളയിൽ നിന്നുണ്ടാവുന്നത പൊ ലെ കണ്ണിലും മററും ലെശം ഉപദ്രവിക്കയില്ലാ-ആ

കമ്പിനിക്ക ഒരു വലിയ വാല മെലൊട്ട വെച്ചിരി
ക്കുന്നു- ഒരു കൊടിമരം പൊലെ വലിയ ഒരു വാല-
അത പുകപൊവാനാണെന്നാണ പറയുന്നത-എന്നാ
ൽ എനിക്ക സംശയമുണ്ട- അതിൻെറ ഉള്ളിൽ എ
ന്തൊ ചില വിദ്യകൾ ഉണ്ട- അത മിടുക്കന്മാരായ ഈ
വെള്ളക്കാര പുറത്ത പറകയില്ലാ-അങ്ങിനെ വല്ലതും
ഇല്ലാതെ ൟ ഇരിമ്പുകൊണ്ടുള്ള കമ്പിനിയും തുശി
കളും പറഞ്ഞപൊലെ കെൾക്കുമൊ-എന്തൊ ഒരു വി
ദ്യ ഉണ്ട.

ല—എന്താണ ആ വിദ്യ നിങ്ങളാരും മനസ്സിലാക്കാ
ത്തത.

ക—അതിനെകുറിച്ച ചൊദിച്ചാൽ ആ ഇഞ്ചിനിയെർ
സായ്പ വെടിവെക്കും. ഓ-ഹൊ- അതൊന്നും ചൊദി
ച്ചുകൂടാ- എന്നാൽ അയാൾ ഞങ്ങളൊക്ക ചെന്നാൽ
ൟ യന്ത്രത്തിൻെറ അടുക്കെ കൊണ്ടുപൊയി ഓരൊ
രൊ കളവുകൾ എല്ലാം പറഞ്ഞ തരും- അയാൾ പ
റയുന്നത കുട്ടികൾക്ക കൂടി ബൊദ്ധ്യം വരികയില്ലാ.
എന്നാൽ ഞങ്ങൾ അത ഭാവിക്കാറില്ല- എല്ലാം മന
സ്സിലായി എന്ന നടിക്കും.

പ—പുകയാണ യന്ത്രം തിരിക്കുന്നത എന്ന തിരുമനസ്സ
പറഞ്ഞത കുറെ വസ്ഥിതമാണെന്ന തൊന്നുന്നു. ഇ
ന്നലെയൊ അഞ്ചാറുദിവസം മുമ്പെ എന്നൊട തീ
വണ്ടിയെകുറിച്ച ഓരൊന്ന പറഞ്ഞിരുന്നു. അവൾ
പറഞ്ഞത ഈ വക യന്ത്രങ്ങളെല്ലാം ആവിയുടെ ശ
ക്തികൊണ്ട തിരിയുന്നതാണെന്നും പുകക്ക സ്വതെ

ശക്തി ഒന്നും ഇല്ലെന്നും അത അഗ്നിയിൽ സംബന്ധ
മായിരിക്കുന്നതിനാൽ അഗ്നിയുള്ളദിക്കിൽ നമ്മൾ കാ
ണുന്നത മാത്രമല്ലാതെ അതിനെകൊണ്ട യാതൊരു
പ്രയൊജനവും ഇല്ലെന്നും മററുമാണ.

കെ—തീവണ്ടിക്ക അങ്ങിനെ ആയിരിക്കും. നൂൽക്കമ്പി
നി തിരിയുന്നത പൊക കൊണ്ടാണ. വെറെ ആ
കൊടിമരത്തിന്റെ ഉള്ളിൽ എന്തൊ ഒരു വിദ്യയും കൂ
ടി ഉണ്ടായിരിക്കണം-എനിക്ക ഒരു സംശയവുമില്ല.
ഇന്ദുലെഖയൊട മാധവനൊ നമ്മടെ ഗൊവിന്ദൻ
കുട്ടിയൊ പറഞ്ഞുകൊടുത്തതായിരിക്കണം- ഈ സാ
ധുക്കുട്ടികളൊട വെള്ളക്കാര സൂക്ഷ്മം ഒരിക്കലും പറ
ഞ്ഞുകൊടുക്കയില്ല-വല്ല ഭൊഷ്കുകളും പറഞ്ഞു ധരിപ്പി
ക്കും- അത സത്യമാണെന്ന ഈ വിഡ്ഢികൾ ഉറപ്പിച്ച
പെണ്ണുങ്ങളൊടും മററും പറയും- സൂക്ഷ്മം അവര ഒരി
ക്കലും പറഞ്ഞുകൊടുക്കുകയില്ല- അഥവാ സൂക്ഷ്മം അ
റിയണമെങ്കിൽ അവരുടെ വെദത്തിൽചെന്ന തൊ
പ്പി ഇടണം എന്നാൽ പറയും.

ല—അത എന്തൊ- പൊകക്ക ഒരു ശക്തിയും ഇല്ലാ.

കെ—അങ്ങിനെ പറയണ്ട-ധൂമംശക്തിയുള്ളതാണ-ഹൊ
മധൂമത്തിന്ന ശക്തിയില്ലെ- എനിക്ക ഒന്നുകൂടി സം
ശയമുണ്ട- ഇത വല്ല മൂൎത്തികളുടെയും പ്രസാദത്തി
ന്നവെണ്ടിയുള്ള ഒരു ഹൊമമൊ എന്നുകൂടി സംശയമു
ണ്ട- വല്ല വിഗ്രഹങ്ങളൊ ചക്രങ്ങളൊ ആ കൊടിമര
ത്തിന്റെ ഉള്ളിൽ വെച്ചിട്ടുണ്ടായിരിക്കാം- ആൎക്കറി
യാം-അതിന ഈ ഹൊമം വളരെ പ്രിയമായിരിക്കാം

അതിൻെറ പ്രസാദത്തിനാൽ ആയിരിക്കാം ൟ ക
മ്പിനി തിരിയുന്നത-ആക്കറിയാം- നാരായണമൂൎത്തി
ക്കമാത്രം അറിയാം.

ല—എന്നാൽ അത നൊക്കി അറിയരുതെ.

ക—എന്ത കഥയാണ ലക്ഷ്മി പറയുന്നത. ൟ വെള്ള
ക്കാര അതിന ൟ ജന്മം സമ്മതിക്കുമൊ- എന്നാൽ
അവരുടെ വലിപ്പം പൊയില്ലെ- ൟ തീവണ്ടി, കമ്പി
തപ്പാൽ മുതലായ അനെകം വിദ്യകൾ അവര ൟ
ദിക്കിൽ കൊണ്ടുവന്ന കാണിക്കുന്നതിൻെറ സൂക്ഷ്മം
ഒന്നും അവര ൟ ജന്മം നമ്മളെ അറിയിച്ച തരുമൊ-
ഒരിക്കലും ചെയ്യുകയില്ലാ. ഇപ്പൊൾ ൟ ന്യൂകമ്പി
നി ഉണ്ടാക്കാൻ വെള്ളക്കാര ഒരു പയിസ്സപൊലും ചി
ലവിട്ടിട്ടുണ്ടൊ ഇല്ലാ- സകലം നാട്ടുകാരുടെ പണം-
എന്നിട്ട എന്താണഫലം. ഒരു നാട്ടുകാരന എങ്കിലും
ൟ വിദ്യ പറഞ്ഞുകൊടുത്തുവൊ- അനവധി പണം
വാങ്ങി ന്യൂൽക്കമ്പിനി പണി ബിലാത്തിയിൽ നിന്ന
തന്നെ ചെയ്തു എന്നിട്ട ഇവിടെ കൊണ്ടുവന്ന കമ്പി
നിക്കൂട്ടി. കമ്പിനി കണ്ടാൽ ബഹു വലുപ്പമായി ഭംഗി
യായിരിക്കും- ഇപ്പൊൾ ഒരു വെള്ളക്കാരൻതന്നെ ധൂ
മംകൊണ്ട കമ്പിനി തിരിപ്പിച്ച ന്യൂലുണ്ടാക്കുന്നു- കമ്പി
നി തിരിയുന്ന തിരിച്ചൽ കണ്ടാൽ നൊം അത്ഭുതപ്പെ
ട്ടും- നാട്ടുകാര നമ്മൾ മഹാ വിഡ്ഢികളല്ലെ- അല്ലെ
ങ്കിൽ ന്യൂൽക്കമ്പിനി ഇവിടെ കൊഴിക്കൊട്ട വെച്ച
പണി എടുപ്പിക്കരുതായിരുന്നുവൊ-അതിന എന്ത വി
രൊധമായിരുന്നു- നമ്മളുടെ പണമല്ലെ നമ്മൾ പറ

ഞ്ഞ പൊലെ ചെയ്യണ്ടെ- പക്ഷെ ഇതൊന്നും പറ
ഞ്ഞാൽ വെള്ളക്കാരൊട പറവുകയില്ല-അവര ഒന്നാ
ലക്ഷം ഉറുപ്പികയൊ മറ്റൊ വാങ്ങി ന്യൂൽക്കമ്പിനി
സകലവും അവരുടെ രാജ്യത്തവെച്ച തന്നെ പണി
യിച്ച ഇവിടെ കപ്പലിൽ കൊണ്ടുവന്ന എറക്കി- അ
വര എത്ര സമൎത്ഥന്മാർ നമ്മാം എത്ര വിഡ്ഢികാം.

ല—ആട്ടെ ഇതിൽ ലാഭമുണ്ടാവുമൊ.

കെ—നിശ്ചയമായിട്ട ഉണ്ടാവും എന്നാണ എല്ലാവരും
പറയുന്നത- വളരെ ആളുകാം ഉറുപ്പിക കൊടുത്തിട്ടു
ണ്ട- രണ്ടനാല കൊല്ലങ്ങാംകൊണ്ടറിയാം- ഠരം ഇങ്കി
രിയസ്സുകാരുടെ വിദ്യകാം എല്ലാം നമ്മാംക്ക മനസ്സി
ലാക്കിത്തന്നിരുന്നുവെങ്കിൽ നന്നായിരുന്നു.

ല—ഇങ്കിരിസ്സുകാർ നാട്ടുകാരെ പഠിപ്പിക്കുന്നത കാണ
ന്നില്ലെ- അവര എനി എന്ത ചെയ്യണം- നമ്മാംക്ക
പഠിക്കാൻ ബുദ്ധിയില്ലയായിരിക്കും.

കെ—അയ്യൊ എന്റെ ലക്ഷ്മിക്കുട്ടി ഇങ്ങിനെയാണ ധരി
ച്ചത- ഇവര ഇസ്കൂളിൽ പഠിപ്പിക്കുന്നത ഠരംവക
വിദ്യകാം ഒന്നുമല്ല- എന്നാൽ നന്നായിരുന്നുവല്ലൊ.
ഇസ്കൂളിൽ പഠിപ്പിക്കുന്നത എല്ലാം നമ്മളുടെ കുട്ടി
കളെ വഷളാക്കി തീൎക്കാനാണ- യാതൊരു സംശയവു
മില്ല. ഒന്നാമത ക്ഷെത്രത്തിൽ പൊവുന്നതും ശുദ്ധം
മാറിയാൽ കുളിക്കുന്നതും ഭസ്മം ചന്ദനം തൊടുന്നതും
ഗുരുകാരണവന്മാരെ ഉള്ള ഭയവും ബ്രാഹ്മണഭക്തി
യും ഇല്ലാതെ ആക്കും- പിന്നെ വെണ്ടാത്ത തൊന്ന്യാ
സമായ കഥകളും മറ്റും പഠിപ്പിക്കും- എന്നിട്ട ചി

ല പരിക്ഷകൾ അവരെക്കൊണ്ട കൊടുപ്പിച്ചു ചില അക്ഷരങ്ങൾ അവരുടെ പെരുകളൊട ചെൎത്ത പറയുന്ന ഒരു ബഹുമാനം കൊടുക്കും- ഇതുകൊണ്ട എന്താണ ഫലം- മിന്നത്തപ്പാൽ എങ്ങിനെയാണ ഉണ്ടാക്കിയത,തീവണ്ടി എങ്ങിനെ ഓടുന്നു, എന്ന ഇങ്കിരിയസ്സു പഠിച്ച ഒരു കുട്ടിയൊട ചൊദിച്ചാൽ എന്നെ പൊലെയും ലക്ഷ്മിയെ പൊലെയും തന്നെ ഒരു വസ്തു ശരിയായിപ്പറയാൻ അവന്ന അറിഞ്ഞുകൂടാ- ഒരു കുട്ടി ഇങ്കിരിസ്സു പഠിക്കുമ്പൊഴക്ക അവന്റെ വീട്ടിൽ ഉള്ളവരെയെല്ലാം പുച്ഛമായി. ഇതിന്ന മാത്രം കൊള്ളാം ഇങ്കിരിയസ്സു പഠിപ്പ.

[redacted]—അങ്ങിനെ ഒന്നുമല്ലാ- ഇന്നാൾ ഇന്ദുലെഖ തീവണ്ടി ഓടിക്കുന്നതിന്റെ ക്രമത്തെകുറിച്ച എത്ര വെടിപ്പായി പറഞ്ഞു-എനിക്ക നല്ലവണ്ണം മനസ്സിലായി- ഠരം കുട്ടികൾക്ക ഒക്കെ നൊമ്മെക്കാൾ വളരെ അധികം അറിവുണ്ട എന്ന എനിക്ക തൊന്നുന്നു. അങ്ങിനെ അറിവുള്ളതകൊണ്ടാണ പക്ഷെ നൊമ്മെ അവൎക്ക പുച്ഛം തൊന്നുന്നത. ഠരംയ്യിടെ ഒരു ദിവസം മാധവൻ കമ്പിത്തപ്പാലിനെപ്പററി പറഞ്ഞു എനിക്ക ബഹുരസം തൊന്നി.

[redacted]—ആട്ടെ എന്നാൽ ഇന്ദുലെഖ ഒരു തീവണ്ടി ഓടിക്കട്ടെ- എന്നാൽ ഞാൻ സമ്മതിക്കാം.

[redacted]—അതെങ്ങിനെയാണ- ഒന്നാമത തീവണ്ടി വെണ്ടെ- പിന്നെ അത ഓടിക്കുന്ന മാതിരി പഠിക്കണ്ടെ- തീവണ്ടി ദിവസംപ്രതി ഓടിക്കുന്നവര വെറും കൂലിക്കാരെ

പ്പൊലെ പ്രവൃത്തി എടുക്കുന്നവര മാത്രമാണ- അവർ ഇതിന്റെ തത്വം നമ്മളുടെ ഇംക്ലീഷ പഠിച്ച കുട്ടികൾ അറിയുമ്പൊലെ കൂടി അറിയില്ല്യാ.

കെ—അയ്യൊ കഷ്ടം- ലക്ഷ്മിക്കുട്ടി മഹാ സാധുവാണ. ഠരം വെള്ളക്കാരെ ഒരിക്കലും വിശ്വസിക്കരുതെ. ഇവൎക്ക മന്ത്രങ്ങളും തന്ത്രങ്ങളും ഇല്ലെന്ന ഇവർ വ്യാജെക്ക പറയുന്നു. ഇന്നാൾ ഞാൻ കൊഴിക്കൊട്ട പൊയപ്പൊൾ ഒരു രാജാവിന്റെ കൂടെ വണ്ടിയിൽ കടപ്പുറത്ത സഞ്ചാരിക്ക പൊയി- കടപ്പുറത്ത സമീപം ഒരു ചെറിയ ബങ്കളാവ കണ്ടു. അത എന്താണെന്ന ചൊദിച്ചപ്പൊൾ സായ്വിന്മാര ശാക്തെയം കഴിക്കുന്ന സ്ഥലമാണെന്ന രാജാവ പറഞ്ഞു- തലവെട്ടിപ്പള്ളിയെന്നാണത്രെ അതിന്റെ പെര- ആ പള്ളിയിൽ ചെയ്യുന്ന ശാക്തെയത്തിന്റെ വിവരം ആരെങ്കിലും പുറത്ത പറഞ്ഞാൽ അവരെ തല വെട്ടിക്കളയുവാനാണത്രെ വെള്ളക്കാരന്റെ കല്പന. ഠരം ശാക്തെയം അവര ചെയ്തു ദെവിപ്രസാദംവരുത്തി ഠരം രാജ്യം മുഴുവൻ ജയിച്ചു. നമ്മളുടെ രാജാക്കന്മാരെ വെറുംകീഴ്‌വശ്യവങ്ങളാക്കിഇട്ടു. എന്നിട്ടും നമ്മളൊട ഒക്കെ യാതൊരു മന്ത്രവും തന്ത്രവും ഇല്ലെന്ന വെറുതെ പറയുന്നു. ഇത നല്ല മാതിരി അല്ലെ.

ല—ഠരം തലവെട്ടിപ്പള്ളിയിൽ നാട്ടുകാരെ ചെക്കാമൊ.

കെ—ആത ഞാൻ അറിയില്ല്യാ- ചെക്കാൻ സംഗതിയില്ല്യാ.

ല—എനിക്ക ഉറക്ക വരുന്നു.

ക—എനിക്കും ഉറക്ക വരുന്നു.

ലക്ഷ്മിക്കുട്ടി അമ്മ ഉറങ്ങാൻ കിടന്നു- നമ്പൂരിയും ഉറങ്ങുവാൻ ഭാവിച്ചു കിടന്നു- അപ്പൊഠം മാത്രമാണ ഇ ന്ദുലെഖയുമായി ഉണ്ടായ സംസാരത്തെ കുറിച്ചും നമ്പൂ രിപ്പാട്ടിലെ കുറിച്ചും ലക്ഷ്മിക്കുട്ടി അമ്മയുമായി സംസാ രിപ്പാൻ വെണ്ടി വിളിച്ചു ഉണൎത്തീട്ട ന്യൂക്കമ്പനിയുടെ ും മററും വൎത്തമാനംകൊണ്ട സമയം പൊയെല്ലൊ- ഇ കുറെ വിഡ്ഢിത്തമായിപ്പൊയി എന്ന ഒരം പരമശുദ്ധാ ാവായ കെശവൻ നമ്പൂരിക്ക തൊന്നിയത.



# ഏഴാം അദ്ധ്യായം.

## കണ്ണുഴിമൂക്കില്ലാത്ത മനക്കൽ സൂരി നമ്പൂരിപ്പാട.

ഒരു കഥയെകുറിച്ച ശരിയായും സത്യമായും ഒരു പുസ്തകം ഉണ്ടാക്കുവാൻ ഉറച്ച ആരംഭിച്ചാൽ പിന്നെ ആ പുസ്തകത്തിൽ കാണിപ്പാൻ പൊവുന്ന വല്ല സംഗതിമളാലും വല്ലവൎക്കും വല്ല സുഖക്കെടൊ പരിഭവമൊ ഉണ്ടാവാൻ എടയുണ്ടൊ എന്ന ആ ഗ്രന്ഥകൎത്താവ ആലൊചിപ്പാൻ സാധാരണ ആവശ്യമില്ലാത്തതാകുന്നു. എന്നാൽ മലയാളത്തിൽ ഇത ഒരു പുതുമാതിരി കഥ ആകയാൽ എന്റെ വായനക്കാരിൽ ചിലര ഈ പുസ്തകത്തിൽ കാണുന്ന വല്ല സംഗതികളിലും ഒരു സമയം അബദ്ധമായി എന്റെ വിചാരവും ഉദ്ദെശവും ധരിച്ചുപൊവാൻ എടയുണ്ടാവുമൊ എന്ന ഞാൻ ശങ്കിക്കുന്നതിനാൽ അതിനെപ്പററി ഇവിടെ അല്പം ഒന്ന പ്രസംഗിക്കെണ്ടത ആവശ്യമാണെന്ന വിചാരിക്കുന്നു.

ഈ അദ്ധ്യായത്തിലും എനി വരുന്ന ചില അദ്ധ്യായങ്ങളിലും കുറെ അവ്യവസ്ഥിത മനസ്സുകാരനും സ്ത്രീലൊലനും ആയ ഒരു നമ്പൂതിരിപ്പാടിന്റെ കഥയെ കുറിച്ച പറയെണ്ടി വരുന്നു. എനിക്ക മലയാളത്തിൽ നമ്പൂരിമാരെക്കാൾ അധികം ബഹുമാനം ഉള്ളവർ ആരും ഇല്ല- അവരിൽ അതി ബുദ്ധിശാലികളും സമൎത്ഥന്മാരും ആയ പലരെയും ഞാൻ അറിയും. അവരിൽ ചിലര എന്റെ വലിയ സ്നെഹിതന്മാരായിട്ടും ഉണ്ട.

ഏത ജാതിയിലും മനുഷ്യർ സമൎത്ഥന്മാരായും വിഡ്ഢിക ളായും ബുദ്ധിമാന്മാരായും ബുദ്ധിശൂന്യന്മാരായും സ ത്തുക്കളായും അസത്തുക്കളായും കാണപ്പെടുന്നുണ്ട- അ തുപ്രകാരം തന്നെയാണ നമ്പൂരിമാരിലും ഉള്ളത- ൟ കഥയിൽ കാണുന്ന നമ്പൂരിപ്പാട കുറെ അമാന്തക്കാര നാണെങ്കിലും അദ്ദേഹത്തൊടുകൂടി തന്നെ എന്റെ വായനക്കാൎക്ക പരിചയ മാവാൻ പൊവുന്ന ചെറുശ്ശേ രി നമ്പൂരിയുടെ സാമൎത്ഥ്യവും രസികത്വവും ഓൎത്താൽ സാധാരണ ശ്ലാഘനീയന്മാരായും മലയാളത്തിൽ അ ത്യുൽകൃഷ്ട സ്ഥിതിയിൽ വെക്കപ്പെട്ടിട്ടുള്ളവരുമായ ന മ്പൂരിപ്പാടന്മാരെയും നമ്പൂരിമാരെയും പരിഹസിക്കെ ണമെന്നുള്ള ഒരു ദുഷ്ടവിചാരം എനിക്ക ഒരിക്കലും ഉ ണ്ടായിട്ടില്ലെന്ന എന്റെ ബുദ്ധിമാന്മാരും നിഷ്പക്ഷവാ ദികളും ആയ വായനക്കാൎക്ക ധാരാളമായി മനസ്സിലാ വുമെന്ന ഞാൻ വിശ്വസിക്കുന്നു.

ഇംക്ലീഷിൽ ൟ മാതിരി കഥകളിൽ പറയപ്പെടു ന്നവർ എല്ലാം പലെ സ്ഥിതിയിലും ഇരിക്കുന്ന യൂറൊ പ്യൻ സ്ത്രീ പുരുഷന്മാരാണ. ചില പുസ്തകങ്ങളിൽ ൟ കാലം ജീവനൊടുകൂടി ഇരിക്കുന്ന മഹാന്മാരായ ചില സാഹേബന്മാരെ കൊണ്ട കൂടി ദൂഷ്യമായൊ പരിഹാസമാ യൊ ശ്ലാഘിച്ചിട്ടൊ ചിലപ്പൊൾ പറയപ്പെട്ട കാണു ന്നുണ്ട- എന്നാൽ ഒരു കഥയിൽ ദുഷ്ടവിചാരം കൂടാ തെ ൟവക പ്രസംഗങ്ങൾ ചെയ്യുന്നതിന്മെൽ യൂറൊ പ്പിൽ ആൎക്കും പരിഭവമൊ ശണ്ഠയൊ ഉണ്ടായി വന്നി ട്ടില്ലാ- അതുകൊണ്ട ൟ പുസ്തകത്തിൽ പറയപ്പെടുന്ന

സംഗതികൾ നിമിത്തം ആക്കും പരിഭവമുണ്ടാവുകയി ല്ലെന്ന ഞാൻ വിചാരിക്കുന്നു.

കെശവൻ നമ്പൂതിരി പഞ്ചുമെനവനെ വായിച്ച കെൾപ്പിച്ച എഴുത്ത മെൽപറഞ്ഞ സൂരി നമ്പൂരിപ്പാട്ടി ലെ എഴുത്തായിരുന്നു.

"കണ്ണുഴി മൂക്കില്ലാത്ത മന" മലയാളത്തിലെങ്ങും പ്രസിദ്ധപ്പെട്ട ഒരു മനയും സമ്പത്തിലും ഉൽകൃഷ്ട യിലും നിസ്തുല്യമെന്ന പറയപ്പെട്ട വന്നതും ആകുന്നു. ഠരം മനയിലെ കുബെരന്മാരായ നമ്പൂതിരിപ്പാടന്മാരി ൽ രണ്ടാമത്തെ ആളാണ സൂരി നമ്പൂതിരിപ്പാട- എ ങ്കിലും അഫൻ നമ്പൂതിരിപ്പാട വയൊധികനും രൊഗി യും ആയിരുന്നതിനാൽ മനവക സകല കാൎയ്യങ്ങളും നൊക്കി വരാൻ നിശ്ചയിക്കപ്പെട്ട ആൾ സൂരി നമ്പൂ തിരിപ്പാടായിരുന്നു. ഇദ്ദെഹത്തിന്ന ഠരം കഥ നടന്ന കാലത്ത നാല്പത്തഞ്ചു വയസ്സ പ്രായമാണ- ചെറുപ്പം മുതൽക്കെ മനവക കാൎയ്യങ്ങൾ നൊക്കെണ്ടതിനാക്കി യതിനാൽ വിദ്യാഭ്യാസം ഉണ്ടായില്ലാ- ഇദ്ദെഹം ജാത്യാ വളരെ സ്ത്രീ ലൊലനായിരുന്നു- വെളി കഴിച്ചിട്ടില്ല- അ ഫൻ നമ്പൂതിരിപ്പാട എത്ര തിരക്കീട്ടും വെളി കഴിക്കാ തെ തന്നെ ഇതുവരെ ഇദ്ദെഹം കഴിച്ചു. അനുജന്മാർ രണ്ടാൾ വെളി കഴിച്ചിട്ടുണ്ട- അത സംഗതിയാക്കി പറ ഞ്ഞ താൻ യഥെഷ്ടം ശൂദ്ര സ്ത്രീകളുടെ ഭൎത്താവായിട്ട തന്നെ കാലം കഴിക്കുകയാണ ചെയ്യുന്നത. ഇദ്ദെഹത്തി ന്റെ ദെഹത്തെ കുറിച്ച ആപാദചൂഡം വൎണ്ണിക്കുവാ ൻ ഞാൻ ഭാവിക്കുന്നില്ലാ. ആൾ നല്ല വെളുത്ത നിറ

ത്തിലാണെങ്കിലും സൌന്ദൎയ്യമാവട്ടെ ശ്രീയാവട്ടെ ഇ ദ്ദേഹത്തിന്റെ ദെഹത്തിന്ന ലെശംപൊലും ഇല്ലെന്ന തന്നെ പറയാം. എന്നാൽ കെവലം വിരൂപനാണെന്ന പറവാൻ പാടില്ല. ഇദ്ദേഹത്തെപ്പൊലെയുള്ള ദെഹ സ്വഭാവം പക്ഷെ ഒരു ലക്ഷം പെൎക്ക മലയാളത്തിൽ കാണാം. അവയവങ്ങളിൽ യാതൊന്നിന്നും വിശെഷ വിധിയായി ഒന്നും ഇല്ലാ. സൌന്ദൎയ്യവും കലശലായ വൈരൂപ്യവും ഒരവയവത്തിന്നും ഉണ്ടെന്ന പറവാൻ പാടില്ലാ. എന്നാൽ ഇദ്ദേഹത്തിന്റെ ദെഹ സ്വഭാവ ത്തിലും പ്രകൃതങ്ങളിലും രണ്ട മൂന്ന സംഗതികൾ മാ ത്രം വിശെഷ വിധിയായി പറയെണ്ടതുണ്ട. ഇദ്ദേഹം ചിറിക്കുമ്പൊൾ വായ രണ്ട കവിൾത്തടങ്ങളിൽ എത്തി അവിടുന്നും കവിഞ്ഞ നീണ്ട നിൽക്കുന്നുണ്ടൊ എന്ന കാണുന്നവൎക്ക തൊന്നും. നാസിക ശരിയായിട്ട തന്നെ സൃഷ്ടിച്ചിരിക്കുന്നു വെങ്കിലും ആ മുഖത്തിന്ന മതിയാ യില്ല എന്ന തൊന്നാം. നടക്കുന്നത ചാടിച്ചാടിക്കൊ ണ്ട കാക്കകളെപ്പൊലെയൊ എന്നും തൊന്നും. ഇദ്ദെ ഹം സ്ത്രീ ഭ്രാന്തനാണെന്ന ആദ്യത്തിൽ പറഞ്ഞു പൊ യതുകൊണ്ട എനി ഇദ്ദേഹത്തിന്റെ സ്വഭാവത്തെക്കു റിച്ച അത്ര അധികം പറയെണ്ടതില്ലാ. ധനവാന്മാരായ പുരുഷന്മാൎക്ക സ്ത്രീകളിൽ അതിയായ ചാപല്യം ഉണ്ടാ യാൽ പിന്നെ അവരുടെ വെറെയുള്ള സ്വഭാവത്തെപ്പ റ്റി അധികം പറവാൻ ഉണ്ടാവുന്നതല്ലാ. അവരുടെ എല്ലായ്പ്പൊഴും ഉള്ള വിചാരവും പ്രവൃത്തികളും ഠരം ഒരു വിഷയത്തെ സംബന്ധിച്ചല്ലാതെ ഒരിക്കലും ഉണ്ടാ

വാൻ പാടില്ലാ. ഇദ്ദെഹത്തിന്ന മനവക കാൎയ്യങ്ങ ളന്വെഷിക്കുന്നാൾ എന്ന പെര മാത്രമെ ഉള്ളു. യഥാ ൎത്ഥത്തിൽ കാൎയ്യങ്ങൾ അന്വെഷിച്ചിരുന്നത മാസ്സപ്പടിക്കാ രായ കാൎയ്യസ്ഥന്മാരായിരുന്നു- അവരിൽ ചിലരുടെ സാമൎത്ഥ്യംകൊണ്ട കാൎയ്യങ്ങൾ ഒരുവിധം ശരിയായിട്ട ന്നെ നടന്നു വരുന്നു എന്ന പറയാം- ഇദ്ദെഹം സൂക്ഷ്മ ത്തിൽ ശുദ്ധ മനസ്സാണ നിഷ്കൽമഷനാണ- എങ്കിലും ശീ ലത്തിന്റെ ദൗൎഗ്ഗുണ്യംകൊണ്ട ശുദ്ധനാണെന്ന അധികം ആളുകൾക്ക സാധാരണയായി അഭിപ്രായമുണ്ടായിരു ന്നില്ലാ. സാധാരണ അറിവും പഠിപ്പും ഇല്ലാത്ത ധന വാന്മാൎക്കുണ്ടാവുന്നതപൊലെ, തന്നെപ്പറ്റി ഇദ്ദെഹത്തി ന്ന വലിയ അഭിപ്രായം തന്നെയാണ ഉണ്ടായിരുന്നത. താൻ കാൎയ്യത്തിന്ന അതി നിപുണനാണെന്ന തന്റെ സെവകന്മാരായ കാൎയ്യസ്ഥന്മാരും, കണ്ടാൽ മന്മഥനെ പൊലെ സുന്ദരനാണെന്ന താൻ സഹവാസം ചെയ്യിട്ടു ള്ള കുലടമാരും ഒരൊ ഭൊഷച്ചാരെ നല്ലവണ്ണം പറഞ്ഞ വിശ്വസിപ്പിച്ചിരുന്നു. മുഖസ്തുതി കെട്ട കെട്ട താൻ ഒരു മഹാ പുരുഷനാണെന്ന ഇദ്ദെഹം മനസ്സിൽ തീൎച്ചയാക്കി വെച്ചിരുന്നു- പണം പിടുങ്ങുവാൻ സാമൎത്ഥ്യവും ധൈൎയ്യ വും ഉള്ള വ്യഭിചാരികളായ സ്ത്രീകൾ തന്റെ ദെഹകാ ന്തിയെപ്പറ്റി തന്നൊട പറഞ്ഞുവരുന്ന ഭൊഷ്കുകൾ എ ല്ലാം ഒരൊ സാധു വാസ്തവത്തിൽ തനിക്കുള്ള ഗുണങ്ങളാ ണെന്ന കരുതി നന്നെ തെളിഞ്ഞിരുന്നു. വയസ്സ നാ ല്പത്തഞ്ചായിട്ടും ഒരൊ ധാഷ്ട്യത്തിന്ന ലെശം കുറവില്ലാ യിരുന്നു- "തമ്പുരാന്റെ തിരുമെനി കാണാതെ ഒരു കാ

ണിനെരം അടിയൻ ഇരിക്കയില്ല" എന്ന ഒരുത്തി എ
പ്പൊഴൊ ഒരിക്കൽ പറഞ്ഞത ഇദ്ദെഹത്തിൻെറ മന
സ്സിൽ ശിലാരെഖ പൊലെ കിടക്കുന്നു- "തമ്പുരാൻെറ
"തിരുമെനിയിൽ അടിയൻെറ ശരീരം ചെല്പാൻ ഉ
"ണ്ടായ ഭാഗ്യംതന്നെ അടിയന വലിയത-പണം കാശി
"ൽ ആക്ക ആഗ്രഹം-അതാക്കില്ലാത്തു- ഠരം തിരുമെനി
"വെറെ ഒരാൾക്കു കാണുമൊ" എന്ന മറെറാരുത്തി പ
റഞ്ഞത വെദവാക്യമായി ഇദ്ദെഹം മനസ്സിൽ വെച്ചിരി
ക്കുന്നു. പിന്നെ തൻെറ ചങ്ങാതിയാക്കി താൻ അടുക്കെ
വെച്ചിട്ടുള്ളത ചെറുശ്ശെരി ഇല്ലത്ത ഗൊവിന്ദൻ നമ്പൂരി
യെയാണ- ഇദ്ദെഹത്തെപ്പൊലെ ഇത്ര സരസതയും സാ
മത്ഥ്യവും ഉണ്ടായിട്ട മറെറാരാളെ പറവാൻ എന്നാൽ
സാദ്ധ്യമല്ല- വില്ലത്തി കടുകട്ടി- വ്യാകരണശാസ്ത്രം വെ
ടിപ്പായി പഠിച്ചിരിക്കുന്നു- സംഗീതത്തിൽ അതി പരിജ്ഞ
ൻ-കാഴ്ച്ചയിൽ നല്ലശ്രീയുള്ള മുഖവും ദെഹവും-സംഭാഷ
ണത്തിൽ ഇത്ര സരസത മററാക്കും ഞാൻ കണ്ടിട്ടില്ല-ഠരം
കഥയിലുള്ള മററാക്കും ഇത്ര ഇല്ലെന്ന തീർച്ചയായി ഞാൻ
പറയുന്നു. ഇദ്ദെഹം അശെഷം ദുബ്ബുദ്ധിയല്ല- എന്നാൽ
പരിഹാസയൊഗ്യന്മാരായ മനുഷ്യരെപ്പററി ഇദ്ദെഹ
ത്തിന്ന അശെഷം ദയയില്ലെന്നതന്നെ പറയാം-ഇദ്ദെ
ഹത്തിൻെറ പരിഹാസത്തിനെപ്പററി ഭയമില്ലാത്തവർ
കെവലം ബുദ്ധി ഇല്ലാത്തവര മാത്രമെ ഉള്ളു- പരിഹാസി
ച്ചാൽ ഒരു തരിമ്പും അറിയാത്തവനമാത്രം ഇദ്ദെഹത്തി
നെ ഭയമില്ല- നമ്മുടെ സൂരി നമ്പൂതിരിപ്പാട്ടിലെക്ക ഇ
ദ്ദെഹത്തിനെ ഭയമില്ല- ഇദ്ദെഹം സൂരിനമ്പൂരിപ്പാട്ടിലെ

ഒരു സ്നേഹിതൻ ഒരിക്കലും ആയിരുന്നില്ലാ- സൂരിനമ്പൂ രിപ്പാട്ടിലെ കുറിച്ച ഇദ്ദേഹത്തിന വലിയ പുച്ഛമാണ ഉണ്ടായിരുന്നത- എന്നാൽ ആത അത്ര പുറത്ത കാണി ക്കാൻ നിവൃത്തിയില്ലെല്ലൊ- സൂരിനമ്പൂതിരിപ്പാട ധ നംകൊണ്ടും ഉൽകൃഷ്ടതകൊണ്ടും നമ്പൂരിമാരിൽ മുഖ്യ നാണ. അദ്ദെഹത്തെ പുറത്തെക്ക എങ്കിലും എങ്ങി നെ ബഹുമാനിക്കാതെ കഴിയും. സൂരി നമ്പൂതിരിപ്പാട്ടി ലെക്ക തന്നെ സ്തുതിക്കുന്നവരെ ഒക്കെയും ബഹു പ്രിയ മാണ- ആത നിന്ദാസ്തുതി ആയാലും വാസ്തവമായാലും അങ്ങറിവാനും പ്രയാസം. ഗൊവിന്ദൻനമ്പൂരി സൂരിന മ്പൂരിയുടെ അനുജനും അതിയൊഗ്യനുമായ നാരായണ ൻ നമ്പൂരിപ്പാട്ടിലെ പരമസ്നേഹിതനാകുന്നു. എന്നാൽ മൂക്കില്ലാത്ത മനക്കൽ ഇദ്ദെഹം ചെന്നാൽ ഇദ്ദെഹത്തി ന തന്റെ സ്നേഹിതനുമായി സംസാരിപ്പാൻ സാധിക്കു ന്നത വളരെ പ്രയാസമായിരുന്നു- മനക്കൽ ചെന്നാൽ സൂരിനമ്പൂരിപ്പാട്ടിലെ പത്തായപ്പുരമാളികയിലെക്ക ഉ ടനെ വിളിക്കും-പിന്നെ വിടുന്നകാൎയ്യം ബഹു പ്രയാസം. ഇങ്ങിനെയാണ സൂരി നമ്പൂരിപ്പാടും ഗൊവിന്ദൻ നമ്പൂ രിയുമായിട്ടുള്ള ഇരിപ്പു- നമ്പൂരിപ്പാട്ടിലെ ഇഷ്ടംപൊലെ പറയാഞ്ഞാൽ മുഷിയും- മുഷിഞ്ഞാൽ ഉപദ്രവങ്ങൾ ഉ ണ്ടായി വന്നേക്കാം എന്നുള്ള ഭയത്താൽ ഗൊവിന്ദൻന മ്പൂരി നമ്പൂരിപ്പാട്ടിനെ നിന്ദാസ്തുതി ധാരാളമായി ചെ യ്യാറുണ്ട- താൻ അതി സുന്ദരനാണെന്നും നല്ല കാൎയ്യ സ്ഥനാണെന്നും തന്നൊട ആര പറയുന്നില്ലയൊ അ വരൊടൊക്കെ നമ്പൂരിപ്പാട്ടിലെക്ക ബഹു രസക്ഷയവും

വിരൊധവും തൊന്നുമാറാണ. അതുകൊണ്ട ചെറുശ്ശേ
രിനമ്പൂതിരിക്ക ഇദ്ദെഹത്തെ സ്തുതിക്കാതിരിപ്പാൻ നിവൃ
ത്തിയില്ലാതെ വന്നുപൊയി.

പിന്നെ നമ്പൂതിരിപ്പാട്ടിലെക്കൊണ്ട പറവാനുള്ള
ത ഇദ്ദെഹംകുറെ കളിഭ്രാന്തനാണെന്ന കൂടിയാണ. ക
ഥകളി വലിയ ഇഷ്ടമാണ- അതിന്റെ ഗുണദൊഷപ
രിജ്ഞാനം ഒരു മാതിരിയിൽ നല്ലവണ്ണം ഉണ്ട. സംവ
ത്സരത്തിൽ മുന്നൂറററുപത്തഞ്ചു ദിവസവും പിന്നെ ദി
വസം ഉണ്ടെങ്കിൽ അന്നും കഥകളി കണ്ടാലും തൃപ്തിയി
ല്ലാ-ഇദ്ദെഹത്തിന്റെ അനുജന്മാര സമൎത്ഥന്മാരാണ-എ
ന്നാൽ ഇദ്ദെഹത്തിന്റെ അഭിപ്രായം അവരൊക്ക വി
ഡ്ഢികളാണെന്നായിരുന്നു.

നമ്പൂരിപ്പാട കുളപ്പുരയിൽ എണ്ണ തെച്ചുകൊണ്ടി
രിക്കുമ്പൊഴാണ കെശവൻ നമ്പൂതിരിയുടെ എഴുത്ത
കൊണ്ടുവന്നത-അതുവായിച്ചു ഉടനെ ആ നിമിഷത്തി
ൽതന്നെ ചെറുശ്ശെരി നമ്പൂരിയെ വിളിക്കാൻ കല്പന
യായി-വൊറിലപ്പെട്ടിക്കാരൻ ഗൊവിന്ദൻ ചെറുശ്ശെരി
നമ്പൂരിയെ വിളിക്കാൻ പൊയി- ഇവൻ നല്ല സാമൎത്ഥ്യ
മുള്ള ഒരു വികൃതിക്കുട്ടിയാകുന്നു- തന്റെ യജമാനന്റെ
സ്വഭാവം മുഴുവനുംഅറിഞ്ഞ ഗുണദൊഷങ്ങളെ ഗുണിച്ചു
ഹരിച്ചു കള്ളനാണ-എങ്കിലും നമ്പൂരിപ്പാട്ടിലെ മെൽ ഇവ
ന നല്ല ഭക്തിയും സ്നെഹവും ഉണ്ടായിരുന്നു-ഗൊവിന്ദൻ
ചെറുശ്ശെരിയില്ലത്ത ചെല്ലുമ്പൊൾ ഗൊവിന്ദൻ നമ്പൂ
തിരി ഭക്ഷണം കഴിഞ്ഞ പുറത്ത പൂമുഖത്തുവന്ന ചതു
രംഗത്തിന്ന ഭാവിച്ച കരുക്കൾ മുറിക്കുകയായിരുന്നു.

ചെറുശ്ശെരി നമ്പൂതിരി—എന്താ ഗൊവിന്ദാ ബദ്ധപ്പെട്ടു വന്നത.

ഗൊവിന്ദൻ—അങ്ങട്ടു ഒന്ന എഴുനെള്ളാൻ കല്പനയായിരിക്കുന്നു.

ചെ—നമ്പൂരി ഊണു കഴിഞ്ഞുവൊ.

ഗൊ—ഇല്ലാ- കുളപ്പുരയിൽ ഉലപ്പെണ്ണു ചാൎത്തുന്നു.

ചെ—എന്താ ഇത്ര അടിയന്തരം, വിശെഷവിധി വല്ലതും ഉണ്ടൊ.

ഗൊ—ചമ്പാഴിയൊട്ടുനിന്ന കറുത്തെടത്ത കെശവൻ നമ്പൂതിരിയുടെ ഒരു എഴുത്ത വന്നിരുന്നു- അത വായിച്ച ഉടനെയാണ തിരുമനസ്സിലെ വിളിപ്പാൻ കല്പനയായത.

ചെ—ശരി- മനസ്സിലായി- ഞാൻ വരാം- മുണ്ടു ഒന്ന മാറി എടുക്കട്ടെ- എന്ന പറഞ്ഞ അകായിലെക്കു പൊയി.

ചെറുശ്ശെരി നമ്പൂരി ആ ദിവസത്തിന്ന ഒരു ഇരുപത ദിവസങ്ങൾമുമ്പ കെശവൻ നമ്പൂരിയുടെ ക്ഷണം ചെമ്പാഴിയൊട്ടു പൊയിട്ടുണ്ടായിരുന്നു- ഇന്ദുലെഖയും മാധവനുമായി ചെറുശ്ശെരിനമ്പൂരി അന്ന വളരെ പരിചയവും ഇഷ്ടവുമായി തീൎന്നു- ഉടനെ വരാമെന്ന പറഞ്ഞാണ മടങ്ങി പൊന്നത- ചെറുശ്ശെരി നമ്പൂരി മടങ്ങി പൊരാൻ യാത്ര പറഞ്ഞപ്പൊൾ കെശവൻ നമ്പൂരി മൂക്കില്ലാത്ത സൂരിനമ്പൂതിരിപ്പാട്ടിലെക്കൊണ്ടു ഇന്ദുലെഖക്കസംബന്ധം തുടങ്ങിച്ചാൽ ബഹു യൊജ്യതയായിരിക്കുമെന്നും അതിന ചെറുശ്ശെരി നമ്പൂരി ശ്രമിക്കണമെന്നും

ചെറുശ്ശേരി നമ്പൂരിയൊട പറകയും തന്നാൽ ഞാത
സാധിക്കയില്ലെന്ന അദ്ദെഹം മറുവടി പറകയും ചെയ്തി
ട്ടുണ്ടായിരുന്നു.

ചെറുശ്ശേരി നമ്പൂരി ചെമ്പാഴിയൊട്ട നിന്ന മട
ങ്ങി ഇല്ലത്ത വന്നതിന്റെ ശെഷം ഇന്ദുലെഖയെ കുറി
ച്ച സൂരി നമ്പൂരിപ്പാട്ടിലെ അനുജനും അതിബുദ്ധിമാനു
മായ നാരായണൻ നമ്പൂരിപ്പാടൊട മാത്രം അല്പം പ്ര
സ്താവിച്ചിട്ടുണ്ട- സൂരി നമ്പൂരിപ്പാടൊട ഇന്ദുലെഖയെ
കുറിച്ച ചെറുശ്ശേരി ഒരക്ഷരവും ശബ്ദിച്ചിട്ടില്ലാ- ഇങ്ങി
നെ ഇന്ദുലെഖയുമായി നമ്മുടെ ചെറുശ്ശേരി നമ്പൂരി
ക്കുതന്നെ പരിചയമായിരുന്നു.

ഗൊവിന്ദൻ വന്ന വിളിച്ചതിനാൽ ചെറുശ്ശേരി
നമ്പൂരി പുറപ്പെടാൻ നിശ്ചയിച്ച അകായിൽ പൊയി
ഒരു അലക്കിയ മുണ്ടെടുത്ത പുറത്തെക്ക വന്നു- "ഗൊ
വിന്ദാ എനി പൊവുക" എന്ന പറഞ്ഞ പുറപ്പെട്ടു.

വഴിയിൽവെച്ച ചെറുശ്ശേരി നമ്പൂരിയൊട.

ഗൊ—വിളിപ്പാൻ കല്പിച്ച കാൎയ്യം തിരുമനസ്സിലെക്ക മ
നസ്സിലായിട്ടുള്ളതപൊലെ അടിയൻ വിചാരിക്കുന്നു-
മനസ്സിലായിട്ടില്ലെങ്കിൽ അടിയൻ ഉണൎത്തിക്കാം.

ചെ—പറയു.

ഗൊ—ചെമ്പാഴിയൊട്ട അതിസുന്ദരിയായി ഒരു സ്ത്രീ ഉ
ണ്ടുപൊൽ, കെശവൻനമ്പൂരിക്ക സംബന്ധമുള്ള പൂ
വള്ളിവീട്ടിൽ. അവിടെ തമ്പുരാൻ സംബന്ധം ചെ
യ്യാൻ നിശ്ചയിച്ചിട്ടാണ എഴുന്നെള്ളി വരുമെന്ന തൊന്നുന്നു.
കൂടെ എഴുന്നെള്ളേണ്ടി വരുമെന്ന തൊന്നുന്നു.

ചെറുശ്ശേരി നമ്പൂരി ചിറിച്ചുംകൊണ്ട ഗോവിന്ദ ൻ പറഞ്ഞതെല്ലാം കെട്ടു. ഒടുവിൽ—

ചെ—ഗോവിന്ദാ നിയ്യും കൂടെ വരുന്നില്ലെ, ഞങ്ങൾ പൊവുന്നതാണെങ്കിൽ.

ഗൊ—അടിയൻ നിശ്ചയമായി വരും- തിരുമനസ്സുകൊ ണ്ട ആ കുട്ടിയെ കണ്ടിട്ടുണ്ടെന്ന ഇപ്പൊൾ എന്നൊട അ എഴുത്ത കൊണ്ടുവന്നവൻ പറഞ്ഞു- കണ്ടിട്ടുണ്ടോ എന്നറിഞ്ഞില്ല.

ചെ—ഞാൻ കണ്ടിട്ടുണ്ട- എഴുത്ത കൊണ്ടുവന്നവനാ ണൊ നിന്നൊട ഒരം സംബന്ധത്തിന്റെ വിവര ങ്ങളെല്ലാം പറഞ്ഞത.

ഗൊ—അല്ലാ- അത തമ്പുരാൻതന്നെ അരുളിചെയ്തു-എ ഴുത്ത അടിയൻ വായിച്ചിട്ടില്ല- തമ്പുരാൻ ഒന്നുകൂടി അരുളിചെയ്തു- ഇത എല്ലാ സംബന്ധംപൊലെ അ ല്ലാ- കുട്ടിയെ (എന്തൊ ഒരു പെര അരുളിച്ചെയ്തു- ച ന്ദ്രഭാനു എന്നൊ ചിത്രലെഖ എന്നൊമറ്റൊ ഒരു പെ ര അരുളിച്ചെയ്തു-) സംബന്ധം കഴിച്ച ചിറ്റെ ദിവ സം കൂടതന്നെ മനക്കലെക്ക കൊണ്ടുവരുന്നു വെ ത്രെ- അതിന ഇന്നതന്നെ വലിയ തമ്പുരാനെ ഉണ ൎത്തിച്ച സമ്മതം വാങ്ങണമെന്നാണ അരുളിച്ചെയ്തത.

ഇതകെട്ടപ്പൊൾ ഗൊവിന്ദൻ നമ്പൂതിരിക്ക ചിരി ക്കാതിരിപ്പാൻ നിവൃത്തിയില്ലാതെ ആയി പൊട്ടിച്ചിരിച്ചു പൊയി. ചിറിയുടെ കാരണംവ്യക്തമായി തനിക്ക മന സ്സിലായില്ലെങ്കിലും ഗൊവിന്ദനും കൂടച്ചിറിച്ചു, രണ്ടാളും വെഗം മനക്കലെക്ക നടന്നു.

ചെറുശ്ശെരി നമ്പൂതിരിയെ വിളിക്കാൻ ഗൊവിന്ദനെ അയച്ച ഉടനെ നമ്പൂതിരിപ്പാട കുളിയും ഉണും കഴിഞ്ഞ ഇന്ദുലെഖയെത്തന്നെ ഉറപ്പായി മനസ്സിൽ ധ്യാനിച്ചും രസിച്ചുംകൊണ്ട പുറത്ത പൂമുഖത്ത വന്ന നിന്നു- അപ്പൊഠ മനവക വ്യവഹാര കാൎയ്യസ്ഥൻ താശ്ശുമെനൊൻ ഒരു കടലാസ്സുകെട്ടും കൊണ്ട നമ്പൂതിരിപ്പാട്ടിലെ അാട്ടക്കെ ചെന്നു.

നമ്പൂതിരിപ്പാട—എനിക്ക ഇന്ന കാൎയ്യം നൊക്കാൻ ഒന്നും എടയില്ല- താച്ചു നീ പൊയ്ക്കൊ.

താശ്ശുമെനവൻ—ഇത അസാരം ഒന്ന നൊക്കാതെ കഴിയില്ല.

ന—ഇന്ന നീ എന്ത പറഞ്ഞാലും എനിക്ക എടയില്ല.

താ—മററന്നാഠ നമ്പ്ര വിചാരണയാണ- അടിയന ചില വിവരങ്ങഠ ഉണൎത്തിക്കാനുണ്ടായിരുന്നു-അത ഇപ്പൊഠ ഉണൎത്തിക്കാതെ കഴിയില്ല.

ന—എന്തവിചാരണയായാലും വെണ്ടതില്ല- ഇന്ന എനിക്ക ഒരു കാൎയ്യവും കെഠക്കാൻ എടയില്ല.

താ—ഒരാധാരം ഫയലാക്കെണ്ടതുണ്ട- അതിന ഒരു ഹരജി കൊടുക്കണം- ഹരജി എഴുതിക്കൊണ്ട വന്നിട്ടുണ്ട അതിൽ ഒന്ന തൃക്കൈ വിളയാടിത്തന്നാൽ മതി.

ന—ഇന്ന ശനിയാഴ്ച്ചയാണ-ശനിയാഴ്ച്ച ഞാൻ ഒരു കടലാസ്സിലും ഒപ്പിടാറില്ലെന്ന താച്ചുവിന നിശ്ചയമില്ലെ-പിന്നെ എന്തിന എന്നെ വന്ന ഉപദ്രവിക്കുന്നു.

താ—ആധാരം ഫയലാക്കാൻ തിങ്കളാഴ്ച്ച ഹാജരാക്കീട്ടില്ലെങ്കിൽ നമ്പ്ര ദൊഷമായിതീരും.

ന—എങ്ങിനെ എങ്കിലും തിരട്ടെ- അപ്പീൽ കൊടമി ഇല്ലെ.

താ—ആധാരം ഫയലാക്കാഞ്ഞാൽ അപ്പീൽ കൊടമി യിലും തൊല്ക്കും.

ന—ഇത വലിയ അനൎത്ഥം തന്നെ-താച്ചവിന്റെ ഒരകാ ൎയ്യം എല്പിച്ചാൽ പിന്നെ എന്നെ വന്ന ഇങ്ങിനെ ബു ദ്ധിമുട്ടിക്കുന്നത എന്തിനാണ.

താ—ഫരജിയിൽ അടിയന ഒപ്പിട്ട കൊടുക്കാൻ പാട്ട ണ്ടൊ?

ന—ഇന്ന ശനിയാഴ്ച ഞാൻ ഒരു ഫരജിയിലും ഒപ്പിടി ല്ല. പണ്ട ഒരന്ന്യായത്തിൽ ശനിയാഴ്ച ഒപ്പിട്ടിട്ട അ നന്ത്രം തൊററുപൊയത താച്ചവിന ഓൎമ്മയില്ലെ.

താ—ഇത അന്ന്യായമല്ല ഫരജിയല്ലെ.

ന—എന്തായാലും ഞാൻ ഇന്ന ഒപ്പിടുകയില്ല നിശ്ചയം- താച്ച പൊയി കളിക്കു.

താ—ഒരം നന്ത്രിൽ സാക്ഷിക്ക എഴുന്നള്ളെണ്ടിവരും എ ന്ന തൊന്നുന്നു.

ന—ഞാനൊ.

താ—റാൻ.

ന—ശിക്ഷ- ശിക്ഷ- ഞാൻ ഒരിക്കലും പൊവുകയില്ല- പക്ഷെ നന്ത്രു തൊററാലും വെണ്ടതില്ലാ- കല്പന വ ന്നിരുന്നുവൊ.

താ—കല്പന വന്നിരുന്നു- ഇവിടെ ഇല്ലാത്ത പ്രകാരം മറുവടി എഴുതിപ്പിച്ചയച്ചു.

ന—എന്നെ സാക്ഷി കൊടുത്ത ഒരം അധികപ്രസംഗി ആരാണ.

ാ—ഉള്ളാട്ടിൽ പഞ്ചുമെനവൻെറ മെലുള്ള അന്ന്യായ ത്തിലാണ ഇത.

—ഉള്ളാട്ടിൽ പഞ്ചുവൊ. ശിക്ഷ- എന്താണ അവ ൻെറമെൽ നമ്പ്ര കൊടുത്തിട്ടുണ്ടൊ.

ാ—ഇല്ലെ- ചെല്പ്പറെറ കളം ഒഴിപ്പിപ്പാൻ.

—ശരി- ശരി- ഞാൻ അന്ധാളിച്ചു- ആ നമ്പ്ര വി ധിച്ചു എന്നല്ലെ താച്ചു ഇന്നാൾ എന്നൊട പറഞ്ഞത.

ാ—അടിയൻ അങ്ങിനെ ഉണൎത്തിച്ചിട്ടില്ല- പഞ്ചുമെ നവൻ ജന്മവാദം പുറപ്പെടിയിച്ചിരിക്കുന്നു- മനവക നാലഞ്ചു ഭൂമികൾ പഞ്ചുമെനവൻെറതാണെന്ന ത ക്കിക്കുന്നു.

—പഞ്ചുവൊ. ഇത്ര വഷളനാണ ഇവൻ- ഇത ഞാ ൻ അറിഞ്ഞതെ ഇല്ലാ- ഒരാളെ അയച്ച പഞ്ചുവൊ ട ഇങ്ങട്ട വരാൻ പറയു. ആ വഷളനൊട ഞാൻത ന്നെ ഒന്ന ചൊദിക്കട്ടെ- ഇത്ര കുറുമ്പ കാണിച്ചാൽ കൊളം, കിണറ, ക്ഷെത്രം, മാററ, ഇതെല്ലാം ഉടനെ വിരൊധിക്കണം- എന്നാൽ പട്ടിപൊലെ പഞ്ചു ഓ ടി വരും- താച്ചുവിന ഒരം വിവരം മുമ്പെ എന്നൊട പറയായിരുന്നില്ലെ.

ാ—ഇതകൊണ്ട ഒന്നും ഫലമുണ്ടാവുകയില്ലെന്ന തൊ ന്നുന്നു- പഞ്ചുമെനവൻ ഒരു ബാരിഷ്ടര സായ്പിനെ വരുത്തിയിരിക്കുന്നു.

—സായ്പു വന്നാൽ എന്താണ.

ാ—അയാൾ വലിയ കെമനാണ.

—എലമലക്കാരൻ മക്കഷാമനെക്കാൾ കെമനൊ.

താ— റാൻ- അയാളെക്കാൾ കെമനാണ. ൧൦ം ഫരജി ൽ ഒന്ന തുക്കൈ വിളയാടിക്കിട്ടാഞ്ഞാൽ തിങ്കളാ നമ്പ്ര ദൊഷമായിത്തീരും.

ഇങ്ങിനെ താശ്ശുമ്മെനൊന്നും നമ്പൂരിപ്പാടുംകൂടി ച്ചിടണമെന്നും കളിക്കയില്ലെന്നും തൎക്കം ശാഠ്യ കലശലായപ്പൊൾ നാരായണൻ നമ്പൂരിപ്പാട അ ത്തനിന്ന വന്ന വളരെയെല്ലാം പറഞ്ഞു നമ്പൂരിപ്പാ ലെക്കൊണ്ട ഫരജിയിൽ ഒരു വിധത്തിൽ കളിപ്പിച്ചു കളിച്ചു ഉടനെ "എന്താ ചെറുശ്ശെരി വരാത്തത" എ ന്നും പറഞ്ഞ നമ്പൂരിപ്പാട പടിപ്പുരയിലെക്ക പൊ വരവ നൊക്കിക്കൊണ്ടും ഇന്ദുലെഖയുടെ സൌന്ദ ത്തെ ദൃഢമായി മനസ്സിൽ ധ്യാനിച്ചും രസിച്ചും കൊ നിന്നു. അങ്ങിനെ ഇരിക്കുമ്പൊൾ ചെറുശ്ശെരി നമ്പൂ യും ഗൊവിന്ദനും വരുന്നത കണ്ടു. പടി കയറുന്നതിന മുമ്പതന്നെ നമ്പൂരിപ്പാട ഉറക്കെ വിളിച്ച പറഞ്ഞു ങ്ങി.

ന—(ഉറക്കെ വിളിച്ച പറയുന്നു)ചെറുശ്ശെരി വെഗം വ രു- വെഗം വരു- എന്തൊരു സാവധാനമാണ ന ത്തം- വെഗം നടക്കരുതെ- വൎത്തമാനങ്ങൾ കെ ക്കണ്ടെ- ചെമ്പാഴിയൊട്ടനിന്ന കറുത്തെടത്തിന്റെ എഴുത്ത വന്നിരിക്കുന്നു- ഇന്ദുലെഖയെ കെട്ടിട്ടുണ്ടൊ ഇന്നാൾ പൊതായ്പ്പും എന്നൊട പറയുമ്പൊൾ ക ഉണ്ടൊ- ഇല്ലാ- അതി സുന്ദരിയാണത്രെ-ദമയന്തി ന്നെ- ആ പെണ്ണിന ഞാൻ സംബന്ധം തുടങ്ങാ പൊണു- മുമ്പുള്ള സംബന്ധങ്ങൾ പൊലെയല്ലാ- ഇ

ങ്ങട്ട കൂട്ടിക്കൊണ്ടു വരുന്നു- ഇങ്കിരിയസ്സും മററും അറിയാമത്രെ- ഇങ്കിരിയസ്സറിയുന്ന സ്ത്രീകളെ ഞാൻ ഇതവരെ കണ്ടിട്ടില്ല- അതി സുന്ദരിയാണെത്രെ- ദമയന്തി തന്നെ എന്ന പറഞ്ഞുകെട്ടു.

ഇത പറഞ്ഞ കഴിയുമ്പോഴെക്ക ചെറുശ്ശെരി ന[redacted]ൂരി അടുത്തെത്തി.

[redacted]—എന്നാൽ പിന്നെ നളൻതന്നെയാണെല്ലൊ വെണ്ടത- നളൻ ഇവിടുന്ന നമ്പൂരി തന്നെ.

[redacted]—ചെറുശ്ശെരി- നെരംപൊക്കെല്ലാം മതി- ഞാൻ വയസ്സനായിത്തുടങ്ങി. ആ പെണ്ണിന്നൊ പതിനഞ്ച വയസ്സാണത്രെ- എനിക്ക എന്ത സൌന്ദൎയ്യമാണുള്ളത. ആ ഭാഗം പൊട്ടെ- നമ്മൾക്ക പുറപ്പെടണ്ടെ.

[redacted]—എന്തിന ആ ഭാഗം പൊകുന്നു ആ ഭാഗം തന്നെ പറയണം- നാല്പത്തഞ്ച വയസ്സ ഒരു വയസ്സൊ-ഇരിപത വയസ്സിൽ സൌന്ദൎയ്യമുണ്ടായാൽ അത നാല്പത്തഞ്ച വയസ്സിൽ എവിടെ പൊവും- ൟ വക ഒന്നും പറയെണ്ടാ-ഇവിടെക്ക ഒരു എമ്പത വയസ്സാവുന്നതവരെ ൟ നാട്ടിലെ സ്ത്രീകൾക്ക ഇവിടുന്ന നിമിത്തം ഉള്ള പരിഭ്രമം തീരുന്നതല്ലെന്ന ഞാൻ വിചാരിക്കുന്നു. പിന്നെ എന്തിന ഇതെല്ലാം പറയുന്നു-

[redacted]—ഇന്ദുലെഖയെ കണ്ടിട്ടുണ്ടൊ- ചെറുശ്ശെരി ഇന്നാൾ കരുത്തെടത്തിന്റെ കൂടെ പൊയിരുന്നത അവിടെക്കല്ലെ.

[redacted]—ഇന്ദുലെഖയെ കണ്ടിട്ടുണ്ട-

[redacted]—സുന്ദരി തന്നെയൊ.

ചെ—അതി സുന്ദരിയായിട്ടുള്ള പെങ്കിടാവാണ- ഇങ്ങി ന്നെ സൌന്ദൎയ്യം ഞാൻ വെറെ കണ്ടിട്ടില്ല.

ന—എന്താ ഇങ്കിരിയസ്സ അറിയാമെന്ന ചിലർ പറയു ന്നു- അറിയാമൊ.

ചെ—അറിയാമെന്ന പറഞ്ഞുകെട്ടു.

ന—സ്ത്രീകൾ ഇങ്കിരിയസ്സ പഠിച്ചാൽ വൃത്തിയില്ലാതിരി ക്കും അതാണ ഒരു ദൊഷം.

ചെ—ഇങ്കിരിയസ്സ പഠിച്ചാൽ വൃത്തിഗുണം കൂടും എന്ന എനിക്ക തൊന്നുന്നു- ഇന്ദുലെഖയെ കണ്ടതിൽ എ നിക്ക അങ്ങിനെ തൊന്നി.

ന—എന്താണ-ഇന്ദുലെഖയുമായി സെവ ഉണ്ടൊ-ഉണ്ടെ ങ്കിൽ പറയാം, ഞാൻ ബാന്ധവം ആവുന്നതിന്ന മു മ്പ ഉള്ളതല്ലെ- പറയുന്നതിന്ന വിരൊധമില്ലാ- എ ന്താണ- ചെറുശ്ശെരിയുടെ വാക്ക കെൾക്കുമ്പൊൾ സെവ ഉള്ളതുപൊലെ തൊന്നുന്നു- ഉണ്ടൊ.

ചെ—എന്ത സെവാ.

ന—ഇന്ദുലെഖയുമായുള്ള സെവ തന്നെ.

ചെ—ഇങ്ങിനെയെല്ലാം പറയുന്നത മഹാ കഷ്ടമാണ- ഞാൻ ഒരിക്കലും ആ വക പ്രവൃത്തി ചെയ്യുവാൻ മ നസ്സ ഉള്ളവനല്ലാ- പിന്നെ ഇന്ദുലെഖാ അതിബുദ്ധി യുള്ള ഒരു കുട്ടിയാണ- ഒരു സാധാരണ നായന്മാരുടെ സ്ത്രീകളെപ്പൊലെ അല്ലാ- അത അവിടെ ചെന്നു ക ണ്ടാൽ അറിയാം- പക്ഷെ നമ്പൂരിയുടെ ദെഹവും പ്രകൃതവും കാണുമ്പൊൾ ആ കുട്ടി ഭ്രമിക്കുമായിരി ക്കും- വെറെ ഒരു മനുഷ്യനെയും കണ്ടാൽ അങ്ങിനെ ഭ്രമിക്കാൻ സംഗതി വരികയില്ല.

ന—ചെറുശ്ശെരി വെറുതെ മുഖസ്തുതി ചെയ്യെണ്ടാ- എ
നിക്ക എന്താണ അത്ര സൌന്ദൎയ്യമുണ്ടൊ- എനിക്ക
അത്ര ഇല്ലെന്നാണ തൊന്നുന്നത.

ചെ—അങ്ങിനെയാണ ഇവിടെക്ക തൊന്നെണ്ടത- പ
ക്ഷെ ഞാൻ അത സമ്മതിക്കില്ല്യാ.

ന—ചെറുശ്ശെരി നീലാട്ട ലക്ഷ്മിയെ കണ്ടിട്ടുണ്ടൊ.

ചെ—കണ്ടിട്ടില്ല്യാ.

ന—പുഴയാട്ട പാറുവെ കണ്ടിട്ടുണ്ടൊ.

ചെ—ഇല്ല്യാ.

ന—എന്നാൽ കൊപ്പ്രാട്ട കുമ്മിണിയെ കണ്ടിട്ടുണ്ടല്ലൊ
ഇന്നാം ഇവിടെ വന്ന പാട്ടുണ്ടായന്ന ചെറുശ്ശെരി
ഇവിടെ ഉണ്ടായിരുന്നുവല്ലൊ- കൊപ്പ്രാട്ട കുമ്മിണി
യും ഇന്ദുലെഖയും ആയാലൊ.

ചെ—ഞാൻ അന്ന പാടിയ പെണ്ണിൻെറ മുഖം നല്ല വ
ണ്ണം കണ്ടിട്ടില്ല്യാ.

ന—ആട്ടെ-ചെറുശ്ശെരി ഇതവരെ കണ്ട സ്ത്രീകളിൽ എ
ല്ലാം അതി സുന്ദരിയായ സ്ത്രീ എതാണ.

ചെ—ഇന്ദുലെഖാ.

ന—സംശയം ഇല്ലെല്ലൊ.

ചെ—സംശയം ഇല്ല്യാ.

ന—എന്നാൽ ഇത എൻെറ ഭാഗ്യംതന്നെ.

ചെ—ഭാഗ്യംതന്നെ.

ന—പുരുഷന സ്ത്രീസുഖത്തിൽ മീതെ ഒരു സുഖം എന്താ
ണുള്ളത.

ചെ—സ്ത്രീസുഖമാണ വലിയത എന്ന നിശ്ചയിച്ചാൽ അ

തിൽ മീതെ ഒന്നുമില്ല.

ന—ചെറുശ്ശെരി എങ്ങിനെയാണ വെച്ചിരിക്കുന്നത.

ചെ—ഞാൻ അങ്ങിനെ നിശ്ചയിച്ചിട്ടില്ലാ.

ന—സ്ത്രീസുഖം സാരമില്ലെന്നാണ ചെറുശ്ശെരിയുടെ അഭിപ്രായം.

ചെ—സാരമില്ലെന്നല്ല-സ്ത്രീ സുഖത്തിൽ മീതെ ഒരു സുഖവും ഇല്ലെന്ന ഞാൻ പറയുകയില്ല- എന്നമാത്രം.

ന—എന്നാൽ എന്തിനാണ ൦രം ജനങ്ങരം എല്ലാം ൦രം സ്ത്രീസുഖത്തിൽ ഇത്ര ഭ്രമിച്ച വലയുന്നത.

ചെ—ഭ്രമിച്ചവലയുന്നത ഭൊഷത്വം തന്നെ എന്നെ പറയാനുള്ളു.

ന—ചെറുശ്ശെരി ഇയ്യെടെ കുറെ അദ്വൈതിയായിരിക്കുന്നു എന്ന തൊന്നുന്നു- എനിക്ക സ്ത്രീകളെ വളരെ ഭ്രമമാണ.

ചെ—സ്ത്രീകരംക്ക ഇവിടത്തെമെലും അങ്ങിനെ തന്നെ.

ന—എന്നാൽ അതുകൊണ്ടായിരിക്കുമൊ എനിക്ക ഇത്ര ഭ്രമം.

ചെ—അതകൊണ്ട തന്നെ- അതിന എന്താണ വാദം. അതകൊണ്ട തന്നെ.

ന—ഇയ്യെടെ ഒരു നെരമ്പൊക്ക ഉണ്ടായി, ചെറുശ്ശെരിക്ക കെരംക്കണൊ പറയാം- ഞാൻ ഇന്നാരം മലവാരത്തിൻെറ കാൎയ്യത്തെകുറിച്ച സംസാരിപ്പാൻ ഒരു ദിവസം മക്കഷാമൻ സായ്പിനെ കാണാൻ പൊയിരുന്നു- അദ്ദെഹത്തിൻെറ ഭാൎയ്യ (മെതമ്മ സായ്പ എന്നാണ പെര എന്ന ഗൊവിന്ദൻ പറഞ്ഞു) ഞാൻ ചെല്ലു

ബൊാഠം സാഃയ്മ ഇരിക്കുന്നതിൻെറ കുറെ ദൂരെ ഒരു ക സാലമെൽ ഒരു കടലാസ്സും വായിച്ചുംകൊണ്ട ഇരുന്നി രുന്നു. ഞാൻ അവിടെ ചെന്ന സാഃയ്മിൻെറ അടുക്കെ ഇരുന്ന മുതൽ എണിട്ട പൊരാറാവുന്നത വരെ എ ന്നെ ആ സ്ത്രീ കൂടക്കൂടെ കടാക്ഷിച്ചും കൊണ്ടിരുന്നു.

ചെ—ഭ്രമിച്ചപൊയി, എനിക്ക സംശയമില്ല- നല്ല ഭ്രമം കടന്നിട്ടതന്നെ കടാക്ഷിച്ചതെല്ലാം- കടാക്ഷിക്കാതെ നിവൃത്തി എന്ത.

ന—കെഠംക്രൂ-കുട്ടവിൽ ഠരം മെതമ്മസാഃയ്മിൻെറ കടാക്ഷ വും മററും കണ്ടിട്ടൊ എന്നറിഞ്ഞില്ലാ, മക്കഷാമൻ എ ന്നൊ ഇങ്കിരിയസ്സിൽ മെതമ്മ സാഃയ്മൊട ചിറിച്ചും കൊണ്ട പറഞ്ഞു. മെതമ്മ സാഃയ്മ ചിറിച്ചും കൊണ്ട മ ക്കഷാമനൊടും എന്തൊ മറുവടി പറഞ്ഞു- ഉടനെ വി ഡ്ഢി മക്കഷാമൻ കാൎയ്യം ഒന്നും മനസ്സിലാവാതെ എ ന്നൊട ഇങ്ങിനെ പറഞ്ഞു."എൻെറ ഭാൎയ്യയെ താങ്കളു "മായി പരിചയമാക്കാൻ ഞാൻ വിചാരിക്കുന്നു-താങ്ക "ഠംക്ക സന്തൊഷമുണ്ടാവുമെന്ന ഞാൻ വിശ്വസിക്കു ന്നു." എനിക്ക വല്ലാതെ ചിറി വന്നു- എങ്കിലും ചിറി ച്ചില്ലാ- മനസ്സിൽ അടക്കി. "മാ- ഫൊ- എനിക്ക ബ ഹു സന്തൊഷം തന്നെ" എന്ന ഞാൻ പറഞ്ഞു- വെ ഗം മക്കഷാമൻ എണീട്ട പൊയി അവളെ കൂട്ടിക്കൊ ണ്ടു വന്നു എൻെറ അടുക്കെ നിൎത്തി- ഞാൻ എണീ ട്ടില്ലാ, പിന്നെ അവഠം എൻെറ അടുക്കെ ഇരുന്നു- സാഃയ്മ നീട്ടും പൊലെ കയ്യ എൻെറ സമീപത്തെക്ക നീട്ടി ഞാനും കൈ നീട്ടി- മെതമ്മസാഃയ്മ എൻെറ

കൈ പിടിച്ചു- എനിക്ക ശരീരം ആസകലം ഒരു രൊ
മാഞ്ചം ഉണ്ടായി.

ചെ—അവൎക്കും അതിലധികം ഉണ്ടായിരിക്കണം.

ന—കെൾക്കു- എന്നിട്ട ഞാൻ കയ്യ കുറെനെരം പിടിച്ച
കൊണ്ടുതന്നെ നിന്നു- എനിക്ക അവളുടെ സ്വരൂപ
ബാഹു കൌതുകമായി തൊന്നി- വിഡ്ഢി മക്കഷാമൻ
ഇതെല്ലാം കണ്ടുംകൊണ്ട മന്ദഹാസത്തൊടുകൂടി അടു
ക്കെതന്നെ നിന്നു- ഉടനെ എന്റെ ചെറുവിരലിൽ
ഇട്ടിരുന്ന ഒരു വൈരമൊതിരം ഞാൻ ഊരി കയ്യിൽ
പിടിച്ചു- മക്കഷാമന രസിക്കുമൊ എന്നറിഞ്ഞില്ലാ എ
ന്ന എനിക്ക ഒരു ശങ്ക- മക്കഷാമന്റെ മുഖത്തെക്ക
ഞാൻ ഒന്ന നൊക്കി- ഉടനെ വിഡ്ഢി മക്കഷാമൻ "ഓ
"നമ്മുടെ ഭാൎയ്യക്ക താങ്കൾ ഒരു സമ്മാനം കൊടുക്കാ
"ൻ പൊകുന്നുവൊ- ഒരു വിരൊധവും ഇല്ലാ- കൊടു
"ക്കാം-" എന്ന പറഞ്ഞു. അപ്പൊൾ എനിക്ക മന
സ്സിന വളരെ ധൈൎയ്യമായി- മെതമ്മസാഹ്വിന്റെ ക
യ്യിൽ മൊതിരം ഇട്ടുകൊടുത്തു- മെതമ്മസാഹ്വ അതാ
വാങ്ങി എന്റെ മുഖത്ത നൊക്കി ഒന്ന ചിറിച്ചു, വള
രെ നല്ല മൊതിരം എന്ന ഇങ്കിരിയസ്സിൽ പറഞ്ഞു.
മക്കഷാമൻ തൎജ്ജമ പറഞ്ഞു- അപ്പൊഴക്ക ചെറുശ്ശെ
രി എനിക്ക ഉണ്ടായ ഒരു ഭ്രമം പറയാൻ പാടില്ലാ.

ചെ—അവൎക്ക അതിലധികം- എനിക്ക സംശയമില്ല.

ന—കെൾക്കു- എന്നിട്ട മെതമ്മസാഹ്വ അവിടുന്ന എ
ണീട്ട പിന്നെയും കൈ നീട്ടി.

ചെ—അത ഭ്രമത്തിന്റെ മുഖ്യ അടയാളമാണ- കന്യ

കൊണ്ട ഇരിക്കാൻ പാടില്ലാതെ ആയിരിക്കും. ഉടനെ അവിടെനിന്ന എണീട്ട പൊയിരിക്കണം-അല്ലെ.

[illegible]—അതെ- കയ്യ പിന്നെയും പിടിച്ചതിന്റെ ശെഷം പൊയി.

ച—പിന്നെ കണ്ടതെ ഇല്ലാ- അല്ലെ.

[illegible]—പിന്നെ കണ്ടിട്ടെ ഇല്ല.

ച—അതി കലശലായി ഭ്രമിച്ചിരിക്കണം. സാഷ്യ കൂട തന്നെ ഉണ്ടായിരുന്നുവെല്ലൊ- അതാണ അത്ര പരിഭ്രമം ഉണ്ടായി വെഗം പൊയിക്കളഞ്ഞത എന്ന തൊന്നുന്നു- അല്ലെങ്കിൽ കുറെക്കൂടി സല്ലാപങ്ങൾ ഉണ്ടാവുമായിരുന്നു.

[illegible]—ചെറുശ്ശെരി ആൾ ബുദ്ധിമാൻ തന്നെ. ഇതാണ ചെറുശ്ശെരിയെ എനിക്ക ഇത്ര സ്നെഹം- ശരിയാണ ചെറുശ്ശെരി പറഞ്ഞത. ആ സ്ത്രീ എന്നിലും ഞാൻ അവളിലും വളരെ ഭ്രമിച്ചു പൊയി- എന്നാൽ പിന്നെ അതിനെ കുറിച്ച ശ്രമിക്കാഞ്ഞത ആവക സ്ത്രീകളുമായി നൊക്ക ചെച്ച് ശാസ്ത്ര വിരൊധമല്ലെ എന്ന വെച്ചിട്ടാണ- മററ യാതൊരു പ്രയാസവുമില്ലാ.

ച—ശാസ്ത്ര വിരൊധമായത ഒന്നും ചെയ്യരുത. ഇവിട്ടത്തെ ബുദ്ധിയുടെ മാതിരി ഓൎത്ത ഞാൻ അത്ഭുതപ്പെടുന്നു- ഇത്ര എല്ലാം ആഗ്രഹം അവളിൽ തൊന്നീട്ടും ആ ആഗ്രഹം ശാസ്ത്ര വിരുദ്ധമെന്ന ഓൎത്ത ഇല്ലാതാക്കിയത ഇവിട്ടത്തെ ഒരു ധൈൎയ്യം തന്നെ.

ന—ചിലപ്പൊൾ ഇനിക്ക ഇതിലെല്ലാം വലിയ ധൈൎയ്യമാണ- കൊപ്പാട്ട കുമ്മിണിയെ ഞാൻ വളരെ കുഴ

ക്കി- ആ കഥ കെൾക്കണ്ടെ.

ചെ—അത ഇവിടുന്ന ഇന്നാൾ ഒരു ദിവസം പ്രസ്താ
വിച്ചു കെട്ടു- എനിക്ക ഇപ്പൊഴും നല്ല ഓൎമ്മയുണ്ട
അന്ന മുതൽക്കാണ ഇവിടുന്ന അതി ധൈൎയ്യവാൻ
എന്ന എനിക്ക വിശ്വാസം വന്നത.

ന—എന്നാൽ ഒരം വെള്ളക്കാരുടെ സ്ത്രീകളുടെ നിറ
ബഹു വിശെഷം തന്നെ- ഇന്ദുലെഖയുടെ നിറംപൊ
ന്താണ.

ചെ—നല്ല സ്വൎണ്ണവൎണ്ണം.

ന—എന്റെ നിറത്തെക്കാൾ അധികമൊ.

ചെ—ആ കഥ എന്തിന ചൊദിക്കുന്നു- നമ്പൂരിയുടെ
നിറം ഒന്ന വെറെ തന്നെയാണ.

ന—ചെറുശ്ശെരി ഇപ്പൊൾ പരിഹസിക്കുകയാണ ചെ
യ്യുന്നത. എന്റെ നിറം ഇന്ദുലെഖയുടെ നിറത്തെ
ക്കാൾ അധികം നന്നൊ.

ചെ—ഇങ്ങിനെ ചൊദിക്കുന്നതാണ എനിക്ക ആശ്ച
ൎയ്യം- സംശയമില്ലാത്ത കാൎയ്യത്തിൽ പിന്നെയും ചൊ
ദിച്ചാലൊ.

ന—ആട്ടെ- ചെറുശ്ശെരി എന്നെയും കണ്ടിട്ടുണ്ട ഇന്ദു
ലെഖയെയും കണ്ടിട്ടുണ്ട- ഞങ്ങൾ രണ്ടാളുടെയും
ശൃംഗാരാദി രസങ്ങളെയും സാമൎത്ഥ്യത്തെയും ചെറു
ശ്ശെരി വെണ്ടുംവണ്ണം അറിയും. എല്ലാംകൊണ്ടും
നൊക്കിയാൽ ആ കുട്ടിക്ക എന്നെ ബൊധിക്കുമെ
ന്ന ചെറുശ്ശെരിക്ക ബൊദ്ധ്യമുണ്ടൊ- ചെറുശ്ശെരിയു
ടെ ബൊദ്ധ്യമാണ എനിക്കും ബൊദ്ധ്യം.

[redacted]പ—എന്താണ ഇങ്ങിനെ ചൊദിക്കുന്നത- കഷ്ടം! അത ഞാൻ മുമ്പെ തന്നെ തീൎച്ചയാക്കിയ കാൎയ്യമാണെല്ലൊ- ആ കുട്ടി നമ്പൂരിയെ കണ്ടാൽ ഒരു നിമിഷം സഹിക്കുമെന്ന ഞാൻ വിചാരിക്കുന്നില്ലാ- അവൾ അതി സരസയാകയാൽ നമ്പൂരിയെ കാണുന്ന ക്ഷണം നമ്പൂരിയുടെ ഗുണം അവൾ മനസ്സിലാക്കും എന്നുള്ളതിന എനിക്ക സംശയമില്ല- മനസ്സിലാക്കിയാൽ പിന്നെ ഉണ്ടാവുന്നത എന്ത എന്ന ഞാൻ പറയണൊ-കുട്ടിക്ക നമ്പൂരിയെ ബൊധിക്കുമൊ എന്ന ചൊദിക്കുകയൊ? നല്ലചൊദ്യം! എപ്പൊഴാണ പുറപ്പെടാൻ വിചാരിക്കുന്നത.

[redacted]—നാളെ രാവിലെ- ചെറുശ്ശെരി കൂടത്തന്നെ എന്നാലെ എനിക്ക രസമുള്ളു- പിന്നെ രണ്ട കുട്ടിപ്പട്ടന്മാര, കാൎയ്യസ്ഥൻ നാരായണൻ, ഒരു ആറ വാലിയക്കാരും ഗൊവിന്ദനും മാത്രം മതി- ചെറുശ്ശെരി മഞ്ചലിൽ എന്റെ പല്ലക്കിന്റെ കൂടത്തന്നെ- ഇന്ദുലെഖയെ ഇങ്ങട്ട കൊണ്ടു വരുവാൻ നല്ല ഒരു പല്ലക്കും എട്ടാളെയും കൂടത്തന്നെ കൊണ്ടുപൊണം.

[redacted]പ—അത പിന്നെ കൊണ്ടുപൊയാൽ മതി- കൊണ്ടപൊയിട്ട തന്നെ ആവശ്യം ഇല്ലാ- പല്ലക്ക ഇന്ദുലെഖയുടെ ഭവനത്തിൽ തന്നെ അഞ്ചൊ ആറൊ ഉണ്ട.

[redacted]—ശരി- എന്നാൽ കൊണ്ടുപൊണ്ട. ചെറുശ്ശെരി അഹനെ പൊയി ഒന്ന അറിയിക്കു.

[redacted]പ—അപ്പൊൾ നാളെ എങ്ങിനെ പൊവുന്നു- നാളെ

ഇവിടെ രാമപ്പണിക്കരുടെ കഥകളി നിശ്ചയിച്ചി
ട്ടില്ലെ.

ന—നാളെക്കാണൊ- ശരി- വെണ്ടതില്ലാ കളിച്ചൊള്ള
നൊക്ക പൊവുകാ- ഉണ്ണികാം കാണട്ടെ. മടങ്ങി
ന്നിട്ട രണ്ട മൂന്ന അരങ്ങു കളിപ്പിക്കാം- ഇവരെ
ക്കം കാണാമെല്ലൊ.

ചെ—രാമപ്പണിക്കർ മററന്നാം നിശ്ചയമായി വെ
ണം എന്നാണ പറഞ്ഞത.

ന—എന്നാൽ യാത്ര മററന്നാളാക്കിയാലൊ.

ചെ—അതാണ നല്ലത എന്ന തൊന്നുന്നു.

ന—വെണ്ട കളിക്കാര എനിയത്തെ കൊല്ലം വരു
ല്ലൊ.

ചെ—ഇഷ്ടംപൊലെ- ഞാൻ വിവരം കളിക്കാരൊട
റയാം.

സൂരിനമ്പൂരിപ്പാട്ടിലെക്ക കളിയിലും ഇന്ദുലെ
യിലും ഉള്ള രണ്ടവിധമായ ആസക്തികാം അന്യൊന്യ
പിണഞ്ഞ അദ്ദെഹത്തെ കുറെനെരം വളരെ വ്യസനി
പ്പിക്കുകയും ഉപദ്രവിക്കുകയും ചെയ്തു- കുറെ വിചാരി
ഒടുവിൽ.

ന—ഞാൻ നാളെ അവിടെ എത്തുമെന്ന എഴുത്ത
യച്ചു പൊയി.

ചെ—എപ്പൊാം അയച്ചു.

ന—കുളപ്പുരയിൽ വെച്ച ചെറുശ്ശെരിയെ വിളിക്കാ
ആളെ അയച്ച ഉടനെ കുറ്റത്തെടത്തിന്ന മറുവ
അയച്ചുപൊയി.

[redacted]—അതുകൊണ്ടു എന്താണ വിഷമം- ഇപ്പൊൾ ത
ന്നെ രണ്ടാമതു ഒരു എഴുത്ത അയക്കണം മററന്നാൾ
ത്തന്നെ വരുന്നതു എന്നു.

[redacted]—ഇന്ദുലെഖക്ക ആദ്യം തന്നെ പുത്തരിയിൽ കല്ലു ക
ടിച്ച മാതിരി ഒരു മനൊ വ്യസനമൊ കുണ്ഠിതമൊ ഉ
ണ്ടാകുന്നതു ശരിയൊ-അവൾ നാളെ ഞാൻ എത്തു
മെന്നു കരുതിയിരിക്കും.

[redacted]—ഒരിക്കലും ഇന്ദുലെഖക്ക ഒരു മനൊവ്യസനവും കു
ണ്ഠിതവും ഇതുകൊണ്ടു ഉണ്ടാവുകയില്ല, അതിന്നു ഞാ
ൻ ഉത്തരവാദി- നാളത്തെ യാത്ര മററന്നാളാക്കിയാ
ൽ എന്തു ഒരു വൈഷമ്യമാണ- പിന്നെ നമ്പൂരി വ
ളരെ കാൎയ്യങ്ങൾ ഉള്ള ആളല്ലെ- നിശ്ചയിച്ച ദിവസ
ങ്ങളിൽ തന്നെ എല്ലാ കാൎയ്യങ്ങളും ശരിയായി നട
ന്നു എന്നു വരുമൊ.

[redacted]—ശരിതന്നെ- എന്നാൽ രാമന്റെ വെഷം കണ്ടിട്ടു
പൊവാം- അങ്ങിനെ ഉറച്ചു- എന്നാൽ അഫനൊട
ഇപ്പൊൾ തന്നെ അറിയിച്ചു മറുവടിവന്നു പറയൂ.

[redacted]—അതു ചെയ്യാം.

എന്നു പറഞ്ഞു ചെറുശ്ശെരി നമ്പൂരി അകത്തെക്ക
[redacted]ന്നു തെക്കിനിയിൽ തന്റെ സ്നെഹിതൻ നാരായണ
[redacted] നമ്പൂരിപ്പാട നൽകുന്നതു കണ്ടു അന്യൊന്യം നൊ
[redacted] രണ്ടുപെരും ചിറിച്ചു- നാരായണൻ നമ്പൂരിപ്പാട്ടിലെ
[redacted] എല്ലാം മനസ്സിലായിരിക്കുന്നു. ഇന്ദുലെഖയുടെ സൌ
[redacted]ൎയ്യത്തെ കുറിച്ചും അവളുടെ ശീലഗുണം, തന്റെടം, പ
[redacted]പ്പ, ഇതുകളെ കുറിച്ചും അവൾക്ക അനുരൂപനായ മാ

ധവന്റെ അവസ്ഥയെ കുറിച്ചും ചെറുശ്ശേരി നമ്പൂരി നാരായണൻ നമ്പൂരിപ്പാട്ടിലൊട വെടിപ്പായി പറഞ്ഞു ധരിപ്പിച്ചിട്ടുണ്ട. അതകൊണ്ട അദ്ദെഹത്തിന്ന ജെഷ്ഠ ന്റെ ഒരം തിരക്കുകൾ എല്ലാം കണ്ടിട്ട കുറെ ഒരു ഭ്രമ തൊന്നി.

നാ—എന്താണ നാളെ തന്നെയൊ യാത്രാ.

ചെ—നാളെ കഥകളി-മററന്നാൾ ഇന്ദുലെഖാപരിണയം

നാരായണൻ നമ്പൂരിപ്പാട—ചെറുശ്ശെരി പറഞ്ഞതി എനിക്ക കുറെ സംശയം തൊന്നുന്നുണ്ട-ഇദ്ദെഹത്തി ന്റെ ഘൊഷം കൂട്ടൽ കാണുമ്പൊൾ കറുത്തെടത്തി ന്റെ നിഷ്കൎഷയാൽ ഇന്ദുലെഖയെ ഒരു സമയം ന്നിച്ചു കൊണ്ടുവരുമെന്നാണ എനിക്ക തൊന്നുന്നതു

ചെ—അത ആ പെണ്ണിനെയും മാധവനെയും നമ്പൂ കാണാത്തതിനാൽ തൊന്നുന്നതാണ. സാധാരണ ങ്ങിനെ തൊന്നാം- ഇന്ദുലെഖയെപ്പൊലെ ഒരം യാളത്തിൽ ഞാൻ ഒരു പെൺകുട്ടിയെയും കണ്ടി ല്ലാ. എനിക്ക ഒരം കാൎയ്യത്തിൽ ലെശം ഭ്രമമില്ലാ-ന നമ്പൂരിയെ എത്രണ്ട വഷളാക്കി വിടുമൊ എന്നെ സ ശയമുള്ളു.

നാ—എന്താണ പറയുന്നത- കറുത്തെടം തീൎച്ചയായി പു ഴുതിയിരിക്കുന്നു- ഒന്നും ആലൊചിക്കാതെ അങ്ങിനെ എഴുതുമൊ.

ചെ—ആട്ടെ രണ്ടുമൂന്ന ദിവസത്തിലകത്ത തീൎച്ചയായി ന്ന കാൎയ്യത്തെക്കുറിച്ച നൊം എന്തിന ഇത്ര തൎക്കി

നാ- എനിക്ക മാധവൻ നമ്പൂരിയെ കാണണം പു വിടെയാണ

[redacted]ാ—മുകളിൽ കിടക്കുന്നു-എന്തിനാണ ഒരം വിവരം അ റിയിക്കാനൊ.

[redacted]ച—ആതെ- എന്ന പറഞ്ഞ മുകളിലെക്ക പ്പൊയി- അ ഫൻ നമ്പൂരിയെ അറിയിച്ച മടങ്ങി സൂരിനമ്പൂരിപ്പാ ട്ടിലെ പത്തായപ്പുര മാളികിയലെക്ക ചെന്നു.

[redacted])—ചെറുശ്ശെരിയാണ ഒരം വികടങ്ങാം എല്ലാം ഉണ്ടാ ക്കുന്നത- കഥകളി എന്താണ സാരം- നാളത്തന്നെ പൊയാൽ എന്താണ.

[redacted]ച—ഇപ്പൊാം തന്നെ മററന്നാളാണ പുറപ്പെടുന്നത എ ന്ന ഞാൻ അഫൻ നമ്പൂരിയൊട പറഞ്ഞ അനുമതി വാങ്ങിയല്ലൊ-എനി നാളെ പുറപ്പെടുന്നത ശരിയൊ.

[redacted])—എനിക്ക ഇന്ദുലെഖയെ കാണാൻ വഴുകുന്നു- എ ന്താണ പറഞ്ഞിട്ട ഫലം മററന്നാം വൈകുന്നെരം വരെ ക്ഷമിക്കുകയെ നിവൃത്തിയുള്ളൂ.

[redacted]ച—തല്ക്കാലത്തെ ഒരം വ്യസനശാന്തിക്ക ഒരം സമയം മുതൽ നാളെ കളിതുടങ്ങുന്നതവരെ കളിയുടെ രസം ഓൎത്താൽ ഇന്ദുലെഖയുടെ വിചാരം അതവരെ ഉ ണ്ടാകയില്ലാ- പിന്നെ കളികഴിഞ്ഞാൽ ഉടനെ പുറ പ്പാടുമായി- പിന്നെ ഇന്ദുലെഖയെതന്നെ വിചാരി ക്കാം-വിചാരിച്ച വിചാരിച്ച ഇരിക്കുമ്പൊാം കാണു കയും ചെയ്യാമെല്ലൊ- അല്ലാതെ ഒരു കാൎയ്യം നിശ്ച യിച്ചിട്ട അതിനെപ്പററി വ്യസനിക്കരുത.

[redacted])—ചെറുശ്ശെരിക്ക അത്താഴം ഇവിടെ-ഞാൻ ഇത്തിരി കിടക്കട്ടെ-എന്ന പറഞ്ഞ നമ്പൂരിപ്പാട ഉറങ്ങാൻ അ റയിലെക്കും ചെറുശ്ശെരിനമ്പൂരി നാരായണൻ നമ്പൂ രിപ്പാട്ടിലെ പത്തായപ്പുര മാളികയിലെക്കും പൊയി.

# എട്ടാം അദ്ധ്യായം

## മതിരാശിയിൽനിന്ന ഒരു ആഗമനം.

അഞ്ചാം അദ്ധ്യായത്തിൽ പറഞ്ഞ കഥ നടന്ന
തിന്റെ പിറെറ ദിവസം രാവിലെ മൂക്കില്ലാത്തമനക്ക
ൽ നമ്പൂരിപ്പാട്ടിലെ എഴുന്നെള്ളത്തും കാത്തുകൊണ്ട പ
ഞ്ചുമെനൊൻ, കെശവൻ നമ്പൂരി, വീട്ടിലുള്ള കാൎയ്യസ്ഥ
ന്മാര ഇവര എല്ലാം പൂമുഖത്തതന്നെ നിന്നിരുന്നു. മ
ത്തിൽ പാലട പ്രഥമൻ, വലിയ പപ്പടം, പഞ്ചസാര
വട്ടമായി സദ്യക്ക ഒരുക്കിയിരുന്നു. ഒരു കാൎയ്യവശാൽ
പിറെറ ദിവസം പുറപ്പെടാൻ തരമാകയില്ലെന്നും അ
കൊണ്ട അതിന്റെ പിറെറ ദിവസം ഭക്ഷണത്തിന്ന
ക്കവെണ്ണും എത്തുമെന്നും അറിയിപ്പാൻ അന്നതന്നെ
ണ്ടാമത അയച്ച എഴുത്തുംകൊണ്ട മനക്കൽനിന്ന പൊ
ന്ന ആളു കഠം രാത്രി ആയതിനാൽ വഴിയിൽ താമസി
ച്ച രാവിലെ മെല്പറഞ്ഞ പ്രകാരം പഞ്ചുമെനവൻ
തലായവര നമ്പൂരിപ്പാട്ടിലെ എഴുന്നെള്ളത്തും കാത്തി
രിക്കുമ്പൊഴാണ എത്തിയത. എഴുത്ത വായിച്ച ഉടനെ
കാരണവര തറവാട്ട ഭവനത്തിലെക്കും നമ്പൂരി കുളി
പ്പാനും ശെഷം കൂടിയിരുന്നവർ അവരവരുടെ പ്രവൃ
ത്തിക്കും പൊയി. കുറെ കഴിഞ്ഞപ്പൊഠം ഇന്ദുലെഖ കു
ളിപ്പാൻ പുറപ്പെട്ട പൂമുഖത്ത വന്നു- ഇന്ദുലെഖയുടെ
അമ്മയും പൂമുഖത്തെക്ക വന്നു.

ലക്ഷ്മിക്കുട്ടിഅമ്മ—അല്ല കുട്ടീ- നീ എന്തിനാണ മണ്ണെ

ണ്ണു വിളക്ക കത്തിച്ച രാത്രി ഉറക്ക ഒഴിയുന്നത-ഇന്ന ലെ എത്രനെരം വായിച്ചു അച്ഛൻ പൊന്നശെഷം-

ല—ഉറങ്ങീലെഷാ—ഇല്ല്യാ- ഞാൻ വെഗം കിടന്ന ഉറങ്ങിയിരിക്കുന്നു- അമ്മെ കൊച്ചമ്മാമൻ എനിയും വന്നില്ലല്ലൊ- ഇന്നലെ വരുമെന്നല്ലെ എഴുതിയത.

ല—ശരിതന്നെ- ഇന്ന വരുമായിരിക്കും. അതൊ- എനി മാധവൻ അവിടെ പിടിച്ച നിൎത്തിയിരിക്കുമൊ എന്നും അറിഞ്ഞില്ല്യാ.

ഇ—ഒരിക്കലും അത ഉണ്ടാവുകയില്ല്യാ-എത്തിയ ഉടനെ അയക്കണം എന്ന ഞാൻ പറഞ്ഞിട്ടുണ്ട. ജീവനുണ്ടെങ്കിൽ ആ നിമിഷം അയക്കും സംശയമില്ല്യ- (ഇത കെട്ടപ്പൊൾ ലക്ഷ്മിക്കുട്ടിയമ്മ കലശലായി ഒന്ന ചിറിച്ചു) എന്നിട്ട.

ല—ശരിതന്നെ- ഇവിടെ ഉണ്ടാവാൻ പൊകുന്ന യുദ്ധത്തിന്ന നിന്റെ ഭാഗം ആൾ വെണമെല്ലൊ- അതിന പറഞ്ഞ ഏല്പിച്ചതായിരിക്കും- അല്ലെ.

ഇ—എന്ത യുദ്ധം.

ല—അതെല്ലാം പൊട്ടെ മകളെ- നിന്നെ ഞാൻ പ്രസവിച്ചതല്ലെ- എനിക്ക ഇത്ര ബുദ്ധിയില്ലെന്ന നീ വിചാരിക്കുന്നുവൊ.

ഇ—(ചിറിച്ചുംകൊണ്ട) രണ്ട ദിവസമായിട്ട വലിയച്ഛനും വലിയമ്മയും എന്നൊട പറയുന്ന വാക്കുകളുടെ അൎത്ഥങ്ങൾ എനിക്ക മനസ്സിലാവാതെ ഇരുന്നു. ഇപ്പൊൾ അമ്മയും അവരുടെ ഭാഷയിൽ സംസാരം തുടങ്ങിയിരിക്കുന്നു.

ഇങ്ങിനെ പറഞ്ഞുംകൊണ്ടിരിക്കുമ്പോൾ ഗോവിന്ദൻകുട്ടി മേനവനും ഭൃത്യന്മാരും കെട്ടും പെട്ടിയുമായി കയറി വരുന്നത ഇവർ കണ്ടു. ഗോവിന്ദൻ കുട്ടിമേനവൻ തലെ ദിവസത്തെ വണ്ടി എറങ്ങി വഴിയിൽ പുവള്ളിവക സത്രത്തിൽ താമസിച്ച അന്ന രാവിലെ സത്രത്തിൽ നിന്ന പുറപ്പെട്ട വീട്ടിൽ എത്തിയതാണ.

ഇ—അതാ കൊച്ചമ്മാമൻ വരുന്നു എന്ന പറഞ്ഞ മന്ദഹാസത്തോടെ അമ്മാമനെ അഭിമുഖമായി മിററത്തെക്ക എറങ്ങി- ലക്ഷ്മിക്കുട്ടിയമ്മയും കൂടെയിറങ്ങി.

ഗോ—ഇന്ദുലെഖക്ക സുഖക്കെട ഒന്നുമില്ലെല്ലൊ.

ഇ—ഒന്നും ഇല്ലാ- ഇപ്പൊൾ എനിക്ക സകല സുഖവും ആയി. കൊച്ചമ്മാമൻ ഇന്നലെ വരുമെന്നല്ലെ എഴുതിയത- ഞങ്ങൾ കുറെ വിഷാദിച്ചു.

ഉടനെ ലക്ഷ്മിക്കുട്ടി അമ്മയും ഗോവിന്ദൻകുട്ടിമേനവനും ഇന്ദുലെഖയുംകൂടി അകത്തെക്ക പൊയി. ഗോവിന്ദൻകുട്ടി മെനവൻ കുളി ഭക്ഷണം മുതലായത കഴിഞ്ഞ അച്ഛനെ കാണ്മാൻ അദ്ദെഹത്തിന്റെ വീട്ടിലെക്ക പൊയി കണ്ട മടങ്ങി അമ്മയുടെ അറയിൽ പൊയി അമ്മയെയും കണ്ട ജെഷ്ഠത്തിയെയും കണ്ട ഇന്ദുലെഖയുടെ മാളിക മുകളിലെക്ക കയറിച്ചെന്നു.

ഗോവിന്ദൻകുട്ടിമെനവനെകുറിച്ച അല്പം എന്റെ വായനക്കാരൊട പറയണ്ടെ-അല്പമെ പറയെണ്ടതുള്ളു. ഈയാളുടെ ബുദ്ധി അതി ക്രൂരതയുള്ളതായിരുന്നു- എന്നാൽ സ്വഭാവത്തിന്ന അല്പം ഒരു വിനയം പൊരായ്മ ഉണ്ടൊ എന്ന സംശയം- സ്വഭാവത്തിന്ന ഒരു പ്രകാര

ത്തിലും ഒരു ചാപല്യം ഉണ്ടെന്നല്ല ഇതിന്റെ അൎത്ഥം-
ദ്ദെഹത്തെ അറിയുന്ന എല്ലാവൎക്കും ഇദ്ദെഹത്തെകുറി
നല്ല ബഹുമാനം ഉണ്ടായിരുന്നു- ശരീരാകൃതി കൊമ
മായിരുന്നു- തന്റെ മരിച്ചുപൊയ മഹാനായ ജെഷ്ഠ
നപൊലെ ഭൂമിയിൽ ഉള്ള സകല ജീവികളിലും വെച്ച
ദ്ദെഹത്തിന്ന അതി വാത്സല്യം ഉണ്ടായിരുന്നത ഇന്ദു
ലെഖയിൽ ആയിരുന്നു.

അമ്മാമൻ വരുന്നത കണ്ട ഉടനെ ഇന്ദുലെഖ എ
ന്റെ കൊച്ചിമ്മെലെ കെടക്കതട്ടി നന്നാക്കി അവിടെ
രിക്കെണമെന്നുള്ള ഭാവത്തൊടെ നിന്നു- ഗൊവിന്ദൻ
ട്ടിമെനവൻ ഉടനെ ഇരുന്നു. ഉടനെ ഒരു വെള്ളിപ്പാ
ത്തിൽ തന്റെ കൈകൊണ്ടതന്നെ പ്രെമത്തൊടെ ഉ
ണ്ടാക്കിയ ചായയും ഒരു വെള്ളിത്താമ്പാളത്തിൽ കുറെ
ലഹാരങ്ങളും ഒരു ചെറിയ മെശമെൽവെച്ച അമ്മാമ
ന്റെ അടുക്കെ കൊണ്ടുപൊയി വെച്ചു- പിന്നെ അമ്മാ
ന്റെ കല്പനപ്രകാരം അടുക്കെ ഒരു കസാലയിൽ ഇ
ന്നു.

ഗൊ—മാധവൻ സുഖക്കെട കൂടാതെ അവിടെ എത്തി-
ഉടനെ സക്രിട്ടെരിയട്ടിൽ നൂററമ്പത ഉറുപ്പിക ശമ്പ
ളമാവുമെന്ന തൊന്നുന്നു. ഇന്ദുലെഖക്ക ഞാൻ പൊ
വുമ്പൊഠംതന്ന നൊവൽ വായിച്ച തീൎന്നുവൊ- നല്ല
വണ്ണം മനസ്സിലാവുന്നുണ്ടൊ.

മാധവൻ എന്ന ശബ്ദം തന്റെ മുഖത്തിൽ നിന്ന
റപ്പെട്ട ഉടനെയും പിന്നെ അദ്ദെഹത്തിന്ന ഉദ്യൊഗ
വാൻ പൊവുന്നു എന്ന പറഞ്ഞപ്പൊഴും ഇന്ദുലെഖയു

ടെ ചെന്താമരപ്പൂപ്പോലെയുള്ള മുഖത്തിൽ നിന്ന ലജ്ജ ഹെതുവായി പ്രത്യക്ഷമായ വളരെ സ്വൊഭങ്ങാം ഉണ്ടായി- ബുദ്ധിമാനായ ഗൊവിന്ദൻകുട്ടി മെനവൻ ഇങ്ങിനെ ഉണ്ടാവുമെന്ന മുമ്പതന്നെ കരുതിയിരുന്നു- എന്നാൽ ഇന്ദുലെഖക്ക കൊംപ്പാൻ ഇത്ര ഇഷ്ടമുള്ള വാക്കുകാം വെറെ ഒന്നും ഇല്ലെങ്കിലും താനുമായി മാധവനെ കുറിച്ച സംസാരിപ്പാൻ ലജ്ജയുണ്ടാവുമെന്ന അറിഞ്ഞ ആവശ്യമുള്ള വിവരം ക്ഷണത്തിൽ അറിയിച്ച തുടച്ച്യയായി തന്നെ ക്ഷണെന വെറെ സംഭാഷണം തുടങ്ങി ഇന്ദുലെഖയുടെ മനസ്സ സമാധാനമാക്കി.

ഇ—ആ നൊവൽ ബഹുവിശെഷം തന്നെ-അത ഞാൻ മുഴുവനും വായിച്ചു.

ഗൊ—നി രാത്രി കുറെ അധികം വായിക്കുന്നു എന്ന നിന്റെ അമ്മ പറഞ്ഞു- അധികം മുഷിഞ്ഞ വായിക്കരുത.

ഇ—ഞാൻ അധികം മുഷിയാറില്ലാ-രാത്രി ഞാൻ നെമം വായിക്കാറെ ഇല്ലാ-ഇന്നാം ഒരു രാത്രി യദൃച്ഛയായി ഞാൻ ശാകുന്തളം വായിച്ചിരുന്നു- അന്ന ഒരു സംഗതിവശാൽ വലിയച്ഛനും കെശവൻ നമ്പൂരിയും കൂടി ഇതിന്റെ മുകളിൽ വന്നു-അവര പറഞ്ഞിട്ടാണ അമ്മ പറയുന്നത- ഞാൻ രാത്രി നെമം വായിക്കാറെ ഇല്ലാ.

പഞ്ചുമെനവന്റെ ശപഥത്തെ കുറിച്ച മാധവൻ മുഖെന ഗൊവിന്ദൻകുട്ടി മെനവൻ അറിഞ്ഞിരിക്കുന്നു എന്ന പറയെണ്ടതില്ലെല്ലൊ പിന്നെ പഞ്ചുമെനവ

നമ്പൂരിപ്പാട്ടിലെക്കൊണ്ട സംബന്ധം നടത്താൻ ...മം കലശലായി ചെയ്യുന്നുണ്ടെന്ന പഞ്ചുമെനവനും ...ഗാവിന്ദപണിക്കരുമായി സംഭാഷണം കഴിഞ്ഞതി ...ൻറ മൂന്നാം ദിവസം ഗൊവിന്ദപണിക്കർ മാധവന ...ദിരാശിക്ക എഴുതിയ എഴുത്തിൽ പ്രസ്താവിച്ചതും ഗൊ ...ിന്ദൻകുട്ടി മെനൊൻ കണ്ടിട്ടുണ്ട. എന്നാൽ ഇന്ദുലെ ...ാ മെൽകാണിച്ച പ്രകാരം പറഞ്ഞപ്പൊഠ ഒരു ഥാ ...്യരസ സൂചകമായ മന്ദഹാസത്തൊടെ "എന്തിനാണ ...വാ അന്ന നിന്റെ മുറിയിൽ വന്നിരുന്നത" എന്ന ...ചൊദിച്ചു-ഇത ചൊദിച്ച ക്ഷണത്തിൽ ഇന്ദുലെഖയുടെ ...വലയങ്ങാഠപൊലെയുള്ള നീണ്ട കണ്ണുകളിൽ വെള്ളം ...ിറഞ്ഞു പൊയി.

...ഗാ—എന്ത ഇത്ര ബുദ്ധിയില്ലെ നിണക്ക- ഗൊഷ്ഠി കാണിക്കുന്നത കണ്ടാൽ ചിറിക്കുകയല്ലെ വെണ്ടത- നീ എന്ത ഗൊഷ്ഠിയാണ കാണിക്കുന്നത.

...—അന്ന കൊച്ചമ്മാമനും ഇവിടെ ഇല്ലാ. അത വിചാരിച്ചപ്പൊഠ കണ്ണിൽ വെള്ളം വന്നുപൊയി.

...ഗാ—ഇപ്പൊഠ ഞാൻ അടുക്കെ ഉണ്ടല്ലൊ.

...—അതെ അതതന്നെയാണ എനിക്ക ഇപ്പൊഠ ഉള്ള സന്തൊഷം.

...ഗാ—എനിയും കരയുവാൻ ഭാവമാണെങ്കിൽ ഞാൻ ഇതിനെപ്പററി ഒന്നും ചൊദിക്കുന്നില്ല.

...—ഇല്ലാ എനി ഞാൻ കരയുന്നില്ലാ.

ഉടനെ അന്ന രാത്രി ഉണ്ടായ സംഭാഷണം മുഴു...ൻ പറഞ്ഞു ഗൊവിന്ദൻകുട്ടിമെനവൻ വളരെ ചി

റിച്ചു-മനസ്സുകൊണ്ടു തന്റെ മരുമകളുടെ ബുദ്ധിശക്തി യെ ഓൎത്തു വളരെ ബഹുമാനിച്ചു.

ഇ—നാളെ ൰ നമ്പൂരിപ്പാടു വരുന്നുണ്ടത്രെ.

ഗൊ—(ഒന്നു ഉറക്കെച്ചിറിച്ചു) നാളെ വരട്ടെ. അച്ഛൻ എന്നൊടു ൰ വിവരത്തെക്കുറിച്ചു പറഞ്ഞു.

ഇ—കൊച്ചമ്മാമൻ എന്തു പറഞ്ഞു മറുവടിയായി.

ഗൊ—ഞാൻ ഒന്നും പറഞ്ഞില്ലാ-എനിക്കു ൰കാൎയ്യത്തിൽ യാതൊരു ശ്രദ്ധയും ഇല്ലാത്തപൊലെ കെട്ടുനിന്നു ഞാൻ മാധവന്റെ അച്ഛനെ കണ്ടിട്ടില്ലാ. അവിടെ ഒന്നു പൊണം-എന്നു പറഞ്ഞു ഗൊവിന്ദൻ കുട്ടിമെനവൻ എണിട്ടു.

ഇ—എനി നാളത്തെ ഘോഷം എന്തെല്ലാമൊ അറിഞ്ഞില്ലാ.

ഒന്നും വരാനില്ലാ- എന്നു പറഞ്ഞു ചിറിച്ചുംകൊണ്ടു ഗൊവിന്ദൻ കുട്ടിമെനൊൻ ഗൊവിന്ദപ്പണിക്കരുടെ വീട്ടിലെക്കായി പുറപ്പെട്ടുപൊയി.



# ഒമ്പതാം അദ്ധ്യായം.

## നമ്പൂരിപ്പാട്ടിലെ ആഗമനവും മറ്റും.

കഥകളി പ്രകൃതി കഴിഞ്ഞ ഉടനെ സൂരിനമ്പൂരിപ്പാ
ട കൊച്ചിന്മെൽ നിന്ന എണീട്ട ഗൊവിന്ദനെ വിളിച്ചു.

ന—ഗൊവിന്ദാ- ഞാൻ ഇപ്പൊൾതന്നെ പുറപ്പെടുന്നു- അമാലന്മാര ഇവിടത്തന്നെ കിടക്കുന്നില്ലെ- എല്ലാവരെയും വിളിക്ക- വെഗം-വെഗം-ചെറുശ്ശെരി എവിടെയുണ്ട- ഇത്തിരി മുമ്പ അരങ്ങത്ത ഒരു കസാലയിന്മെൽ ഇരിക്കുന്നത കണ്ടിരുന്നു- പൊയി നൊക്കു-വെഗം വിളിച്ച കൊണ്ടുവരു.

ഗൊവിന്ദൻ ചെറുശ്ശെരി നമ്പൂരിയെ തിരഞ്ഞ
പായി പടിമാളികയിൽ ഉറങ്ങാൻ പൊയിട്ടുണ്ടെന്ന
കട്ടു- അവിടെ ചെന്നപ്പൊൾ നമ്പൂരി കിടന്നിരിക്കു
ന്നു ഉറങ്ങീട്ടില്ല.

ഗൊ—അങ്ങട്ട എഴുനെള്ളാൻ കല്പന ആയിരിക്കുന്നു- ചമ്പാഴിയൊട്ടെക്ക എഴുന്നെള്ളുന്നത ഇപ്പൊൾതന്നെ ഉണ്ടത്രെ-അമാലന്മാരെയും മറ്റും വിളിക്കുന്ന തിരക്കായിരിക്കുന്നു വെഗം എഴുന്നെള്ളണം.

ച—ശിക്ഷ- ഠരം അൎദ്ധരാത്രിക്ക അതി ദുൎഘടമായ വഴിയിൽകൂടി എങ്ങിനെ പൊവും- ഒരിക്കലും പൊവാൻ പാടില്ലാ.

ഗൊ—അത ഇവിടുന്ന തന്നെ അരുളിച്ചെയ്യു ശരിയാക്കണം.

ചെറുശ്ശേരിനമ്പൂരി ഉടനെ നമ്പൂരിപ്പാട്ടിലെ മാളികയിലെക്ക ചെന്നു- നമ്പൂരിപ്പാട്ടന്ന വളരെ ഉത്സാഹിച്ച നില്ക്കുന്നതകണ്ടു. ഉയൎന്നതരം കസവ ഉല്പുട്ടാവുകളിൽ ഒരു പതിനഞ്ചു വിധം, പട്ടക്കര കൊട്ടാരൻ പലെമാതിരിയിൽ ഉള്ള മുണ്ടുകളിൽ പത്തിരുപത, പലെ മാതിരി മൊതിരങ്ങാം അനവധി, ശ്രുദ്ധ കട്ടിവെള്ളി കൊണ്ടുണ്ടാക്കി സ്വൎണ്ണക്കമ്പിഴ അടിച്ച വിശെഷമായ ഒരു ചെല്ലം, സ്വൎണ്ണംകൊണ്ടുള്ള ചെറിയ വെററില ചുരുളുകം, വെള്ളിപ്പിടിമൊന്ത, വെള്ളിച്ചങ്ങലവട്ട, വെള്ളിത്തുടപ്പൻ, മാലയായി കഴുത്തിൽകൂടി ഇടുന്ന സ്വൎണ്ണ ചങ്ങലയൊട്ടുകൂടിയുള്ള സ്വൎണ്ണ ഗഡിയാരം, നീരാളക്കുപ്പായങ്ങാം, തൊപ്പികാം, സ്വൎണ്ണംകൊണ്ടുള്ള കുറിപ്പാത്രം, സ്വൎണ്ണക്കൂടുള്ള കണ്ണാടി, സ്വൎണ്ണംകൊണ്ടുള്ള പനിനീർ വീശി അത്തർകുപ്പികാം മുതലായുള്ള പലെവിധ സാമാനങ്ങാം ഒരു മെശമെൽ നിരത്തി വെച്ചിരിക്കുന്നു. നമ്പൂരിപ്പാട അങ്ങൊട്ടും ഇങ്ങൊട്ടും നടന്ന "രാഘവാ, ശങ്കരാ, കൊമാ, രാമാ, കൊശവന്മാരെ ഉറക്കാണ- കള്ളന്മാര ഒരു മനുഷ്യരെങ്കിലും കളിക്കുംകൂടി വന്നിട്ടില്ലാ" എന്നും മററു വിളിച്ചും പറഞ്ഞും കൊണ്ടു കൂട്ടിലിട്ട മെരുപൊലെ പത്തായപ്പുര മാളികയിൽ അങ്ങൊട്ടും ഇങ്ങൊട്ടും ചാടി കലശൽ കൂട്ടിക്കൊണ്ടിരിക്കുമ്പൊഴാണ ചെറുശ്ശെരി നമ്പൂരി ചെന്നത.

ന—നല്ല ശിക്ഷ- ചെറുശ്ശെരിയെ തന്നെയാണ കാൎയ്യസ്ഥനാക്കെണ്ടത- നൊക്ക പുറപ്പെടണ്ടെ- എന്ത മടിയാണ ഇത- എനി അവിടെ എത്തിയാൽ ഉറങ്ങു

ൻ ചെറുശ്ശേരിക്ക ധാരാളം എടയുണ്ടല്ലൊ.

ച—ഇത എന്തൊരു കഥയാണ- ൟ അദ്ധരാത്രിക്ക ൟ ചീത്തവഴിയിൽ കൂടി മൂന്നരക്കാതം വഴി പൊവുന്നത മഹാ പ്രയാസമല്ലെ- വെളിച്ചായിട്ട പുറപ്പെടാം എന്നല്ലെ നിശ്ചയിച്ചിരുന്നത.

ന—ചെറുശ്ശേരിയൊട ഒരു ശുഭകാൎയ്യത്തെകുറിച്ച എത്ര ഉത്സാഹിച്ച പറഞ്ഞാലും അത അശുഭമൊക്കി തീൎക്കും- ഇപ്പൊൾ പുറപ്പെടണം- ൟ നിമിഷം പുറപ്പെടണം. ചെറുശ്ശേരിക്ക മഞ്ചലിൽ കിടന്ന ഉറങ്ങാമെല്ലൊ-വഴിയിൽ ദുൎഘടം അമാലന്മാൎക്കല്ലെ- നല്ല ദീപട്ടി ഒരു നാലാൾ പിടിക്കട്ടെ. ഇപ്പൊൾ പുറപ്പെടണം സംശയമില്ല.

ചെറുശ്ശേരി നമ്പൂരിക്ക അപ്പൊൾ പുറപ്പെടാൻ ന്ന മടിയുണ്ട. വളരെ കുന്നുകളും രണ്ട കടവുകളും ക ക്കാനുണ്ട. എന്നി അതൊന്നും ൟ കമ്പക്കാരനൊട പ ഞ്ഞിട്ട ഫലമില്ല-എന്ന ചെറുശ്ശേരി നമ്പൂരിക്ക തൊ ന്നി- എന്താണ ൟ രാത്രിയത്തെ യാത്ര മുടക്കാൻ തക്ക ായ ഒരു വിദ്യയെടുക്കുന്നത എന്ന കുറെ ആലൊചി പ്പൊൾ സമൎത്ഥനായ നമ്പൂരിക്ക ഒരു സംഗതി കണ്ട ിട്ടി "ഇരിക്കട്ടെ ൟ കമ്പത്തിന ഇന്ന രാത്രി പുറ പ്പെടാൻ സമ്മതിക്കുകയില്ല" എന്ന ഉറച്ച വെഗം ന മ്പൂരിപ്പാടൊട മറുവടി പറഞ്ഞു.

ച—ശരി അങ്ങിനെ തന്നെ- ഇപ്പൊൾ തന്നെ പുറപ്പെടുക അതെ വെണ്ടു- ഞാൻ തെയ്യാറ.

നമ്പൂരിപ്പാട്ടിലെക്ക സന്തൊഷമായി- കൂക്കിവിളി

യും കലശൽ കൂട്ടലും ഒന്ന മുറുകി-ചെണ്ടയും മദ്ദളവും മ റ്റത്തവെച്ച അടിച്ച പൊളിക്കുന്നതിന്റെ എടയിൽ അന്ന്യൊന്ന്യം വിളിച്ചാലും പറഞ്ഞാലും കെൾക്കാൻ ബ ഹുപ്രയാസം എങ്കിലും ആ സമയം പത്തായപ്പുര മാളിക യിൽ നിന്ന ഇങ്ങൊട്ടും മാളികയിലെക്ക അങ്ങൊട്ടും വ ലിയക്കാരും കാൎയ്യസ്ഥന്മാരും യാത്രക്ക ഒരുക്കാൻ ഓടുന്ന തും ചാടുന്നതും കണ്ടാൽ മനക്ക എങ്ങാണ്ട തീപ്പിടിച്ചി ട്ടൊ എന്ന കാണുന്നവര ശങ്കിക്കും- അങ്ങിനെ ഇരിക്കു മ്പൊൾ ചെറുശ്ശെരി നമ്പൂരി ൧൦൦ വിശെഷ സാമാ നങ്ങൾ മെശമെൽ വെച്ചത നൊക്കാൻ അടുത്ത ചെ ന്നു- നമ്പൂരിപ്പാട്ടിലെക്ക ഇത ബഹു സന്തൊഷമായി- തന്റെ ഉപ്പട്ടുകളെയും ആഭരണങ്ങളെയും ചെല്ലപ്പെ ട്ടികളെയും മററും കുറിച്ച ആരെങ്കിലും കണ്ട ആശ്ചൎയ്യ പ്പെടുന്നതും സ്തുതിക്കുന്നതും എല്ലായ്പ്പൊഴും ഇദ്ദെഹത്തി ന്ന ബഹു സന്തൊഷവും തൃപ്തിയുമായിരുന്നു.

ന—ചെറുശ്ശെരി അത നൊക്കൂ ആ വെള്ളിച്ചെല്ലം- ഇ മുമ്പ ചെറുശ്ശെരി കണ്ടിട്ടില്ലെന്ന തൊന്നുന്നു.

ആയിരം പ്രാവശ്യം ചെറുശ്ശെരി ൧൦൦ ചെല്ലം ക ണ്ടിട്ടുണ്ട എങ്കിലും,

ചെ—എനിക്ക കണ്ടതായി നല്ല ഓൎമ്മതൊന്നുന്നില്ലാ-പ ണി വിശെഷം തന്നെ- ൧൦൦ ദിക്കിൽ പണി എടുത്ത തൊ.

ചെല്ലം യഥാസ്ഥത്തിൽ അവിടെ സമീപം ഒരു കു ട്ടാൻ പണി എടുത്തതാണ- അത ചെറുശ്ശെരി അറിയും എങ്കിലും താൻ ചെയ്യു ചൊദ്യം നമ്പൂരിപ്പാട്ടിലെക്ക ബ

ഉ സന്തൊഷകരമായിരിക്കുമെന്ന വിചാരിച്ച ചൊദി ച്ചതായിരുന്നു.

ന—അല്ലാ-ഇവിടെ പണി എടുത്തതല്ലാ- ൟ ദിക്കിൽ ഇങ്ങിനെ ആര പണി എടുക്കും- മൈസ്സൂക്കാരൻ ഒരു മൊതല എനിക്ക സമ്മാനമായി തന്നതാണ- മലവാ രം പാട്ടത്തിന്ന കൊടുത്തപ്പൊൾ.

ച—മൈസ്സൂക്കാരൻ ഒരു മൊതലയൊ.

ന—അതെ- ഒരു മൊതല- മൊതലയെന്നാണ അവ നെ പറയാറ.

ച—മുതലിയാര ആയിരിക്കും.

ന—മുസലിയാര എന്നും പറയും. ആ മീതെവെച്ച ഉപ്പു ട്ട ഒന്ന നൊക്കു- ബഹു വിശെഷമാണ- ബംക്രാസ്സ എന്ന പറയുന്ന ദിക്കിൽ ഉണ്ടാക്കുന്നതാണ- ബഹു വില പിടിച്ചതാണ- എനിക്ക അത മെഘദന്തൻ എന്ന പെരായി, ഏല മല പാട്ടത്തിന്ന വാങ്ങിയ ഒ രു സായിപ്പു നെയ്യിച്ച വരുത്തി തന്നതാണ.

ചെറുശ്ശെരി ഉപ്പുട്ട എടുത്ത നൊക്കി അത്യാശ്ച ൎയ്യ ഭാവത്തൊടെ—

ച—ഇത എവിടെ നെയ്യുന്നതാണെന്നാണ പറഞ്ഞത.

ന—ബംക്രാസ്സ എന്ന പറയുന്ന രാജ്യത്ത.

ച—ആ രാജ്യം എവിടെയൊ!

ന—അത വിലാത്തിയിൽനിന്ന പിന്നെയും ഒരു പതി നായിരം നാഴിക തെക്ക പടിഞ്ഞാറാണത്രെ- ആ ദി ക്കിൽ ആറ മാസം പകലും ആറ മാസം രാത്രിയുമാ ണെന്ന മെഘദന്തൻ എന്നൊട പറഞ്ഞു.

ഇപ്പട്ട നോക്കിവെച്ച ശേഷം ചെറുശ്ശേരി പല്ലി ക്കെ സ്വൎണ്ണക്കണ്ണാടി എടുത്ത അത്ഭുതാശ്ചൎയ്യത്തോടെ നോക്കി വിശേഷമായ കണ്ണാടി എന്ന പറഞ്ഞു.

ന—അത കൊച്ചി എളയ രാജാവ തൃശ്ശൂരിൽവെച്ച ക ഴിഞ്ഞ കൊല്ലം പൂരത്തുന്നാൾ എനിക്ക സമ്മാനമാ യി തന്നതാണ.

കഴിഞ്ഞ കൊല്ലം പൂരത്തിന്ന നമ്പൂരിപ്പാട പൊ യിട്ടില്ലെന്ന ചെറുശ്ശേരിക്ക നല്ല ഓൎമ്മയുണ്ട.

ചെ—വിശേഷമായ കണ്ണാടി തന്നെ- എന്ന പറഞ്ഞു കണ്ണാടി അവിടെ വെച്ചു- കൈകൊണ്ട തന്റെ താ ടി ഒന്ന തടവി ഒരു മന്ദഹാസം ചെയ്തു.

ന—എന്താ ചെറുശ്ശേരി ഒണ ചിറിച്ചത.

ചെ—വിശേഷിച്ച ഒന്നുമല്ല.

ന—ഹെ പറയൂ- എന്താ ചിറിച്ചത- പറയൂ- പറയൂ.

ചെ—സാരമില്ല ചറയാൻമാത്രം ഒന്നുമില്ല- ക്ഷൌരം ഇ ന്നലെ കഴിച്ച കളയാമായിരുന്നു അത കഴിഞ്ഞില്ല- എന്നാൽ എന്റെ ഒരു യാത്രയിൽ അതിനെ കുറിച്ച അത്ര ആലൊചിപ്പാനില്ലെല്ലൊ-ക്ഷൌരവും മറ്റും ചെയ്തു സുന്ദരനായി പുറപ്പെടെണ്ടത ഇന്ദുലെഖയുടെ ഭൎത്താവല്ലെ- കൂടയുള്ളവർ എങ്ങിനെ പുറപ്പെട്ടാലും വിരൊധമില്ലല്ലൊ-എന്നൊൎത്തു ചിറിച്ചുഅത്രെ ഉള്ളു.

ചെറുശ്ശേരി നമ്പൂരിയെക്കാൾ അധികം ദിവസ മായിരിക്കുന്നു നമ്പൂരിപ്പാട ക്ഷൌരം ചെയ്യിച്ചിട്ട- ക റെശ്ശ നരച്ച രൊമങ്ങളും ഉണ്ട. ഇത കണ്ടിട്ടാണ ചെറ ശ്ശേരി ഒരു പ്രസ്താവം ഉണ്ടാക്കിയത. നമ്പൂരിപ്പാട ഉട

ന കണ്ണാടി എടുത്ത നൊക്കി.

ന—അല്ലാ-ശിക്ഷ- കാൎയ്യം ശുദ്ധ കമ്പം തന്നെ- ചെറു ശ്ശെരി ഓമ്മയാക്കിയത നന്നായി-അബദ്ധം പററുമാ യിരുന്നു- ശിവ- ശിവ- നരക്കൂടി ഉണ്ട- ഞാൻ വയസ്സ നായി ചെറുശ്ശെരി.

ച—അതമാത്രം ഞാൻ സമ്മതിക്കില്ലാ.

ന—എന്നാൽ ക്ഷൌരം വെണ്ടെ.

ച—അത മനസ്സപൊലെ.

ന—വെളുക്കത്തെവെച്ചുഇപ്പൊഠതന്നെചെയ്യിച്ചാലൊ.

ച—രാത്രി ക്ഷൌരം വിധിച്ചിട്ടില്ല-വിശെഷിച്ചും നൊം ഒരു ശുഭകാൎയ്യത്തിന്ന പൊവുന്നതല്ലെ- അത വൎയ്യാ എന്ന എനിക്ക തൊന്നുന്നു- പക്ഷെ ക്ഷൌരം വെ ണ്ടെന്ന വെച്ചാലും കൊള്ളാം.

ന—അത പാടില്ലാ-എന്നാൽ വെളിച്ചായി ക്ഷൌരം ക ഴിഞ്ഞിട്ട പുറപ്പെടാനെ പാടുള്ളൂ. ക്ഷൌരം കഴിഞ്ഞാ ൽ കുളിക്കാതെ പുറപ്പെടാൻ പാടുണ്ടൊ.

ച—കുളിക്കാതെ പുറപ്പെടരുത.

ന—കുളിച്ച പുറപ്പെടാം.

ച—എന്നാൽ പ്രാതൽക്കൂടി കഴിഞ്ഞിട്ടല്ലെ നല്ലത.

ന—അങ്ങിനെ തന്നെ.

ച—എന്നാൽ ഞാൻ അതിനെല്ലാം ശട്ടം ചെയ്യട്ടെ.

എന്ന പറഞ്ഞ ചെറുശ്ശെരി സന്തൊഷത്തൊടു കൂടി താഴത്തെക്ക പൊന്നു. നമ്പൂരിപ്പാട കുറെ വൈമന സ്യത്തൊടെ ഉറങ്ങാൻ അറയിലെക്കും പൊയി.

പിറെറ ദിവസം രാവിലെ നിശ്ചയിച്ച പ്രകാരം

പ്രാതലും കഴിഞ്ഞ ഏകദെശം എട്ടരമണി സമയം ന മ്പൂരിപ്പാട്ടും ചെറുശ്ശെരിയും പരിവാരങ്ങളും കൂടി പുറ പ്പെട്ടു.

രാവിലെ കളിക്കാൻ എത്തുമെന്ന അറിയിച്ചപ്രകാ രം രണ്ടാമതും അതിഘൊഷമായി സഭ്യക്ക വട്ടംകൂട്ടി പ ഞ്ചുമെനൊനും കെശവൻ നമ്പൂരിയുംകൂടി ഏകദെശം പന്ത്രണ്ടുമണിവരെ കളിക്കാതെ കാത്ത നിന്നു. ഒടുക്കം പഞ്ചുമെനവന്ന കുറെശ്ശ ദെഷ്യംവന്നു തുടങ്ങി.

പ—എന്താ തിരുമനസ്സന്നെ ഇത കഥാ- ഞാൻ കളി പ്പാൻ പൊകുന്നു- ഠരം നമ്പൂതിരിപ്പാട്ടന്ന ഒരു സ്ഥിര ത ഇല്ലാത്താളാണെന്ന തൊന്നുന്നു.

കെ—ഛി- കഷ്ടം! ഇത്ര സ്ഥിരത ഉണ്ടായിട്ട ഞാൻ ഒരു മനുഷ്യനെയും കണ്ടിട്ടില്ലാ- അവിടുത്തെ കാൎയ്യങ്ങളു ടെ അവസ്ഥ ഒന്ന അറിഞ്ഞാൽ ഇങ്ങിനെ പറവാൻ സംഗതി ഇല്ലാ. ശിവ- ശിവ- അവിടെ എന്ത തിര ക്കാണ- മനക്കൽ പൊയിനൊക്കിയാലെ അറിയാൻ പാടുള്ളു. മലവാരം വിചാരിപ്പ, ആന വിചാരിപ്പ, വ്യാ രം പാട്ടം വിചാരിപ്പ, പൊളിച്ചെഴുത്ത വിചാരിപ്പ, ഇ ങ്ങിനെ പലെ വകയായും ഉള്ള കാൎയ്യങ്ങൾ എന്തൊ ക്കയുണ്ട. പരമെശ്വരാ അദ്ദെഹം ഒരുത്തനല്ലാതെ ഇ താര നിവൃത്തിക്കും- ഇയ്യിടെ സ്വൎണ്ണം കൊണ്ട ഒരു ആനച്ചങ്ങല പണിയിച്ചിരിക്കുന്നു- ബഹുവിശെഷം കണ്ടാൽ.

പ—സ്വൎണ്ണംകൊണ്ട കട്ടിയായിട്ടൊ.

കെ—സ്വൎണ്ണംകൊണ്ട കട്ടിയായിട്ട.

പ—ദ്രവ്യശക്തിതന്നെ.

കെ—ദ്രവ്യശക്തിതന്നെ.

പ—ഠരം പെണ്ണു എന്തൊക്കയാണ നമ്മളെ വഷളാക്കുവാൻ പൊവുന്നത എന്നറിഞ്ഞില്ല.

കെ—ആ ഭ്രമം വെണ്ടാ- നമ്പൂരിയുമായി അര നാഴിക നെരം സംസാരിക്കട്ടെ എന്നാൽ ഇന്ദുലെഖ തന്നെ നമ്മളൊട ഠരം കാൎയ്യം നടത്തെണമെന്ന പറയും.

പ—ശരി-ശരി- എന്നാൽ ഒരു കഷ്ടവുമില്ല- ശരി- തിരുമനസ്സിലെ ഠരം വാക്ക കെൾക്കുമ്പൊഠം മാത്രമാണ എനിക്ക പിന്നെയും സന്തൊഷമാവുന്നത- ശരി_ഞാൻ എനി കുളിക്കട്ടെ- തിരുമനസ്സു കുറെക്കൂടി താമസിക്കുന്നതാണ നല്ലത.

കെ—അങ്ങിനെതന്നെ.

കെശവൻ നമ്പൂരിയുടെ വാക്ക പഞ്ചുമെനവന വളരെ സുഖത്തെ കൊടുത്തു. "നമ്പൂരിപ്പാടുമായി അര നാഴിക ഇന്ദുലെഖ സംസാരിച്ചാൽ നമ്പൂരിപ്പാടിനെ ഭൎത്താവാക്കും. ശരി- ഇതതന്നെ നല്ലവിദ്യ, തനിക്ക ഒരു ഭാരവും ഇല്ല- തനിക്കും കെശവൻ നമ്പൂരിക്കും ഠരം കാൎയ്യം നടത്തണമെന്ന താല്പൎയ്യം_പെണ്ണിന അല്പം ശാഠ്യം-അത നമ്പൂരിപ്പാടുമായി കണ്ടാൽ തീരും എന്ന തീൎച്ചയായി കെശവൻ നമ്പൂരിപറഞ്ഞു-അതകൊണ്ട എഴുതയച്ചു. ശാഠ്യംകളഞ്ഞ ഭാൎയ്യയാക്കി എടുത്തൊട്ടെ_ ശാഠ്യം തീൎന്നില്ലെങ്കിൽ തനിക്ക ഉത്തരവാദിത്വം ഒന്നും ഇല്ലാ- നമ്പൂരിപ്പാട കൊള്ളരുതാഞ്ഞിട്ട ശാഠ്യം തീൎന്നില്ലെന്ന താൻ പറയും-അല്ലാതെ എന്ത- മാധവന ഠരം

"പെണ്ണിനെ കൊടുക്കയില്ലെന്നാണ താൻ സത്യം ചെ
"യ്യത. നമ്പൂരിപ്പാട്ടിലെക്ക കൊടുക്കും എന്ന സത്യ
"ചെയ്തിട്ടില്ല- നമ്പൂരിപ്പാട്ടിലെക്ക സാധിക്കമെങ്കിൽ അ
"യാൾ ഭാൎയ്യയാക്കിക്കൊട്ടെ- ഇല്ലെങ്കിൽ വെറെ ആളെ
"അന്വെഷിക്കണം. അല്ലാതെ എന്താണ." ഇങ്ങിനെ
ആയിരുന്നു പഞ്ചുമെനൊൻ കുളിപ്പാൻ പൊവുമ്പൊൾ
മനസ്സുകൊണ്ട വിചാരിച്ചതും സന്തൊഷത്തൊടുകൂടി ഉ
റച്ചതും. എന്നാൽ കെശവൻ നമ്പൂരിയൊട ഒന്നുകൂടി
ഇതിനെക്കുറിച്ച പറഞ്ഞ വെളിവായി ധരിപ്പിക്കണം
എന്നാലെ തീൎച്ചയാവുള്ളു എന്ന വിചാരിച്ച പല്ലതെപ്പു
കഴിഞ്ഞ ഉടനെ മടങ്ങി പൂമുഖത്തെക്ക തന്നെ വന്നു
കെശവൻ നമ്പൂരി പട്ടിണികിടന്നു പല്ലിളിഞ്ഞ ഇരിക്കു
ന്നതു കണ്ടു.

കെ—എന്താ കുളിക്കാതെ മടങ്ങിയത.

പ—ഒന്നുമില്ലാ നെരത്തെ പറഞ്ഞ കാൎയ്യത്തിൽ എനിക്ക ഒന്നുകൂടി പറവാനുണ്ട- അടിയന്തരമായി ഗൊവിന്ദ ൻ കുട്ടിയൊട ഒന്ന പറവാനുണ്ട.

ഗൊവിന്ദൻ കുട്ടിമെനൊനെ വിളിച്ച അടുക്കെ നിൎത്തി.

പ—കുട്ടനൊട ഞാൻ ഇന്നലെ ഇന്ദുലെഖയുടെ ഒരു സംബന്ധത്തെക്കുറിച്ച പറഞ്ഞില്ലെ- അതിന്റെ കാ ൎയ്യം കൊണ്ട കെശവൻ നമ്പൂരിയൊട നിന്റെ മുമ്പാ കെ എനിക്ക ഒന്നും കൂടി പറവാനുണ്ട- ഇന്ദുലെഖ യെ ഞാൻ മാധവന കൊടുക്കുകയില്ലെന്ന മാത്രമെ സത്യം ചെയ്തിട്ടുള്ളു- നമ്പൂരിപ്പാട്ടിലെക്ക കൊടുക്കുമെ

ന്ന ഞാൻ പറഞ്ഞിട്ടില്ല- നമ്പൂരിപ്പാട്ടിന്ന വന്നകണ്ട അവൾക്ക ബൊദ്ധ്യപ്പെട്ടാൽ മാത്രം ൦രംസംബന്ധം നടത്തുന്നതല്ലാതെ ഇന്ദുലെഖയുടെ മനസ്സിന്ന വിരൊധമായി നമ്പൂരിപ്പാടെക്കൊണ്ട തന്നെ സംബന്ധം നടത്താൻ ഞാൻ ആളല്ലെന്ന മുമ്പെ തന്നെ ഞാൻ കെശവൻ നമ്പൂരിയെ അറിയിച്ചിട്ടുള്ളതാണ. അത കൊണ്ട കാൎയ്യം നടന്നില്ലെങ്കിൽ ഞാൻ നമ്പൂരിപ്പാട്ടിലെക്ക ഉത്തരവാദിയല്ലെ- ഇത ഞാൻ ഇപ്പൊൾ തന്നെ പറയുന്നു- കുട്ടന്റെ മുമ്പാകെ പറയുന്നു.

[redacted]ക—സകലത്തിന്നും ഞാൻ ഉത്തരവാദി-നമ്പൂരിപ്പാട ഇവിടെ എത്തെണ്ട താമസം അത്രെ എനിക്ക തൊന്നിട്ടുള്ളു.

ഇങ്ങിനെ പറഞ്ഞതകെട്ട സന്തൊഷത്തൊടുകൂടി [redacted]ദ്ധൻ പിന്നെയും കുളിപ്പാൻ പൊയി.

[redacted]ഗാ—(കെശവൻ നമ്പൂരിയൊട) നെരം ഒന്നര മണി യായെല്ലൊ എന്തിനാണ തിരുമനസ്സിന്ന ഇങ്ങിനെ പട്ടിണി കിടക്കുന്നത.

[redacted]ക—ഇല്ല്യാ ഇപ്പൊഴെത്തും- അതാ കെൾക്കുന്നു ഒരു മൂളക്കം- ഇല്ലെ.

[redacted]ഗാ—ഉണ്ട- എന്ന പറഞ്ഞ ഗൊവിന്ദൻ കുട്ടിമെനൊൻ അകത്തെക്ക പൊയി.

അപ്പൊൾ അവിടെ ഉണ്ടായ ഒരു ഘൊഷത്തെ [redacted]റിച്ച പറയുവാൻ പ്രയാസം- പല്ലക്കിന എട്ടാൾ മഞ്ചലിന ആറാൾ എടുത്ത വരുന്നവരും മാററിക്കൊടുപ്പാൻ ഒന്നിച്ച നടക്കുന്നവരും ഒന്നായിട്ട മൂളണം എന്നാ

ണ കല്പന. പതിന്നാൽപെർ കൂടി ഒരെ ശബ്ദത്തിൽ ഉ
ളാൻ-രണ്ടുനാലാൾ മുമ്പിൽനിന്ന ഫൊ-ഫ്ഫൊ-ഫൊ-ഫൊ
ഫ്ഫൊ- ഫ്ഫൊ. എന്ന ചില ശബ്ദങ്ങൾ. ഇൗ നിലവിളി നമ്പ
രിപ്പാട്ടിലെക്കുള്ള രാജചിഹ്നമാണത്രെ. ഇങ്ങിനെ ഘൊ
ഷത്തൊടു കൂടിയാണ പല്ലക്ക മിററത്ത എത്തിയ
ചെറുശ്ശെരി നമ്പൂരി പടിക്കൽനിന്ന തന്നെ മഞ്ചലിൽ
നിന്ന എറങ്ങി എങ്കിലും ആ മഞ്ചൽക്കാരും മിററത്തെ
ളം മൂളിക്കൊണ്ടുതന്നെ വന്നു. പഞ്ചുമെനൊന്റെ ത
വാട്ടു വീട്ടിലും സ്വന്ത മാളികയിലും താമസിക്കുന്ന ആ
ബാലവൃദ്ധം (ഇന്ദുലെഖയും ഗൊവിന്ദൻകുട്ടി മെന
നും ഒഴികെ) ഒരു പടയൊ മററൊ വരുമ്പൊൾ ഉള്ള
രക്കുപൊലെ തിരക്കി, ഓരൊ ദിക്കിൽ ഓരൊരുത്തർ
കഴിയുമ്പൊലെയും കിട്ടുമ്പൊലെയും ഉള്ള സ്ഥല
നിന്ന കണ്ണു പറിക്കാതെ ഇൗ വരവ നൊക്കിത്തന്നെ
നിന്നുപൊയി. വീട്ടിലുള്ള സ്ത്രീകൾ മാളികകളുടെ മുക
ലുള്ള ജാലകങ്ങളിൽകൂടി തിക്കിത്തിരക്കീട്ട അങ്ങിനെ-പു
രുഷന്മാർ എജമാനന്മാർ സകലവും ബദ്ധപ്പെട്ടു ഉണ്ണി
തെ എതിരെല്ക്കാൻ വന്ന പഞ്ചുമെനവനെ മുൻനിർ
പൂമുഖത്ത ഒരു തിരക്ക- കെശവൻ നമ്പൂരി എതിരെ
പല്ലക്കിൽനിന്ന എറങ്ങുവാൻ മിററത്ത എറങ്ങിനിന്നു
കൊണ്ടു- കാൎയ്യസ്ഥന്മാർ ഭൃത്യവൎഗ്ഗങ്ങൾ മിററത്ത തിക്കി
യും തിരക്കിയും- അടുക്കളപ്പണിക്കാർ അടുക്കളയിലെ
ജാലകങ്ങളിൽ കൂടിയും ചുമരിൽ ഉള്ള ചില ദ്വാരങ്ങളി
ൽ കൂടിയും കണ്ണുമാത്രം പുറത്താക്കീട്ട അങ്ങിനെ-വൃഷളി
വൎഗ്ഗം ചില വാഴകൾ മറഞ്ഞിട്ടും വെലി മറഞ്ഞിട്ടും ഏ

ിനൊക്കിക്കൊണ്ടും അങ്ങിനെ- ഠരം ആഘൊഷ ശ
വും ആട്ടും വിളിയും കെട്ട ഊട്ടുപുരയിൽ ഊണ
ിച്ച വെയിൽതാണിട്ട പുറപ്പെടാൻ നിശ്ചയിച്ച കിട
റങ്ങുന്ന വഴിയാത്രക്കാര ബ്രാഹ്മണര ആസകലവും
ട്ടി ഉണൎന്ന ഓടി കൊളത്ത വക്കത്തും പടിയിലും
റി ഇരിക്കാൻ പാടുള്ള സകല സ്ഥലങ്ങളിലും വഴി
ദമയും കെട്ടിക്കൊണ്ട "എന്നാഡാ ഇത- ആരഡാ ഇ
ഭൂകമ്പമായിരിക്കെ" ഇങ്ങിനെ ചൊദിച്ചുംകൊണ്ട ഒ
തെരക്ക അങ്ങിനെ- എന്ന വെണ്ടാ ചെമ്പാഴിയൊട്ട
വള്ളിവീട്ടിന സമീപവാസികളായ എല്ലാവരും ഒരു ഭൂ
മ്പം ഉണ്ടായാൽ എങ്ങിനെയൊ അതപൊലെ ഒന്ന
ിച്ചുപൊയി. പല്ലക്ക മിററത്ത എത്തിയ ഉടനെ കെ
വൻനമ്പൂരി അതിൻെറ വാതിൽ തുറന്നു- അപ്പൊൾ
തിൽനിന്ന ഒരു സ്വൎണ്ണവിഗ്രഹം പുറത്തെക്ക ചാടി-
തെ-സ്വൎണ്ണവിഗ്രഹം-സ്വൎണ്ണവിഗ്രഹംതന്നെ- തല മു
ൻ സ്വൎണ്ണവൎണ്ണ തൊപ്പി- ശരീരം മുഴുവൻ സ്വൎണ്ണവ
കുപ്പായം-ഉടുത്ത പട്ടക്കര മുഴുവൻ സ്വൎണ്ണം- കാലി
സ്വൎണ്ണക്കമിഴുള്ള മെതിയടി- കൈവിരൽ പത്തിലും
ൎണ്ണ മൊതിരങ്ങൾ- പൊരാത്തതിന്ന സൎവ്വം സ്വൎണ്ണ
ൎണ്ണമായ ഒരു ഉപ്പട്ട കുപ്പായത്തിൻെറ മീതെ പൊതച്ചി
കയ്യിൽ കൂടക്കൂട നൊക്കാൻ ചെറിയ ഒരു സ്വൎണ്ണ
ട കണ്ണാടി- സ്വൎണ്ണം-സ്വൎണ്ണം-സൎവ്വം സ്വൎണ്ണം- ഒന്ന
ണി വെയിലിൽ നമ്പൂരിപ്പാട പല്ലക്കിൽ നിന്ന എ
ി നിന്നപ്പൊൾ ഉണ്ടായ ഒരു പ്രഭയെ കുറിച്ച എന്താ
പറയെണ്ടത. ഇദ്ദെഹം നിന്നതിൻെറ സമീപം ഒരു

കൊൽ വൃത്തത്തിൽ വെയിൽ സ്വൎണ്ണപ്രഭയായി മാ
ളിച്ച തൊന്നി- ഇതെല്ലാം കണ്ട ക്ഷണത്തിൽ പഞ്ചു
നവന്റെ മനസ്സിൽ തൊന്നിയത- "ഓ ഹൊ- കെശ
ൻനമ്പൂരി പറഞ്ഞത സൂക്ഷ്മംതന്നെ- ഇന്ദുലെഖാ ൽ
നമ്പൂരിയുടെ പിന്നാലെ ഓട്ടം ഓട്ടം- സംശയമില്ല സ
ശയമില്ല" എന്നായിരുന്നു. പല്ലക്കിൽ നിന്ന എറങ്ങി
ഉടനെ അര നിമിഷനെരം ഒരു സ്വൎണ്ണപകിട്ടിൽ മ
ഷ്യരുടെ കണ്ണു ഒന്ന മഞ്ഞളിച്ച ആരും ഒന്നുംപറയാ
നിന്നു പൊയി. തന്റെ വെഷം കണ്ട എല്ലാവരും ഭ്
ച്ച പൊയി എന്ന നിശ്ചയിച്ച നമ്പൂതിരിപ്പാട്ടും വെ
തെ ആ വെയിലത്തതന്നെ അരനിമിഷം നിന്നു-വെ
തെ നിന്നു എന്ന പറവാൻ പാടില്ല-പൂമുഖത്തെ വാ
ലിൽകൂടി ഇന്ദുലെഖാ അവിടെ എങ്ങാനും വന്ന
ല്കുന്നുണ്ടൊ എന്നറിവാൻ രണ്ടുമൂന്ന പ്രാവശ്യം എ
നൊക്കുന്ന സമ്പ്രദായത്തിൽ താണ നൊക്കി- ഉടനെ
പഞ്ചുമെനവനും കെശവൻ നമ്പൂരിയുംകൂടി കൈ ത
ഴ്ത്തി വഴികാണിച്ചുംകൊണ്ട ഒരു സ്വൎണ്ണ വിഗ്രഹത്തെ
പൂമുഖത്തിലെക്ക കൊണ്ടുപൊയി- അവിടെ തെയ്യാ
ക്കി വെച്ചിരുന്ന വലിയ ഒരു കസാലയിന്മെൽ ഇരുന്നു

ന—പഞ്ചുവെ ഞാൻ കെട്ടറിയും.

പ—ഇവിടെ എഴുന്നെള്ളിയത അടിയന്റെ ഭാഗ്യം.

ന—കറുത്തെടം ഇരിക്കു-ചെറുശ്ശെരി എവിടെ.

ചെ—ഞാൻ ഇവിടെ ഉണ്ട.

ന—ഇരിക്കു ഇരിക്കു- വിരൊധമില്ലാ- ഇരിക്കു- ഇ
നൊക്കു.

[redacted]ച—ഇരിക്കാം.

[redacted]—എന്താണ കറുത്തെടം ഇരിക്കാത്തത ഇരിക്കൂ.

[redacted]—എഴുന്നെള്ളത്ത കുറെ വഴുകിയതിന എന്തൊ കാരണം എന്നറിഞ്ഞില്ലാ-അമറെത്ത കഴിഞ്ഞിട്ടില്ലായിരിക്കാം.

[redacted]—കഴിഞ്ഞു- രാവിലെ കഴിഞ്ഞു- ഒരു മലവാര കാൎയ്യ സംഗതിയാൽ വിചാരിച്ച പൊലെ പുറപ്പെടാൻ സാധിച്ചില്ലാ- അസാരം വഴുകി പ്രാതൽ കഴിഞ്ഞു പുറപ്പെട്ടു.

എന്താണ താടികളയിച്ച മലവാര സംഗതിയൊ[redacted]ന്ന ചെറുശ്ശെരി വിചാരിച്ച ഉള്ളിൽ ചിറിച്ചു.

[redacted]—കാൎയ്യങ്ങളുടെ തിരക്കായിരിക്കും എന്ന അപ്പൊൾ തന്നെ ഇവിടെ അടിയൻ ഓൎത്തിരിക്കുന്നു.

[redacted]—ഞാൻ പറഞ്ഞില്ലെ.

[redacted]—എനി നീരാട്ടുകുളിക്ക താമസിക്കെണ്ടാ എന്ന തൊന്നുന്നു- പ്രാതലമറെത്ത വളരെ നെരത്തെ കഴിഞ്ഞതല്ലെ.

[redacted]—കുളിക്കാൻ താമസമില്ലായിരിക്കും.

[redacted]—ഓ ഹൊ- കറുത്തെടം കുളികഴിഞ്ഞില്ലെന്ന തൊന്നുന്നു.

[redacted]—ഇല്ല.

[redacted]—എന്നാൽ എനി നൊക്ക കുളിക്കാൻ പൊവുക- എന്ന പറഞ്ഞ എല്ലാവരും കൂടി പുറപ്പെട്ടു.

നമ്പൂരിപ്പാട പൂമുഖത്ത ഇരിക്കുന്നമദ്ധ്യെ ഒരു എ[redacted]ട്ട പ്രാവശ്യം അകത്തെക്ക എത്തിനൊക്കിയിരിക്കു

ന്നു. അപ്പൊൾ കണ്ടതിൽ ഒന്നൊ രണ്ടൊ ആളെ ഇന്ദു ലെഖയാണൊ എന്ന ശങ്കിച്ചിട്ടും ഉണ്ട- എല്ലാവരും കു ളിപ്പാൻ പൊയശെഷം പഞ്ചുമെനൊൻ അകത്തവന്നു ഉണ്ണ്മാനിരുന്നു.

പ—(ഭാൎയ്യയൊട) നമ്പൂരിപ്പാട വലിയകെമൻ തന്നെ

കുഞ്ഞികുട്ടിയമ്മ—ഞാൻ ഇങ്ങിനെ ഒരാളെ ഇതവരെ കണ്ടിട്ടില്ലാ-ഇന്ദുലെഖയുടെ ജാതകം ഒരു ജാതകമാ ണ-ഇന്നാൾ ആ പണിക്കര നൊക്കി പറഞ്ഞത ഒന്നു ഉടനെ അതി കെമനായി ഒരു ഭൎത്താവ ഉണ്ടാകും എ ന്ന പറഞ്ഞിരിക്കുന്നു.

പ—ഇന്ദുലെഖ നമ്പൂരിപ്പാട്ടിലെ കണ്ടുവൊ. താഴത്തു ണ്ടായിരുന്നുവൊ.

കു—താഴത്ത വന്നിട്ടില്ലാ- മുകളിൽ നിന്ന നൊക്കീട്ടു ണ്ടായിരിക്കണം.

പ—നീ അന്വെഷിക്കണം- ലക്ഷ്മിക്കുട്ടി കണ്ടുവൊ.

കു—കണ്ടു-അവൾ എന്റെ കൂടെ കുറെനെരം അകത്ത നിന്ന നൊക്കിയിരുന്നു- പിന്നെ അവളുടെ അറയി ലെക്ക പൊയി.

പ—ഠരം സംബന്ധം നടക്കും നിശ്ചയം തന്നെ.

കു—ഠരം സംബന്ധം നടന്നിട്ടില്ലെങ്കിൽ ഞങ്ങളുടെ പു ണ്യക്ഷയം.

പ—നടക്കും എന്ന തന്നെ എനിക്ക തൊന്നുന്നു.

കു—നടക്കുന്നില്ലെങ്കിൽ ഇതിൽപരം ഒരു കഷ്ടം എനി ക്ക ഞാൾക്ക വരെണ്ടതില്ലാ.

പ—എനിക്ക ഒരു സംശയമില്ലാ-നടക്കും.

[redacted]—എനിക്കും അശേഷം സംശയമില്ലാ· അത്ര ബുദ്ധിയില്ലാത്ത പെണ്ണല്ല ഇന്ദുലെഖാ.

[redacted]—ആട്ടെ- ഉടനെ അറിയാം- ഇന്ദുലെഖാ നിശ്ചയമായി സമ്മതിക്കും എന്നു തന്നെ എനിക്കു ഉറപ്പായി തൊന്നുന്നു- നീ വെഗം പൊയി ഇന്ദുലെഖയുമായി ഒന്നു സംസാരിച്ചു നൊക്കു- എന്നാൽ എതാണ്ടു അറിയാം.

[redacted]—ഞാൻ ഇതാ പൊണു.



## പത്താം അദ്ധ്യായം.

### മദിരാശിയിൽനിന്ന ഒരു കത്ത.

പഞ്ചുമെനൊൻ ഊണ കഴിഞ്ഞ ഉടനെ ഇന്ദുലെഖ നമ്പൂരിപ്പാട്ടിലെ കണ്ടുവൊ എന്നറിവാൻ കുഞ്ഞിക്കുട്ടിഅമ്മ ഇന്ദുലെഖയുടെ മാളികമെൽ പൊയി- ചെല്ലുമ്പൊൾ ഇന്ദുലെഖാ ഒരു തൊപ്പി തുന്നിക്കൊണ്ട ചാരുടിയിൽ ഇരിക്കുന്നു- മുത്തശ്ശിയെ കണ്ട ഉടനെ എഴുനീറ്റ അടുക്കെ ചെന്നു- മുത്തശ്ശി ഇന്ദുലെഖയെ പിടിച്ച മാറൊട ചെൎത്ത മൂൎദ്ധാവിൽ ചുംബിച്ചുംകൊണ്ട പറയുന്നു

കുഞ്ഞിക്കുട്ടിയമ്മ—മകളെ നിണക്ക എല്ലാ ഭാഗ്യവും വ കണ്ടുവന്നു- എഴുന്നെള്ളത്ത കണ്ടില്ലെ.

ഇന്ദുലെഖാ—എന്താണ- ഇന്ന അമ്പലത്തിൽ ഉത്സവ ണ്ടായിരുന്നുവൊ- എന്നാൽ എന്തെ മുത്തശ്ശി എന്നെ വിളിക്കാഞ്ഞത- ആന എത്ര ഉണ്ടായിരുന്നു- വാദ്യ ഒന്നും കെട്ടില്ലല്ലൊ.

ക—അമ്പലത്തിലെ എഴുന്നെള്ളത്തല്ലാ, നമ്പൂരിപ്പാട്ടിലെ എഴുന്നെള്ളത്ത.

ഇ—(മുഖപ്രസാദം കെവലം വിട്ട വലിയമ്മയുടെ ആലിംഗനത്തിൽ നിന്ന വെറായി നിന്നിട്ട) ഞാൻ ക ണ്ടില്ലാ.

ക—ഠരം ഘൊഷം ഒക്ക കഴിഞ്ഞിട്ട നീ അറിഞ്ഞില്ലെ

ഇ—എന്ത ഘൊഷം- ഞാൻ ഒന്നും കണ്ടില്ലല്ലൊ.

ക—നീ മുകളിൽ വാതിൽ അടച്ച ഉന്നാക്കാരുടെ മുന്നി

യും എടുത്ത കുന്തിരുന്നാൽ കാണുമൊ- നമ്പൂരിപ്പാട്ടിലെ കാണേണ്ടതാണ- മഹാ സുന്ദരൻതന്നെ. ഉടുപ്പും കുപ്പായവും എല്ലാം പൊന്നുകൊണ്ട കട്ടിയായിട്ടാണ. എനിക്ക അറുപത വയസ്സായി മകളെ ഞാൻ ഇതുവരെ ഇങ്ങിനെ ഒരാളെയും കണ്ടിട്ടില്ല. അമറെത്തിന്ന പൊയിരിക്കുന്നു- കഴിഞ്ഞ ഉടനെ വരും. നിന്നെകാണാൻ മുകളിൽ വരുമെന്ന തൊന്നുന്നു. ഇന്നാൾ ഇവിടെവന്ന ചെറുശ്ശെരി നമ്പൂരിയും കൂടെ വന്നിട്ടുണ്ട- അദ്ദെഹം നമ്പൂരിപ്പാട്ടിലെ മുമ്പിൽ ഇരിക്കാൻകൂടി മടിക്കുന്നു. നമ്പൂരിപ്പാട്ടിലെ അവസ്ഥ പറഞ്ഞുകൂടാ- മനക്കൽ ആനച്ചങ്ങല കൂടി പൊന്നുകൊണ്ടാണത്രെ. ഇതിന്റെ മുകളിൽ ഒക്ക വെടിപ്പുണ്ടായിരിക്കണ്ണെ അദ്ദെഹം വരുമ്പൊൾ.

ഇ—ഇതിന്റെ മുകളിൽ വെടിപ്പുകെട ഒരിക്കലും ഉണ്ടാവാറില്ല-എന്തിനാണ അദ്ദെഹം ഇതിന്റെ മുകളിൽ വരുന്നത- എന്നെക്കാണെണ്ട ആവശ്യം എന്താണ അദ്ദെഹത്തിന്ന.

ക—അദ്ദെഹം മറെറന്താവശ്യത്തിന്ന നമ്മളുടെ വീട്ടിൽ എഴുന്നെള്ളുന്നു- എന്റെ മകളുടെ വൎത്തമാനം കെട്ടിട്ട വന്നതാണ-മകളെ വളരെ നന്നായിട്ടെല്ലാം സംസാരിക്കണ്ണെ- എന്റെ മകൾക്ക വലിയ ഭൎത്താവ വന്ന കാണണമെന്ന ഞാൻ എത്രകാലമായി കൊതിച്ചിരിക്കുന്നു- ഇപ്പൊഴ എനിക്കത്ത സംഗതി വന്നു- ഇതപൊലെ എനി എന്റെ കുട്ടിക്ക ഒരു ഭാഗ്യം വരാനില്ലാ-പെണ്ണുങ്ങൾ നന്നായി തീൎന്നാൽ അവരുടെ ത

റവാട നന്നാക്കണം- നല്ല ഭൎത്താവിനെ എടുക്കണം.
പണം തന്നെയാണ മകളെ കാൎയ്യം- പണത്തിന്ന മീ
തെ ഒന്നുമില്ലാ-ഞാൻ കുട്ടിയിൽ കണ്ടാൽ നന്നായി
രുന്നു- എത്രയൊ സുന്ദരന്മാരായ ആണുങ്ങൾ എനി
ക്ക സംബന്ധം തുടങ്ങാൻ ആവശ്യപ്പെട്ടു- എന്റെ
അച്ഛനും അമ്മയും അതൊന്നും സമ്മതിച്ചില്ലാ- ഒടു
വിൽ നിന്റെ വലിയച്ഛന എന്നെ കൊടുത്തു- ഞാ
നായിട്ട നമ്മളെ വീട്ടിൽ നാലകാശ സമ്പാദിച്ചു. നി
ങ്ങൾക്ക സുഖമായി കഴിവാൻ മാത്രം സമ്പാദിച്ചു മ
കളെ- ലക്ഷ്മിക്കുട്ടിക്ക ഭാഗ്യമില്ലാതെ പൊയി- നി
ന്റെ അച്ഛൻ കുറെക്കാലം കൂടി ഇരിന്നിരുന്നുവെങ്കി
ൽ നമ്മൾ ഇന്ന വലിയ പണക്കാരായിപ്പൊയിരി
ന്നു- എന്തചെയ്യും അതിനൊന്നും ഭാഗ്യമില്ലാ- നമ്മ
ളെ തറവാട്ടിൽ പെങ്കുട്ടികൾ എല്ലാപ്പൊഴും നന്നായി
ട്ടെ തിരാറുള്ളു- എന്റെ മകളെപ്പൊലെ ഇത്ര നന്നാ
യിട്ട ഇതവരെ ആരും തീൎന്നിട്ടില്ലാ- നിണക്ക ഇപ്പൊ
ൾ വന്ന ഭൎത്താവിനെപ്പൊലെ നന്നായിട്ട ഒരു സം
ബന്ധവും ഇതവരെ നമ്മളെ തറവാട്ടിൽ ഉണ്ടായി
ട്ടില്ലാ- അതകൊണ്ടാണ ഭാഗ്യം എന്ന പറഞ്ഞത.

ഇ—അല്ല- നമ്പൂരിപ്പാട എനിക്ക സംബന്ധം തുടങ്ങി
കഴിഞ്ഞുവൊ- ഞാൻ ഇത അറിഞ്ഞില്ലല്ലൊ.

കു—എനി സംബന്ധം കഴിഞ്ഞപൊലെ തന്നെ- ഇത്ര
വലിയാൾ ഇവിടെ ഇതിനായിട്ട വന്നിട്ട എനി സം
ബന്ധം കഴിയാതെ പൊവുമൊ- എന്താ എന്റെ മ
കൾക്ക ഭ്രാന്തുണ്ടൊ- ൟ നമ്പൂരിപ്പാട സംബന്ധം

തുടങ്ങീട്ടില്ലെങ്കിൽ പിന്നെ ആര തുടങ്ങും.

—ശരി-മുത്തശ്ശി പറഞ്ഞത എല്ലാം ശരി-ഞാൻ കുറെ കിടന്നുറങ്ങട്ടെ.

—പകൽ ഉറങ്ങരുത മകളെ-ഞാൻ ആ പച്ചക്കല്ല താലിക്കൂട്ടവും കല്ലുവെച്ച തൊടകളും എടുത്ത കൊണ്ടുവരട്ടെ- നമ്പൂരിപ്പാട ഇതിൻെറ മുകളിൽ എഴുന്നെള്ളുമ്പൊൾ എൻെറ മകൾ അതെല്ലാം അണിഞ്ഞിട്ട വെണം അദ്ദെഹത്തെ കാണാൻ- ഞാൻ വെഗം എടുത്ത കൊണ്ടുവരാം.

—വെണ്ടാ ഞാൻ യാതൊരു സാധനവും കെട്ടുകയില്ലാ- നിശ്ചയം തന്നെ-എനിക്ക അസാരം ഉറങ്ങിയെ കഴിയുള്ളു.

—എൻെറമകൾകെട്ടിയാലും കെട്ടിയില്ലെങ്കിലും ശരി-എൻെറ മകൾക്ക ആഭരണം ഒന്നും വെണ്ടാ-നമ്പൂരിപ്പാട വരുമ്പൊൾ നല്ല സന്തൊഷമായിട്ടെല്ലാം പറഞ്ഞ അദ്ദെഹത്തിന നല്ല സ്നെഹം തൊന്നിക്കണെ.

എന്നും പറഞ്ഞ കുഞ്ഞിക്കുട്ടി അമ്മ താഴത്തെക്ക ഇറങ്ങിപ്പൊയ ഉടനെ ലക്ഷ്മിക്കുട്ടി അമ്മ മുകളിലെക്ക കയറിവന്നു-ഇന്ദുലെഖയും ലക്ഷ്മിക്കുട്ടിയമ്മയും അന്യൊന്യം മുഖത്ത നൊക്കി ഒന്ന ചിറിച്ചു.

ലക്ഷ്മിക്കുട്ടിയമ്മ—നമ്പൂരിപ്പാട്ടിലെ വരവ ബഹുഘൊഷമായി-ആൾ മഹാ വിഡ്ഢിയാണെന്ന തൊന്നുന്നു-ഇതിൻെറ മുകളിലെക്ക വരവുണ്ടാവും.

—വരട്ടെ.

—ബൊദ്ധ്യമില്ലെന്ന എന്ന പറയും.

ഇ—ആരെ.

ല—നിന്നെ.

ഇ—വന്ന കയറിയ ഉടനെയൊ.

ല—(ചിറിച്ചും കൊണ്ട) ഒരു സമയം ഉടനെ തന്നെ പ റയും എന്ന തൊന്നുന്നു.

ഇ—അങ്ങിനെ പറഞ്ഞാൽ അതിന ഉത്തരം എന്റെ ദാസി അമ്മു പറഞ്ഞൊളും.

ല—മാധവൻ കൂടി ഇപ്പൊൾ ഇവിടെ ഉണ്ടായിരുന്നു ൽ നല്ല നെരം പൊക്കായിരുന്നു.

മാധവൻ എന്ന ശബ്ദമാത്രശ്രവണത്തിൽ ഇന്ദു ലെഖയുടെ മുഖത്ത പ്രത്യക്ഷമായുണ്ടായ വികാരഭെദ ങ്ങളെ കണ്ടിട്ട.

ല—ഓ- ഹൊ- എന്റെ കുട്ടി നിന്റെ പ്രാണൻ ഇപ്പൊ ൾ മദിരാശിയിൽ തന്നെയാണ സംശയമില്ലാ. നി ണക്ക ഇങ്ങിനെ ഇരിക്കുന്നതിൽ മനസ്സിന്ന വളരെ സുഖക്കെടുണ്ടെന്ന തൊന്നുന്നു- ആട്ടെ ദൈവം ഉട നെ എല്ലാം ഗുണമായി വരുത്തും.

ഇ—മനസ്സിന്ന സുഖക്കെട അധികമായിട്ടൊന്നുമില്ലാ-മ ദിരാശി വൎത്തമാനം ഒന്നും ഇല്ലല്ലൊ.

ല—ഗൊവിന്ദൻ കുട്ടി വിശെഷിച്ച ഒന്നും പറഞ്ഞില്ലാ.

ഇ—ചെറുശ്ശെരി നമ്പൂരി വന്നിട്ടുണ്ടൊ.

ല—ഉണ്ട- അദ്ദെഹവും ഉണ്ണ്മാൻ പൊയിരിക്കുന്നു. ഞാ ൻ പൊണു- നമ്പൂരിപ്പാടുമായി യുദ്ധത്തിന്ന ഒരുങ്ങി ക്കൊള്ളു-എന്ന പറഞ്ഞ ലക്ഷ്മിക്കുട്ടിയമ്മ താഴത്തെക്ക പൊയി.

ചെറുശ്ശേരി നമ്പൂരി വന്നിട്ടുണ്ടെന്ന കെട്ടത ഇന്ദു ലെഖക്ക വളരെ സന്തൊഷമായി-തമ്മിൽ അഞ്ചാറുദിവ ത്തെ പരിചയമെ ഉണ്ടായിട്ടുള്ളു എങ്കിലും ഇന്ദുലെഖ ം മാധവനും ൟ നമ്പൂരി അതി സമത്ഥനും രസിക നാണെന്ന ബൊധിച്ചിട്ടുണ്ടായിരുന്നു- എന്നാൽ ഇ പ്പോൾ ഇന്ദുലെഖക്ക അല്പം ഒരു സുഖക്കെടും തൊന്നി. ന്ന ചെറുശ്ശേരി നമ്പൂരിയെ കണ്ടപ്പൊൾ മാധവൻ ന്റെ കൂട ഉണ്ടായിരുന്നു- താനും മാധവനും തമ്മിൽ ണ്ടായിവരാൻ പൊവുന്ന സ്ഥിതിയെ ഇദ്ദെഹം നല്ല ണ്ണം അറിഞ്ഞിട്ടും അതിൽ ഇദ്ദെഹം സന്തൊഷിച്ചിട്ടും ണ്ടെന്ന ഇന്ദുലെഖക്കറിവുണ്ട-ൟനമ്പൂരിപ്പാട ഇപ്പൊ ഉദ്ദെശിച്ചവന്ന കാൎയ്യവും ഇയ്യാൾക്ക മനസ്സിലാവാ രിക്കാൻ പാടില്ലാ. ഇതിൽ നമ്പൂരിക്ക തന്റെ മെൽ പുച്ഛം തൊന്നുമെല്ലൊ- എന്ന വിചാരിച്ചിട്ടാണ സു ക്കെടുണ്ടായത. നമ്പൂരിപ്പാട ഉദ്ദെശിച്ചവന്നകാൎയ്യത്തി ന്റെ തീൎച്ചയിൽ ൟ പുച്ഛം തീരുമെന്ന താൻ തന്നെ സ ധാനിച്ച അകായിൽ പൊയി ഉറങ്ങാൻ ഭാവിച്ച കി ന്നു.

ഒരു നാലെട്ട നിമിഷം കഴിഞ്ഞപ്പൊൾ തന്റെ സി അമ്മു ഒരു കടലാസ്സും കയ്യിൽ പിടിച്ച കയറിവരു ന്നത കണ്ടു.

—എന്താ അമ്മു അത.

അമ്മു—ഇത എഴുത്താണ- മതിരാശിയിൽ നിന്ന വന്ന താണ- കുട്ടൻ മെനവൻ യജമാനൻ ഇവിടെ കൊ ണ്ടുവന്ന തരാൻ പറഞ്ഞു- എന്ന പറഞ്ഞു എഴുത്ത

ഇന്ദുലെഖയുടെ വശം കൊടുത്തു.

ഇന്ദുലെഖ കുറെ ഭ്രമത്തൊടെ എഴുത്ത വാങ്ങി എ ഴുനീററ വായിച്ചു- രണ്ടെഴുത്തുകൾ ഉണ്ടായിരുന്നു. ഒന്ന ഇംഗ്ലീഷിലാണ. അതിന്റെ തൎജ്ജമ താഴെ എഴുതുന്നു.

"കുട്ടൻ ഇവിടെനിന്ന പൊയ ദിവസം രാത്രി എട്ട മണിക്ക എന്നെ സബ്ജഡ്ജിയായി നിശ്ചയിച്ചതായി ഗിൽഫാം സായ്വിന്റെ ഒരു കത്ത കിട്ടി- ഞാൻ ഇന്ന ഉദ്യൊഗത്തിൽ പ്രവെശിച്ചു- കുട്ടനും മററും സുഖക്കെട ഒന്നുമില്ലായായിരിക്കും-ഞാൻ മററന്നാളത്തെയൊ നാലാന്നാളത്തെയൊ വണ്ടിക്ക ഒരാഴ്ച കല്പന എടുത്ത അങ്ങൊട്ട വരും- ഇതിൽ അടക്കംചെയ്ത എഴുത്തുകൾ അച്ഛനും മാധവിക്കും കൊടുപ്പാനപെക്ഷ."

ഇത വായിച്ച ഉടനെ ഇന്ദുലെഖക്കുണ്ടായ ഒരു സന്തൊഷം ഞാൻ എങ്ങിനെ എഴുതി അറിയിക്കുന്നു- പ്രയാസം. സന്തൊഷാശ്രു താനെ കണ്ണിൽ നിറഞ്ഞു- ഉടനെ തനിക്കുള്ള എഴുത്ത പൊളിച്ച വായിച്ചു- ആ എഴുത്ത ഞാൻ പരസ്യമാക്കാൻ വിചാരിക്കുന്നില്ലാ- ഇന്ദുലെഖ ആ എഴുത്തിനെ വായിച്ച ശെഷം ചില ദിക്കിൽ ചുണ്ടിന്മെൽ ചെൎത്ത കാണിച്ചതും എഴുതണ്ടാ എന്നാണ ഞാൻ ആദ്യം വിചാരിച്ചത- പിന്നെ ആലൊചിച്ചതിൽ ഇന്ദുലെഖയൊടുള്ള ഇഷ്ടം, നിമിത്തം കഥ ശരിയായി പറയാതിരിക്കുന്നത വിഹിതമല്ലെന്ന അഭിപ്രായപ്പെടുന്നതിനാൽ എഴുതാൻതന്നെ നിശ്ചയിക്കുന്നു- മാധവന്റെ എഴുത്ത വായിച്ചശെഷം ആ എഴുത്തിനെ രണ്ടനാല പ്രാവശ്യ

ദുലെഖ ചുംബിച്ചു- താക്കൊൽ എടുത്ത എഴുത്തപെ
തുറന്ന രണ്ട കത്തുകളും അതിൽവെച്ചു പൂട്ടി പുറത്തെ
വന്നു, ഗൊവിന്ദൻകുട്ടി മെനവൻ ചായ കുടിച്ചുവൊ
ന്നറിഞ്ഞ വരുവാൻ അമ്മുവെ പറഞ്ഞയച്ചു- അമ്മു
ഗാവിന്ദൻകുട്ടി മെനവന്റെ അറയിൽ പൊയി അ
ന്വെഷിച്ചു- ചായ കുടിച്ചു എന്ന ഗൊവിന്ദൻകുട്ടി മെന
ൻ മറുവടി പറഞ്ഞു "ഞാൻ അങ്ങട്ട വരുന്നു എന്ന ഇ
ലെഖയൊട പറ" എന്നും പറഞ്ഞയച്ചു.

ലക്ഷ്മിക്കുട്ടിയമ്മ മാധവന്ന ഉദ്യൊഗമായ വിവരം
ഗാവിന്ദൻകുട്ടിമെനവൻ പറഞ്ഞ കെട്ട സന്തൊഷ
ത്താടുകൂടി മുകളിലെക്ക കയറിവന്ന ഇന്ദുലെഖയെ
ണ്ടു- മകളുടെ അപ്പൊഴത്തെ ഒരു സന്തൊഷം കണ്ട
ിൽ തനിക്കും വളരെ സന്തൊഷമായി.

—ജയിച്ചു- ഇല്ലെ.

—ംരംശാരാധീനം ഇത്രവെഗം ഉദ്യൊഗമായത.

—അപ്പൊൾ ശപഥമൊ.

—അത ഇരിക്കട്ടെ ഞാൻ എനി ഉടനെ മദിരാശിക്ക
പൊവും അമ്മെ- അമ്മക്ക വിരൊധമില്ലല്ലൊ.

—എന്റെ മകൾ മാധവനൊടുകൂടെ എത്ര ദിക്കിൽ
പൊയാലും എനിക്ക വിരൊധമില്ല. സാധുക്കളെ നി
ങ്ങൾ രണ്ടുപെരും എത്രദിവസമായി കുഴങ്ങുന്നു- എ
ങ്കിലും അച്ഛന്ന ഒരു മുഷിച്ചിലിന്ന എടയാവുമെല്ലൊ
എന്ന ഒരു ഭയം.

—അതിൽ അമ്മക്ക വിഷാദം വെണ്ട- വലിയച്ഛൻ
മഹാ ശുദ്ധനാണ-എന്നൊ ബഹുവാത്സല്യമാണ-ഞാ

ൻ കാൽക്കവീണ കരഞ്ഞാൽ എനിക്കവെണ്ടി ത ദ്ദെഹം ഞാൻ ചെയ്യുന്ന ന്യായമായ അപെക്ഷ സ്വീകരിക്കാതെ ഇരിക്കുകയില്ല- എനിക്ക അത ല്ല ഉറപ്പുണ്ട.

ഇങ്ങിനെ ഇവര സംസാരിച്ചുംകൊണ്ടിരിക്കുമ്പൊ ൾ മാധവന്റെ അമ്മ (പാൎവ്വതിഅമ്മ) മുകളിലെക്ക യറി വന്നു.

പാ—എന്താ മകളെ മാധവന ഉദ്യൊഗമായൊ.

ഇ—ആയി എന്ന എഴുത്ത വന്നിരിക്കുന്നു- നിങ്ങളു ഭാഗ്യം- ഇത്രവെഗം ഇത്രനല്ലൊരുദ്യൊഗമായെല്ലൊ

പാ—മാധവൻ എനിയും മദിരാശിയിൽ തന്നെ പാൎക്ക ണ്ടെ അതമാത്രം എനിക്ക സങ്കടം.

ഇ—അധികം പാൎക്കെണ്ടിവരികയില്ല- ഉടനെ അ ഛന്നിന വലിയ ഉദ്യൊഗമായി ഒരം നാട്ടിലെ നം വരാൻ എടയുണ്ട.

പാ—എന്നാൽ മതിയായിരുന്നു- ഒരംശ്വരാ എത്ര കാ മായി ഞാൻ എന്റെ കുട്ടിയെ പിരിഞ്ഞ പാൎക്കുന്നു.

ഇ—നിങ്ങൾക്ക എനി മദിരാശി പൊയി താമസിക്ക മല്ലൊ.

പാ—ഞാൻ തന്നെയൊ.

ഇ—ഞാനും വരാം.

പാ—ഒരംശ്വരാ- അങ്ങിനെ ആയാൽ നന്നായിരുന്നു അപ്പൊഴക്ക മാധവൻ വെറുതെ വലിയമ്മാമനു യി ഒരു ശണ്ഠ ഉണ്ടാക്കി വെച്ചുവെല്ലൊ.

ഇ—ആട്ടെ നിങ്ങൾ എന്റെ കൂടെ വരുന്നുണ്ടൊ.

പാ—ഠരംശാരാ- അങ്ങിനെ ദൈവം സംഗതി വരുത്ത ട്ടെ- എന്നാൽ എന്റെ മകന പിന്നെ ഒരു ഭാഗ്യവും വെണ്ട-അതിനപ്പൊഠം ഠരം വിഷമമുണ്ടെല്ലൊ.

ഇങ്ങിനെ ഇവർ സംസാരിച്ചിരിക്കുമ്പൊഠം ഗൊവിന്ദൻകുട്ടിമെനവൻ കയറി വരുന്നത കണ്ടു- ലക്ഷ്മികുട്ടി അമ്മയും പാൎവ്വതിഅമ്മയും താഴത്തിറങ്ങിപ്പൊയി- ഇന്ദുലെഖയുടെ മുഖത്ത പ്രത്യക്ഷമായിക്കണ്ട സന്തൊഷത്തിൽ ഗൊവിന്ദൻകുട്ടി മെനവനും വളരെ സന്തൊഷം ഉണ്ടായി-അന്യൊന്യം കുറെനെരം ഒന്നുംമിണ്ടാതെ നിന്നു പിന്നെ.

ഗൊ—ഇന്ദുലെഖ മദിരാശിയിലെക്ക പൊവാൻ എല്ലാം ഒരുങ്ങിക്കൊള്ളു-മാധവൻ നാളെയൊ മററന്നാളൊപു റപ്പെടും എന്ന എഴുതിക്കണ്ടില്ലെ.

ഇന്ദുലെഖാ ഒന്നും മറുവടി പറയാതെ മുഖംതാഴ്ത്തി കൊണ്ടു മുഖത്ത എടക്കിടെ ചുവപ്പും വെളുപ്പുമായി വ ൎണ്ണം മാറിക്കൊണ്ടും സന്തൊഷത്തിൽ മുങ്ങിയും പൊങ്ങിയും നിന്നു- എന്നാൽ ഗൊവിന്ദൻ കുട്ടിമെനവനും വളരെ സന്തൊഷം ഉണ്ടായി എങ്കിലും അച്ഛന്റെ ശപഥത്തെ ഓൎത്ത അല്പം ഒരു കുണ്ഠിതവും ഉണ്ടായിരുന്നു- മാധവൻ പെണ്ണിനെയും കൊണ്ടു പൊവുമെന്നുള്ളതിന ഗൊവിന്ദൻ കുട്ടിമെനവന ലെശം പൊലും സംശയമില്ലാ-അതകൊണ്ട ഇന്ദുലെഖയെ സംബന്ധിച്ചെടത്തൊളം ഗൊവിന്ദൻ കുട്ടിമെനവന ഒരു വ്യസനവുമുണ്ടായില്ലാ- എന്നാൽ വൃദ്ധനായ തന്റെ അച്ഛനെ സമാധാനിപ്പിച്ച സമ്മതിപ്പിച്ചിട്ട കാൎയ്യം നടത്താഞ്ഞാൽ എ

ന്തൊക്ക വൈഷമ്യങ്ങൾ വരാം- എന്ന ആലൊചിച്ചിട്ടാണ അല്പം കണ്ഠിതം ഉണ്ടായത- എന്നാൽ ൟ വക വ്യസനഭാവം അശെഷമെങ്കിലും ഗൊവിന്ദൻ കുട്ടിമെനവന്റെ മുഖത്തൊ വാക്കിലൊ പുറപ്പെട്ടിട്ടില്ല.

ഗൊ—നമ്പൂരിപ്പാട വന്നിട്ടുണ്ടെല്ലൊ-കെട്ടില്ലെ.

ഇ—കെട്ടു.

ഗൊ—അഛൻ ൟകാൎയ്യത്തെപ്പററി വളരെ ഉചിതമായിട്ട ഇന്ന ഒരു വാക്ക പറഞ്ഞു. എനിക്ക അത വളരെ സന്തൊഷമായി.

ഇ—എന്താണ പറഞ്ഞത.

ഗൊ—ൟ നമ്പൂരിപ്പാട്ടിലെ സംബന്ധം ഇന്ദുലെഖക്ക മനസ്സുണ്ടെങ്കിൽ അല്ലാതെ നടത്തിപ്പാൻ താൻ ശ്രമിക്കയില്ലെന്നാണ-അത തീൎച്ചയായി എന്നൊടും കെശവൻ നമ്പൂരിയൊടും പറഞ്ഞു-അതകൊണ്ട ഇന്ദുലെഖ എനി ഒട്ടും വിഷാദിക്കെണ്ട.

ഇ—അങ്ങിനെയാണ വലിയഛന്റെ മനസ്സ എങ്കിൽ ഇദ്ദെഹത്തിനെ കെട്ടിവലിപ്പിച്ചത എന്തിന.

ഗൊ—അത ഇന്ദുലെഖക്ക അദ്ദെഹത്തിനെ കണ്ടശെഷം മനസ്സുണ്ടാവുമൊ എന്ന പരിക്ഷിപ്പാനാണത്രെ.

എന്നും പറഞ്ഞ ഗൊവിന്ദൻ കുട്ടിമെനവൻ തന്റെ മുറിയിലെക്ക പൊയി- കൊണി എറങ്ങുമ്പൊൾ "മെടരാശിക്ക എഴുത്തുണ്ടെങ്കിൽ പൂട്ടി താഴത്തെക്കയക്കു- എന്റെ എഴുത്തിൽ വെച്ചയക്കാം" എന്നും പറഞ്ഞു.

എനിക്ക ഇന്ദുലെഖയെ പരിഹസിക്കുന്നത പ്രാണവെദനയാണ. എന്നാലും കഥ ഞാൻ ഒട്ടും മറച്ചവെ

യില്ല- ഇത്ര ബുദ്ധിയുള്ള ഇന്ദുലെഖാ എന്തിന വിഡ്ഢിത്തം കാണിച്ചു- ഞാൻ പറയാതിരിക്കയില്ലാ- ഗൊവിന്ദൻകുട്ടി മെനവൻ താഴത്ത ഇറങ്ങിയ ഉടനെ ഇന്ദുലെഖ എഴുത്തപെട്ടി തുറന്ന കത്ത എടുത്ത വായിച്ച ക്രമപ്രകാരം ഉള്ള ഗൊഷ്ഠി കാണിച്ച കത്ത പെട്ടിയിൽവെച്ച പൂട്ടി അതി സന്തൊഷത്തൊടുകൂടി കിടക്കാനും ഇരിക്കാനും നില്ക്കാനും ശക്തിയില്ലാതെ പ്രെമൊല്ലസരിത്തിൽ കൂടി ഒഴുകിക്കൊണ്ട വശായി.

ഗൊവിന്ദൻകുട്ടി മെനവൻ മലിരാശിക്ക എഴുത്ത തെയ്യാറാക്കി മെശമെൽതന്നെ വെച്ച മാധവന്റെ അച്ഛനെ കാണ്മാനായി അദ്ദെഹത്തിന്റെ ഭവനത്തിലെക്ക ചെന്നു- ചെല്ലുമ്പൊൾ അദ്ദെഹം പൂമുഖത്ത ഇരിക്കുന്നു- ഗൊവിന്ദൻകുട്ടി മെനവനെ കണ്ടപ്പൊൾ ഒന്ന ചിരിച്ചു.

ഗൊ—ജെഷ്ടൻ നമ്പൂരിപ്പാട്ടിലെ വരവ കണ്ടില്ലെ.

ഗൊവിന്ദൻകുട്ടി മെനൊൻ സാധാരണയായി ഗൊവിന്ദപ്പണിക്കരെ ജെഷ്ടൻ എന്നാണ വിളിച്ച വരാറ.

ഗൊവിന്ദപ്പണിക്കര—ഞാൻ കണ്ടില്ല, ഹമാലന്മാരുടെ മൂളലിന്റെ ഘൊഷംകെട്ടു- ഞാൻ പൊല്ലായി കളത്തിലെക്ക പുറപ്പെട്ടിരിക്കയാണ. തല്ക്കാലം ഇവിടെ നിന്നാൽ തരക്കെടുണ്ട- നിന്റെ അച്ഛൻ ഒരു സമയം എനിക്ക ആളെ അയക്കും- പിന്നെ നമ്പൂരിപ്പാട്ടിലെ സംബന്ധ കാൎയ്യംകൊണ്ട ആലൊചിപ്പാനും മറ്റും പറയും- എനിക്ക ഒരും ആവലാതികൾ ഒന്നും

കഴിയില്ല- ഞാൻ ഇന്നും നാളെയും കളത്തിൽ താമസിച്ചു മററന്നാളെ മടങ്ങി വരികയുള്ളു.

ഗൊ—ഞാനും വരാം- എനിക്കും ഒരം നമ്പൂരിപ്പാട്ടിലെ പ്രാകൃതങ്ങാം കാണാൻ വയ്യാ-ഞാനും വരാം.

ഗൊവിന്ദപ്പണിക്കര—പൊന്നൊള്ളു- വിവരം അച്ഛനെ അറിയിക്കണെ. അല്ലെങ്കിൽ പിന്നെ അതിനു എന്റെ നെരെ കൊപിക്കും.

ഉടനെ ഗൊവിന്ദൻകുട്ടി മെനവൻ വീട്ടിലെക്കു ആളെ അയച്ചു തന്റെ ഉടുപ്പുകളും മററും വരുത്തി ഗൊവിന്ദപ്പണിക്കരൊടു കൂടി പൊല്ലായി കളത്തിലെക്കു പുറപ്പെട്ടു- തന്നെക്കുറിച്ചു ചൊദിച്ചാൽ വിവരം അച്ഛനെ അറിയിപ്പാൻ ആളെ പറഞ്ഞെല്പിച്ചു. ഗൊവിന്ദപ്പണിക്കരും ഗൊവിന്ദൻകുട്ടി മെനവനും പൊല്ലായി കളത്തിലെക്കു പൊകയും ചെയ്തു.



# പതിനൊന്നാം അദ്ധ്യായം.

## നമ്പൂരിപ്പാട്ടിലെപ്പറ്റി ജനങ്ങൾ സംസാരിച്ചത.

ത്തു—(ഊട്ടുപുരയിൽവെച്ച) ഇത എന്ത ഘോഷമാണ- ഹെ ഞാൻ നമ്പൂരിപ്പാട്ടിലെ വെഷം പൊലെ ഒരു വെഷം കണ്ടിട്ടില്ലാ- എന്ത കുപ്പായമാണ- എന്ത തൊപ്പി- ചൊളിലിട്ട ആ ഉപ്പട്ട ഒരു ആയിരം ഉറുപ്പിക വിലപിടിക്കുമെന്ന തൊന്നുന്നു-ലക്ഷപ്രഭു- മഹാ സുന്ദരൻ.

ങ്കരശാസ്ത്രി—എവിടെയാണ താൻ സൌന്ദൎയ്യം കണ്ടത. ഉപ്പട്ടയിലൊ- കുപ്പായത്തിലൊ- അയാളുടെ മുഖം ഒരു കുതിരയുടെ മുഖം പൊലെയാണ എനിക്ക തൊന്നിയത.

ാനു—നിങ്ങൾക്ക അസൂയ പറയുന്നതല്ലെ സ്വഭാവം- നമ്പൂരിപ്പാട്ടിലെ മുഖം കുതിരയുടെ മുഖം പൊലെയൊ- കഷ്ടം! നിങ്ങൾ എവിടെ നിന്നിട്ടാണ നൊക്കിയത-ഞാൻ അടുക്കെ ഉണ്ടായിരുന്നു- പല്ലക്ക തൊട്ട നിന്നിരുന്നു- തങ്കത്തിന്റെ നിറമാണ നമ്പൂരിപ്പാട-മഹാ സുന്ദരൻ-കഴുത്തിൽ ഒരു പൊന്മാലയിട്ടിട്ടുണ്ട- അതപൊലെ ഞാൻ ഒരു മാല കണ്ടിട്ടില്ല.

ഞ്ചുകുട്ടി—ഹെ അത മാലയല്ലാ- നാഴിക മണിയുടെ ചങ്ങലയാണ- നാഴികമണി അരയിലെങ്ങാനും താത്തിട്ടുണ്ട.

ങ്കരശാസ്ത്രി—എന്ത നിറമായാലും എത്ര മാലയിട്ടാലും

അയാളുടെ മുഖം കുതിരമുഖമാണ.

മാനു—ശാസ്ത്രികൾക്ക ഭ്രാന്ത പിടിച്ചു എന്ന തൊന്നുന്നു- ഇത്ര സുന്ദരനായിട്ട ഒരാളില്ലെന്നാണ ഞങ്ങൾക്കൊക്ക തൊന്നിയത. അല്ലെ ശീനു- സുബ്ബുകുട്ടി- എന്താ പറയു-നിങ്ങൾക്ക ഒക്ക എന്താണ തൊന്നിയത.

സുബ്ബുകുട്ടി—ഞങ്ങൾക്കൊക്കെ തൊന്നിയത നല്ല സുന്ദരൻ എന്ന തന്നെ-

ശങ്കരശാസ്ത്രി—നിങ്ങൾക്ക ഒക്കെ എന്ത തൊന്നിയാലും വെണ്ടതില്ലാ- അയാളുടെ മഖം കുതിരമുഖമാണ സംശയമില്ലാ.

അപ്പൊൾ ഒരു വഴിയാത്രക്കാരൻ പട്ടര—അടിയന്തരം എന്നൊ- അറിഞ്ഞില്ലാ.

സുബ്ബുകുട്ടി—നാളെയാണെന്ന കെട്ടു.

ശങ്കരശാസ്ത്രി—ആര പറഞ്ഞു.

സുബ്ബുകുട്ടി—ആരൊ പറഞ്ഞു.

ശങ്കരശാസ്ത്രി—ആ വഴിയാത്രക്കാരന്റെ യാത്ര മുടക്കണ്ട- (വഴിയാത്രക്കാരനൊട) ഘൈ താൻ മഠത്തിൽപൊയി അന്വെഷിച്ചറിഞ്ഞൊളു- ഇവ്വാൾ പറയുന്നത ഒന്നും വിശ്വസിക്കെണ്ടാ.

അപ്പൊൾ ഉമ്മറത്തിൽ കടന്നുവന്ന ഒരു പട്ടര—അടിയന്തരം ഇന്നതന്നെ- കാക്കാൽ ഉറപ്പിക ബ്രാഹ്മണൎക്കും അരെരശ്ശ ഉറുപ്പിക നമ്പൂരിമാൎക്കും ഉണ്ടത്രെ.

ശങ്കരശാസ്ത്രി—തന്നൊട ആര പറഞ്ഞു.

വന്ന പട്ടര—ആരൊ കുളക്കടവിൽ പറഞ്ഞു.

ശങ്കരശാസ്ത്രി—(വഴിയാത്രക്കാരനൊട) നിങ്ങൾ പൊയി

അന്വെഷിക്കിൻ.

വഴിയാത്രക്കാരൻ—ഇന്നാണെങ്കിൽ സദ്യക്ക ഇപ്പൊഠ തന്നെ വട്ടം കൂട്ടണ്ടെ- ഒന്നും കാണുന്നില്ലെല്ലൊ.

ശങ്കരശാസ്ത്രി—ഇന്നായിരിക്കില്ല-

കൃഷ്ണജൊത്സ്യര—ജാതകവും മററും നൊക്കണ്ടെ.

സുബ്ബുകുട്ടി—പണത്തിന്ന മീതെ എന്ത ജാതകം. എല്ലാം പണം- പണം തന്നെ ജാതകം-ഒക്കാതെ വരുമൊ.

കൃഷ്ണജൊത്സ്യര—നമുക്ക നാല കാശ കിട്ടുമായിരുന്നു. സകലം ശരിയാണെന്നും വിശെഷ യൊഗമാണെന്നും ഞാൻ പറഞ്ഞെക്കാമായിരുന്നു- നായന്മാക്ക എന്ത ജാതകം നൊക്കലാണ- നമ്പൂരിപ്പാട്ടുന്ന രഹസ്യം പൊവാൻ വന്നത പൊലെ വന്നതാണ- ഇദ്ദെഹത്തിന്ന ഒരു ന്റാറ ദിക്കിൽ സംബന്ധം ഉണ്ട.

ശങ്കരശാസ്ത്രി—രഹസ്യത്തിന്ന വന്നതാണെങ്കിൽ ആളെ മാററി നൊക്കെണ്ടി വരും.

സുബ്ബുകുട്ടി—ശരി- ശരി- ശാസ്ത്രികഠ ഇന്നാഠ ഒരു ദിവസം പൂവരങ്ങിൽ മാളികയിൽ പൊയി ശാകുന്തളം മുതലായത വായിച്ചു എന്ന കെട്ടിരിക്കുന്നു. ആ സമയം ആ കുട്ടിയുടെ ധൈര്യം അറിഞ്ഞിട്ടുണ്ടായിരിക്കാം-ശാസ്ത്രം പഠിച്ചാള ഒക്കെ ഒരുപൊലത്തെ വിഡ്ഢികളാണ.

മുത്തു—നമ്പൂരിപ്പാട്ടിലെ ഒരു മൊതിരം കൊടുത്താൽ ന്റാറ ഇന്ദുലെഖകഠ സമ്മതിക്കും.

ശങ്കര ശാസ്ത്രികഠ ഇതിന ഒന്നും ഉത്തരം പറയാതെ എഴുനീററ അമ്പലത്തിലെക്ക പൊയി. ഠരം ശാ

സ്ത്രികൾ മാധവന്റെ വലിയ ഒരു സ്നേഹിതനും നല്ല വിദ്വാനും ആയിരുന്നു. ഇന്ദുലെഖയെ നല്ല പരിചയമു ള്ള ആളും ആയിരുന്നു. അവളുടെ ബുദ്ധി അതി വി ശെഷ ബുദ്ധിയാണെന്നു അറിഞ്ഞിട്ടുണ്ട. അതുകൊണ്ട ഇതെല്ലാം കെട്ടപ്പൊൾ ഇയ്യാൾക്ക മനസ്സിന്ന അശെ ഷം സുഖം തൊന്നിയില്ലാ- പിന്നെ ശാസ്ത്രികളുടെ അ ഭിപ്രായത്തിലും ഇന്ദുലെഖക്ക മാധവനാണ അനുരൂ പനായ പുരുഷൻ എന്നായിരുന്നു "ഇങ്ങിനെ വരു "ന്നതായാൽ അതു കഷ്ടം. ദ്രവ്യത്തിന്റെ വലിപ്പംകൊ "ണ്ട ഒരു സമയം ഇങ്ങിനെ വരാം- എന്തു ചെയ്യാം. "ഈ പ്രപഞ്ചത്തിൽ ദ്രവ്യത്തെ ജയിക്കാൻ ഒന്നിനും "ശക്തിയില്ലല്ലൊ-" ഇങ്ങിനെയെല്ലാം വിചാരിച്ചും വ്യ സനിച്ചും ശാസ്ത്രികൾ അമ്പലത്തിൽ ചെന്നു വാതിൽ മാടത്തിൽ അങ്കവസ്ത്രവും വിരിച്ചു ഉറങ്ങാൻ ഭാവിച്ചും കൊണ്ടു കിടന്നു. ശങ്കര ശാസ്ത്രികൾക്ക അവിടെയും ഗ ഹപ്പിഴ തന്നെ- താൻ കിടന്നു രണ്ടു മൂന്നു നിമിഷം കഴി യുമ്പൊഴെക്ക- വാതിൽ മാടത്തിൽ ആൾക്കൂട്ടമായി- കഴ കക്കാരൻ വാര്യരും മാരാനുമാണ ആദ്യം അകായിൽ നിന്നു വന്നതു.

വാര്യര—(ശാസ്ത്രികളൊട) എന്താണ ശാസ്ത്രികൾ സ്വാ മി ഇന്നു പൂവരങ്ങിൽ നാടകം വായനയും മററും ഇ ല്ലെന്നതൊന്നുന്നു- തിരക്കുതന്നെ-കൊളവക്കിൽ ജന ക്കൂട്ടം- നമ്പൂരിപ്പാട അമറെത്ത കഴിക്കുന്നു- സംബ ന്ധം ഇന്നുതന്നെ ഉണ്ടാവുമൊ എന്നു ശാസ്ത്രികൾ വ ല്ലതും അറിഞ്ഞുവൊ.

ശാസ്ത്രികാ__ഞാൻ ഒന്നും അറിഞ്ഞില്ലപ്പാ- ഞാൻ കു റെ ഉറങ്ങട്ടെ.

അപ്പൊഴക്ക ശാന്തിക്കാരൻ എമ്പ്രാന്തിരിയും ഒരു ര ണ്ടമൂന്ന നമ്പൂരിമാരും ഒന്നരണ്ട പട്ടന്മാരുംകൂടി ഒരു കൂട്ടാ യ്ക്കവച്ചക്കാര കടക്കമ്പൊലെ വടക്കെ വാതിൽ മാട ത്തിന്റെ വടക്കെ വാതിലിൽ കൂടി നിലവിളിയും കൂക്കി യും ആയി കടന്ന വരുന്നത കണ്ടു-സംസാരം എല്ലാം ന മ്പൂരിപ്പാട്ടിനെപ്പററിത്തന്നെ.

എമ്പ്രാൻ—നമ്പൂരിപ്പാട ബഹു സുന്ദരൻ- ഞാൻ കണ്ടു എത്ര വയസ്സായൊ.

ഒരു നമ്പൂരി—വയസ്സ അമ്പതായി കാണണം.

മറൊരു നമ്പൂരി—ഛീ! അത്രയൊന്നുമില്ലാ-നാല്പത നാ ല്പത്തഞ്ചായി കാണണം.

ഒരുപട്ടര—എത്ര വയസ്സായാലും ഇന്ദുലെഖക്ക ബൊധി ക്കും. എന്ത കുപ്പായങ്ങാ- എന്ത ഢീക്ക- വിചാരിച്ചു കൂടാ- ഞാൻ അനന്തശയനത്ത രാജാവിന കൂടി ഠരം മാതിരി കുപ്പായം കണ്ടില്ലാ.

മറൊരു നമ്പൂരി—ആകുപ്പായവും പ്ഠപ്പാട്ടും തന്നെ ഉ ള്ളൂ- ഇല്ലത്ത ദ്രവ്യവും അനവധി ഉണ്ട- നമ്പൂരി ആ ാ കമ്പക്കാരനാണ- ഒരു സ്ഥിരതയും തന്റെടവുമി ല്ലാ- ആ ഇന്ദുലെഖയെ ഠരം കമ്പക്കാരന കൊണ്ടു കൊടുക്കുന്നുവെല്ലൊ- സംബന്ധം ഇന്ന തന്നെയൊ.

എമ്പ്രാൻ—അത ശാസ്ത്രികളൊട ചൊദിച്ചാലറിയാം ശാസ്ത്രികാ ഇന്ദുലെഖയുടെ ഇഷ്ടനാണ. എ-ശാസ്ത്രിക ളെ പകൽ ഉറങ്ങുകയാണ- ഉറങ്ങരുത എണീക്കൂ.

ശാസ്ത്രികൾ കണ്ണടച്ച ഉറക്കും പൊലെ കിടന്നിരു ന്നു- എമ്പ്രാന്തിരിയുടെ വിളികൊണ്ട നിവൃത്തി ഇല്ലാ തെ ആയപ്പൊൾ എണീട്ട കുത്തിരുന്നു.

എമ്പ്രാൻ—ഇന്ദുലെഖക്ക സംബന്ധം ഇന്നു തന്നെ യൊ.

ശങ്കരശാസ്ത്രികൾ—ഞാൻ ഒരു സംബന്ധവും അറിയി ല്ലാ- എന്ന പറഞ്ഞ ശാസ്ത്രികൾ അമ്പലത്തിൽ നി ന്ന എറങ്ങിപ്പൊയി.

നമ്പൂരിപ്പാടിന്റെ വരവ കഴിഞ്ഞ ഉടനെ പൂവ ള്ളി വീട്ടിൽ വെച്ച അവിടെ ഉള്ളവർ തമ്മിൽ തന്നെ അന്യൊന്യം വളരെ പ്രസ്താവങ്ങൾ ഉണ്ടായി.

കുമ്മിണിഅമ്മ—ചാത്തരെ ഇങ്ങിനെ കെമനായിട്ട ഒ രാളെ ഞാൻ കണ്ടിട്ടില്ലാ- അദ്ദെഹത്തിനെ കണ്ടിട്ട എന്റെ കണ്ണ മഞ്ഞളിച്ചു പൊയി.

ചാത്തരമെനവൻ—അദ്ദെഹത്തിന്റെ കുപ്പായം കണ്ടി ട്ട എന്ന പറയിൻ.

കുമ്മിണിഅമ്മ- അതെന്തൊ എന്റെ വയസ്സിൻ കീഴി ൽ ഠരംമാതിരി പുറപ്പാട കണ്ടിട്ടില്ലാ- ദിവാൻജി വലി യ്മാമനെക്കണ്ട ഓൎമ്മ കൂടി ഉണ്ട എനിക്ക- അദ്ദെഹ ത്തിന്നും കൂടി ഠരം മാതിരി പുറപ്പാട ഞാൻ കണ്ടിട്ടില്ല- ഇന്ദുലെഖയുടെ ഭാഗ്യം നൊക്ക- അവൾ അതിന്നമാ ത്രം കെമിതന്നെ- എന്നാലും മാധവനെ വിചാരിക്കു മ്പൊൾ എനിക്ക വ്യസനം.

ചാത്തരമെനവൻ—എന്താണ വ്യസനം.

കുമ്മിണയമ്മ—വ്യസനിക്കാനൊന്നുമില്ല- ഇത്ര വലിയ

ത്താം വന്നാൽ മാധവന ഒന്നും പറയാൻ പാടില്ലാ ശരിതന്നെ- എന്നാലും എനിക്ക അവനെ വിചാരിച്ച ഒരു വ്യസനം.

ഛാത്തരമെനവൻ—അമ്മക്ക പ്രാന്താണ- ഠരം നമ്പൂരിപ്പാട്ടിലെക്ക ഇൗ ജന്മം ഇന്ദുലെഖയെ കിട്ടുകയില്ലാ- ഇന്ദുലെഖ മാധവന തന്നെ- ഇതൊക്ക വലിയമ്മാമന്റെ ഒരു കമ്പക്കളി.

കുഞ്ഞിണിഅമ്മ—നിണക്കാണ പ്രാന്ത.

അടുക്കളയിലും കുളപ്പുരയിലും കുളവക്കിലും ഉള്ള പ്രസ്താവങ്ങഠം പലെ വിധംതന്നെ.

കുളവക്കിൽനിന്ന സമീപവാസിയായ ഒരു ചെറുപ്പക്കാരനൊട മറെറാരു ചെറുപ്പക്കാരൻ—ഛെ- എന്താണെടൊ ഠരം നമ്പൂരിപ്പാട്ടിലെ പെര.

ഒറെറവൻ—കണ്ണിൽ മൂക്കില്ലാത്ത വസൂരിനമ്പൂരിപ്പാട എന്നാണത്രെ.

പെര നന്നായില്ലാ നിശ്ചയം.

പെരല്ലാ കാൎയ്യം പണമല്ലെ- മനക്കൽ ആനച്ചങ്ങല പൊന്നുകൊണ്ടാണത്രെ. പിന്നെ മൂക്കില്ലാഞ്ഞാലെന്താണ- വസൂരിയായാലെന്താണ.

എന്ത പണമുണ്ടായാലും ഇന്ദുലെഖ മാധവനെ തള്ളിക്കളഞ്ഞതകൊണ്ട ഞാൻ എനി അവളെ ബഹുമാനിക്കയില്ലാ. മാധവൻമാത്രമാണ അവഠംക്ക ശരിയായ ഭൎത്താവ.

മാധവന പൊന്നുകൊണ്ട ആനച്ചങ്ങലയുണ്ടൊ- താനെന്ത ഭൊഷത്വം പറയുന്നുവെടൊ- പെണ്ണുങ്ങ

ൾക്ക പണത്തിന മീതെ ഒന്നുമില്ലാ.

ഇവളെ കൊച്ചകൃഷ്ണമെനവൻ കൊണ്ടുപൊയി ഇംഗ്ലീഷ പഠിപ്പിച്ചതും മററും വെറുതെ-ഇംക്ലീഷ പഠിച്ചതകൊണ്ട ഇപ്പൊൾ എന്താ വിശെഷം കണ്ടത. ഇംക്ലീഷ പഠിക്കുന്നതും പണത്തിന്നതന്നെ.

മാധവൻ ൟ വൎത്തമാനം കെൾക്കുമ്പൊൾ എന്ത പറയുമൊ.

മാധവൻ ശിശുപാലന്റെ മാതിരി ക്രൊധിക്കും. എന്നിട്ട എന്ത ഫലം- ഇന്ദുലെഖ മൂക്കില്ലാത്ത വസൂരിനമ്പൂരിപ്പാടൊടുകൂടി സുഖമായിരിക്കും.

ൟ നമ്പൂരിപ്പാടിന്റെ ഇല്ലപ്പെരൊട്ടുപററി-കുറെ മുമ്പ കുളിച്ചുപൊവുമ്പൊൾ ഞാൻ അടുത്തകണ്ടു-മൂക്ക കാണാനെ ഇല്ലാ- മുഖം ഒരു കലം കമിഴ്ത്തിയ മാതിരി- ഛീ! ഇന്ദുലെഖക്ക ഇങ്ങിനെ യൊഗം വന്നുവെല്ലൊ- ഇയാളുടെ പണവും പുല്ലും എനിക്ക സമമാണ- ആ ഗൊവിന്ദൻകുട്ടി മെനവനെപ്പൊലെ ഞാൻ ഇന്ദുലെഖയുടെ അമ്മാമൻ ആയിരുന്നുവെങ്കിൽ ഞാൻ അവളെ ഒരിക്കലും ൟ വസൂരിക്ക കൊടുക്കുകയില്ല.

ഇന്ദുലെഖക്ക മനസ്സാണെങ്കിലൊ.

എന്നാൽ നിവൃത്തിയില്ല-ഇന്ദുലെഖക്ക മനസ്സുണ്ടാവുമൊ പഞ്ചുമെനവന്റെ നിൎബ്ബന്ധത്തിന്മെലാണ ഇത നടക്കുന്നത എന്നും കെട്ടു.

ആ പഞ്ചുമെനവന എനിയും ചാവരുതെ-എന്തിന ആ പൂവള്ളിവീട്ടിൽഉള്ള സകലമനുഷ്യരെയും ചീ

ത്ത പറഞ്ഞ ഉപദ്രവിച്ചുംകൊണ്ട കിടക്കുന്നു- കഷ്ടം! ഇന്ദുലെഖക്ക ഇങ്ങിനെ ഒരു വിരൂപൻ വന്നു ചെ ന്നുവല്ലൊ.

നിശ്ചയിക്കാറായില്ലെടൊ- ഇന്ദുലെഖ സമ്മതി ക്കുമൊ- എന്താണ നിശ്ചയം- ഒരു സമയം സമ്മതി ച്ചില്ലെങ്കിലൊ.

പഞ്ചുമെനവൻ തല്ലി പുറത്താക്കും- മാധവൻകൂ ടി ഇവിടെ ഇല്ലാ- പിന്നെ ഇന്ദുലെഖക്ക ഒരു ജന്മം നമ്പൂരിപ്പാട്ടിലെ സമ്മത മല്ലാതെ വരികയില്ലാ- ഇ ത്ര ദ്രവ്യസ്ഥനായിട്ട ഒരു രാജ്യത്ത ആരുമില്ലത്രെ. വ ലിയ ആഢ്യനുമാണ- പിന്നെ എന്ത വെണം. മാധ വൻ ഇപ്പൊഴും ഇസ്കൂളിൽ പഠിക്കുന്ന കുട്ടിയല്ലെ.

മാധവനും ഇന്ദുലെഖയുമായി വളരെ സെവയാ യിട്ടാണെന്ന ഞാൻ കെട്ടിട്ടുണ്ട.

അതൊന്നും എനി കാണുകയില്ലാ- മാധവന ശ്രു ക്രദശ ഉണ്ടായിരുന്നു വെങ്കിൽ അത കഴിഞ്ഞു- നി ശ്ചയം- സംശയമില്ലാ.

എന്ത കഴുവെങ്കിലും ആവട്ടെ എന്ന പറഞ്ഞു ഒരു സംസാരിച്ചതിൽ ഒരാാം കളിപ്പാനും മറെറവ ൻ അവന്റെ വീട്ടിലെക്കും പൊയി.

പൂവരങ്ങിൽവെച്ച തന്നെ നമ്പൂരിപ്പാട്ടിലെ കുറി ച്ച പലരും പല വിധവും സംസാരിച്ചു- മദിരാശിയിൽ നിന്ന കത്ത കിട്ടിയശെഷം ഇന്ദുലെഖക്ക വളരെ സ ന്തൊഷവും ഉത്സാഹവും ഉണ്ടായി എന്ന മുമ്പ പറ ഞ്ഞിട്ടുണ്ടല്ലൊ- ഒരു സന്തൊഷത്തിന്റെയും ഉത്സാഹ

ത്തിൻെറയും കാരണം അറിയാത്ത ചില ഭൃത്യന്മാ
ദാസികളും മററും ഇന്ദുലെഖയുടെ ഉത്സാഹവും സ
ന്തൊഷവും നമ്പൂരിപ്പാട വന്നതിനാലുണ്ടായതാണെ
ന്ന നിശ്ചയിച്ചു- കുഞ്ഞിക്കുട്ടിയമ്മയുടെ ദാസി പാ
റുകളിൽ എന്തൊ ആവശ്യത്തിന്ന പൊയിരുന്നു- അ
പ്പൊൾ ഇന്ദുലെഖയെക്കണ്ടു- ഇന്ദുലെഖ ചിറിച്ചുംകൊ
ണ്ട—

എന്താ പാറു- നിൻെറ സംബന്ധക്കാരൻ വന്ന
റില്ലെ ഇയ്യിടെ.

പാറു—അയാള ആറെഴ മാസമായി കളത്തിൽ തന്നെ
യാണ താമസം- അവിടെ വെറെയൊരു സംബന്ധം
വെച്ചിട്ടുണ്ടൊൽ- കണ്ടര നായര പറഞ്ഞു.

ഇന്ദുലെഖാ—ആട്ടെ- നിണക്ക വെറെ ഒരാളെ സംബ
ന്ധം ആക്കട്ടെ.

പാറു—എനിക്ക ആരും വെണ്ടാ- എൻെറ കഴുത്തിലു
ള്ളെ താലി മുറിഞ്ഞ കിടക്കുന്നു അമ്മെ- നാലു ദി
വസമായിട്ട ഞാൻ കഴുത്തിൽ ഒന്നും കെട്ടാറില്ലാ- വ
ലിയമ്മയൊട ഞാൻ വളരെ പറഞ്ഞു- എന്ത ചെ
യ്തിട്ടും നന്നാക്കിച്ചു തരുന്നില്ലാ- ഞാൻ എന്ത ചെ
യ്യും.

ദാസിയുടെ ഒരു സങ്കടം കെട്ടപ്പൊൾ ഇന്ദുലെഖ
തൻെറ ഒരു പെട്ടി തുറന്ന അതിൽനിന്ന ഒരു എട്ട പവൻ
ഉറുപ്പിക വിലക്ക പൊരുന്ന ഒരു താലി എടുത്ത ഒരു
ചരടിന്മെൽ കൊൎത്ത പാറുവിൻെറ വക്കൽ കൊടുത്തു.

ഇന്ദുലെഖാ—ഇതാ ഒരു താലി കെട്ടിക്കൊള്ളു - താലി ഇ

ല്ലാഞ്ഞിട്ട സങ്കടപ്പെടെണ്ടാ.

പാറു സന്തൊഷംകൊണ്ട കരഞ്ഞു പൊയി- താ ലിയും വാങ്ങി ഉടനെ താഴത്തിറങ്ങി വന്ന ശെഷം എ ാവരൊടും തനിക്ക കിട്ടിയ സമ്മാനത്തിന്റെ വൎത്ത നം അതി ഘൊഷമായി പറഞ്ഞ തുടങ്ങി- കുഞ്ഞി ട്ടി അമ്മ പാറുവെ വിളിച്ചപ്പൊൾ പാറു പുതിയ ഒരു ാലി കെട്ടിയത കണ്ടു.

ഞ്ഞിക്കുട്ടി അമ്മ—നിണക്ക ഒരം താലി എവിടുന്ന കിട്ടി.

ാറു—ഞാൻ മുകളിൽ പൊയപ്പൊൾ ചെറിയമ്മതന്ന താണ.

ഞ്ഞിക്കുട്ടി അമ്മ—ഇന്ദുലെഖയൊ.

ാറു—അതെ.

ഞ്ഞിക്കുട്ടി അമ്മ—എന്താ ഇന്ദുലെഖക്ക വളരെ സ ന്തൊഷമുണ്ടൊ ഇന്ന- എങ്ങിനെ ഇരിക്കുന്നു ഭാവം.

ാറു—ബഹു സന്തൊഷം- സന്തൊഷമില്ലാതെയിരിക്കു മൊ വലിയമ്മെ- ഇങ്ങനത്തെ തമ്പുരാൻ സംബ ന്തത്തിന്ന വരുമ്പൊൾ.

ഇങ്ങിനെ ഇവർ സംസാരിച്ച കൊണ്ടിരിക്കുമ്പൊ ം ഇന്ദുലെഖയെ ഒന്ന കണ്ടുകളയാം എന്ന നിശ്ചയിച്ച ങ്കരശാസ്ത്രികൾ ഇന്ദുലെഖയുടെ മാളികയിന്മെൽ പൊ ാൻ ഭാവിച്ച പൂവരങ്ങിൽ നാലുകെട്ടിൽ കയറിവരുന്ന കുഞ്ഞിക്കുട്ടിഅമ്മ കണ്ടു- ശാസ്ത്രികളെ വിളിച്ചു.

ഞ്ഞിക്കുട്ടി അമ്മ—ശാസ്ത്രികൾ എന്താണ ഇപ്പൊൾ വ ന്നത.

ശാസ്ത്രികൾ—വിശെഷിച്ച ഒന്നുമില്ലാ. ഇന്ദുലെഖയെ ഒ

ന്ന കാണണമെന്ന വെച്ച വന്നതാണ.

൧൦ം ശാസ്ത്രികൾ മാധവന്റെ വലിയ ഇഷ്ടനാ ണെന്ന കുഞ്ഞിക്കുട്ടിയമ്മ അറിയും.

കുഞ്ഞിക്കുട്ടിഅമ്മ—ഇപ്പൊൾ അങ്ങട്ട പൊണ്ടാ-നമ്പൂരി പ്പാട്ടം മററം അമരെത്ത കഴിഞ്ഞ എഴുന്നെള്ളാറായി അമ്പലത്തിലെക്ക തന്നെ പൊവുന്നതാണ നല്ലത.

ശാസ്ത്രികൾ—അങ്ങിനെയാട്ടെ - നമ്പൂരിപ്പാട സംബ ന്ധം നിശ്ചയിച്ചു ആയിരിക്കും.

കുഞ്ഞിക്കുട്ടിഅമ്മ—അതിനെന്ത സംശയം- എന്താ ശാ സ്ത്രികൾക്ക രസമായില്ലെ-ഇതിൽപരംകെമനായിട്ടുള്ള ന്ദുലെഖക്ക എനി ആരാണ ഒരു ഭത്താവ വരാനുള്ളത

ശാസ്ത്രികൾ—ശരിതന്നെ- ശരിതന്നെ.

കുഞ്ഞിക്കുട്ടിഅമ്മ—ഇന്ദുലെഖക്കും വളരെ സന്തൊഷ മായിരിക്കുന്നു-നമ്പൂരിപ്പാട്ടിലെ കാണാൻ വഴുകി നി ല്ക്കുന്നു- പെണ്ണിന്ന എന്തൊ ബഹു ഉത്സാഹം-൧൦ം പ റ താലികെട്ടാതെ ഇന്ന മുകളിൽ കയറി ചെന്നിട്ടുള്ള താ ഒരു ഒന്നാന്തരം താലി പാറുവിന ഇപ്പൊൾ കെ ട്ടത്തുവത്രെ-ബഹു ഉത്സാഹം-ഞാൻ ആദ്യം എന്തൊ ക്കറെ പെടിച്ചു- ൧൦ംശ്വരാധീനം കൊണ്ട എല്ലാം ശരി യായി വന്നു- കാരണവന്മാരുടെ അനുഗ്രഹം കൊണ്ട എല്ലാം ശരിയായിവന്നു.

ശാസ്ത്രികൾ—എന്തിനാണ ആദ്യം പെടിച്ചത പെടിക്കാ ൻ കാരണമെന്ത.

കുഞ്ഞിക്കുട്ടിഅമ്മ—അതൊ-നിങ്ങൾ അറിയില്ലെ, മാധ വനും ഇന്ദുലെഖയുമായി വലിയ സ്നെഹമല്ലെ- അ

വിട്ടു കിട്ടുവാൻ പ്രയാസമായാലൊ എന്നു ഞാൻ പെടിച്ചു-ഗൊവിന്ദൻ കുട്ടിയുടെ അച്ഛനും പെടിച്ചിരുന്നു- എനി ആ പെടി ഒന്നും ഞങ്ങൾക്കില്ലാ. മാധവനും നമ്പൂരിപ്പാടുമായാലത്തെ ഭെദം എത്ര ഉണ്ടു- ശാസ്ത്രികളെ നിങ്ങൾതന്നെ പറയിൻ.

ശാസ്ത്രികൾ—വളരെ ഭെദം ഉണ്ടു- വളരെ ഭെദമുണ്ടു- സംശയമില്ലാ- ഞാൻ പൊണു.

എന്നും പറഞ്ഞു ശാസ്ത്രികൾ വളരെ സുഖക്കെടൊടു കൂടി അവിടെനിന്നു എറങ്ങി വഴിയിൽവെച്ചു പൂവരങ്ങിലെക്കുള്ള നമ്പൂരിപ്പാട്ടിലെ ഘൊഷയാത്രകണ്ടു. സൂൎയ്യപകിട്ടു എളുവെയിലിൽ കണ്ടു ശാസ്ത്രികളുടെ കണ്ണു ഒന്നു മഞ്ഞളിച്ചുപൊയി. ശാസ്ത്രികൾ അരയാൽ തറമെൽ കയറി ഇരുന്നു വിചാരം തുടങ്ങി.

"കഷ്ടം! എനി ഒരു കാൎയ്യത്തിൽ അധികം സംശ "യമില്ലാത്തതു പൊലെ തന്നെ തൊന്നുന്നു- മാധവൻ "എത്ര വ്യസനപ്പെടും- ഒരു മഹാപാപി ഇന്ദുലെഖ ഇത്ര "കഠിനയായി പൊയെല്ലൊ! എന്തു കഠിനം-പണം ആ "ക്കധികം അവരു ഭൎത്താവു എന്നുവെക്കുന്ന ഒരു ചണ്ടി "നായന്മാരുടെ പെണ്ണുങ്ങൾക്കു എന്താണു ചെയ്തുകൂടാ "ത്തതു- ആ മാധവന്റെ ബുദ്ധിക്കു സദൃശമാണു ഒരു "അസത്തിന്റെബുദ്ധി എന്നു ഞാൻ വിചാരിച്ചു പൊയ "ല്ലൊ-കഷ്ടം! എന്തുചെയ്യാം- ആ കുട്ടിയുടെ പ്രാരബ്ധം"

ഇങ്ങിനെ ഓരൊന്നു വിചാരിച്ചും കൊണ്ടിരിക്കുമ്പൊൾ നമ്പൂരിപ്പാട്ടിലെ പൂവരങ്ങിൽ കൊണ്ടാക്കി വെററിലപ്പെട്ടിക്കാരൻ ഗൊവിന്ദനും നമ്പൂരിപ്പാട്ടിലെ ഒരു

കുട്ടിപ്പട്ടരും കൂടി അരയാൽ തറക്കൽ വന്ന നിന്നു.

ശാസ്ത്രികൾ—നിങ്ങൾ നമ്പൂരിപ്പാട്ടിലെ കൂടവന്നവരൊ.

ഗൊവിന്ദൻ—അതെ.

ശാസ്ത്രികൾ—നമ്പൂരിപ്പാട്ടിലെക്ക ഇവിടെ എത്രദിവസം താമസം ഉണ്ട.

ഗൊവിന്ദൻ—ഇന്നും നാളയും നിശ്ചയമായി ഉണ്ടാവും- മററന്നാൾ എഴുനെള്ളുമെന്ന തൊന്നുന്നു- കൂടത്തന്നെ കൊണ്ടുപൊവുന്നു.

ശാസ്ത്രികൾ—എന്തൊന്ന കൊണ്ടുപൊവുന്നു.

ഗൊവിന്ദൻ—ഭാൎയ്യയെ.

ശാസ്ത്രികൾ—സംബന്ധം ഇന്നതന്നെയൊ.

ഗൊവിന്ദൻ—ഒരു സമയം ഇന്നതന്നെ-അല്ലെങ്കിൽ നാളെ ആവാനും മതി.

ശാസ്ത്രികൾ—നമ്പൂരിപ്പാട്ടുന്ന വെളി കഴിച്ചിട്ടില്ലാ- അല്ലെ.

ഗൊവിന്ദൻ—അനുജന്മാര രണ്ട തമ്പുരാക്കന്മാര വെളി കഴിച്ചിട്ടുണ്ട.

ശാസ്ത്രികൾ—നമ്പൂരിപ്പാട ആൾ നല്ല കാൎയ്യസ്ഥനൊ.

ഗൊവിന്ദൻ—ഒന്നാന്തരം കാൎയ്യസ്ഥനാണ- ഇതപൊലെ ആ മനക്കൽ ഇതവരെ ആരും ഉണ്ടായിട്ടില്ല- അതികെമനാണ- തമ്പുരാൻ ഇവിടെ എഴുന്നെള്ളി ഠരം സംബന്ധം കഴിക്കുന്നത ഠരം തറവാട്ടിന്റെയും പഞ്ചുമെനവന്റെയും മഹാ ഭാഗ്യം- ഇങ്ങിനെ നായന്മാരുടെ വീട്ടുകളിൽ ഒന്നും തമ്പുരാൻ എഴുന്നെള്ളാറെ ഇല്ല.

എന്നപറഞ്ഞ ഗൊവിന്ദൻ അവിടെനിന്ന അമ്പലത്തിലെക്കൊ മറെറാ പൊയി- കുട്ടിപ്പട്ടര പിന്നെയും അവിടെ ഇരുന്നു.

ശാസ്ത്രികൾ—(കുട്ടിപ്പട്ടരൊട) തന്റെ ഗ്രാമം ഏതാണ.

കുട്ടിപ്പട്ടര്—ഗൊവിന്ദരാജപുരം.

ശാസ്ത്രികൾ—എത്രകാലമായി നമ്പൂരിപ്പാട്ടിലെ കൂടെ.

കുട്ടിപ്പട്ടര—൭ാം സംവത്സരമായി- ഇതവരെ ഒരു കാശ മാസ്സപ്പടി തന്നിട്ടില്ലാ- ഒരു പ്രാവശ്യം ബുദ്ധി മുട്ടിച്ചിട്ട അമ്പത ഉറുപ്പിക തന്നു- അത രണ്ട ദിവസം കഴിഞ്ഞ പ്പൊൾ അങ്ങട്ട തന്നെ വാങ്ങി. പിന്നെ ഇതവരെ ഒന്നും തന്നിട്ടില്ലാ- വല്ലതും കിട്ടിയാൽ കടന്ന പൊയ്ക്കുളയാമായിരുന്നു- പണത്തിന്ന ചൊദിച്ചാൽ പലിശ കൂട്ടി തരാമെന്ന പറയും. ഇയാൾ മഹാ കമ്പക്കാരനാണ- ഒരു ഇരിപത സംബന്ധത്തൊളം ഇപ്പൊൾ ഉണ്ട. ൧൦,൧൨ മാസത്തെക്ക ഓരൊ സ്ത്രീ- മനവക ഒരു കാൎയ്യവും ഇയ്യാൾ നൊക്കാറില്ല- ആ ചെക്കൻ ഗൊവിന്ദൻ ഇപ്പൊൾ പറഞ്ഞു ഇയ്യാൾ നായന്മാരുടെ വീട്ടിൽ പൊയ്വാറെ ഇല്ലെന്ന- എന്ത കളവാണ- പെണ്ണുള്ള സകല വീടുകളിലും കടന്ന പൊവും- കയ്യിൽ ഒരു സമയവും ഒരു കാശപൊലും ഉണ്ടാവുകയില്ലാ- രണ്ട മൂന്ന മാപ്പിളമാര കടം കൊടുക്കാൻ തെയ്യാറായിട്ടുണ്ട- നൂററിനഞ്ച പലിശ വെക്കും- ൧൦൦ വിദ്ധ്യാൻ പണം കിട്ടെണ്ടുന്ന ബദ്ധപ്പാട്ടിൽ എന്തെങ്കിലും എഴുതി കൊടുക്കും- ഒടുവിൽ വസ്തു ചാർത്തിവാങ്ങി വരും- ഇങ്ങിനെ ഇയ്യാൾ ദ്രവ്യം മുടി

കുന്നത അസാരമൊ- ഇപ്പൊഠം വരുമ്പൊഠം മന്നു റുറുപ്പിക ന്യൂററിനഞ്ചു പലിശക്ക കടം വാങ്ങീട്ടാണ പൊന്നത- മഹാ വല്ലാത്ത കമ്പമാണ.

ശാസ്ത്രികഠം—ആട്ടെ- സ്വാമിയൊഠമായി പറയെണ്ട. ഞാഠം അദ്ദെഹം എത്ര മാതിരിയെങ്കിലും ആവട്ടെ. ഞാൻ ഇതൊന്നും തന്നൊട ചൊദിച്ചില്ലെല്ലൊ- ഞാൻ കുളിപ്പാൻ പൊണു. എന്ന പറഞ്ഞ ശാസ്ത്രികഠം കുളത്തിലെക്കും കുട്ടിപ്പട്ടര മഠത്തിലെക്കും പൊയി.



# പന്ത്രണ്ടാം അദ്ധ്യായം.



## നമ്പൂരിപ്പാട്ടും ഇന്ദുലെഖയുമായി ഒന്നാമത ഉണ്ടായ സംഭാഷണം.



നമ്പൂരിപ്പാട കുളിയും ഉണ്ണും കഴിഞ്ഞ ഉടനെ ■ശവൻ നമ്പൂരി പഞ്ചുമെനവൻ തന്നൊട അറിയി■ാൻ പറഞ്ഞ വിവരം അറിയിച്ചു- പറയുമ്പൊൾ ചെ■ശ്ശെരി നമ്പൂരിയും കൂട ഉണ്ടായിരുന്നു- തനിക്ക വന്ന ■ിറി അടക്കിക്കൊണ്ട കെശവൻ നമ്പൂരിയുടെ വാക്ക ■വസാനിച്ച ഉടനെ പറയുന്നു.

■റുശ്ശെരിനമ്പൂരി—അങ്ങിനെതന്നെയാണ വെണ്ടത- "കവിതാ വനിതാ ചൈവ സ്വയമെവാഗതാ വരാ" എന്നാണ പ്രമാണം-പിന്നെ ഇന്ദുലെഖ വരുമൊ എന്നുള്ളതിന്ന എനിക്ക അണുമാത്രവും സംശയമില്ലാ.

■ശവൻനമ്പൂരി—അതിൽ രണ്ട പക്ഷമില്ലാ- എനി അങ്ങൊട്ട ചെന്ന എറങ്ങുന്നതാണ നല്ലത എന്ന തൊന്നുന്നു- നെരം നാലമണിയായിട്ടെ ഉള്ളു.

■മ്പൂരിപ്പാട—ഓ-പൊവുകാ-ചെറുശ്ശെരി ഞാൻ കുപ്പായം ഇട്ടുകളയാം- നെത്തെത്തെ കുപ്പായം എനിക്ക വളരെ ചെച്ചതൊന്നി- വെയിലത്ത പല്ലക്കിൽ നിന്ന ഇറങ്ങിയപ്പൊൾ ബഹു പ്രഭ എനിക്ക തന്നെ തൊന്നി.

■ച—അതിന എന്ത സംശയം-വാരക്ക തൊണ്ണൂററഞ്ച ഉറുപ്പിക വിലയുള്ള പൊൻനീരാളമല്ലെ- ആ കുപ്പാ

യം തന്നെ ഇടണം.

കപ്പായവും തൊപ്പിയും ഉപ്പട്ടയും മൊതിരങ്ങളും സ്വൎണ്ണക്കമിഴ മെതിയടിയും മററും ഇട്ടുംകൊണ്ട നമ്പൂരിപ്പാട ചെറുശ്ശെരിയൊടും കെശവൻ നമ്പൂരിയൊടും ഭൃത്യവൎഗ്ഗങ്ങളൊടും വഴിയിൽ അവിടവിടെ നിന്ന ചെൎന്ന ആളുകളൊടും കൂടി പൂവരങ്ങത്ത പൂമുഖത്തിന്റെ മുമ്പിലായി. ഉടനെ പഞ്ചു മെനൊൻ എറങ്ങിവന്ന നമ്പൂരിപ്പാട്ടിലെ കൂട്ടിക്കൊണ്ട നാലകത്തെക്ക പൊയി ഒരു വലിയ കസാലമെൽ ഇരുത്തി പഞ്ചപുച്ഛമടക്കി നിന്നു.

നമ്പൂരിപ്പാട—ഇന്ദുലെഖയുടെ മാളിക ഇതൊട തൊട്ടുതന്നെയൊ.

പഞ്ചുമെനവൻ—റാൻ- അതെ, ഠിം തെക്കെ അകത്തെ പടിഞ്ഞാറെ വാതിലിൽകൂടി എറങ്ങിയാൽ ആ മാളികയാണ. എന്നാൽ ആ മാളികയിലെക്ക എഴുന്നെള്ളാം എന്നും കെശവൻ നമ്പൂരി എവിടെ എന്നും പഞ്ചുമെനൊൻ പറയുമ്പൊഴക്ക കെശവൻ നമ്പൂരി പുറത്ത നിന്ന ഓടി വന്ന, ഞാൻ ഇന്ദുലെഖയെ ഒന്ന അറിയിച്ച വന്നുകളയാമെന്ന പറഞ്ഞ ഓടി മാളികയിലെക്ക ചെന്നു. അപ്പൊഠം ഇന്ദുലെഖ ഒരു എഴുത്ത എഴുതിക്കൊണ്ടിരുന്നു- നമ്പൂരിയെ കണ്ടപ്പൊഠം കലശലായ ഉപദ്രവ ഭാവത്തൊടെ എഴുത്ത അവിടെ നിൎത്തി എഴനീററ നിന്നു "എന്താണ എഴുനെള്ളിയത" എന്ന ചൊദിച്ചു.

കെ—ഊണ കഴിഞ്ഞ വന്നു- ഇന്ദുലെഖയെ കാണെണ്ണ

മെന്ന ആവശ്യപ്പെട്ടു, വലിയച്ഛനും അദ്ദെഹവും ചുവട്ടിൽ ഉണ്ട- വരാൻ പറയട്ടെ.

ഇന്ദുലെഖാ—വന്നൊട്ടെ.

ക—അദ്ദെഹം വലിയ നമ്പൂരിപ്പാടാണ- ഇന്ദുലെഖക്ക സംസാരിക്കെണ്ട മാതിരിയൊക്കെ അറിയാമല്ലൊ.

ഇ—എനിക്ക സംസാരിക്കെണ്ട മാതിരി അശെഷവും അറിഞ്ഞുകൂടാ. ഒരക്ഷരവും അറിഞ്ഞുകൂടാ- പക്ഷെ വരണ്ട- അതാണ നല്ലത.

ക—ശരി! വരണ്ട- ഇന്ദുലെഖക്ക മനസ്സുപൊലെ പറഞ്ഞൊളു.

ഇ—അത തന്നെയാണ ഭാവിച്ചിരിക്കുന്നത.

കെശവൻ നമ്പൂരി നമ്പൂരിപ്പാട്ടിലെ വിളിക്കാൻ താഴത്തിറങ്ങി.

നമ്പൂരിപ്പാടെ കണ്ട സംസാരിച്ച ആ വിവരത്തെ കുറിച്ചുകൂടി നെരമ്പൊക്കായി പലതും മാധവന എഴുതാമെന്ന ഇന്ദുലെഖ നിശ്ചയിച്ച പകുതി എഴുതിയ കത്തും മററും എഴുത്തപെട്ടിയിൽ ഇട്ടുപൂട്ടി-പൂട്ടിയ ഉടനെ പുറത്തളത്തിൽ വന്ന ഒരു പരിക്ഷക്ക ഒരു ക്ലാസ്സിലെ കുട്ടി എഴുനീററ നിൽക്കുമ്പൊലെ പുറത്തളത്തിലെ ഒരു ചാരുപടിയും പിടിച്ച അവിടെനിന്നു. കെശവൻ നമ്പൂരി ഉടനെ താഴത്ത വന്ന "മുകളിലെക്ക പൊകാം" എന്ന പറഞ്ഞു- നമ്പൂരിപ്പാട എഴുനീററ നടന്നു. ഒക്കെ അകായിലൊളം പഞ്ചുമെനൊനും പൊയി- പിന്നെ അയാൾ മടങ്ങി- അപ്പൊൾ:

ക—ഇന്ദുലെഖക്ക ആചാരം പറവാനും മററും അറി

ഞ്ഞുകൂടാ എന്നു പറഞ്ഞു.

ന—ഇത്ര ഒക്ക ഇങ്കിരിയസ്സുംമററും പഠിച്ചിട്ട ഇത പഠി ച്ചില്ലെ- എന്നൊട മെഘദന്തൻ സാഷ്ക്കൂടി ആചാ രം പറയും- ഇരിക്കട്ടെ എന്റെ ഭാൎയ്യയായാൽ ഞാ ൻ അതൊക്കെ പഠിപ്പിക്കും- ഇപ്പൊഠ എങ്ങിനെയെ ങ്കിലും പറയട്ടെ.

കെ—ശരി- അതതന്നെ വെണ്ടത- ഇവിടുത്തെ ബുദ്ധി വലിപ്പം വളരെ തന്നെ.

ന—എന്റെ ഭാൎയ്യയായ നിമിഷം ഞാൻ മാതിരി സ്വ ഭാവം മാററും.

ഇങ്ങിനെ പറഞ്ഞുകൊണ്ട പൊൻകുമിഴ മെതിയ ടിയും ഇട്ട കൊണിയിന്മെൽ കടാ-പടാ-എന്ന ശബ്ദിപ്പി ച്ചുംകൊണ്ട കൊണി കയറി പുറത്തളത്തിലെക്ക കടന്ന പ്പൊഠ ചാരുപടിയും പിടിച്ച നിൽക്കുന്ന തരുണീരത്ന മായ ഇന്ദുലെഖയെക്കണ്ടു- ആദ്യം ഒരു മിന്നൽ പിണർ കണ്ണിലടിച്ചപൊലെ തൊന്നി- കണ്ണുമിഴിച്ച പിന്നെയു നൊക്കി- അതിസുന്ദരിയായ ഇന്ദുലെഖയുടെ ആപാദ ചൂഡം നിൎവ്വികാരനായി ഒന്ന നൊക്കി-നമ്പൂരിപ്പാട ഭ്ര മിച്ച വലഞ്ഞ കുഴഞ്ഞ പൊയി- ഒന്ന രണ്ട നിമിഷനെ രം നിശ്ചഞ്ചലനായി നിന്നു "ഇങ്ങിനെ സൌന്ദൎയ്യ "ഇതവരെ കണ്ടിട്ടില്ലാ- എന്റെ മഹാ ഭാഗ്യം തന്നെ "എന്നെ ഇവഠ കാമിക്കാതിരിക്കില്ലാ- എനിക്ക അന്യ "സ്ത്രീഗമനം എനി ഇല്ലാ_ ഇന്ദുലെഖയെ ഒഴിച്ച ഞാൻ "ഒരു സ്ത്രീയെയും സ്മരിക്കുകകൂടി ഇല്ലാ- അതിന രണ്ട പ "ക്ഷമില്ലാ" ഇങ്ങിനെയാണ ഇന്ദുലെഖയുടെ സ്വരൂപ

കണ്ട സുബൊധം വന്ന പിന്നെ സംഭാഷണം തുടങ്ങു ന്നതിന മുമ്പിൽ നമ്പൂരിപ്പാട്ടിലെ മനസ്സിൽ വിചാരി ച്ചതും നിശ്ചയിച്ച ഉറച്ചതും.

ഇന്ദുലെഖ യാതൊരു ഭാവഭെദവും കൂടാതെ നമ്പൂ രിപ്പാട്ടിലെ മുഖത്ത നൊക്കിക്കൊണ്ട നിന്നു- തുറിച്ചനൊ ക്കിക്കൊണ്ട നിന്നു എന്ന പറയാൻ പാടില്ലാ- തുറിച്ച നൊക്കാൻ ഇന്ദുലെഖക്ക അറിഞ്ഞുകൂടാ. കെശവൻ ന മ്പൂരി ഉടനെ ഒരു കസാല നീക്കിവെച്ചു അതിന്മെൽ നമ്പൂരിപ്പാട്ടിലെ ഇരുത്തി താഴത്തിറങ്ങി. നമ്പൂരിപ്പാട കസാലമെൽ ഇരുന്ന പിന്നെയും ഇന്ദുലെഖയുടെ മുഖ ത്തെന്നെ കണ്ണു പറിക്കാതെ നൊക്കി- ഇന്ദുലെഖയും നൊക്കിക്കൊണ്ട തന്നെ നിന്നു- ഒടുവിൽ.

ന—ഞാൻ വന്നപ്പൊൾ താഴെ ഉണ്ടായിരുന്നു- ഇല്ലെ, കണ്ടതപൊലെ തൊന്നി- എന്ന പറഞ്ഞ കവിൾത്ത ടം കവിഞ്ഞ നീണ്ടിട്ട ഒരു മന്ദഹാസം ചെയ്തു.

ഇ—ഞാൻ അപ്പൊൾ താഴത്തില്ലാ.

"ഞാൻ" എന്ന പറഞ്ഞപ്പൊൾ നമ്പൂരിപ്പാട ഒ ന്നഞെട്ടി ഒരു നായരസ്ത്രീ തന്നൊട അങ്ങിനെ ഇതവരെ പറഞ്ഞിട്ടില്ലാ. പക്ഷെ ഠരം ന്യൂനതകളൊന്നും ക്ഷണ കനെരവും നിന്നില്ലാ- ഇന്ദുലെഖയുടെ സൌന്ദൎയ്യം ക ണ്ട നമ്പൂരി വലഞ്ഞ മററുള്ള സകല അഭിമാനവും മറ ന്നുപൊയിരിക്കുന്നു.

ന—താഴത്ത വന്നതെ ഇല്ലെ.

ഇ—വന്നതെ ഇല്ലാ.

ന—ഞാതെന്തെ.

ഇ—ഒന്നും ഉണ്ടായിട്ടില്ലാ.

ന—ആദ്യം വരാൻ നിശ്ചയിച്ച ദിവസം സംഗതിവശാൽ പുറപ്പെടാൻ തരമായില്ലാ- ആ വിവരത്തിന്ന എഴുത്തയച്ചു- എഴുത്ത കണ്ടില്ലെ.

ഇ—ഞാൻ കണ്ടിട്ടില്ലാ.

ന—കറുത്തെടം കാണിച്ചില്ലെ.

ഇ—നമ്പൂരി എന്നെ കാണിച്ചിട്ടില്ലാ.

ന—കറുത്തെടം മഹാവിഡ്ഢിതന്നെ- അന്ന ഞാൻ പുറപ്പെട്ട ദിവസം ഒരു എലമല കരാറകാരൻ മക്കംമൻ സായ്വ വന്നിരുന്നു- എമ്പതിനായിരം ഉറുപ്പിക്ക മല കരാർകൊടുത്തു-ആ തിരക്കിനാലാണ അന്ന വരാഞ്ഞത-ഇന്ദുലെഖയെ കാണാൻ വഴകിക്കൊണ്ടിരുന്നു- പലരും പറഞ്ഞ കെട്ടിട്ടുണ്ട- കെട്ട നല്ല പരിചയം ഉണ്ട-ഇന്ദുലെഖ കറുത്തെടത്തിന്ന അമ്മക്ക ബന്ധം ആയതിന മുമ്പുണ്ടായ മകളായിരിക്കും.

ഇ—ആരുടെ മകൾ കറുത്തെടത്ത നമ്പൂരിയുടെയൊ- അല്ലാ- ഞാൻ നമ്പൂരിയുടെ മകളല്ലാ രാമവൎമ്മരാജാവിന്റെ മകളാണ.

ന—അതെ അതെ- അതാണ ഞാൻ പറഞ്ഞത.

ഇ—എന്നാൽ ശരി.

നമ്പൂരിപ്പാട എനി താൻ എന്താണ പറയെണ്ടത-തനിക്ക പറയണ്ട സംഗതി ഒന്നുണ്ടായിരുന്നു- അത എങ്ങിനെയാണ പറയെണ്ടത എന്ന കുറെ നിരൂപിച്ചിട്ട.

ന—ഇന്ദുലെഖയുടെ സൌന്ദൎയ്യത്തെക്കുറിച്ച കെട്ട കെട്ട എനിക്ക നിവൃത്തിയില്ലാതെയായി.

ഇ—എന്റെ സൌന്ദൎയ്യം കൊണ്ട ഇവിടെക്ക എന്താണ നിവൃത്തിയില്ലാതെ ആയത എന്ന എനിക്ക മനസ്സി ലായില്ലാ.

ന—ഇന്ദുലെഖയുടെ വൎത്തമാനം കെട്ട കെട്ട മനവക കാൎയ്യങ്ങൾ യാതൊന്നും ഞാൻ നൊക്കാതെയായി.

ഇ—ഇത മഹാ കഷ്ടം! ഞാൻ മനവക കാൎയ്യങ്ങൾക്ക ഇ ത വിരൊധിയൊ- ഇതിന എന്താണ സംഗതി.

ന—ഇന്നലെ ചെറുശ്ശെരി ഒരു ശ്ലൊകം ചൊല്ലി- അത ഇന്ദുലെഖയൊട ചൊല്ലണം എന്ന എനിക്കൊരാഗ്ര ഹം- ഇന്ദുലെഖക്ക സംസ്കൃതത്തിൽ വില്പത്തി അല്ല ഇങ്കിരിയസ്സു പഠിപ്പാണ ഉള്ളത എന്ന കെട്ടു- സംസ്കൃ തശ്ലൊകം ചൊല്ലിയാൽ അൎത്ഥം മനസ്സിലാവുമൊ.

ഇ—നല്ലവണ്ണം മനസ്സിലാവാൻ പ്രയാസം.

ന—കുറെ വായിച്ച വില്പത്തി ആയിരുന്നു വെണ്ടത.

ഇ—ശരി.

ന—ഞാൻ ഒരു ശ്ലൊകം ചൊല്ലാം- അൎത്ഥം മനസ്സിലാ വുമൊ എന്ന നൊക്കൂ-മനസ്സിലായില്ലെങ്കിൽ ഞാൻ പറഞ്ഞതരാം.

ഇ—അൎത്ഥം മനസ്സിലാവുന്ന കാൎയ്യം സംശയം.

ന—എന്നാൽ ഞാൻ പറഞ്ഞ തരാം.

ഇ—അങ്ങിനെയാവട്ടെ.

നമ്പൂരിപ്പാട ഒരു ശ്ലൊകം ചെല്ലാൻ വിചാരിച്ചു. ശ്ലൊകം ഒന്ന രണ്ടെ തൊന്നുകയുള്ളൂ. വില്പത്തി ലെശ മില്ലാത്തതിനാൽ മഹാ അബദ്ധമായിട്ടാണ തൊന്നു ന്നത തന്നെ ചൊല്ലുമാറ- തൊന്നുന്നതിൽതന്നെ ചില

പദങ്ങളും പാദങ്ങളും എടക്കിടെ മറന്നുപൊവും-പിന്നെ യും തൊന്നും-ഇങ്ങിനെയാണ സ്ഥിതി. ശ്ലോകം ചൊല്ലു വാൻ നിശ്ചയിച്ച നമ്പൂരിപ്പാട കുറെ വിചാരിച്ചു. ഒരു ശ്ലോകം പകുതി തൊന്നി- അത ചൊല്ലുന്നു.

"ആസ്ലാം പിയൂഷ ഭാവഃ സുമതി ഗരജരള ഥാരീ പ്രസിദ്ധഃ"

പിന്നെ എന്താണ- തൊന്നുന്നില്ല. ചെറുശ്ശേരി യെ അറിയുമൊ? അറിയും എന്ന അയാാം പറഞ്ഞു-അ യാാം എന്റെ കൂടത്തന്നെയാണ- എനിക്ക വെണ്ട പ്പൊാം ഒക്കെ അയാളാണ ശ്ലോകം ചൊല്ലാറ- എനി ക്ക ഇത ഓൎമ്മവെക്കാനും മററും മഹാ അസിദ്ധ്യം- പി ന്നെ കാൎയ്യങ്ങളുടെ തിരക്കിൽ എന്ത ശ്ലോകം- എന്നാ ലും ഞാൻ ചൊല്ലിയ ശ്ലോകം ബഹു വിശെഷമായിരു ന്നു- എന്തൊ അന്ധാളിച്ചു- നൊക്കട്ടെ.

"ആസ്ലാം പിയൂഷഭാവഃ സുമതിഗരജരളാ ഇതി പ്രസിദ്ധഃ"

ഇ—(ചിറിച്ചുംകൊണ്ട) ബുദ്ധി മുട്ടണ്ടാ-ശ്ലോകം പിന്നെ ഓൎമ്മയാക്കീട്ട ചൊല്ലാമെല്ലൊ.

ന—ഛീ! അതപൊര- ഞാൻ ഒന്നാമത ഇന്ദുലെഖയൊ ട ചൊല്ലിയ ശ്ലോകം മുഴുവനാക്കാഞ്ഞാൽ പൊരാ. നൊക്കട്ടെ.

"ആസ്ലാം പിയൂഷ ഭാവഃ സുമതി ഗരജരളാ ഇതി പ്രസിദ്ധഃ".

ഓ- ഹൊ- തൊന്നി തൊന്നി—

"തല്പാദൊ പായഖിന്നാ പിചഗരളഥരൊ ഹെരു

ല്ലാസഭാവഃ.”

എന്നിയത്തെ രണ്ട പാദം അശെഷം തൊന്നുന്നി - ദ്ധമ്പതന്നെ തൊന്നുന്നില്ലാ- വിചാരിച്ചിട്ട ഫലമി .

“ആസ്സാം പിയ്യൂഷഭാവഃ”

ഓ. പിന്നെയും മറന്നുവൊ- ഇത വലിയ വിഷമം.ഓ- ാ- ഇല്ല, തൊന്നി.

“ആസ്സാം പിയ്യൂഷഭാവഃ സുമതി ഗരജരളാ ഇ
“തി പ്രസിദ്ധഃ തല്ലാഭൊ പായഖിന്നാ പിചഗര
“ഉഫരൊ ഫെതുരല്ലാസഭാവഃ”

ഇത്രത്തൊളം ചൊല്ലി പിന്നെ അശെഷം തൊന്നു ില്ലെന്ന പറഞ്ഞും കൊണ്ട നമ്പൂരിപ്പാടഎഴുനീററ ക ത്തടത്തിനെ വിളിക്കാൻ കൊണിവാതുക്കൻ പൊ “കറുത്തെടം കറുത്തെടം” എന്ന ഉറക്കെ വിളിച്ചു. ശവൻ നമ്പൂരി ഫാജരായി കൊണിച്ചുവട്ടിൽ സമീ നിൽക്കുന്നുണ്ടായിരുന്നു- ഓടി എത്തി.

—കറുത്തെടം ചെറുശ്ശെരിയുടെ അടുക്കെ പൊയി “ആസ്സാം” എന്ന ശ്ലൊകം മുഴുവനും ഒരു ഓലയിൽ എഴുതിച്ച ഇങ്ങട്ട കൊണ്ടുവരു- വെഗം വെണം.

കെശവൻനമ്പൂരി ഓടിപ്പൊയി- ചെറുശ്ശെരി നാ കെട്ടിൽ ഒരു കസാലമെൽ ഇരിക്കുന്നത കണ്ടു-അപ്പൊ ക്ക കെശവൻ നമ്പൂതിരി “ആസ്സാം” എന്നപദം മറ ിരിക്കുന്നു.

—ചെറുശ്ശെരി ഒരു ശ്ലൊകം എഴുതിത്തരാൻ പറഞ്ഞു നമ്പൂരി. അത വെഗം എഴുതിത്തരു- ഓലയും എഴു

ത്താണിയും ഇതാ_ എന്താണ ശ്ലോകം? എന്തൊരു അന്ധാളിച്ചു-വരട്ടെ, ശരി-ശരി- ഓൎമ്മയായി-ശ്ലോകത്തിന്റെ ആദ്യം ആസീൽ എന്നാണ-വെഗം എഴുതിത്തരു.

ചെറുശ്ശെരി വെഗം ഓലവാങ്ങി—

"ആസീദ്ദശരഥൊനാമ സൂൎയ്യവംശെ മഹാൎത്ഥിവഃ ഭാൎയ്യാസ്തിസ്രൊപി ലബ്ധ്വാസൌ താസുലെഭെ ന സന്തതിം"

എന്ന ശ്ലോകം എഴുതി കൊടുത്തു.

കെശവൻ നമ്പൂരി ഓലയുംകൊണ്ട മുകളിലെക്ക ഓടിച്ചെന്നു. നമ്പൂരിപ്പാട്ടിലെക്ക കണ്ണുടവെക്കാതെ ഒരക്ഷരം വായിച്ചുകൂടാ. എന്നാൽ ഇന്ദുലെഖയുടെ മുമ്പാകെ കണ്ണുടവെക്കുന്നത തന്റെ യൌവനത്തെക്കുറിച്ച ഇന്ദുലെഖയുടെ അഭിപ്രായത്തിന്ന ഹാനിയായി വന്നാലൊ എന്ന വിചാരിച്ച താൻ ഓലവാങ്ങാതെ കെശവൻ നമ്പൂരിയൊടുതന്നെ വായിക്കാൻ പറഞ്ഞു- കെശവൻ നമ്പൂരിക്കും കണ്ണുടകൂടാതെ നല്ലവണ്ണം വായിച്ചുകൂടാ എങ്കിലും കല്പനപ്രകാരം തപ്പി തപ്പി വായിച്ചു തുടങ്ങി.

കെ—ആസീ- ദ്ദശ-രഥൊ-നാമസൂ- ൎയ്യവംശെ-മഹാൎത്ഥിവഃ_ ഇത്രത്തൊളം വായിക്കുമ്പൊഴക്ക ഇന്ദുലെഖ വല്ലാതെ ചിറിച്ചുതുടങ്ങി.

ന—ഛീ! അബദ്ധം- കുറത്തെടത്തിന്ന വില്പത്തിലെശം ഇല്ലെന്ന തൊന്നുന്നു- ഇതല്ല ശ്ലോകം- ആദ്യത്തെ പാദം എനിക്കറിയാം-എഴുതിക്കൊള്ളു- എന്ന പ

റഞ്ഞ കെശവൻ നമ്പൂരിയെക്കൊണ്ട താൻ മുമ്പ ചൊല്ലിയപ്രകാരം എഴുതിച്ചു- ഓലയുംകൊണ്ട കെശവൻ നമ്പൂരി ചെറുശ്ശെരി നമ്പൂരിയുടെ അടുക്കെ രണ്ടാമതും ചെന്നു.

ക—ചെറുശ്ശെരിക്ക എല്ലാെഴാഴും പരിഹാസമാണ- നമ്പൂരി വിചാരിച്ച ശ്ലൊകമല്ല എഴുതിതന്നത- ഇതാ ഞാൻ ഓലയിൽ എഴുതിക്കൊണ്ട വന്നിരിക്കുന്നു- ഇത മുഴുവൻ എഴുതിത്തരു.

ചെറുശ്ശെരി നമ്പൂരി ഓലവാങ്ങി നൊക്കി, ഓ- ഹൊ- ഠരം ശ്ലൊകമൊ എന്നാൽ അങ്ങിനെ പറയെണ്ടെ ആസീൽ" എന്നാണ ആദ്യം എന്നല്ലെ കറുത്തെടം പറഞ്ഞത എന്നും പറഞ്ഞ പൂർവാദ്ധത്തിൽ ഉണ്ടായിരുന്ന പിഴകാം തീൎത്ത ഉത്തരാദ്ധം എഴുതികൊടുത്തു- അതുംകൊണ്ട പിന്നെയും കെശവൻ നമ്പൂരി മുകളിലെക്ക ചെന്നു- ശ്ലൊകം വായിക്കാൻ നമ്പൂരിപ്പാട കെശവൻ നമ്പൂരിയൊട പറഞ്ഞു.

ക—ഇത ഒര വലിയ ശ്ലൊകമാണ ഞാൻ വായിച്ചാൽ ശരിയാവുകയില്ല- ഇന്ദുലെഖ ഇവിടെ നില്ക്കുന്നുണ്ടെല്ലൊ- നല്ല വില്പത്തിയാണ-ഇന്ദുലെഖെ ഇതൊന്നു വായിക്കു.

ഇ—എനിക്ക നല്ല വില്പത്തി ഇല്ലാ- വല്ലതും പറയണ്ടാ- എന്നാൽ ഠരം ശ്ലൊകം എനിക്ക തൊന്നും-ബുദ്ധിമുട്ടണ്ട ഞാൻ ചൊല്ലിക്കളയാം-എന്ന പറഞ്ഞ ഉപദ്രവം തീരാൻ വെണ്ടി ചൊല്ലുന്നു.

"ആസ്സാംപിയ്യൂഷലാഭ സ്സുമുഖിഗരജരാമൃത്യുഹാ

രി പ്രസിദ്ധ സ്സാല്ലാഭൊ പായചിന്താ പിചാഗരൂ
ജൂഷ്ഠൊ ഫെതു ശല്ല്യാഘ്ല തായാഃ- നൊചൈങ്കാലൊ
ലക്ഷ്മി പ്രതിഭയെഭൂജഗീ ദഷ്ടൂ മമ്മാമൃഹന്യേ യാമെ
വാലംബ്യൃജ്ഞിവെ കഥമധര സുധാ മാധുരിമപ്യൃജ്ഞാ
നൻ.”

ന—അതി വിശേഷമായ ശ്ലോകം അല്ലെ.

ഇ അതെ.

ന—കറുത്തെടം പൊയി താഴത്ത ഇരിക്കു.

കെ—ഞാൻപൊയി മുറുക്കാൻ കൊണ്ടുവരാം എന്ന പ
റഞ്ഞ താഴത്തെക്ക പൊയി.

ന—ഇന്ദുലെഖക്ക കളിഭ്രാന്തുണ്ടൊ.

ഇ—എന്ത ഭ്രാന്ത?

ന—കളി ഭ്രാന്ത- കഥകളി ഭ്രാന്ത-

ഇ—എനിക്ക ഒരുവകയായും ഭ്രാന്ത ഇതവരെ ഒന്നും ഉ
ണ്ടായിട്ടില്ല.

ന—എനിക്ക നല്ലഭ്രാന്താണ-കലശലാണ ഭ്രാന്ത.

ഇ—(ചിറിച്ചുംകൊണ്ട) ശരിതന്നെ സംശയമില്ല.

ന—എന്താ ഇന്ദുലെഖ ഃരം വിവരം മുമ്പ കെട്ടിട്ടുണ്ടൊ

ഇ—ഇല്ല- ഇപ്പൊളറിഞ്ഞു.

ന—ഞാൻ പറഞ്ഞറിഞ്ഞു- അല്ലെ.

ഇ—അതെ-ഇവിടുത്തെ വാക്കുകളെകൊണ്ട നിശ്ചയിച്ചു

ന—ഇന്നലെ മനക്കൽ കളി ഉണ്ടായിരുന്നു- രാമൻെറ
ദശാസ്യൻ ബഹു വിശേഷം തന്നെ- ഇന്ദുലെഖ ര
മനെ കെട്ടിട്ടുണ്ടൊ രാമൻ, രാമൻ; ശ്രുദ്ര രാമപ്പ
ണിക്കര എന്ന പറയും- വലിയ ഊററക്കാരനാണ.

രംഗശ്രീ കലശല-മെയ്യും അങ്ങിനെ തന്നെ-ഇന്ദുലെഖക്ക എനി ദിവസംപ്രതി കളികാണാം-എനിക്ക നല്ല ഭ്രാന്താണ. ഇഗ്ഗ്ലി മിക്കവാറും ദിവസം കളി ഉണ്ടാവാറുണ്ട-ഇന്നലെ ഒരു സ്ത്രിവെഷവും കണ്ടു-ഇയ്യടെ ഒന്നും ഇങ്ങിനെ കണ്ടിട്ടില്ല-രാഘവൻ, രാഘവൻ എന്ന ഒരു ചെക്കൻ-രാഘവനെ ഇന്ദുലെഖ അറിയുമൊ-അവൻ മുഖം മിനുക്കിയാൽ ഇന്ദുലെഖയുടെ മുഖംപൊലെ തന്നെ-അങ്ങിനെതന്നെ.ഒരു ഭെദവുമില്ല-ഇവിടെ കളിക്കുടക്കൂട ഉണ്ടാവാറുണ്ടൊ.

ഇ—ഇല്ലാ.

ന—എത്ര കൊല്ലമായി ഇന്ദുലെഖ കഥകളി കണ്ടിട്ട.

ഇ—നാലഞ്ചു കൊല്ലമായി എന്ന തൊന്നുന്നു.

ന—ശിവ-ശിവ- നാലഞ്ചു കൊല്ലമൊ- ഇത്ര സമ്പത്തുള്ള ഒരു വീട്ടിൽ കഥകളി കഴിഞ്ഞിട്ട നാലഞ്ചു കൊല്ലമൊ? ആശ്ചൎയ്യം-അതിന്റെ പരിജ്ഞാനമില്ലാഞ്ഞാൽ അത്രെ ഉള്ളു-പഞ്ചുവിന പരിജ്ഞാനം ഒട്ടും ഇല്ലയായിരിക്കും-പിന്നെ ഇന്ദുലെഖ എന്ത ചെയ്യും.

ഇ—അതെ- ശരിതന്നെ.

ന—ഇന്ദുലെഖക്ക ഇങ്കിരിയസ്സ നല്ലവണ്ണം അറിയാമൊ.

ഇ—കുറെ പഠിച്ചു.

ന—സായ്പന്മാരൊട സംസാരിക്കാമൊ.

ഇ—പഠിച്ചതിന്റെ അവസ്ഥാനുസാരം ആരൊടും സംസാരിക്കാം.

ന—ഇന്ദുലെഖയെ പണ്ട ഞാൻ ഇഗ്ഗ്ലി കെട്ടിട്ടുണ്ട- ക

ണ്ടപ്പോഠം അതിലൊക്ക വിശെഷം- എന്റെ ഭാഗ്യം തന്നെ.

ഇ—എന്താണ ഭാഗ്യം- അറിഞ്ഞില്ലാ.

ന—ഇന്ദുലെഖയെ കണ്ടത തന്നെ ഭാഗ്യം.

ഇ—എന്താണ എന്നെ കാണുന്നതുകൊണ്ട ഒരു ഭാഗ്യം എന്ന ഞാനറിയുന്നില്ലാ.

ന—ഇത്ര പറഞ്ഞാൽ മനസ്സിലാവില്ലെ.

ഇ—പറഞ്ഞെടത്തൊളം മനസ്സിലായി- പറയാത്തത എങ്ങിനെ മനസ്സിലാവും. ഇവിടുത്തെ ഭാഗ്യമെന്ന പറഞ്ഞത മനസ്സിലായി. എന്ത ഭാഗ്യമാണ ഇവിടെക്ക വരുന്നത എന്നാണ ഞാൻ ചൊദിച്ചത- അതിന ഉത്തരം പറഞ്ഞില്ലാ- പറയാത്തതകൊണ്ട ആ സംഗതി മനസ്സിലായതും ഇല്ലാ.

ന—അതൊക്ക എന്റെ ഭാഗ്യം തന്നെ-എന്റെ ഭാഗ്യം തന്നെ- ഇന്ദുലെഖയുടെ വാക്ക സാമൎത്ഥ്യം കെമം തന്നെ- എന്നെ ഒന്ന ചെണ്ട കൊട്ടിക്കെണമെന്നാണ ഭാവമെന്ന തൊന്നുന്നു.

ഇ—ഇവിടെ ചെണ്ടയില്ലാ- ഇവിടുന്ന ചെണ്ട കൊട്ടി കെഠക്കെണമെന്ന എനിക്ക താല്പൎയ്യവുമില്ലാ.

ന—ഇന്ദുലെഖ ബഹു രസികത്തിയാണ- ഇങ്ങിനെയിരിക്കണ്ടെ വാക്ക സാമൎത്ഥ്യം- എന്നെ മുമ്പ കെട്ട പരിചയമുണ്ടായിരിക്കും.

ഇ—ഇല്ലാ.

ന—കെട്ടിട്ടെ ഇല്ലെ.

ഇ—ഇല്ലാ.

ന—എന്റെ ഒരു വൎത്തമാനവും അറിയില്ലെ.

ഇ—ഇല്ലാ.

ന—അപ്പൊൾ ഞാൻ വരുന്ന വൎത്തമാനവും അറി ഞ്ഞിട്ടില്ലെ.

ഇ—വരുന്നുണ്ടെന്ന ഇവിടെ ആരൊ ഇന്നലെയൊ മ റ്റൊ പറഞ്ഞത കെട്ടു.

ന—അപ്പൊൾ എന്റെ വൎത്തമാനം ഇന്ദുലെഖ ആ രൊടും അന്വെഷിച്ചില്ലെ.

ഇ—ഇല്ലാ.

ന—അതെന്തെ.

ഇ—ഒന്നും ഉണ്ടായിട്ടല്ല-അന്വെഷിച്ചില്ലാ- അത്രെയുള്ളു.

ന—ഞാൻ വന്ന കാൎയ്യം എന്താണെന്ന മനസ്സിലായി രിക്കുമെല്ലൊ.

ഇ—ഇല്ലാ- മനസ്സിലായിട്ടില്ല.

ന—എന്ത- അതും മനസ്സിലായിട്ടില്ലെ.

ഇ—ഇല്ല.

ന—ഞാൻ ഇന്ദുലെഖയെ കാണാനായിട്ടതന്നെയാണ വന്നത.

ഇ—ശരി- അങ്ങിനെയായിരിക്കും.

ന—മനവക സകല കാൎയ്യവിചാരവും ഞാൻ തന്നെ യാണ- എന്ന പറഞ്ഞ നെരം നൊക്കാൻ എന്ന ഭാ വിച്ച പൊൻഗഡിയാൾ മടിയിൽനിന്ന എടുത്തു തുറന്ന നൊക്കി- അഞ്ചു മണിയായി എന്ന പറഞ്ഞു.

ഇ—ഓ- എന്നാൽ സന്ധ്യാവന്ദനത്തിന സമയമായി രിക്കും.

ന—ഹെ- അതിനൊന്നും സമയ മായിട്ടില്ലാ- ഠരം ഗ ഡിയാൾ ഒന്ന നൊക്കെണമൊ.

എന്ന പറഞ്ഞ ഗഡിയാളും മാല ചങ്ങലയും കഴു ത്തിലിട്ടെടുത്തുന്ന എടുത്ത കൊടുപ്പാൻ ഭാവിച്ചപ്പൊൾ ഇന്ദുലെഖ വാങ്ങി_ ഇത നല്ല ഗഡിയാൾ എന്ന പറഞ്ഞു.

ന—ഇത എനിക്ക മെഘദന്തൻ സായ്പു സമ്മാനമായി കഴിഞ്ഞ കൊല്ലം എല മലവാരം എഴുപത്തയ്യായി രം ഉറുപ്പികക്ക കൊടുത്തപ്പൊൾ തന്നതാണ.

മെഘദന്തൻ സായ്പു എന്ന പറഞ്ഞപ്പൊൾ ഇന്ദു ലെഖ ഉറക്കെ ഒന്ന പൊട്ടിച്ചിറിച്ചു പൊയി- അതിന്ന ശെഷം ഗഡിയാൾ തിരിയെക്കൊടുത്തു- ഇന്ദുലെഖയു ടെ ഠരം ചിറിയും ഭാവവും കണ്ടപ്പൊൾ ഇന്ദുലെഖക്ക തന്നിൽ അനുരാഗം തുടങ്ങീ എന്ന നമ്പൂരിപ്പാടും- ഠരം മെഘദന്തൻ സായ്പിനെ കുറിച്ച മാധവനെഴുതുന്ന ക ത്തിലെഴുതെണമെന്ന ഇന്ദുലെഖയും എക കാലത്തിൽ തന്നെ നിശ്ചയിച്ചു.

നമ്പൂരിപ്പാട്ടിലെക്ക മൊഹം അതിയായി വദ്ധിച്ചു. എന്നിട്ട ഠരം ക്ഷമയില്ലാത്ത വിഡ്ഢി പറയുന്നു.

ന—ഇന്ദുലെഖയൊട കൂടി തന്നെ എല്ലായ്പൊഴും ഇരി ക്കാനാണ എനിക്ക മൊഹം.

ഇ—അത സാധിക്കാത്ത മൊഹമാണെന്ന എനിക്ക തൊന്നുന്നു.

ഇത്രത്തൊളം ഇവര പറയുമ്പൊഴെക്ക കെശവൻ നമ്പൂരി വെള്ളിത്തട്ടിൽ മുറുക്കാനും മററും എടുത്ത മുകളി

ലെക്ക കയറിവന്നു.

ഉ—എനിക്കിനി മെൽകഴുകി അമ്പലത്തിൽചൊവണം കെശവൻനമ്പൂരി ഇവിടെ ഇരിക്കു- എന്നും പറഞ്ഞ വെഗം താഴത്തെക്ക ഇറങ്ങിപ്പൊയി.

പൊവുമ്പൊാഠ ഇന്ദുലെഖാ കെശവൻനമ്പൂരിയു ടെ മുഖത്തെക്ക ഒന്ന നൊക്കി- ആ നൊക്ക കെശവൻ നമ്പൂരിക്ക തന്റെ ശരീരത്തിന്മെൽ ഒരു ഇരിമ്പുകൊൽ പഴുപ്പിച്ച ചൂടവെച്ചതുപൊലെ കൊണ്ടു- കെശവൻ ന മ്പൂരി വെററിലത്തട്ടംകൊണ്ടു അവിടെ ഇളിഭ്യനായി വ ശായി- നമ്പൂരിപ്പാട്ടിലെക്ക ആകപ്പാടെ നല്ല സുഖമാ യില്ല- എങ്കിലും അവിടത്തന്നെ ഇരുന്ന മുറുക്കി കുറെ നെരം ഇന്ദുലെഖയുടെ മുറിയിലുള്ള സാമാനങ്ങളുംമററും നടന്ന നൊക്കി- പുസ്തകങ്ങഠ വളരെ കണ്ടു- പെണ്ണുങ്ങ ളെ ഇംക്ലിഷ പഠിപ്പിച്ചാൽവളരെ ദൊഷമാണെന്ന തീ ൎച്ചയാക്കി.

കെ—(നമ്പൂരിപ്പാടൊട) ഇന്ദുലെഖക്ക വൈകുന്നെരം അമ്പലത്തിൽ പൊവൽ മുടങ്ങാതെ ഉണ്ടു- അതിന്നു ള്ള സമയവും മററും അതി കൃത്യമാണ- അതാണ ഇ പ്പൊാഠ പൊയ്ക്കളഞ്ഞത.

ന—ഇന്ദുലെഖ വെഗം ഇങ്ങട്ട വരുമെല്ലൊ- വരുന്നവ രെ നമ്മഠ ഇവിടത്തന്നെ ഇരിക്കുക- അല്ലെ.

കെ—അത വെണ്ടെന്ന തൊന്നുന്നു-അത്താഴം കഴിഞ്ഞ ഒൻപത മണിക്ക ഇവിടെ വന്ന ഇന്ദുലെഖയുടെ പാ ട്ടും മററും കെഠക്കാം- അതല്ലെ നല്ലത.

ന—അങ്ങിനെ തന്നെ- അതാണ നല്ലത- എന്ന പാ

ഞ്ഞ രണ്ടാളും കൂടി ചെപ്പൊട്ടിലെക്ക പൊന്നു.

നമ്പൂരിപ്പാട മുകളിൽ കെശവൻ നമ്പൂരിയൊ കൂടി ഇന്ദുലെഖയുടെ മാളികയിന്മെലെ സാമാനങ്ങ നൊക്കുമ്പൊൾ ചുവട്ടിൽ ഇന്ദുലെഖയും ചെറുശ്ശെരി ന മ്പൂരിയുമായി ഒരു സംഭാഷണം ഉണ്ടായി. ഇന്ദുലെഖ മെ ൽകഴുകാൻ എന്ന പറഞ്ഞ മാളിക മുകളിൽ നിന്ന ഇ ങ്ങി തെക്കെ അറയിൽ കൂടി നാലുകെട്ടിൽ കടന്നപ്പൊ ൾ ചെറുശ്ശെരി നമ്പൂരി തെക്കിനിയിൽ ഒരു കസാലമെ ൽ താനെ ഇരിക്കുന്നതകണ്ടു. ഇന്ദുലെഖയെ കണ്ട ഉട നെ നമ്പൂരി കസാലമെൽ നിന്ന എഴുനീററ ഇന്ദുലെഖ യുടെ സമീപത്തിലെക്ക ചെന്ന മന്ദഹാസത്തൊടു കൂടി നിന്നു. ഇന്ദുലെഖക്ക നമ്പൂരിയെ കണ്ടപ്പൊൾ വളരെ സന്തൊഷമായി എങ്കിലും എന്താണ ആദ്യം പറയെണ്ടു ത എന്ന ഒന്നും തൊന്നീല. അപ്പൊഴത്തെ സ്ഥിതി അങ്ങി നെയാണെല്ലൊ. എന്നാൽ അതി സമൎത്ഥനായ ചെറു ശ്ശെരിനമ്പൂരി ഇന്ദുലെഖയുടെ ഈ വൈഷമ്യത്തെ ക്ഷ ണെന തീൎത്തു.

ചെറുശ്ശെരി—ഇന്ന കാണാനിടവരുമെന്ന ഞാൻ ഓൎത്തി രുന്നില്ലാ- ഞാൻ ഈ ഗൊഷ്ഠിയിൽ ഒന്നുമില്ലാ- നി ൎദ്ദൊഷിയാണെ-എന്നെ ശങ്കിക്കരുതെ.

ഈ വാക്കുകൾ കെട്ടപ്പൊൾ ഇന്ദുലെഖക്ക മന സ്സമാധാനം വന്ന വാക്കുകൾ ധാരാളമായി പറയാറാ യി.

ഇ—എന്താണ മുകളിൽ എഴുന്നെള്ളാഞ്ഞത- മുമ്പ പരി ചയവും സ്നെഹവും ഉണ്ടായത കൊണ്ടായിരിക്കാം.

എഴുന്നെള്ളീട്ടുണ്ടെന്ന കെട്ട ഞാൻ വളരെ സന്തൊഷിച്ചു.

ചെ—നമ്പൂരി മുകളിലെക്ക വരുമ്പൊൾ എന്നെ വിളിച്ചില്ലാ. ഞാൻ ഇപ്പൊൾ അദ്ദെഹത്തിന്റെ കൂട വന്നവരിൽ ഒരുവന്റെ സ്ഥിതിയിലാണെല്ലൊ. അത കൊണ്ട വിളിക്കാതെ ഒന്നിച്ചു വരണ്ട എന്നവെച്ചതാണ. നാളെ രാവിലെ എതായാലും വരാമെന്ന ഉറച്ചിരുന്നു. ഇപ്പൊൾ തന്നെ കണ്ടത എന്റെ ഭാഗ്യം. മാധവന നൂററമ്പത ഉറുപ്പിക ശമ്പളമായി എന്ന കെട്ടു. വളരെ സന്തൊഷമായി.

മുകളിൽനിന്ന ഇറങ്ങുമ്പൊൾ ഇന്ദുലെഖക്കുണ്ടായിരുന്ന മൌഢ്യം സകലം തീൎന്നു. മാധവന്റെ പെര ചെവിയിൽ പെട്ട ഉടനെ ഒരു രൊമാഞ്ചവും അല്പം ലജ്ജയും ഉണ്ടായി. മുഖം അല്പം ഒന്ന താഴ്ത്തി മന്ദഹാസം ചെയ്യുന്നത ചെറുശ്ശെരി നമ്പൂരി കണ്ട വളരെ സന്തൊഷിക്കുകയും ഇന്ദുലെഖയുടെ അവസ്ഥയെപ്പററി ബഹുമാനിക്കുകയും ചെയ്തു. ഉടനെ—

ഇ—രണ്ട ദിവസത്തിലകത്ത മദിരാശിയിൽനിന്ന വരുമെന്ന എഴുതത വന്നിട്ടുണ്ട. ഒരു സമയം ൧൦ം പ്രാവശ്യം മടങ്ങിപ്പൊവുമ്പൊൾ————പിന്നെ ഒന്നും പറയാതെ കുറെ ലജ്ജിച്ചുകൊണ്ട നിന്നു.

ചെ—മടങ്ങി പൊവുമ്പൊൾ ഇന്ദുലെഖയും കൂടെ. അല്ലെ.

ഇ—(മന്ദഹസിച്ചുംകൊണ്ട) അതെ. തിരുമനസ്സുന്നുമായിട്ട സംസാരിപ്പാൻ മനസ്സുള്ള ആളുകൾ സംസാരി

പ്പാനുള്ള വാക്കുകളും സംഗതികളും തിരുമനസ്സുന്നമ ന്നെ വെണ്ടവിധം അറിയിപ്പിച്ചും പറഞ്ഞും കൊടു ക്കുന്നത ചിലപ്പൊൾ വലിയ ഉപകാരമായി വരുന്നു.

ചെ—നിങ്ങൾ രണ്ടാളുടെയും കൂട ഞാനും മരിരാശി യൊളം വരാം- ഇന്ദുലെഖയും മാധവനും ഭാൎയ്യാഭ ൎത്താക്കന്മാരായി അധിക കാലം അതി ഭാഗ്യത്തൊടു കൂടി ഇരിക്കണം എന്നാണ എന്റെ ആഗ്രഹവും അ നുഗ്രഹവും.

ഈ വാക്കുകൾ പറയുമ്പൊൾ നമ്പൂരിയുടെ കണ്ണി ൽ അശ്രുക്കൾ നിറഞ്ഞ വശായി. അതി മനൊഹരി യായ ഇന്ദുലെഖക്ക ഈ അതി സുന്ദരനായ മാധവൻ തന്നെ ഭൎത്താവായി കാണണ മെന്നാണ ഇവരെ രണ്ടു പെരെയും കാണുകമാത്രം ഉണ്ടായിട്ടുള്ള സാമാന്യബുദ്ധി കളായ എല്ലാ മനുഷ്യരുടെയും ആഗ്രഹവും അഭിപ്രാ യവും. എന്നാൽ ഇവര രണ്ടു പെരുടെയും രൂപസൌന്ദ ൎയ്യത്തിന്ന പുറമെ ഇവരുടെ പഠിപ്പ, ബുദ്ധിസാമൎത്ഥ്യം, ശീലഗുണം, അന്യൊന്യം ഉള്ള അനുരാഗം ഇതുകളെ വെടിപ്പായി മനസ്സിലാക്കീട്ടുള്ള അതി ബുദ്ധിമാനും വി ദ്വാനും ആയ ചെറുശ്ശെരി നമ്പൂരിക്ക ഇവരുടെ ചെ ൎച്ചയിലും അഭ്യുദയത്തിലും അതിസന്തൊഷവും അത്യന്തനി മിത്തം സന്തൊഷാശ്രുക്കളും ഉണ്ടായത ആശ്ചൎയ്യമല്ലെ ല്ലൊ.

നമ്പൂരി മെൽ കാണിച്ച പ്രകാരം പറഞ്ഞപ്പൊൾ ഇന്ദുലെഖക്കും കണ്ണീർ താനെ പുറപ്പെട്ടു- ഗൽഗദാക്ഷ രമായി—

ഇ—ഇവിടുത്തെ അനുഗ്രഹം ഞങ്ങാം വളരെ ഭാഗ്യപൂൎവ്വം എല്ലായ്പ്പോഴും കാംക്ഷിച്ചു കൊണ്ടിരിക്കുന്നതാണ.

ച—മദിരാശിയിൽ നിന്ന എത്ര തിയ്യതിക്ക എത്തും എന്ന തീൎച്ചയായി എഴുതീട്ടുണ്ടൊ.

ഇ—എനിയത്തെ ആഴ്ച്ചയിൽ എന്നാണ എഴുതിട്ടുള്ളത- എഴുതീട്ട ഇന്നെക്ക രണ്ടൊ മൂന്നൊ ദിവസമായി- മറ്റന്നാളൊ നാലാന്നാളൊ വരുമായിരിക്കാം.

ച—എന്റെ ഇവിടെനിന്നുള്ള യാത്ര എന്നൊ- പുറപ്പാടിന്റെ കാൎയ്യംകൊണ്ട നമ്പൂരി ഒന്നും മുകളിൽനിന്ന പ്രസ്താവിച്ചിരിക്കില്ലാ- താമസിപ്പാൻ വന്നതല്ലെ. എന്ന പറഞ്ഞു ഒന്ന ചിറിച്ചു. ഇന്ദുലെഖയും ചിറിച്ചു.

ഇ—എന്താണ ഒരു ശ്രീരാമൊദന്തശ്ലോകം എഴുതി അയച്ചത നെത്തെ.

ചെറുശ്ശെരി നമ്പൂരിയും ഇന്ദുലെഖയും വളരെ ചിറിച്ചു.

ഇ—ഇവിടുന്നകൂടെ എഴുന്നെള്ളിയത എന്റെ ഭാഗ്യം തന്നെ. ഞാൻ അമ്പലത്തിൽ പൊയി വരാം- രാവിലെ യാത്രയില്ലെങ്കിൽ നിശ്ചയമായി അമറെത്ത കഴിഞ്ഞു മുകളിലെക്ക എഴുന്നെള്ളണം.

ച—രാവിലെ യാത്ര ഉണ്ടാവുമെന്ന തൊന്നീല.

ഇന്ദുലെഖ ചിറിച്ചും കൊണ്ട കുളിമുറിയിലെക്ക പൊയി.

ചെറുശ്ശെരി നമ്പൂരി യഥാപൂൎവ്വം കസാലമെൽതന്നെ പൊയി ഇരുന്നു. അപ്പൊഴക്ക മെതിയടിയുടെ ശബ്ദം കെട്ട തുടങ്ങി. ഇന്ദുലെഖ പറഞ്ഞ വാക്കുകളും ബ

ഝപ്പെട്ട പൊന്നതും നമ്പൂരിപ്പാട്ടിലെക്ക അപ്പൊഠ ഒ
ട്ടംതന്നെ സുഖമായില്ലെങ്കിലും രാത്രി ഒൻപതമണിക്കാ
ണ്ടാമത പാട്ട കെൾക്കാനും മററും മുകളിലെക്ക പൊവാ
ൻ നിശ്ചയിച്ച സന്തൊഷമാണ ഇപ്പൊൾ ഉണ്ടായിരു
ന്നത. ഉടനെ ചിറിച്ചുംകൊണ്ട നാലുകെട്ടിലെക്ക വന്ന
ചെറുശ്ശെരിയെ കണ്ടു.

നമ്പൂരിപ്പാട—എന്താ ചെറുശ്ശെരി തന്നെ ഇരുന്ന മുഷി
ഞ്ഞുവൊ- മുകളിലെക്ക വരാമായിരുന്നില്ലെ- ഇന്ദു
ലെഖാ അതിസുന്ദരി- അതിസുന്ദരി- അതിസുന്ദരിത
ന്നെ- ഇങ്ങിനെ ഒരു സ്ത്രീയെ ഞാൻ കണ്ടിട്ടില്ല. ശി
വ- ശിവ.

ചെ—ഇവിടത്തെപ്പൊലെ ഒരു പുരുഷനെ ഇന്ദുലെഖ
യും കണ്ടിട്ടുണ്ടായിരിക്കില്ല- ഇന്ദുലെഖയും പരിഭ്ര
മിച്ചിരിക്കണം- അത ഞാൻ മുമ്പ തന്നെ നിശ്ചയിച്ച
കാൎയ്യമാണ.

ന—എന്താ ചെറുശ്ശെരി ഇന്നാൾ ഒരു ശ്ലൊകം ചൊല്ലി
യില്ലെ- രംഭയെ കണ്ടിട്ട രാവണൻ ഭ്രമിച്ച മാതിരി-
ആ ശ്ലൊകം ഒന്ന ചൊല്ലു.

ചെറുശ്ശെരി ശ്ലൊകം ചൊല്ലുന്നു.

"ഇയം ബാലാ ലീലാമരഗമന ലൊലാളകഭരാ
ചലച്ചെലാചൊളാപിശിതകുചശൈലാവിധുമുഖീ
ലസൽഫാലാ മാലാനിപതദളിജാലാ വിഷമിത
സ്മരജ്വാലാവ്രീളാമപഹരതി നീലാബ്ജനയനാ"

ന—ആ ശ്ലൊകം ഒരു ഓലയിൽ എഴുതി എന്റെ വശം
തരു- കെശവൻ നമ്പൂരി ഉടനെ ഓലയും എഴുത്താ

ണിയും കൊണ്ടുവന്നു- ചെറുശ്ശെരി ശ്ലോകം എഴുതി നമ്പൂരിപ്പാടവശം കൊടുത്തു. ആ ഓലയും കയ്യിൽ പിടിച്ച് അദ്ദെഹം കുറെനെരം നാലുകെട്ടിൽ കസാലമെൽ ഇരുന്നു. അപ്പൊൾ എന്തൊ കാൎയ്യവശാൽ ഇന്ദുലെഖയുടെ അമ്മ(ലക്ഷ്മിക്കുട്ടിഅമ്മ)നാലുകെട്ടിന്റെ വടക്കെ അറയിൽനിന്ന പുറത്തെക്ക പൊവുന്നത നമ്പൂരിപ്പാട കണ്ടു. ഇന്ദുലെഖയുടെ അമ്മയായ ലക്ഷ്മിക്കുട്ടി അമ്മ നല്ല സൌന്ദൎയ്യമുള്ള സ്ത്രീയാണെന്ന ഞാൻ പറയെണ്ടതില്ലെല്ലൊ. വയസ്സും മുപ്പത്തഞ്ചെ ആയിട്ടുള്ളൂ- നമ്പൂരിപ്പാട ഠരം സ്ത്രീയെ കണ്ടു ഉടനെ കെശവൻ നമ്പൂരിയൊട—

ഠരം കടന്നുപൊയ സ്ത്രീ എതാണ കരുത്തെടം.

കെശവൻ നമ്പൂരിക്ക ഉള്ളിൽ വല്ലാതെ ഒരു ഭയം തൊന്നി. ലക്ഷ്മിക്കുട്ടിയമ്മ തനിക്ക വളരെ പ്രതിപത്തിയുള്ള ഭാൎയ്യയാണ- ഠരം നമ്പൂരിപ്പാട്ടിന്റെ സ്വഭാവം തനിക്ക നല്ല നിശ്ചയം ഉണ്ടു താനും. കെശവൻ നമ്പൂരി ആകപ്പാടെ ഒന്ന ഭ്രമിച്ചു.

ക—ഇന്ദുലെഖയുടെ അമ്മയാണ.

ന—ഓ-ഹൊ-കരുത്തെടത്തിന്റെ പരിഗ്രഹം അല്ലെ.

ക—അതെ.

ന—എനിക്ക കണ്ടുസംസാരിക്കണം ഇങ്ങട്ട വിളിക്കു.

ക—ഒരു വിരൊധമില്ലാ- പാട്ടുകെൾപ്പാൻ വരുമ്പൊൾ ഇന്ദുലെഖയുടെ മാളികമുകളിൽ നിന്നകണ്ടു സംസാരിക്കാം- അതല്ലെ നല്ലത.

ചെറുശ്ശെരി—അല്ലാ-ഇപ്പൊൾ തന്നെയാണ നല്ലത-രാ

ത്തി പാട്ടിന്റെ എടയിൽ എന്ത സംസാരിക്കാൻ കഴി യും.

ചെറുശ്ശെരിനമ്പൂരി നമ്പൂരിപ്പാട്ടിലെ ചൊദ്യവും കെശവൻ നമ്പൂരിയുടെ പരിഭ്രമവും കണ്ട ആകപ്പാടെ വളരെ രസിച്ച "ഇങ്ങിനെ തന്നെ വരണം- ഇളിഭ്യൻ കെശവൻ നമ്പൂരി ഒന്ന ബുദ്ധിമുട്ടട്ടെ" എന്ന ചെറു ശ്ശെരിനമ്പൂരി ഇച്ഛിച്ചും കൊണ്ടാണ മെൽ കാണിച്ചപ്ര കാരം പറഞ്ഞത. ഇങ്ങിനെ പറഞ്ഞത ധൃതഗതിക്കാരൻ നമ്പൂരിപ്പാട്ടിലെക്ക വളരെ രസമായി.

ന—ചെറുശ്ശെരി പറഞ്ഞത ശരി-എനിക്ക ഇപ്പൊൾ ത ന്നെ കണ്ട സംസാരിക്കണം-നമുക്ക എല്ലാം കറുത്തെ ടത്തിന്റെ അറയിൽപൊയി ഇരിക്കാമെല്ലൊ- കറു ത്തെടം ആകപ്പാടെ അശെഷം ഒരു ലൌകികമില്ലാ ത്താളാണ-ഇതിന മുമ്പെ നമ്മളെ അറയിലെക്ക ക്ഷ ണിച്ചകൊണ്ട പൊവെണ്ടതല്ലെ ചെറുശ്ശെരീ.

ചെ—സംശയമെന്താണ അങ്ങിനെയല്ലെ വെണ്ടത. നൊക്ക ഇപ്പൊൾ തന്നെ പൊവാമെല്ലൊ-അല്ലെ ക റുത്തെടം.

കെ—അതെ-പൊവാം പൊവാം അതിനെന്ത സംശയം.

എന്ന പറഞ്ഞ കെശവൻ നമ്പൂരിവളരെ വിഷാ ദത്തൊടുകൂടി എഴുനീറ്റു കൂടത്തന്നെ നമ്പൂരിപ്പാടും.

ന—എന്താ ചെറുശ്ശെരി വരുന്നില്ലെ.

ചെ—ഞാൻ ഇവിടെ ഇരിക്കാം- അല്ല, വെണമെങ്കിൽ വരുന്നതിന്നും വിരൊധമില്ല.

ന—എന്നാൽ ചെറുശ്ശെരി ഇവിടെത്തന്നെ ഇരിക്കു

ഞാനും കറുത്തേടവുംകൂടി പൊയി വരാം.

ച—അങ്ങിനെതന്നെ.

നമ്പൂരിപ്പാടും കെശവൻ നമ്പൂരിയുംകൂടി കെശവൻനമ്പൂരിയുടെ അറയിൽ കടന്നചെന്നു- ലക്ഷ്മിക്കുട്ടിയമ്മയെ അറയിൽ കണ്ടില്ല- ഇന്ദുലെഖയുടെ ദാസി അമ്മു അറയിൽനിന്ന അടക്ക കഷണിച്ചുംകൊണ്ടിരിക്കുന്നു- ൟ അമ്മു എന്ന സ്ത്രീയും കണ്ടാൽ നല്ല ശ്രീയുള്ള ഒരു സ്ത്രീയാണ- ഏകദെശം ഇരിപത്തഞ്ചു വയസ്സു പ്രായമുണ്ട- കെവലം വീട്ടുപണി എടുക്കുന്ന ദാസികളുടെ കൂട്ടത്തിൽ അല്ല- ഇന്ദുലെഖക്ക വളരെ താല്പൎയ്യമായിട്ടാണ_ കാതിൽ ഒഴുക്കൻ മാതിരി തൊടകളും, കഴുത്തിൽ വെളുത്ത നൂലിന്മെൽ ചുവന്ന കല്ലുവെച്ച ഒരു പൂത്താലിയും, എല്ലായ്പോഴും വെളുത്ത വസ്ത്രവും ധരിച്ചു നടക്കാനാണ ഇന്ദുലെഖയുടെ കല്പന. ഇന്ദുലെഖയുമായുള്ള സഹവാസത്താൽ ഇവൾക്ക വൃത്തിഗുണം വിശെഷവിധിയായി ഉണ്ടെന്ന ഞാൻ പറയെണ്ടതില്ലെല്ലൊ. നമ്പൂരിപ്പാട അകത്ത കടന്ന ഉടനെ അമ്മുവെയാണ കണ്ടത-ഇന്ദുലെഖയുടെ അമ്മയാണെന്ന കണ്ടപ്പൊൾ നിശ്ചയിച്ചു.

ന—ഇത ചെറുപ്പമാണ കറുത്തെടത്തിന്റെ പരിഗ്രഹം- കറുത്തെടം മഹാ ഭാഗ്യവാൻതന്നെ- ഇന്ദുലെഖയുടെ അമ്മയാണ ഇത-ഇന്ദുലെഖയൊളംതന്നെ ചെറുപ്പമായി തൊന്നുന്നു- ആശ്ചൎയ്യം! ഒരു പെങ്കിടാവാണെന്ന തൊന്നുന്നു- അത്ഭുതം! എത്ര വയസ്സായി- ഇങ്ങട്ട തിരിഞ്ഞനിൽക്കാം എന്തിനാണ ഒളിച്ച നിൽക്കുന്നത- ലക്ഷ്മി- ഇങ്ങട്ട അടുത്ത വരു- മകൾക്ക ഇത

ലജ്ജ കണ്ടില്ലെല്ലൊ- കറുത്തെടത്തിനെ കണ്ടിട്ടായി രിക്കാം ഇത്ര ലജ്ജാ- ഇങ്ങട്ടവരു.

കെ—ഇന്ദുലെഖയുടെ അമ്മയല്ലാ ഇവൾ- ഇന്ദുലെഖയു ടെ ദാസിയാണ- ഇന്ദുലെഖയുടെ അമ്മ പുറത്തെങ്ങാ ൻ പൊയിരിക്കുന്നു.

ന—ഞാൻ അന്ധാളിച്ചു. എന്നാൽ കറുത്തെടംപൊയി വിളിച്ച കൊണ്ടുവരു.

കെ—ഞാൻ പൊയിട്ട വിളിച്ചകൊണ്ടു വരാം.

എന്ന പറഞ്ഞ കെശവൻ നമ്പൂരി പുറത്തെക്ക പൊയി- പിന്നാലെ ദാസി അമ്മുവും പുറത്തെക്ക കട ക്കാൻ പൊവുമ്പൊൾ—

ന—അവിടെ നിക്കു- അവിടെ നിക്കു- ഒരു വിവരം ചൊദിക്കട്ടെ-ഇന്ദുലെഖയുടെ വിഷളിയാണ അല്ലെ- രസികത്തിയാണ നീ- നീ വിഷളിയായിരിക്കണ്ടവളല്ലാ- നീ മഹാ സുന്ദരിയാണ- പൊവാൻ വരട്ടെ- നി ക്കു- നിക്കു.

അമ്മു—അടിയന മുകളിൽ പൊവാൻ വഴകി.

ന—നിണക്ക സംബന്ധം ആരെങ്കിലും ഉണ്ടൊ.

അ—ഇല്ലാ.

ന—കഷ്ടം- ഒരം വീട്ടിലുള്ള പ്രവൃത്തികൾ എല്ലാം എടു ത്ത ഒരം ഓമനയായ ദെഹത്തെ ദുഃഖിപ്പിച്ച കാലം കഴിക്കുന്നു ഇല്ലെ. ഇങ്ങട്ട വരു- എന്താണ കയ്യിൽ മു റുക്കാനൊ.

അ—മുറുക്കാനല്ല- അടക്ക കഷണിച്ചതാണ.

ന—ഇന്ദുലെഖക്ക മുറുക്കണ്ടൊ.

അ—ചിലപ്പോൾ മറക്കാറുണ്ട.

ന—ഇന്ദുലെഖക്ക ആരെങ്കിലും ചുററം ഉണ്ടൊ- സൂക്ഷ്മമായിട്ട നീ എന്നൊട പറ.

അ—ചുററമൊ.

ന—ഒളിസെവ- ഒളിസെവ.

അ—ഒളിസെവയൊ.

ന—രഹസ്യം- രഹസ്യം.

അ—അടിയൻ ഒന്നും അറിയില്ലാ.

ന—ഇന്ദുലെഖയെ ഞാൻ കൂട്ടിക്കൊണ്ട പൊവുമ്പൊൾ നീ കൂടത്തന്നെ വരണം.

അ—വരാം.

എന്നുംപറഞ്ഞ ചിറിച്ചുംകൊണ്ട അമ്മു അകത്ത നിന്ന കടന്നപൊയി.

കെശവൻനമ്പൂരി വളരെ പരിഭ്രമത്തൊടുകൂടി ലക്ഷ്മിക്കുട്ടിയമ്മയെ അന്വെഷിച്ചു പൊയി. അമ്പലത്തിൽ തൊഴുത മടങ്ങിവരുന്നതുകണ്ടു- ഒരു പച്ച ചിറിയൊടുകൂടി അടുക്കെച്ചെന്നു.

കെ—കാണണം എന്ന പറഞ്ഞ അറയിൽ ഇരിക്കുന്നു- വെഗം ഒന്ന അങ്ങട്ട ചെന്നാൽ വെണ്ടതില്ലാ.

ല—ശിക്ഷ- ഇപ്പൊൾ എന്റെ നെരെ തിരിഞ്ഞിരിക്കുന്നുവൊ.

കെ—അതൊന്നുമല്ല- ഇന്ദുലെഖയുടെ അമ്മയല്ലെ ഒന്ന കാണണം എന്ന ഒരു താല്പൎയ്യം-അതുണ്ടാവുന്നതല്ലെ. നമ്പൂരി കാണണം എന്ന ആവശ്യപ്പെട്ടതിൽ എന്താണ തെററ.

ല—ഒന്നുമില്ലാ- അങ്ങിനെയാവട്ടെ മുമ്പിൽ എഴുന്നെള്ളാം-ഞാൻ വരാം.

എന്നും പറഞ്ഞ ലക്ഷ്മിക്കുട്ടിയമ്മ കെശവൻ നമ്പൂരിയുടെ പിന്നാലെ നടന്നു. അറയിൽ എത്താറായപ്പോൾ അമ്മ ചിറിച്ചുംകൊണ്ട പൊവുന്നതും കണ്ടു-അറയ്ക്ക പുറത്ത ലക്ഷ്മിക്കുട്ടിയമ്മ നിന്നു- കെശവൻ നമ്പൂരി അകത്ത കടന്നു.

ന—എന്താണ വന്നില്ലെ.

കെ—വന്നു-ഇവിടെ നില്ക്കുന്നുണ്ട.

ന—ഇങ്ങട്ട കടക്കാം- ധാരാളമായിട്ട ഇങ്ങട്ട കടക്കാമല്ലൊ- ഇന്ദുലെഖയെ ഞാൻകണ്ടു ഇന്ദുലെഖയുടെ അമ്മയെയും കാണണമെന്ന അഗ്രഹം-ഇങ്ങട്ട കടക്കാം ഇങ്ങട്ടകടക്കാം.

ലക്ഷ്മിക്കുട്ടി അമ്മ അകത്ത കടന്ന വാതിലിന്റെ പിൻഭാഗത്ത ശരീരം അല്പം മറച്ചുനിന്നു.

ന—എന്താ കറുത്തെടം വിളക്ക വെക്കാത്തത വിളക്ക കൊണ്ട വരാൻ പറയൂ.

വിളക്ക കൊണ്ടുവന്നു വാതിലിന്റെ സമീപമായി വെക്കാൻ പറഞ്ഞു- വെച്ചു. നമ്പൂരിപ്പാട നെരെയും മിരിഞ്ഞും ചാഞ്ഞും നൊക്കി ലക്ഷ്മിക്കുട്ടിയമ്മയുടെ സ്വരൂപം സാമാന്യം കണ്ടു. ഭ്രമിച്ചു-കലശലായി ഭ്രമിച്ചു. കെശവൻനമ്പൂരിയുടെ ഘരിഭ്രമവും വിഷാദവും വളരെ വൎദ്ധിച്ചു.

ന—കറുത്തെടത്തിന്റെ ഭാഗ്യം- മഹാഭാഗ്യം- ഇന്ദുലെഖയെക്കാൾ സുന്ദരി എന്ന പറയാൻ പാടില്ലെല്ലൊ-

ലക്ഷ്മിക്കുട്ടി എന്നാണപെര-അല്ലെ.

ല—അതെ.

ന—ലക്ഷ്മിദെവിതന്നെ- ലക്ഷ്മിദെവി എന്നാണ എനി ഞാൻ വിളിക്കാൻ ഭാവം- എന്താണ കറുത്തെടം ഒ ന്നും പറയാത്തത.

കെശവൻ നമ്പൂരി എന്തപറയാനാണ-കെശവൻ നമ്പൂരിയുടെ കാൎയ്യം വളരെ പരിങ്ങലായി എന്നെ പറ യാനുള്ളു. ഒരു ശനി തന്റെ കാൎയ്യം പൊക്കമൊക്കമൊ എ ന്നാരു വിഷാദം ശുദ്ധാത്മാവായ ഒരു കെശവൻ നമ്പൂ രിക്ക ഉണ്ടായി. ലക്ഷ്മിക്കുട്ടിയമ്മയുടെ തന്റെടവും മിടു ക്കും കെശവൻ നമ്പൂരി അറിഞ്ഞിട്ടുണ്ടായിരുന്നുവെങ്കിൽ ഒരു വിഷാദം അദ്ദെഹത്തിന്ന ഒരിക്കലും ഉണ്ടാവുന്നത ല്ലായിരുന്നു- ഒരു ശുദ്ധാത്മാവിന്ന അതൊന്നും മനസ്സിലാ യിട്ടില്ലാ- എന്തചെയ്യും-വെറുതെ വിഷാദിച്ചു തുടങ്ങി.

ന—സാക്ഷാൽ ലക്ഷ്മിദെവി തന്നെയാണ- എന്താ കറു ത്തെടം-കറുത്തെടം മഹാഭാഗ്യവാനാണ- ഇത ഒക്ക ഉദ്വ്യസ്ഥനും ശക്തനും ആയ എനിക്ക ഇത ഇതവരെ സാധിച്ചില്ലെല്ലൊ-കറുത്തെടംമഹാഭാഗ്യവാൻതന്നെ.

കെ—ഉരക്ക കഴിക്കാൻ പൊവാറായി എന്നതൊന്നുന്നു.

ന—ആയിട്ടില്ലാ- ലക്ഷ്മിക്കുട്ടി ആ വിളക്ക അവിടാരം ഇ ങ്ങട്ട ഒന്ന കാണിക്കു- ഞാൻ ശരിയായി ഒന്ന നൊ ക്കട്ടെ.

കെശവൻ നമ്പൂരി വിളക്ക എടുത്ത കാണിച്ചു-ന മ്പൂരിപ്പാട്ടിലെക്ക ഇത അശെഷം രസിച്ചില്ലാ- ലക്ഷ്മി ക്കുട്ടി അമ്മ വിളക്ക എടുത്ത കാണിക്കണം എന്നായിരു

ന്നു ആഗ്രഹം- എങ്കിലും ഒന്നും പറഞ്ഞില്ല. ഗഡിയാൾ നൊക്കി ആറരമണിയായിട്ടെ ഉള്ളു എന്നു പറഞ്ഞു ന മ്പൂരിപ്പാട പിന്നെയും സംസാരിക്കാൻ തുടങ്ങി.

ന—ലക്ഷ്മിക്കുട്ടിക്ക വയസ്സ എത്രയായി.

ല—മുപ്പത്തഞ്ചാമത്തെ വയസ്സാണ ഇത.

ന—ചെറുപ്പം തന്നെ- കറുത്തെടത്തിന്റെ ഭാഗ്യം-കറു ത്തെടം എങ്ങിനെ കടന്നുകൂടി ഇവിടെ.

കെശവൻ നമ്പൂരിക്ക നെഞ്ഞിടിപ്പു തുടങ്ങി "ഒരു "ശങ്കരാ എന്റെ ഭാൎയ്യയെ ഒരം അസത്തു തട്ടിപ്പറിക്കു "മൊ- ആവലാതി ഞാൻ തന്നെ ഉണ്ടാക്കിത്തീൎത്തുവെ "ല്ലൊ- ഇന്ദുലെഖയെ ഇദ്ദെഹത്തിന്നു കിട്ടിയില്ലെങ്കിൽ "എന്റെ ഭാൎയ്യയെ കൊണ്ട പൊയ്ക്കളയുമൊ- ഒരു സം "ശയം പറവും എന്നുതന്നെ തൊന്നുന്നു" എന്നും മററും ഉ ള്ള വിചാരം കെശവൻ നമ്പൂരിക്ക കലശലായി തുടങ്ങി.

ന—ലക്ഷ്മിക്കുട്ടിക്ക മുമ്പെ സംബന്ധം കിളിമാനൂർ ഒ രു രാജാവായിരുന്നു- അല്ലെ.

ല—അതെ.

ന—പിന്നെയാണ കറുത്തെടത്തിന്ന ശുക്രമശ വന്നത- അല്ലെ- എന്താ കറുത്തെടം ഒന്നും പറയാത്തത.

കെ—ഉൗക്ക കഴിക്കാൻ വൈകുന്നുവെല്ലൊ.

ന—വഴുകിട്ടില്ലാ- എഴു മണിക്ക കഴിച്ചാൽ മതി- എ ന്റെ വെള്ളിച്ചെല്ലം ഇങ്ങട്ട കൊണ്ടുവരാൻ പറയൂ ഗൊവിന്ദനൊട.

ഗൊവിന്ദൻ വെള്ളിച്ചെല്ലം കൊണ്ടുവന്നു നമ്പൂരി പ്പാട്ടിലെ മുമ്പിൽ വെച്ചു.

ന—ലക്ഷ്മിക്കുട്ടിക്ക ഒരം വെള്ളിച്ചെല്ലം ഒന്ന എടുത്ത നൊക്കാം.

ലക്ഷ്മിക്കുട്ടിഅമ്മ വെള്ളിച്ചെല്ലം എടുപ്പാൻ വന്നപ്പൊൾ ലക്ഷ്മിക്കുട്ടി അമ്മയുടെ സ്വരൂപം വെളിച്ചത്തനല്ലവണ്ണം നമ്പൂരിപ്പാട കണ്ടു.

ന—അത്ഭുതം- അത്ഭുതം- അതിശം- അതിശം തന്നെ! ആശ്ചൎയ്യംതന്നെ! കറുത്തെടത്തിന്റെ ഭാഗ്യ വിശെഷംതന്നെ! അതി സുന്ദരി! എന്താ കറുത്തെടം നന്ന ഭ്രമിച്ചിട്ടാണ- അല്ലെ! അതിന സംശയമുണ്ടൊ- ആര ഭ്രമിക്കാതിരിക്കും സാക്ഷാൽ ലക്ഷ്മിദെവി തന്നെ. ആ ചെല്ലപ്പെട്ടി നല്ല മാതിരിയൊ.

ല—ഒന്നാന്തരം തന്നെ.

ന—വെണമെങ്കിൽ എടുക്കാം.

ല—അതിന അസ്വാധീനം ഉണ്ടാവുമെന്ന വിചാരിച്ചിട്ടില്ലാ.

ന—ശരി-ശരി- വാക്കസാമൎത്ഥ്യം അതിശം അതിശായി പറഞ്ഞ വാക്ക- ഇങ്ങിനെ ഇരിക്കണം വാക്കസാമൎത്ഥ്യം. കറുത്തെടത്തിന്റെഭാഗ്യം-ഇന്ദുലെഖക്ക സൌന്ദൎയ്യം ഉണ്ടായത ആശ്ചൎയ്യമല്ലാ- പക്ഷെ വാക്കസാമൎത്ഥ്യം ഇത്ര ഇല്ലാ-അത നിശ്ചയം. ഇന്ദുലെഖക്ക വയസ്സ എത്രയായി.

ല—പതിനെട്ടാമത്തെ വയസ്സാണ ഇത.

ന—എന്നാൽ പതിനെഴ വയസ്സിൽ പ്രസവിച്ചു അല്ലെ.

ല—അതെ-

ന—പിന്നെ കിടാങ്ങൾ ഒന്നും ഉണ്ടായിട്ടില്ലെന്ന തൊ

നുന്നു.

ല—ഇല്ലാ.

ന—മുമ്പെത്തെപ്പോലെ മനസ്സിന്ന സുഖമുണ്ടായിരിക്ക യില്ലാ.

ല—മനസ്സിന്ന സുഖക്കേട ഒന്നുമില്ല.

ന—രാജാവ നല്ല യൊഗ്യനായിരുന്നു അല്ലെ.

ല—നല്ല യൊഗ്യനായിരുന്നു.

ന—എന്താണ കഷ്ടം! ഓരൊ സ്ത്രീകളുടെ യൊഗ്യതപൊ ലെ ഭർത്താവിനെയും പുരുഷന്റെ യൊഗ്യതപൊ ലെ ഭാൎയ്യയെയും കിട്ടിക്കൊള്ളാൻ പ്രയാസം- അ ന്യൊന്യം യൊഗ്യതയായി വരണം- അതാണ വി ശെഷം- അങ്ങിനെയല്ലാതെ വന്നാൽ അത മഹാ സങ്കടമാണ. എന്താ കറുത്തെടം ഒന്നും പറയാത്തത.

കെ—എഴ മണിയായി എന്ന തൊന്നുന്നു.

ന—ആയിട്ടില്ലാ- എത്ര കൊല്ലമായി കറുത്തെടം സം ബന്ധമായിട്ട.

കെ—ആറ സംവത്സരമായി.

ന—എന്നിട്ടും കിടാങ്ങൾ ഉണ്ടായിട്ടില്ലാ അല്ലെ.

കെ—അതെ.

ന—കറുത്തെടത്തിന്റെ ഭാഗ്യം ഓൎത്തിട്ട എനിക്ക ബ ഹു അത്ഭുതം തൊന്നുന്നു- ഇന്നാൾ ചെറുശ്ശെരി ഒരു ശ്ലൊകം ചൊല്ലി-അതിൽ ഒരാൾ മറെറാരാളുടെ ഭാ ൎയ്യയെക്കണ്ട അസൂയപ്പെട്ട മാതിരി പറയുന്നുണ്ട- ശ്ലൊകം എനിക്ക തൊന്നുന്നില്ലാ- ചെറുശ്ശെരിയെ ഇ ങ്ങട്ട വിളിക്കു.

കെശവൻ നമ്പൂരി ചെറുശ്ശെരിയെ വിളിക്കാൻ പൊയി- ചെറുശ്ശെരി ഊണു കഴിക്കാൻ പുറപ്പെട്ടു നമ്പൂരിപ്പാട്ടിലെയും കാത്തു നിൽക്കുന്നു. കെശവൻ നമ്പൂരി ചെറുശ്ശെരിയെ വിളിച്ചു.

ച—എന്താണിതകഥ നെരം ഏഴമണിയായെല്ലൊ.

കെ—എന്റെ ചെറുശ്ശെരി എന്റെ വിഢ്ഢിത്തം എന്തിന പറയുന്നു-അതിന്റെ അകത്തു നിന്നു നമ്പൂരി ജന്മകാലം പുറത്തു വരില്ലെന്നു തൊന്നുന്നു- ഞാൻ എന്തചെയ്യട്ടെ-എന്റെ ഒരു ഗ്രഹപ്പിഴ എന്നെ പറവാനുള്ളു.

ച—ഇപ്പൊൾ എന്നെ എന്തിനാണ വിളിക്കുന്നത.

കെ—എന്തൊ ഒരു ശ്ലൊകം ചൊല്ലുവാനാണത്രെ- ബുദ്ധിമുട്ടു തന്നെ.

ച—ശിക്ഷ-ഇപ്പൊഴ എന്തു ശ്ലൊകമാണ ചൊല്ലുവാൻ ഉള്ളത- ആട്ടെ ഞാൻ വരാം.

എന്നും പറഞ്ഞു ചെറുശ്ശെരി നമ്പൂരി കെശവൻ നമ്പൂരിയൊടുകൂടി അകത്തു കടന്നു.

ന—ഇന്നാൾ ഒരു ദിവസം ചെറുശ്ശെരി ഒരു ശ്ലൊകം ചൊല്ലിയില്ലെ, ഒരു പുരുഷൻ മറ്റൊരു പുരുഷന്റെ ഭാൎയ്യയെക്കണ്ടു വ്യസനിച്ച പ്രകാരം-അതൊന്നു ചൊല്ലൂ.

ച—ഒരുപുരുഷൻ മറ്റൊരു പുരുഷന്റെ ഭാൎയ്യയെക്കണ്ടു വ്യസനിച്ചതൊ- ഏതു ശ്ലൊകമാണ എനിക്ക ഓൎമ്മയില്ലാ.

ന—ഛീ! അസഡ്ഢാളിക്കണ്ടൊ ഞാൻ പറയാം- ഒരു സ്ത്രീയു

ടെമുഖം നൊക്കീട്ട ചന്ദ്രൻ ഉദിച്ചുവന്നപ്പൊഠം ചന്ദ്ര ന ലജ്ജയില്ലെന്നും പിന്നെ ആ സ്ത്രീയുടെ ഭൎത്താവി ന്റെ മുമ്പാകെ നില്ക്കുന്ന ഒരു അന്യപുരുഷനും ലജ്ജ യില്ലെന്നും മററും- അൎത്ഥമാകുന്നു.

ചെ—ചിറിച്ചും കൊണ്ടു ശ്ലോകം ചെല്ലുന്നു.

കിംബ്രൂമസ്തുവ പൂൎണ്ണചന്ദ്ര മഹതീം നിൎല്ലജ്ജതാമീ ദൃശീം യത്താദൃസ്യാമുഖ മണ്ഡലെ സതിഭവാ നഭ്യു ജ്ജിഹീതെപുരഃ ആ വിസ്മൃത്യകിമെതദുക്തമധുനാ യത്താദൃശീം സുന്ദരീം ഭൎത്തുൎന്ന്യപുരൊ വയഞ്ച പുരുഷാ ഇത്യാസ്മഹെ നിസ്ത്രപാഃ.

ന—ശരി- ഠരം ശ്ലോകം തന്നെ- ലക്ഷ്മിക്കുട്ടിക്കു വിദ്ധ ത്തി ഉണ്ടൊ.

ല—രണ്ടുമൂന്നു കാവ്യങ്ങഠം ചെറുപ്പത്തിൽ വായിച്ചിട്ടുണ്ട.

ന—ചെറുശ്ശെരി നല്ലവിദ്വാനാണ-ബഹുരസികനാണ- കുറെത്തെടത്തിന വിദ്ധത്തി ഗന്ധംകൂടി ഇല്ലാ- ആ ണെങ്കിലും ൟ മനസ്സിലായി-ഒരു ശ്ലൊകം ചൊല്ലാൻ വ യ്യ എങ്കിലും മഹാ ഭാഗ്യവാൻ.

കെ—എനിക്ക വിദ്ധത്തി ഇല്ല-ഉൗക്ക കഴിക്കാൻ വഴകി വളരെ വഴകി.

ന—എന്നാൽ എനി പുറപ്പെടാം- ഒൻപതമണിക്ക മക ളുടെ പാട്ട കെഠക്കാൻ ഇങ്ങട്ട വരും- അപ്പൊഠം ല ക്ഷ്മിക്കുട്ടിയെയും കാണുമെല്ലൊ- എന്നു പറഞ്ഞെ പി ന്നെയും ലക്ഷ്മിക്കുട്ടിയമ്മയുടെ മുഖത്തെക്ക ആൎത്തി യൊടെ ഒന്നു നൊക്കി നമ്പൂരിപ്പാട പുറത്തെക്ക കട ന്നു- വഴിയെ തന്നെ നമ്പൂരിമാരും കടന്നു- കളത്തി

ലെക്കായി പുറപ്പെട്ടു, നാലകെട്ടിൽനിന്ന പൂമുഖത്തെ
ക്ക കടന്നപ്പൊൾ പഞ്ചുമെനവനെ കണ്ടു.

ന—പഞ്ചു അതി ഭാഗ്യവാൻ തന്നെ. ഇന്ദുലെഖയെയും
പഞ്ചുവിന്റെ മകൾ ലക്ഷ്മിക്കുട്ടിയെയും കണ്ടു. തമ്മി
ൽ ഞാനൊ നിയ്യൊ സുന്ദരി എന്ന തിരക്കുള്ളതപൊ
ലെ തൊന്നും അവരുടെ സൌന്ദൎയ്യം കണ്ടാൽ. കറ
ത്തെടത്തിന്റെ ഭാഗ്യം. രണ്ടാളും അതി സുന്ദരികൾ
തന്നെ.

പഞ്ചുമെനവന്ന ഈ വാക്കുകൾ അശെഷം രസി
ച്ചില്ലാ- കുറച്ച ക്രൊധവും ഉണ്ടായില്ലെന്നില്ലാ, എങ്കിലും
അതെല്ലാം മനസ്സിൽ അടക്കി.

പഞ്ചുമെനവൻ—എനി ഉൗക്ക കഴിപ്പാൻ എഴുന്നെള്ളാ
റായി എന്ന തൊന്നുന്നു.

ന—അതെ ഉൗക്ക കഴിച്ച ഉൗണ്കഴിഞ്ഞ വെഗം വന്ന
കളയാം.

നമ്പൂരിപ്പാടും നമ്പൂരിമാരും കൂടി മിററത്ത എറങ്ങി
യപ്പൊൾ പഞ്ചുമെനവൻ കെശവൻ നമ്പൂരിയെ കൈ
കൊണ്ടു മാടിവിളിച്ചു- കെശവൻ നമ്പൂരി മടങ്ങിച്ചെന്നു.
പഞ്ചുമെനവനും നമ്പൂരിയുംകൂടി നാലകെട്ടിൽ കടന്നു.

പ—എന്താണ ഇന്ദുലെഖക്ക ബൊദ്ധ്യമായൊ.

കെ—ബൊദ്ധ്യമാവും ബൊദ്ധ്യമാവാതെ ഇരിക്കയില്ല.

പ—ആവുന്നത പിന്നെ പറയാം- ആയൊ.

കെ—അത ഇപ്പൊൾ ഒന്നും നിശ്ചയിക്കാറായില്ല- ബൊ
ദ്ധ്യമാവും അതിന സംശയമില്ല.

പ—തിരുമനസ്സിലെ വാക്ക എനിക്ക അശെഷം വിശ്വാ

സമാവുന്നില്ലാ- നെത്തെത്തെ വരവ കണ്ടപ്പൊൾ ഞാൻ എന്തൊ വല്ലാതെ ഭ്രമിച്ചു- നമ്പൂരിപ്പാട അ കപ്പാടെ ഒരു വിഡ്ഢിയാണെന്ന തൊന്നുന്നു എനിക്ക

കെ—മഹാ ധനവാനല്ലെ- അത നൊക്കണ്ടെ.

പ—ഇന്ദുലെഖാ അതൊന്നും നൊക്കുന്ന കുട്ടിയല്ലാ- ന മ്മളുടെ ഒരം മൊഹം വെറുതെ എന്നു തൊന്നുന്നു നമ്പൂരിപ്പാട്ടിലെക്ക വിശെഷം പറവാൻതന്നെ വ മില്ലാ- ഇന്ദുലെഖയുടെയും ലക്ഷ്മിക്കുട്ടിയുടെയും സൌ ന്ദൎയ്യം എന്നൊട എന്തിനാണ ഇങ്ങിനെ വൎണ്ണിക്കുന്ന ത- ഒരു വിചാരവുമില്ലാതെ വാക്ക പറയുന്നു ഇദ്ദെഹം.

കെ—വലിയാളുകളല്ലെ- അവൎക്ക എന്തും പറയാമല്ലൊ

പ—എന്തും പറഞ്ഞാൽ ചിലപ്പൊൾ എന്തും കെൾക്കെ ണ്ടിയും വരും- എനിക്ക ഇതൊന്നും രസമായില്ല- ഇ ന്ദുലെഖ എന്ത പറഞ്ഞു.

കെ—വിശെഷിച്ച ഒന്നും പറഞ്ഞില്ലാ.

പ—പിന്നെ മാളികയിൽ പൊയിട്ട നമ്പൂരിപ്പാട എന്ത ചെയ്തു.

കെ—വിശെഷിച്ച ഒന്നും ചെയ്തിട്ടില്ലാ- എനിക്ക ഊണ കഴിക്കാൻ വൈകുന്നു- ഞാൻ ഊണ കഴിച്ച വന്നിട്ട എല്ലാം പറയാം.

പ—ഒന്നും പറയാനില്ലാ- ഒരു കാൎയ്യം ഒരു ജന്മം നടക്ക കയില്ലാ- പിന്നെ എന്തിനാണ ഒരു ഗൊഷ്ഠികൾ കാണിക്കുന്നത- എന്ന പറഞ്ഞ പഞ്ചുമെനവൻ അ കത്തെക്കും കെശവൻ നമ്പൂരി കുളപ്പുരയിലെക്കു പൊയി.

പഞ്ചുമെനവനും കെശവൻ നമ്പൂരിയും തമ്മിൽ മെൽകാണിച്ച പ്രകാരം സംസാരിച്ചിരുന്നപ്പൊഠം നമ്പൂരിപ്പാട്ടും ചെറുശ്ശെരിയും കൂടി കളപ്പുരയിലെക്ക പൊകും വഴി ചെറുതായി ഒരു സംഭാഷണം ഉണ്ടായി.

ന—ചെറുശ്ശെരി- എനിക്ക ഇന്ദുലെഖയെക്കാഠം ബൊധിച്ചത അവളുടെ അമ്മയെയാണ- വാക്കസാമൎത്ഥ്യം കടുകട്ടി- കണ്ടാലൊ- ചെറുശ്ശെരി കണ്ടില്ലെ.

ചെ—ഞാൻ കണ്ടു. നല്ല സൌന്ദൎയ്യമുണ്ട. പ്രായംകൊണ്ടും ഇവിടെക്ക ബഹു യൊജ്യത.

ന—ഇന്ദുലെഖക്ക ഞാൻ യൊജ്യത ഇല്ലെന്നൊ?

ചെ—ഛെ! അത ഞാൻ പറയില്ലാ. ആ ഭാഗം ഇരിക്കട്ടെ- അത സ്വാന്തമായതല്ലെ കരസ്ഥമായെല്ലൊ- പിന്നെ ഇന്ദുലെഖ യൊജ്യത ഉണ്ടൊ ഇല്ലയൊ എന്ന നിശ്ചയിച്ചിട്ട എനി ആവശ്യമില്ലെല്ലൊ.

ന—ഇന്ദുലെഖയുടെ കാൎയ്യം തിൎച്ചയായൊ- പഞ്ചു വല്ലതും ചെറുശ്ശെരിയൊട പറഞ്ഞുവൊ.

ചെ—പഞ്ചു എന്തിന പറയുന്നു- അത ഉറച്ച കാൎയ്യമല്ലെ- അങ്ങിനെയല്ലെ വരാൻ പാടുള്ളു.

ന—അങ്ങിനെ വരാൻ പാടുള്ളു-എങ്കിലും ഒരു ശങ്ക-ശങ്ക ഇല്ലെന്നതന്നെ പറയാം.

ചെ—ശങ്കക്ക എന്ത കാരണം.

ന—എന്റെ ഒരു ഭ്രമം അത്രെ ഉള്ളു-ശങ്ക ഒന്നും തന്നെ ഇല്ല.

ചെ—അതശരി- ഇവിട്ടത്തെ ഭ്രമം- ശങ്കയില്ലാത്ത കാൎയ്യത്തിൽ ഒരുഭ്രമം അത്രെ പാവാനുള്ളു.

ന—ഇന്ദുലെഖയുടെ കാൎയ്യം അങ്ങിനെ ഇരിക്കട്ടെ- ലക്ഷ്മിക്കുട്ടിയുടെ അവസ്ഥ വിചാരിക്കു- കറുത്തെടത്തിന്റെ ഭാഗ്യം നൊക്കു.

ചെ—അതാണ ഞാനും പറയാൻ വിചാരിക്കുന്നത- കറുത്തെടത്തിന്റെ ഒരു ഭാഗ്യവിശെഷം വളരെത്തന്നെ.

ന—കറുത്തെടം വെളികഴിച്ചിട്ടുണ്ടൊ.

ചെ—ഇല്ല.

ന—ഠരം അസത്തിനു വെളികഴിക്കരുതെ.

ചെ—ആ അസത്ത വെളികഴിക്കില്ലെന്ന തൊന്നുന്നു.

ന—ലക്ഷ്മിക്കുട്ടിയുടെ അടുക്കെ പാടുകിടക്കുകയെ ഉള്ളു.

ചെ—അത്രെ ഉള്ളു.

ന—എന്നാൽ ലക്ഷ്മിക്കുട്ടിക്ക ഇയാളെ ലെശം ഭ്രമമില്ല. അത ഞാൻ ക്ഷണെന നിശ്ചയിച്ചു.

ചെ—ഇവിടുത്തെ ബുദ്ധിവലിപ്പം അറിവുള്ള എന്നൊട ഇതു പറയണൊ- ഞാൻ അത അപ്പൊഠം തന്നെ മനസ്സിലാക്കിയിരിക്കുന്നു- ഇവിടുത്തെ സ്വരൂപം കണ്ണിൻമുമ്പിൽ വെച്ചുംകൊണ്ടു ഒരു സ്ത്രീക്ക തനിക്ക എത്ര ആസക്തിയുള്ള പുരുഷനായാലും അവനെക്കണ്ടിട്ട ലെശംപൊലും അനുരാഗചെഷ്ടകഠ ഉണ്ടാകയില്ലെന്ന എനിക്ക പൂൎണ്ണബൊദ്ധ്യമാണ.

ന—ലക്ഷ്മിക്കുട്ടി എന്നെക്കണ്ടിട്ട കുറച്ചു ഭ്രമിച്ചിട്ടുണ്ട.

ചെ—അതിന എനിക്ക സംശയമില്ല.

ന—എന്നാൽ അതിനെന്ത വിദ്യ.

ചെ—എന്തിന.

ന—ആ ഭ്രമം നിവൃത്തിക്കാൻ.

ചെ—അതിന്ന പലെവിദ്യകളും ഇല്ലെ- എനി ലക്ഷ്മിക്കുട്ടിയെ കാണെണ്ടുന്ന വെച്ചെക്കണം.

ന—എന്ത കഥയാണ ചെറുശ്ശെരി പറയുന്നത- അങ്ങിനെ ഭ്രമം മാറുന്നതായാൽ ഇവിടെ ന്നൊം ഇപ്പൊൾ വരണൊ.

ചെ—ഇവിടെ വന്നത ഇന്ദുലെഖയെ ഭ്രമിച്ചിട്ടല്ലെ.

ന—അതെ- വന്നതിന്റെ ശെഷം ലക്ഷ്മിക്കുട്ടിയിലും ഭ്രമം.

ചെ—എന്നാൽ അമ്മയെയും മകളെയും ഒന്നായി ബാന്ധവിക്കാമെന്നൊ- അത വെടിപ്പുണ്ടൊ.

ന—ബാന്ധവം ഇന്ദുലെഖയെത്തന്നെ- എന്നാൽ—

ഇത്രത്തൊളം പറയുമ്പൊഴെക്ക കെശവൻ നമ്പൂരി കുളപ്പുരയിൽ നമ്പൂരിപ്പാട്ടിലെ സമീപം എത്തി. പിന്നെ ഇതിനെക്കുറിച്ച നമ്പൂരിപ്പാട ഒന്നും സംസാരിച്ചില്ലാ- ഉൗക്ക കഴിഞ്ഞ അമ്പലത്തിൻ തിരു മിററത്ത ച: ന്ദ്രികയിൽ നിന്നു- നമ്പൂരിപ്പാട്ടിലെക്ക ലക്ഷ്മിക്കുട്ടിയമ്മയുടെ ഓൎമ്മ വിട്ടു, മനസ്സിൽ കഠിനമായി തറച്ചുപൊയിട്ടുള്ള വിചാരം തന്നെ സ്വഭാവെന വന്നു. ഇന്ദുലെഖയെപ്പൊലെ ഒരു സ്ത്രീയെ നമ്പൂരിപ്പാട കണ്ടിട്ടില്ലാ- തൽകാലം വെറെ ഓരൊ സ്ത്രീകളെ കാണുമ്പൊൾ ശുദ്ധ വിടനായ ഇദ്ദെഹത്തിന്ന അതിലെല്ലാം ഭ്രമം ഉണ്ടായി എങ്കിലും സ്വസ്ഥമായി ചന്ദ്രികയിൽ നിൽക്കുമ്പൊൾ തരുണീമണിയായ ഇന്ദുലെഖയുടെ വിചാരം തന്നെയാണ ഉണ്ടായത. ഇന്ദുലെഖയെ വിചാരിച്ച വി

ചാരിച്ച ഗൊവിന്ദനെ വിളിച്ചു, രംഗയെ കണ്ട ഭ്രമിച്ച സംഗതിയെപ്പററി ശ്ലൊകം എഴുതിയ ഓല ഗൊവിന്ദന്റെ വക്കൽ കൊടുത്തിട്ട—

ന—ഠരം ഓല ഞാൻ തന്നതാണെന്ന പറഞ്ഞ ഇന്ദുലെഖയുടെ മാളികയിൽ പൊയി ഇന്ദുലെഖയുടെ കയ്യിൽ കൊടുക്കു.

ഗൊവിന്ദൻ ഉടനെ എഴുത്തുംകൊണ്ട ഇന്ദുലെഖയുടെ മാളികയിന്മെൽ ചെന്നു- അപ്പൊഠ ഇന്ദുലെഖ ഊണ കഴിഞ്ഞ മാളികയിലെക്ക കയറി വരുന്നു.

ഗൊവിന്ദൻ—ഒരു തിരുവെഴുത്ത തന്നയച്ചിട്ടുണ്ട തമ്പുരാൻ- ഇവിടെ തരുവാൻ കല്പനയായിരിക്കുന്നു.

ഇന്ദുലെഖാ—(കാൎയ്യം മനസ്സിലായെങ്കിലും കഠിന ദെഷ്യത്തൊടെ) ഏത തമ്പുരാൻ- എന്തെഴുത്ത.

ഇന്ദുലെഖയുടെ മുഖത്ത അപ്പൊഠ ഉണ്ടായിരുന്ന കൊപ രസം കണ്ടിരുന്നാൽ ആ രസത്തിലും ആ മുഖം അതി കാന്തംതന്നെ എന്ന എല്ലാവരും പറയും.

ഗൊ—മൂക്കില്ലാത്ത മനക്കൽ തമ്പുരാന്റെ തിരുവെഴുത്താണ.

ഇ—എനിക്ക എഴുതുവാൻ അദ്ദെഹത്തിന്ന അവകാശമില്ലാ- ഞാൻ വാങ്ങുകയില്ല എന്ന പറഞ്ഞെക്കു. എന്നും പറഞ്ഞ ക്ഷണെന തന്റെ അറയിലെക്ക കടന്ന പൊയി.

ഗൊവിന്ദൻ ഇളിഭ്യനായിക്കൊണ്ട എഴുത്ത മടിയിൽ മൂടിവെച്ചു നമ്പൂരിപ്പാട്ടിലെ അടുക്കെ വന്നു- അപ്പൊഠ നമ്പൂരിപ്പാട പലെ ആളുകളൊടുംകൂടി അമ്പ

ത്തിന്റെ തിരു മുററത്തതന്നെ നിന്നിരുന്നു- ഗൊവി ന്ദനെ കണ്ടപ്പൊൾ ആ നിന്നെടത്തനിന്ന തന്നെ ഗൊ വിന്ദനൊട ഉറക്കെ വിളിച്ചു ചൊദിക്കുന്നു.

"ഗൊവിന്ദാ ആ എഴുത്ത ഇന്ദുലെഖക്ക കൊടു ത്തുവൊ."

ഗൊവിന്ദൻ വളരെ വിഷണ്ഡനായി എന്താണ ഉത്തരം പറയെണ്ടത എന്ന അല്പം ശങ്കിച്ചു- ഒടുവിൽ ഗൊവിന്ദൻ "കൊടുത്തു" എന്നും പറഞ്ഞ ഉടനെ അ വിടെ നിന്ന പൊയി. പിന്നെയും അവിടെ നിന്നാൽ അധികം ചൊദ്യങ്ങൾ ഉണ്ടാവുമെന്ന ഓൎത്ത ഗൊവി ന്ദൻ ഓടിക്കളഞ്ഞതാണ. നമ്പൂരിപ്പാട ഒൻപത മണി യായില്ലെല്ലൊ എന്ന വിചാരിച്ചുംകൊണ്ട കുളപ്പുരയി ൽ എണ്ണ തെപ്പാൻ പൊയപ്പൊൾ ഗൊവിന്ദനും കൂട ചെന്നു. പിന്നെ ഗൊവിന്ദൻ കുളപ്പുരയിൽ ഒരു ഒഴിഞ്ഞ ദിക്കിൽ ഒപ്പായി എഴുത്ത മടിയിൽ നിന്ന എടുത്തിട്ട സ്വകാൎയ്യ മായി പറയുന്നു.

ഗൊ—നെരെ അടിയൻ തിരുവെഴുത്ത കൊടുത്തു എന്ന ഉണൎത്തിച്ചത കളവാണ-എഴുത്ത ഇതാ- കുന്ദ ലെഖാ എഴുത്ത വാങ്ങീല- തമ്പുരാന കുന്ദലെഖക്ക എഴുതാൻ ആവശ്യമില്ലെന്നും തിരുവെഴുത്ത വാങ്ങി ല്ലെന്നുമാണ പറഞ്ഞത. നെരെ അരുളിച്ചെയ്യുമ്പൊ ൾ വെറെ ആളുകൾ ഉണ്ടായിരുന്നതിനാൽ അടിയ ൻ കൊടുത്തു എന്ന കളവായി ഉണൎത്തിച്ചതാണ.

ന—മഹാവിഡ്ഢി- കുന്ദലെഖയല്ലാ- ഇന്ദുലെഖാ എന്നാ ണ പെര. നെരൊ നീ ഓല കൊടുത്തു എന്ന കളവ പറഞ്ഞത നന്നായി- അങ്ങിനെ സദൃശമായി പറയ

ണം. ഇതാണ ഗൊവിന്ദനൊട എനിക്കുള്ള ഇഷ്ടം.

ഗൊ—ആ കന്ദലെഖാ——————

ന—വിഡ്ഢി- പിന്നെയും കന്ദലെഖ എന്ന പറയല്ല- "ഇ

ന്ദുലെഖാ- "ഇ"ന്ദുലെഖാ" എന്ന പറയൂ.

ഗൊ—റാൻ-അടിയന തെററിപ്പൊയി ആ ഇന്ദ്രലെഖാ

ന—പടുവങ്കാ-ഇളിഭ്യരാശീ-ഇന്ദ്രലെഖയല്ലാ ഇന്ദുലെഖാ

എന്ന പറയൂ.

ഗൊ—റാൻ- ആ ഇന്ദുലെഖാ വളരെ കുറുമ്പകാരിയാ

ണെന്ന അടിയന തൊന്നി.

ന—ആവട്ടെ നീ ഇന്ദുലെഖയുടെ അമ്മയെ കണ്ടുവൊ

അതിശൊണ മുഖം- ബഹുസുന്ദരി-അവൾക്ക എന്നെ

ബഹു ഭ്രമമായിരിക്കുന്നു- കറുത്തെടത്തിന്റെ ഭാൎയ്യ

യാണ.

ഗൊ—അപ്പൊൾ ഇന്ദുലെഖക്ക തിരുമനസ്സിലെ ഭ്രമമി

ല്ലെ.

ന—ഇന്ദുലെഖാ ഇങ്കിരിയസ്സും മററും പഠിച്ച വല്ലാത്ത

ഒരു മാതിരിയായി കാണുന്നു- ഇന്ദുലെഖയുടെ അമ്മ

അങ്ങിനെയൊന്നുമല്ലാ- ബഹു വാക്കസാമൎത്ഥ്യം. നീ

ആ വെള്ളിച്ചെല്ലം ഇങ്ങട്ടു എടുത്ത കൊണ്ടുവന്നില്ലെ

ഗൊ—അടിയൻ അപ്പൊൾ തന്നെ ഇങ്ങട്ടു എടുത്തകൊ

ണ്ടുവന്ന മഠത്തിൽ വെച്ചു.

ന—മിടുക്കാ- രസികാ. ഇതാണ എനിക്ക ഗൊവിന്ദനെ

ഇത്ര താല്പൎയ്യം. ഞാൻ വെള്ളിച്ചെല്ലം ലക്ഷ്മിക്കുട്ടിയൊ

ട എടുത്തൊളാൻ പറഞ്ഞു- അതിന്ന അസാദ്ധ്യന്ന

മില്ലെന്ന ലക്ഷ്മിക്കുട്ടിയും പറഞ്ഞു- ഒരു സമയം നീ

അത അവിടെ ഇട്ടപൊന്നിട്ട ലക്ഷ്മിക്കുട്ടി തന്റെതാക്കി എടുത്ത വെക്കുമൊ എന്ന ഞാൻ വിഷാദിച്ചു.

ഗൊ__അടിയൻ കുറെകാലമായില്ലെ ഇവിടുത്തെ കല്പ രിതിന്നും- ഇതൊക്ക അടിയന നല്ലനിശ്ചയമില്ലെ.

ഇങ്ങിനെ ഗൊവിന്ദനുമായി സല്ലാപിച്ചുകൊണ്ട നമ്പൂരിപ്പാട തെച്ചുകുളിക്ക ആരംഭിച്ചു.

നമ്പൂരിപ്പാട കുളപ്പുരയിൽ എണ്ണതെച്ചുകൊണ്ടിരിക്കുമ്പൊൾ കെശവൻ നമ്പൂരിയും ചെറുശ്ശെരി നമ്പൂരിയുംകൂടി മഠത്തിന്റെ കൊലായ്മൽ ഇരുന്ന ഒരു സംഭാഷണം ഉണ്ടായി_ കെശവൻ നമ്പൂരിക്ക പല പ്രകാരെണയും മനസ്സിൽ വിഷാദം ഉണ്ടായിരുന്നു- അസംഗതിയായി തന്റെ ഭാൎയ്യയെ നമ്പൂരിപ്പാട കണ്ടെത്തി- സുന്ദരിയാണ തന്റെ ഭാൎയ്യ എന്നുള്ളതിലെക്ക സംശയമില്ല- തന്റെ അഭിപ്രായത്തിൽ നമ്പൂരിപ്പാട്ടും അതി സുന്ദരൻ എന്ന തന്നെയാണ- പിന്നെ നമ്പൂരിപ്പാട അതി ധനവാൻ- കുബെരൻ- ലക്ഷ്മിക്കുട്ടിക്ക ഇദ്ദെഹത്തിൽ ഭ്രമം ഉണ്ടായാലൊ- പഞ്ചുമെനവൻ സമ്മതിക്കുമൊ എന്നുള്ളതിന വാദമില്ലാ. "നമ്പൂരിപ്പാട സംബന്ധം ആവണം എന്ന പറയുന്നു-അദ്ദെഹം വലുതായ ഒരാളല്ലെ- "അതിന ഇവിടുന്ന വിരൊധം പറയരുതെന്ന പഞ്ചുമെനവൻ എന്നെ വിളിച്ച പറഞ്ഞാൽ ഞാൻ എന്ത ചെയ്യും-ശംശാരാ- ഞാൻ സമ്മതിച്ചാൽ എന്ത- സമ്മതിച്ചില്ലെങ്കിൽ എന്ത- കാൎയ്യം നടക്കും- നമുക്ക ഇല്ലത്തെക്കും പൊവാം- ക്ഷുദ്രസ്ത്രീകളെ ഭാൎയ്യയാക്കിയാൽ ഇങ്ങിനെ ചാരൊ ആപത്തുകാം വന്നെക്കാം". ഇങ്ങിനെ എല്ലാം

കുറെ നെരം ഠരം സാധു കെശവൻനമ്പൂരി വിചാരിക്കും. പിന്നെ ലക്ഷ്മിക്കുട്ടിയുടെ മുഖവും ശരീരവും എല്ലാംകൂടി ഒന്ന വിചാരിക്കും- "കഷ്ടമെ വല്ല ആപത്തും നമുക്ക "വന്ന നെരിടുമൊ- ഇല്ലാ- അതുണ്ടാവുന്നതല്ലാ- ഈ "ലെഖക്ക സംബന്ധത്തിന്ന വന്നിട്ട ഇന്ദുലെഖയുടെ "അമ്മയെ ബൊദ്ധ്യവിച്ച കൊണ്ടുപൊയി എന്ന വരു "മൊ- അങ്ങിനെ വരാൻ പാടില്ലാ" എന്ന വിചാരിച്ച ധൈര്യപ്പെട്ടും- ഇങ്ങിനെ തിരിച്ചും മറിച്ചും വിചാരിക്കും- വിചാരിച്ച വിചാരിച്ച ഠരം ശ്രദ്ധാത്മാവിന ഠരം വിചാരം പൊയി മറെറാരു വിചാരം തുടങ്ങി. "ഒൻപത മണി "ക്ക പാട്ട ഉണ്ടാവുമെന്ന ഠരം നമ്പൂരിപ്പാടൊട പറഞ്ഞു "പൊയെല്ലൊ- എനി ഇന്ദുലെഖാ പാടിയില്ലെങ്കിലൊ- "വീണപ്പെട്ടി വായിച്ചില്ലെങ്കിലൊ- അതി ദുഷ്ടമായി "തീരുമെല്ലൊ- ഇങ്ങിനെ വന്നാൽ എന്ത നിവൃത്തി" എന്ന ഒരാലൊചനയാണ പിന്നെ ഉണ്ടായത- ആലൊചിച്ച ആലൊചിച്ച ഒരു വഴിയും കാണാതെ മെല്ലെ നൊക്കിക്കൊണ്ടിരിക്കുമ്പൊൾ ചെറുശ്ശെരി നമ്പൂരി അടുക്കെ വന്ന ഇരുന്നു.

ചെ—എന്താണ കരുത്തൊടതിന്ന ഒരു കുണ്ഠിതം ഉള്ളതപൊലെ കാണുന്നു.

കെ—(ഒരു പച്ചച്ചിറിയൊടുകൂടി) കുണ്ഠിതം ഒന്നുമില്ലാ. എന്ത കുണ്ഠിതം-കുണ്ഠിതത്തിന്ന ഒരു കാരണവുമില്ലാ.

ചെ—പിന്നെ എന്താണ ഒരു ദീൎഘാലൊചന.

കെ—ഒന്നുമില്ലാ- ഇന്നത്തെ പാട്ടിന്റെ കാൎയ്യം ആലൊചിച്ചു- നെരം എട്ടര മണി കഴിഞ്ഞു.

ചെ—എന്താണ പാട്ടിന തടസ്ഥം ഒന്നും ഉണ്ടാകയില്ലെല്ലൊ?

കെ—എന്താണ തടസ്ഥം. ഒന്നും ഇല്ലാ. ഒരു തടസ്ഥവും ഇല്ലാ. ഇന്ന രാത്രി ഒൻപത മണിക്ക പാട്ടുണ്ട. ചെറുശ്ശേരിക്കും മുകളിൽ വരാം. ഇന്ദുലെഖ സാധാരണയായി രാത്രികളിലൊക്കെ പാടാറുണ്ട. ചിലപ്പോൾ വീണപ്പെട്ടിയും വായിക്കും. വളരെ ദുൎല്ലഭം ദിവസമെ പാട്ട ഇല്ലാതെ ഉള്ളു. ഇന്ന പാട്ടുണ്ടാവാതിരിക്കയില്ലാ. എല്ലാവൎക്കും പൊയി കെൾക്കാം. അതിന ഇന്ദുലെഖക്ക വിരൊധം ഒന്നും ഇല്ലാ. ഇന്ന പാട്ടുണ്ടാവാതിരിക്കയില്ലാ. നമ്പൂരിയും മററും ഉള്ളതല്ലെ.

ചെ—പാട്ടുണ്ടായെങ്കിൽ ഞാനും വരാം കെൾക്കാൻ.

കെ—പാട്ടുണ്ടാവും സംശയമില്ലാ.

കെശവൻ നമ്പൂരിക്ക നല്ല ഒന്നാന്തരം സംശയം ഉണ്ട. എന്നാലും നെമത്തെ പതിവ ഇല്ലാതിരിക്കില്ലാ എന്ന ഒരം ശ്രുദ്ധാത്മാവിന പിന്നെയും ഒരു വിശ്വാസം. ഇന്ദുലെഖയൊട ചൊദിപ്പാനൊ ഇന്ദുലെഖയുടെ മുഖത്ത നെരെ നൊക്കാനൊ ഇയാൾക്ക ധൈൎയ്യവും ഇല്ലാ. കെശവൻ നമ്പൂരി വലിയ കുഴക്കിലായി. അങ്ങിനെ ഓരൊന്ന വിചാരിച്ച ഒടുവിൽ:

കെ—ഇന്ന പാട്ട ഉണ്ടാവും ഉണ്ടാവാതിരിക്കില്ലാ. നമ്പൂരിയും മററും ഉള്ളതല്ലെ.

ചെ—എന്താണിത്ര ഒരു പരിഭ്രമം കവുതെതടത്തിന്ന. പാട്ടുണ്ടാവും. അത നമുക്ക കെൾക്കുകയും ചെയ്യാം എന്നല്ലെ തീൎച്ച.

കെ—ചെറുശ്ശെരിക്ക വല്ല ശങ്കയും തൊന്നുന്നുണ്ടൊ.

ചെ—ശിക്ഷ- എനിക്ക എന്ത ശങ്കയാണ തൊന്നുവാൻ- കറുത്തെടമല്ലെ ഒക്ക ശട്ടം ചെയ്യുത.

കെ—ഛീ! ഛീ! ഞാൻ ഒന്നും ശട്ടം ചെയ്യിട്ടില്ല- ഞാൻ എന്ത ശട്ടം ചെയ്യാനാണ- ഇന്ദുലെഖാ രാത്രി വീണ പ്പെട്ടി പതിവായി വായിക്കാറുള്ളതുപൊലെ ഇന്നും വായിക്കും- അപ്പൊൾ കെൾക്കാമെന്ന മാത്രമെ ഞാൻ നമ്പൂരിയൊട പറഞ്ഞിട്ടുള്ളു.

ചെ—എങ്ങിനെ എങ്കിലും ആവട്ടെ- ഇപ്പൊൾ കറുത്തെടത്തിന്ന അതിനെ കുറിച്ച എന്താണ ഒരു പരിഭ്രമം.

കെ—പരിഭ്രമം ഒന്നുമില്ലാ- യാതൊന്നുമില്ലാ- എന്നാൽ ഞാൻ പറഞ്ഞത നമ്പൂരി തെററായി ധരിക്കുമൊ? എന്ന ഒരു ശങ്ക. ഇന്ന പാട്ടുണ്ടാവാതെ ഇരിക്കയില്ല- പിന്നെ എന്തിനാണ ശങ്കിക്കുന്നത- ശങ്കിക്കാൻ എടയില്ലെന്ന എനിക്കതന്നെ തൊന്നുന്നു.

ചെ—ആട്ടെ- നമ്പൂരിയെ കണ്ടിട്ട ഇന്ദുലെഖക്ക അനുരാഗം ഉണ്ടായൊ- ആ കഥ കെൾക്കട്ടെ.

കെ—ഇന്ദുലെഖക്കൊ-

ചെ—അതെ- ഇന്ദുലെഖക്ക.

അപ്പൊൾ കെശവൻ നമ്പൂരിയുടെ മുഖം കാണണ്ടതായിരുന്നു- മുഖത്ത ഒരു കട്ടാരംകൊണ്ട കുത്തിയാൽ ഒരു തുള്ളി ചൊര കാണുകയില്ലാ- കുറെ നെരം ഒന്നും മിണ്ടാതെ നിന്നു- ഒടുവിൽ:

കെ__ഇന്ദുലെഖക്ക അനുരാഗം-അനുരാഗം എന്തൊ എനിക്ക ഒന്നും മനസ്സിലാവുന്നില്ലാ_ഇങ്കിരിയസ്സ പഠിച്ച സ്ത്രീകളുടെ സ്വഭാവം നൊക്കൊന്നും മനസ്സിലാവില്ല എന്ന എനിക്ക ഇപ്പൊൾ ബൊദ്ധ്യമായി- പഞ്ചുമെനവൻ ഇത്രിഭുവനത്തിൽ ഒരാളെ പെടിയില്ലാത്തതാളാണ- അയാൾ തന്റെ പൌത്രിയായ ൟ ചെറുപെങ്കിടാവിനെ പെടിച്ച കിടുകിട വിറക്കുന്നു- നമ്പൂരി മഹാ കെമനായിട്ടുള്ളാളല്ലെ അദ്ദെഹത്തെ കണ്ടാലെങ്കിലും ഒന്ന ഒതുങ്ങുമെന്ന ഞാൻ വിചാരിച്ചു പൊയി- ഇത തെററായ ധാരണയാണെന്ന എനിക്ക ഇപ്പൊൾ കുറെശ്ശ തൊന്നി തുടങ്ങി- എന്തൊ നിശ്ചയിക്കാറായിട്ടില്ലാ- എനിക്ക ഇങ്കിരിയസ്സ മാതിരി ഒന്നും നിശ്ചയിമില്ല ചെറുശ്ശെരി- സക്കാരാളുകളിൽ നൂൽക്കമ്പിനി തിരിക്കുന്ന ഒരു സായ്പിനെ മാത്രമെ ഞാൻ കണ്ടിട്ടുള്ളു.

ചെറുശ്ശെരി ഇത കെട്ട വല്ലാതെ ഉറക്കെച്ചിറിച്ചു പൊയി- ഒരു നിമിഷം ഒന്നായിച്ചിറിച്ചശെഷം.

ചെ—നമ്പൂരിക്ക ഇന്ദുലെഖയെ കിട്ടുമൊ ഇല്ലയൊ- അത പറയു.

കെ—അത പറയാറായില്ല- ഇന്നത്തെ രാത്രി കഴിഞ്ഞാൽ ഞാൻ പറയാം- ഞാൻ ൟ കുട്ടിയുടെ വിഷമതകൾ ഒന്നും അറിഞ്ഞില്ല ചെറുശ്ശെരി.

ചെ—കുട്ടിക്ക വിഷമതയൊ- വിഷമത ഒന്നും ഇല്ലാ.

ഇവര ഇങ്ങിനെ പറഞ്ഞുംകൊണ്ടിരിക്കുമ്പൊൾ നമ്പൂരിപ്പാട കുളി കഴിഞ്ഞു എത്തി- ശ്ലൊകം മടക്കിയ

ത വിചാരിച്ചിട്ട നമ്പൂരിപ്പാട്ടിലെക്കും മനസ്സിന നല്ല ഉത്സാഹം ഉണ്ടായിരുന്നില്ല- എങ്കിലും ഇന്ദുലെഖയുടെ രൂപം ധ്യാനിക്കുകതന്നെയായിരുന്നു മനസ്സുകൊണ്ട ചെയ്യുന്നത- മുഷിഞ്ഞാൽ മുഷിഞ്ഞൊട്ടെ- ഒൻപത മണിക്ക കാണാമെല്ലൊ- കണ്ടുകൊണ്ടിരുന്നാൽ മതി- സംസാരിച്ചില്ലെങ്കിലും വെണ്ടതില്ലാ- എന്നുള്ള ദിക്കായിരിക്കുന്നു നമ്പൂരിപ്പാട്ടിലെക്ക. ഊണ കഴിഞ്ഞ ശെഷം നമ്പൂരിപ്പാടും മറ്റും പൂവരങ്ങിലെക്ക പുറപ്പെട്ടു.

ന—ചെറുശ്ശെരി ഇപ്പൊൾ കുപ്പായം വെണ്ട ധൃഷ്ടിമതി-അല്ലെ.

ചെ—അതെ.

ന—ഗൊവിന്ദാ ആ പൊൻ കുമിഴടിച്ച വെള്ളിച്ചെല്ലം, സ്വൎണ്ണപ്പനീൎവ്വീശി- ഇതകൾ എടുക്കണം- സഭിരിൽ മുമ്പിൽ അത വെക്കണം.

കെ—പാട്ട വീണപ്പെട്ടിയിന്മെൽ വെച്ചാണ- ഒരു കസാലയിന്മെൽ ഇരുന്നിട്ടാണ- കൈകൊണ്ടാണ പാട്ട- സാധാരണ പായ വിരിച്ചിട്ടല്ല ഇവിടെ കണ്ടിട്ടുള്ളത.

ന—പെണ്ണുങ്ങളെ ഇങ്കിരിയസ്സ പഠിപ്പിച്ചാലത്തെ ദൊഷമാണ ഇതെല്ലാം-കസാലയിന്മെൽ ഇരുന്നിട്ട പാടാറുണ്ടൊ- എന്ത കഥയാണ ഇത- പഞ്ചുവൊട പറയു- താഴത്ത പുല്പായയിൽ ഇരുന്നിട്ടാണ ഇന്ന ഇന്ദുലെഖ പാടെണ്ടത എന്ന കറുത്തെടം പറയു.

കെ—പറയാം.

ഈ സംഭാഷണം കഴിഞ്ഞ ഉടനെ നമ്പൂരിപ്പാടും പരിവാരങ്ങളും പൂവരങ്ങിലെക്ക പുറപ്പെട്ട നാലകെട്ടി

ൾ വന്ന നമ്പൂരിപ്പാട ഒരു കസാലമെൽ ഇരുന്നു- കെശ
വൻനമ്പൂരി പതുക്കെ ഇന്ദുലെഖയുടെ മാളികയിന്മെൽ
കയറിച്ചെന്നപ്പൊാൾ പുറത്തളത്തിന്റെ വാതിൽ തട്ടി
അടച്ചിരിക്കുന്നത കണ്ടു- കെശവൻ നമ്പൂരിക്കു അപ്പൊ
ൾ ഉണ്ടായ ഒരു വ്യസനവും പരിഭ്രമവും ഇന്ന പ്രകാരമെ
ന്ന പറവാൻ പാടില്ല- ഒന്ന വിളിച്ചാലൊ എന്ന ആദ്യം
വിചാരിച്ചു-സാധുബ്രാഹ്മണന ധൈൎയ്യം വന്നില്ലാ- ഉട
നെ അകായിൽക്കൂടി തന്റെ ഭാൎയ്യയുടെ അറയിൽ വന്നു-
ഭാൎയ്യ ഉറങ്ങാൻ ഭാവിച്ചു കിടക്കുന്നു.

കെ—ലക്ഷ്മിക്കുട്ടി-ലക്ഷ്മിക്കുട്ടി- ഞാൻ വലിയ അവമാന
ത്തിലായെല്ലൊ.

ലക്ഷ്മിക്കുട്ടി അമ്മ എഴുനീറ്റു നിന്നു.

ല—എന്താണ അവമാനമായത.

കെ—ഇന്ന നെമത്തെപ്പൊലെ പാട്ടുണ്ടാവുമെന്ന വി
ചാരിച്ചു ഞാൻ നമ്പൂരിയെ ക്ഷണിച്ചു കൂട്ടിക്കൊണ്ടു
വന്നു- ഇന്ദുലെഖ തളത്തിന്റെ വാതിൽ തഴുതിട്ടു
ഉറങ്ങിയിരിക്കുന്നു- ഞാൻ എനി നമ്പൂരിയൊട എ
ന്ത പറയും.

ല—ഉള്ള വിവരം പറയണം-അല്ലാതെ എന്താണ. പാട്ട
നെമത്തെപ്പൊലെ ഉണ്ടാവും എന്ന വിചാരിച്ചു പറ
ഞ്ഞതാണ- ഇന്ന പാട്ടില്ലെന്ന തൊന്നുന്നു- ഇന്ദുലെ
ഖയുടെ മാളിക വാതിൽ അടച്ചു അവൾ ഉറക്കായി
രിക്കുന്നു- അതുകൊണ്ടു പാട്ട നാളെയാക്കാമെന്ന പ
റയണം- ഇതിൽ എന്താണ അവമാനം.

കെ—അല്പം ദുൎഘടം ഉണ്ടു- ഞാൻ നമ്പൂരിയൊട നെ

ത്ത് പറഞ്ഞതിൽ അല്പം ദുശ്ശടം ഉണ്ട. അതാണ ഇപ്പൊൾ വിഷമം.

ല—എന്താണ പറഞ്ഞത.

കെ—അല്പം ദുശ്ശടമായിട്ട പറഞ്ഞു പൊയി. ഇന്ദുലെഖാ നെത്ത് മാളികയിൽനിന്ന ദെഷ്യ ഭാവത്തൊടെ എറങ്ങിപ്പൊരുമ്പൊൾ നമ്പൂരിപ്പാട്ടിലെക്ക സുഖക്കെടുണ്ടാവാതിരിപ്പാൻ അല്പം ദുശ്ശടമായി പറഞ്ഞു പൊയി- പാട്ട ഉണ്ടാവും- ഒൻപത മണിക്ക പാട്ട ഉണ്ടാവും എന്ന പറഞ്ഞു പൊയി- അത സഫലമാക്കിത്തരണം- ലക്ഷ്മിക്കുട്ടി ഒന്ന മുകളിൽ വന്ന ഇന്ദുലെഖയെ വിളിക്കണം.

ല—നല്ല ശിക്ഷ- ഞാൻ ഒരിക്കലും വിളിക്കയില്ല- എന്താണ അവളുടെ സ്വഭാവം നല്ല നിശ്ചയമില്ലെ- നമ്പൂരിപ്പാട്ടിലെക്ക പടിപ്പുര മാളികയിൽ എല്ലാം വിരിപ്പിച്ച വെഗം ഇങ്ങട്ടവന്ന ഉറങ്ങിക്കൊൾകെ വെണ്ടു- എന്തിനാണ ഇത്രയെല്ലാം ബുദ്ധിമുട്ടുന്നത.

കെ—ചെ! അങ്ങിനെ പാടില്ലാ-എന്നാൽ ഞാൻ പഞ്ചുമെനവനൊട പറഞ്ഞ നൊക്കട്ടെ.

ല—അങ്ങിനെ തന്നെ.

കെശവൻ നമ്പൂരി പഞ്ചുമെനവനെ അന്വെഷിച്ചപ്പൊൾ അയാൾ നാലുകെട്ടിൽ നമ്പൂരിപ്പാടുമായി സംസാരിച്ച കൊണ്ട നില്ക്കുകയായിരുന്നു- കെശവൻ നമ്പൂരി തെക്കെ അറയിൽ നമ്പൂരിപ്പാട കാണാതെ നിന്ന പഞ്ചുമെനവനെ കൈകൊണ്ട മാടിവിളിച്ചു- പഞ്ചുമെനവൻ അകത്തെക്ക ചെന്നു-വിവരങ്ങൾ പറഞ്ഞപ്പൊ

ഞാൻ യാതൊന്നും പ്രവൃത്തിക്കയില്ലെന്ന കൊപത്തൊട കൂടി പറഞ്ഞ പഞ്ചുമെനൊൻ പിന്നെയും നാലകെട്ടിലെക്കതന്നെ പൊയി നമ്പൂരിപ്പാടൊട സംസാരിച്ചുംകൊണ്ടനിന്നു- കെശവൻ നമ്പൂരി തെക്കെ അകത്തും ശായി-പിന്നെയും കുറെനെരം കഴിഞ്ഞപ്പൊൾ.

ന—കറുത്തെടം എങ്ങട്ടപൊയി കാണാനില്ലല്ലൊ- നെരം പത്തമണി കഴിഞ്ഞുവെല്ലൊ- സദിര ഒൻപത മണിക്ക എന്നല്ലെ ആദ്യം വെച്ചിരുന്നത.

ഈ വാക്ക കെട്ടപ്പൊൾ കെശവൻ നമ്പൂരി "ഞാൻ ഇവിടെ ഉണ്ടെ"ന്ന പറഞ്ഞുംകൊണ്ട ഒരു പിശാചിനെപ്പൊലെ പുറത്തെക്ക ചാടി.

പഞ്ചുമെനൊൻ—പള്ളിക്കുറിപ്പിനെല്ലാം പടിമാളികയിന്മെൽ ശട്ടം ചെയ്യിട്ടുണ്ട- അടിയന്ന വയസ്സാണ നില്പാൻ പ്രയാസം- രാവിലെ തിരുമുമ്പാകെ വിടകൊള്ളാം എന്ന പറഞ്ഞ അകത്തെക്ക പൊയി.

പടിമാളികയിലാണൊ എനിക്ക ഉറക്ക എന്നൊൎത്ത നമ്പൂരിപ്പാട്ടിലെക്ക അല്പം ദെഷ്യംതൊന്നി-ആട്ടെ പാട്ടും മറ്റും കഴിഞ്ഞിട്ടല്ലെ ഉറങ്ങെണ്ടു- അപ്പൊഴെക്ക രണ്ടുമൂന്ന മണിയാവും-അത്രനെരം ഇന്ദുലെഖയുമായി ഒരുമിച്ചിരിക്കാമെല്ലൊ- എന്ന ഓൎത്ത സന്തൊഷിച്ചു.

ന—എന്താണ കറുത്തെടം എനി താമസം.

കെ—താമസം ഒന്നുമില്ല്യാ.

ന—എന്നാൽ മാളികയിന്മെലെക്ക പൊവുക- ചെറുശ്ശെരിവരു- ചെറുശ്ശെരി കുറെ പാട്ട കെട്ടിട്ട മടങ്ങിവന്ന ഉറങ്ങിക്കൊള്ളു.

കെശവൻ നമ്പൂരി കുറെ നെരം ഒന്നും സംസാരിപ്പാൻ വയ്യാതെ നിന്നു- ഒടുവിൽ.

കെ—ഇന്ദുലെഖക്ക ശരീരത്തിന്ന കുറെ സുഖക്കെടാണെന്ന തൊന്നുന്നു- ഉറങ്ങിയിരിക്കുന്നു- മാളികയുടെ വാതിൽ അടച്ചിരിക്കുന്നു.

ന—കുറുത്തെടത്തിന്ന വിളിക്കരുതെ-പൊയി വിളിക്കു.

കെ—വിളിച്ചു.

ന—ഉറക്കെ വിളിച്ചുനൊക്കു.

കെ—ഉറക്കെ വിളിച്ചു.

ന—എന്നിട്ടൊ.

കെ—വാതിൽ തുറന്നില്ല.

ന—ശരീരത്തിന്ന സുഖക്കെടാണെന്ന പറഞ്ഞുവൊ.

കെ—പറഞ്ഞു.

ന—പാട്ടുകവയ്യ എന്ന പറഞ്ഞുവൊ.

കെ—പറഞ്ഞു.

ന—എന്നാൽ മുകളിൽ വെടി പറയാമായിരുന്നുവല്ലൊ. വാതിൽ തുറക്കില്ലെ.

കെ—തുറക്കില്ലെന്ന തന്നെയാണ പറഞ്ഞത.

ന—ഒന്നുകൂടി പൊയി നൊക്കു.

ചെറുശ്ശെരി നമ്പൂരി—അത വെടിപ്പില്ലാ-ദീനം നാളെക്ക സുഖമാവുമെല്ലൊ-വല്ല തലവെദനയൊ മറ്റൊ ആയിരിക്കും-നാളെ ഭക്ഷണം കഴിഞ്ഞ സദിരാവാം അതാണ നല്ലത.

കെ—അതാണ നല്ലത സംശയമില്ല.

ന—കുറുത്തെടത്തിൻെറ പരിഗ്രഹത്തിന്ന പാട്ടില്ലെ.

കെ—ഇല്ലാ അവളും ഉറക്കായിരിക്കുന്നു.

നമ്പൂരിപ്പാടും ചെറുശ്ശെരി നമ്പൂരിയും പടിമാളികയുടെ മുകളിൽ പൊയി- നമ്പൂരിപ്പാട്ടിലെക്ക ലെശം ഉറക്ക വന്നില്ലാ- ഇന്ദുലെഖയെത്തന്നെ വിചാരിച്ച ഒരു ഭ്രാന്തനെപൊലെ നടന്നുംകൊണ്ടിരുന്നു- ഒടുവിൽ ഗൊവിന്ദനെ വിളിച്ച മുറുക്കാൻ ഉണ്ടാക്കാൻ പറഞ്ഞു.

ഗൊവിന്ദൻ മുറക്കാൻ എടുത്തുംകൊണ്ട നമ്പൂരിപ്പാടൊട പറയുന്നു.

പള്ളിക്കുറുപ്പ ഇന്നലെയും ഉണ്ടായിട്ടില്ലാ- കുറെ മുമ്പ പന്ത്രണ്ട അടിക്കുന്നതു കെട്ടു- വല്ല ചൊവ്വല്ലായ്കയും ഉണ്ടായാലൊ എന്ന അടിയന വിചാരം.

ന—വിഡ്ഢി- ആ ഇന്ദുലെഖ ആ മാളികമുകളിൽ കിടക്കുമ്പൊൾ ഇത്ര സമീപത്തിൽ ഇരുന്നുംകൊണ്ട എനിക്ക എങ്ങിനെ ഉറക്ക വരും.

ഗൊ—എന്നാൽ പള്ളിക്കുറുപ്പ ആ മാളികയിന്മെൽ തന്നെ വെണമെന്ന അരുളിച്ചെയ്യായിരുന്നില്ലെ.

ന—അത പറഞ്ഞിട്ട ഫലമില്ലാ- ഇന്ദുലെഖ ഇങ്കിരിയസ്സ മാതിരിക്കാരിയാണപൊൽ- സമയം നൊക്കീട്ടെ ചെല്ലാൻ പാടുള്ളൂ. ഗൊഷ്ഠിമയം! ആ പെണ്ണിന്ന ഇത്ര സൌന്ദൎയ്യം ഉണ്ടായിരുന്നില്ലെങ്കിൽ ഞാൻ നെരെ മുഖത്ത ആട്ടിപ്പൊരുമായിരുന്നു- എന്തൊരു കുറുമ്പാണ- ആചാരം ഒന്നും പറയുന്നില്ല-സമന്മാരൊട പറയുംപൊലെ എന്നൊട സംസാരിച്ചു- എന്റെ മുമ്പിൽ ഇരിക്കണമെന്നകൂടി താല്പൎയ്യമുണ്ടായിരുന്നു എന്ന തൊന്നുന്നു- പക്ഷെ അതിന ഞാൻ സമ്മതി

ച്ചില്ലാ- എന്നാൽ ഒരു വിഡ്ഢിത്വം എനിക്കും വന്നിട്ടു ണ്ട- നെത്തെ അവളെ കണ്ട ഉടനെ ഞാൻ വളരെ ഭ്രമിച്ച എന്റെ സ്ഥിതി ഒന്നും ഓൎക്കാതെ കുറച്ച ധൈ നം വിട്ട ചില ചാപല്യങ്ങൾ പറഞ്ഞുപൊയിട്ടുണ്ട- അതുകൊണ്ട എന്നെ കുറെക്കൂടെ ബുദ്ധിമുട്ടിച്ച പണം കുറെ പാറിക്കണമെന്ന വിചാരമുണ്ടൊ എന്നറിഞ്ഞി ല്ല- ഞാൻ പൊൻ ഗഡിയാൾ കൊടുത്തപ്പൊൾ അ തിന്മെൽ ബഹു ദുരാശകണ്ടു- വെഗം ഞാൻ ഇങ്ങട്ടു തന്നെ വാങ്ങി- അത്രവെഗം ഇതൊന്നും എന്നൊട പ റകയില്ലാ- പൊൻ ഗഡിയാൾ മടക്കി വാങ്ങിയത കൊണ്ടൊ നീ നെത്തെ ശ്ലോകം കൊണ്ടുചെന്നപ്പൊ ൾ വാങ്ങാഞ്ഞത എന്ന എനിക്ക ഒരു ശങ്ക- പക്ഷെ ആ ഗഡിയാൾ കൊടുത്തുകളയാം- എനിക്ക ബഹു മൊഹം ഗൊവിന്ദാ- ഇങ്ങിനെ ഒരു മൊഹം ഇതുവരെ ഉണ്ടായിട്ടില്ലാ- എന്നാലും നാളെ ഞാൻ കാണുമ്പൊ ൾ നല്ല ഘനം നടിക്കാനാണ നിശ്ചയിച്ചിരിക്കുന്ന ത- ഒരു സുഖമില്ല- മനസ്സിന്ന ലെശം സുഖമില്ല- വ രണ്ടിരുന്നില്ല എന്ന തൊന്നുന്നു- അങ്ങട്ട ഇന്ദുലെഖ യെ കൂടാതെ പൊവുന്നതും ബഹു അവമാനം- മഹാ വിഡ്ഢി കറുത്തെടത്തിന്റെ എഴുത്ത പ്രകാരം വന്ന ഇപ്പൊൾ ചെണ്ട കൊട്ടാറായി എന്ന തൊന്നുന്നു- മൊശം മൊശം- മഹാ മൊശം.

ഇതെല്ലാം പറയുന്നത ഗൊവിന്ദൻ സ്വസ്ഥമായി കെട്ട, വെററില മുറുക്കാൻ ഉണ്ടാക്കി കൊടുത്ത കഴിഞ്ഞ ശെഷം സാധാരണ സമ്പ്രദായ പ്രകാരം നമ്പൂരിപ്പാട്ടി

ലെ അടുക്കെനിന്നു പറയുന്നു.

ഗൊ—അടിയന ഒന്ന ഉണൎത്തിക്കാനുണ്ട സമ്മതമുണ്ടെ ങ്കിൽ ഉണൎത്തിക്കാം.

ന—പറയു- പറയു- ഒറക്കം എനിക്ക ലെശം വരുന്നില്ല- പറയു.

ഗൊ—ഇന്ദുലെഖക്ക രഹസ്യമായിട്ട വെറെ ഒരു വിചാ രണ്ടത്രെ- അവനുമായിട്ട വലിയ ഇഷ്ടമാണത്രെ- ഉ റിടപ്രകാരിയാണ ഇപ്പാൾ എന്നാണ അടിയന തൊ ന്നിയത- പിന്നെ കറുമ്പം കലശൽ തന്നെ- ഇങ്കിരീ സ്സുംമററും വളരെ പഠിച്ചിരിക്കുന്നതകൊണ്ട ആ സ മ്പ്രദായവുംകൊണ്ട മനക്കലെക്ക ചെന്നാൽ അവി ടെ പിടിക്കാൻ പ്രയാസം- സമ്പ്രദായം എനി മാ റാനും പ്രയാസം- ഇവിടെ പൂവള്ളി വീട്ടിൽ പഞ്ചു മെനവൻെറ മരുമകളായിട്ട ഒന്നാന്തരം ഒരു കുട്ടിയു ണ്ട-അടിയൻ വൈകുന്നെരം അമ്പലത്തിൽ വന്ന പൊവുന്നതകണ്ടു- അതിന ഇങ്കിരീസ്സും മററും ഇല്ലാ- നല്ല പ്രകൃതമാണെന്ന എല്ലാവരും പറയുന്നു- ആ പെണ്ണിന തിരുമനസ്സിലെ കണ്ടാൽ ബൊധിക്കും-സാ ധിക്കാനും പ്രയാസമില്ല- അതകൊണ്ട അതിന ഉ ത്സാഹിക്കുന്നതാണ നല്ലത എന്ന അടിയന തൊന്നു ന്നു- എനി തമ്പുരാൻെറ തിരുമനസ്സുപൊലെ.

ന—ഹാ- രസികാ- ഗൊവിന്ദാ- മിടുക്കനാണ നീ- മിടു മിടുക്കാ- കെമാ- ഇപ്പൊൾ എനിക്ക സുഖക്കെട വള രെ തീൎന്നു- ഠരം കുട്ടിക്ക ഇങ്കിരീസ്സ ഇല്ല- നിശ്ചയം ത ന്നെ അല്ലെ.

ഗൊ—അശേഷമില്ല- പാവമാണ- നല്ല സ്വഭാവം. ഇന്ന അമറെത്ത കഴിക്കുമ്പൊൾ രണ്ടുനെരവും ഉത്സാഹിച്ചു കൊണ്ടിരുന്ന ശീനപട്ടരുടെ മകളാണത്രെ.

ന—ആട്ടെ- കണ്ടാൽ അതി സുന്ദരിയൊ.

ഗൊ—അതി സുന്ദരിയാണ.

ന—എന്നാൽ എനിക്ക അത സമ്മതം- ൟ അധികപ്രസംഗി ഇന്ദുലെഖയെ കെട്ടിവലിച്ചു കൊണ്ടുപൊയാൽതന്നെ രണ്ട ദിവസം ശരിയായിട്ടിരിക്കില്ല.

ഗൊ—അരുളിച്ചെയ്തതു ശരിയാണ.

ന—എന്നാൽ ശീനപട്ടരെ ഇപ്പൊൾ തന്നെ വിളിക്കു.

ഗൊ—വരട്ടെ- ബദ്ധപ്പെടണ്ട വെളിച്ചാവട്ടെ.

ന—എന്നാൽ കുട്ടിയെ ഒന്ന എനിക്ക കാണാമൊ രാവിലെ.

ഗൊ—ധാരാളമായിട്ട കാണാം.

ഗൊവിന്ദനുമായിട്ടുള്ള ൟ സംവാദം കഴിയുമ്പൊഴക്ക പ്രഭാതമായി എങ്കിലും നമ്പൂരിപ്പാട ക്ഷീണംകൊണ്ട കുറെ ഉറങ്ങിപ്പൊയി.



# പതിമൂന്നാം അദ്ധ്യായം.

## നമ്പൂരിപ്പാട്ടും ഇന്ദുലെഖയുമായുണ്ടായ രണ്ടാമത്തെ സംഭാഷണം.

ഒരു അര മണിക്കൂറ നെരമെ നമ്പൂരിപ്പാട ഉറങ്ങി ുള്ളു- അപ്പൊൾ ഉണ്ടായ ഉറക്കിന്ന ഉറക്കം എന്നല്ലാ പറയെണ്ടത- ഒരു മയക്കം എന്നാണ- ആ മയക്കം കഴി ഞ്ഞ ഉടനെ എണിറ്റിരുന്നു ഗൊവിന്ദനെ വിളിച്ച രാ ത്രി പറഞ്ഞതെല്ലാം രണ്ടാമതും പറയിച്ചു- മനസ്സിന്ന കു റെ സുഖം തൊന്നി.

നമ്പൂരിപ്പാട—ചെറുശ്ശെരി എവിടെയാണ കിടക്കുന്നത- ഉണൎന്നുവൊ.

ഗൊവിന്ദൻ—കുളിപ്പാൻ പൊയി- ഇതിന്റെ തെക്കെ അറയിലാണ ഉറങ്ങിയത- ചെറുശ്ശെരി നമ്പൂരിയൊ ട അടിയൻ ഉണൎത്തിച്ചതൊന്നും ഇപ്പൊൾ അരുളി ച്ചെയ്യരുതെ.

ന—എന്താ വിരൊധം.

ഗൊ—സ്ഥിതി ഒന്ന അറിഞ്ഞിട്ട മതി എന്നടിയന തൊ ന്നുന്നു.

ന—മിടുക്കാ- നീ മഹാ മിടുക്കൻ തന്നെ- എന്നാൽ ഠരം കാൎയ്യം സ്വകാൎയ്യമായിരിക്കട്ടെ- ഞാൻ ഇന്ദുലെഖയെ ഇനക്കൂടി ഒന്ന കാണാം- എന്നിട്ടും അവൾ വശ ത്തായില്ലെങ്കിൽ ക്ഷണെന മറെറ കാൎയ്യം നടന്ന പു ലർകാലെ അവളെയുംകൊണ്ട പൊയ്ക്കളയാം- ഇന്ദു

ലെഖയെ തന്നെയാണ കൊണ്ടു പൊയത എന്നെ ഇവിടെ പുറത്തുള്ളാളുകൾ വിചാരിക്കയുള്ളു- നൊം പൊയ്ക്കഴിഞ്ഞിട്ട പിന്നെ അറിഞ്ഞൊട്ടെ- പിന്നെ അറിയുന്നതുകൊണ്ട ഒരു കുറവും നൊക്ക ഇല്ലെല്ലൊ- അതുകൊണ്ട ൟ കാൎയ്യം ഗൊപ്യമായി തന്നെ ഇരിക്കട്ടെ- ഇന്ദുലെഖയെ തന്നെയാണ സംബന്ധം കഴിച്ചുകൊണ്ട പൊവുന്നതഎന്ന നീ എല്ലാവരൊടും ഒന്ന പറഞ്ഞൊ-അഥവാ ഇന്ന ഞാൻകാണിപ്പാൻ ഭാവിച്ചിരിക്കുന്ന രസികത്വംകൊണ്ട ഇന്ദുലെഖ തന്നെ വശത്തായാൽ പിന്നെ അവളെ തന്നെ കൊണ്ടുപൊകയും ചെയ്യാം- അല്ലെ.

ഗൊ—ഇപ്പൊൾ അരുളിച്ചെയ്തത ശരി- അങ്ങിനെ ത ന്നെയാണ വെണ്ടത.

ന—എന്നാൽ ആ പെണ്ണിനെ ഒന്ന എനിക്ക കാണെ ണമെല്ലൊ- അതിനെന്താണ വിദ്യ.

ഗൊ—അടിയൻ പൊയി അന്വെഷിച്ചു വരാം- അമ്പ ലത്തിൽ തൊഴാൻ വരും- അപ്പൊൾ കാണാം.

ന—രസികക്കുട്ടി- സമൎത്ഥാ- അത തന്നെ നല്ല സമ യം- നീ പൊയി അന്വെഷിച്ചു വാ.

ഗൊവിന്ദൻ ഉടനെ പൊയി അന്വെഷിച്ചപ്പൊൾ കല്യാണിക്കുട്ടി സ്ത്രീകളുടെ കുളപ്പുരയിൽ കുളിക്കുന്നത കണ്ടു. ഉടനെ ഓടി വന്ന നമ്പൂരിപ്പാടെ അറിയിച്ചു- നമ്പൂരിപ്പാട പെടഞ്ഞ എണീട്ട കുളത്തിലെക്ക പുറപ്പെട്ടു- നമ്പൂരിപ്പാട്ടിലെ അപ്പൊഴത്തെ വെഷം ബഹു ലാഘവമാണ- ഒരു പട്ടുകര മുണ്ട മുലക്കമെൽ ചുറ്റി ഉടു

ത്തും മെതിയടിയും മാത്രമെ ഉള്ളു.

എന്റെ വായനക്കാൎക്ക കല്യാണിക്കുട്ടിയെ കുറിച്ച അവളുടെ പെര പീഠികയിൽ വായിച്ച അറിവമാത്രമെ ഉള്ളു- ഠരം കുട്ടി ശീനുപട്ടരുടെ മകളാണെന്നും പതിമ്മൂന്ന വയസ്സു പ്രായമാണെന്നും കൂടി അറിഞ്ഞിരിക്കാം- ഇവൾ നല്ല സുമുഖിയായ ഒരു പെങ്കിടാവ തന്നെ ആണെങ്കിലും- ഇന്ദുലെഖയൊടും മററും സാമ്യമാണെന്നൊ അതിൽ ഒരു ശതാംശം സൌന്ദൎയ്യമുണ്ടെന്നൊ ശങ്കിച്ചു പൊകരുതെ- അത കഥ വെറെ- ഇത വെറെ- കല്യാണിക്കുട്ടി ശുദ്ധ മലയാള സമ്പ്രദായ പ്രകാരം വളൎത്തിയ ഒരു പെണ്ണായിരുന്നു- എഴുതാനും വായിപ്പാനും അറിയാം- കൊഞ്ചം പാടാം- ഇത്ര മാത്രമെ വിദ്യാപരിചയമുള്ളു- കണ്ടാൽ സുമുഖിയാണ- പതിമ്മൂന്ന വയസ്സിൽ മലയാളത്തിൽ ചില സ്ത്രീകൾക്ക പ്രസവംകൂടി കഴിയുന്നുണ്ടെങ്കിലും കല്യാണിക്കുട്ടിക്ക ശരീര പ്രകൃതികൊണ്ട യൌവനം ഉദിച്ചു എന്നെ പറഞ്ഞുകൂട- ആകപ്പാടെ ലജ്ജാരസം ആധിക്യമായി കാണപ്പെടുന്ന ഒരു സാധുക്കുട്ടിയാണെന്ന മാത്രമെ എനിക്ക പറവാനുള്ളു. ഇവൾ കുളിച്ചു തൊഴുതി തലമുടി വെർ പെടുത്തുംകൊണ്ട കുളപ്പുരയിൽ നിന്ന പുറത്തെക്ക വരുമ്പൊഴാണ നമ്പൂരിപ്പാടിന്റെ അഭിമുഖമായ എഴുന്നെള്ളത്ത- കണ്ട ഉടനെ ഇവൾ കുളപ്പുരയിലെക്ക തന്നെ മാറി നിന്നു- നമ്പൂരിപ്പാടാണെന്ന ശങ്കിച്ചിട്ടെ ഇല്ലാ- അത സ്വപ്ന വിഗ്രഹമായിട്ടല്ലെ തലെ ദിവസം കണ്ടത- എന്നാൽ എതൊ ഒരു പരിചയമില്ലാത്താളാണെന്ന വിചാരിച്ച കല്യാണിക്കുട്ടി അ

കത്തെക്ക തന്നെ മാറി നിന്നതാണ- നമ്പൂരിപ്പാട അ ങ്ങിനെ വിടുന്നാളൊ ഒരിക്കലും അല്ല- നെരെ ചെന്ന കുളപ്പുരയിൽ കടന്നു നൊക്കി നൊക്കി കണ്ടു-തിരിഞ്ഞ ഗൊവിന്ദനെ നൊക്കി-അസ്സൽകുട്ടി എന്ന പറഞ്ഞു-അ പ്പൊഴക്ക ഗൊവിന്ദൻ ചെറുശ്ശെരി കുളിച്ചു വരുന്നത ക ണ്ട വെഗം എഴുന്നെല്ക്കണംഎന്ന പറഞ്ഞു-നമ്പൂരിപ്പാട കുളപ്പുരയിൽ നിന്ന പുറത്തെക്ക ചാടിയത ചെറുശ്ശെരി യുടെ മുമ്പിൽ നെരെ കുറിക്ക വെടി വെച്ചതുപൊലെ.

ചെ—ഇതെന്തകഥാ കുളിക്കാറായൊ.

ന—ആയി.

ചെ—ഇത്ര നെരത്തെയൊ.

ന—അതെ.

ചെ—എന്നാൽ എന്താണ കുളപ്പുരയിൽ നിന്ന പുറത്തെ ക്ക വന്നത.

ന—മൂത്രശങ്കക്ക.

ഗൊ—നീരാട്ടുകുളി മറ്റെ കുളപ്പുരയിലാണ നല്ലത.

ന—എന്നാൽ അങ്ങട്ടതന്നെ പൊവാം-ചെറുശ്ശെരി അ മ്പലത്തിൽ പൊയി ജപിച്ചൊളൂ.

എന്ന പറഞ്ഞ വലിയ കുളപ്പുരയിലെക്ക നമ്പൂരി പ്പാട വളരെ ഒരു ഘനഭാവം നടിച്ചും കൊണ്ട ഗൊവി ന്ദനൊട്ട കൂടെ പൊയി.

ചെറുശ്ശെരിക്ക ആകപ്പാടെ നമ്പൂരിപ്പാട പറഞ്ഞ ത ബൊധിച്ചില്ലാ. നമ്പൂരിപ്പാട സാധാരണ എട്ടമണി ക്കെ എണീക്കാറുള്ളു-കുളി സാധാരണ പത്തമണി കഴി ഞ്ഞിട്ടെ ഉള്ളൂ-കുളിപ്പാൻ വരുന്നതിന്ന മുമ്പ പല്ലതെപ്പും

മററും കഴിയും- ഇന്ന ആവിധമൊന്നുമല്ലാ കണ്ടത-കിട ന്ന ഉറങ്ങിയ ദിക്കിൽ നിന്ന ബദ്ധപ്പെട്ട എണിട്ട മണ്ടി വന്നതപൊലെയാണ കണ്ടത-പിന്നെ സ്ത്രീകൾ കുളിക്കു ന്ന കുളപ്പുരയിൽ നിന്നാണ പുറത്തെക്ക ചാടിവന്നത- തലെദിവസം കുളിച്ച കുളപ്പുര കടന്ന പൊരണം ൦ൾ കുളപ്പുരക്ക വരുവാൻ- പിന്നെ മൂത്രശങ്കക്ക പുറത്ത വ ന്നപ്പൊൾ ഗൊവിന്ദൻ മററെ കുളപ്പുരക്ക തന്നെ പൊ വാമെന്ന പറഞ്ഞു. ഇതൊക്കെ ആലൊചിച്ച ഇതിലെ ന്തൊ ഒരു വിദ്യയുണ്ട എന്താണെന്ന അറിഞ്ഞില്ലല്ലൊ എന്ന വിചാരിച്ച ചെറുശ്ശെരി നമ്പൂരി കുറെ ദൂരം നട ന്ന തിരഞ്ഞ നൊക്കിയപ്പൊൾ ഒരു പെങ്കിടാവ ആ കു ളപ്പുരയിൽ നിന്ന എറങ്ങി പുറത്തവന്ന അമ്പലത്തി ലെക്ക വരുന്നത കണ്ടു. ശരി_ചെറുശ്ശെരിക്ക മനസ്സിലാ യി- ഉടനെ അടുക്കെ കണ്ട ഒരാളൊട ചൊദിച്ചപ്പൊൾ ആ കുട്ടി പഞ്ചുമെനവന്റെ മരുമകളാണെന്നും അറി ഞ്ഞു- അതി ബുദ്ധിമാനായ ചെറുശ്ശെരി ക്ഷണെന വ ളരെ എല്ലാം മനസ്സുകൊണ്ട ഗണിച്ചു- "ഇതിൽ എന്തൊ "ഒരു വിശെഷവിധിയുണ്ട. ഇന്ദുലെഖയുടെ പാപമൊ "ചനമായി എന്ന തൊന്നുന്നു" എന്ന വിചാരിച്ച മന സ്സുകൊണ്ട ഒന്ന ചിറിച്ച മണ്ഡപത്തിൽ ജപിക്കാൻ പൊ യി ഇരുന്നു.

നമ്പൂരിപ്പാട—(ഗൊവിന്ദനൊട) എനിക്ക പൂൎണ്ണസമ്മ തം-ബഹു സന്തൊഷം- ഇന്ദുലെഖാ എനിക്കവെണ്ടാ- ഗൊമാംസം തിന്നുന്നവരുടെ ഭാഷ പഠിച്ച ആ അധി കപ്രസംഗിയെ എനിക്ക വെണ്ടാ-ഇവൾ നല്ല കുട്ടി-

പ്രായം ബഹു വിശെഷം- എനിക്ക ഒരം പ്രായത്തിലു ള്ള സ്ത്രീകളെയാണ ഒരംശ്ശെടെ ആഗ്രഹം ഗൊവിന്ദാ- ക്ഷണം പൊയി ഉത്സാഹിച്ചൊ- ഇന്ദുലെഖയെ കാ ണണ്ടാ എന്നവെച്ചാലെന്താ.

ഗൊ—എന്താണ ഇങ്ങിനെ അരുളിച്ചെയ്യുന്നത- നെ ത്തെ അരുളിച്ചെയ്തത മറന്നുവൊ- ഇന്ദുലെഖയെ ത ന്നെയാണ സംബന്ധം കഴിച്ചുകൊണ്ട പൊവുന്നത എന്ന എല്ലാവക്കും എഴുന്നെള്ളുന്നതവരെ എങ്കിലും തൊന്നണം എന്നല്ലെ അരുളിച്ചെയ്തത. പിന്നെ ഇ പ്പൊൾ ഇങ്ങിനെ അരുളിച്ചെയ്യാലൊ- ഇത മഹാ ഗൊപ്യമായിരിക്കണം- എന്നല്ലെ അരുളിച്ചെയ്തത.

ന—ഹാ- സമത്ഥാ- സമത്ഥാ- രസികാ- നിയ്യാണ സമ ത്ഥൻ- ഞാൻ അല്പം അന്ധാളിച്ചു-ഒരക്ഷരം ഞാൻ എനി പറയുകയില്ലാ- എല്ലാം നീ പറയുന്നതു പൊ ലെ- പൊയ്ക്കൊ-പൊയി എല്ലാം ശട്ടം ചെയ്യൊ- ഇന്ദു ലെഖയെ കണ്ടുകളയാം- പക്ഷെ ഒരു ദൊഷമാണുള്ള ത. അവളെ കാണുമ്പൊൾ എനിക്ക വെറെ ഒരു സ്ത്രീ യും വെണ്ടെന്ന തൊന്നി ഭ്രാന്തപിടിക്കുന്നു- എന്തചെ യ്യട്ടെ. പൊവുന്നതവരെ എനി കാണാതെ കഴിച്ചാ ൽ മനസ്സിന്ന ബഹു സുഖം ഉണ്ടാവും. അതാണ ഞാ ൻ പറഞ്ഞത.

ഗൊ—തിരുമനസ്സുകൊണ്ട നല്ല ധൈയ്യമായി ഉറപ്പിക്ക ണം- എത്ര പെണ്ണുങ്ങൾ ഉണ്ട ലൊകത്തിൽ ഇവിട ത്തെ തിരുമെനി ഒന്ന കണ്ടാൽ മതി എന്ന വിചാ രിച്ചിരിക്കുന്നു.

ന—ഹാ- സമത്ഥാ- സമത്ഥാ- ഞാൻ ധൈൎയ്യമായിരി ക്കം- ഇന്ദുലെഖയും ഒരു പുല്ലും എനിക്ക സമം- നീ പൊയി ശ്രമിച്ചൊ- വളരെ ഗൊപ്യമായിരിക്കട്ടെ.

ഗൊവിന്ദൻ അവിടെനിന്ന പൊയി- ഠം കാൎയ്യ ത്തിലെക്ക ശ്രമിക്കാനായിട്ട ആരൊടാണ പറയണ്ടത- എന്താണ പറയണ്ടത- എന്ന ആലൊചിച്ച അങ്ങട്ടും ഇങ്ങട്ടും നടന്ന വലഞ്ഞു. ആരൊടും പറയാൻ ധൈ ൎയ്യമായില്ലാ- ഗൊവിന്ദന വഷളത മുണ്ടെങ്കിലും നല്ല സാമൎത്ഥ്യവും ഉണ്ട. ഠം കാൎയ്യം നമ്പൂരിപ്പാട പൊയ്കഴി ഞ്ഞശെഷമെ പൊതുവിൽ അറിയാവൂ- എന്നാണ അ വന്റെ ആഗ്രഹം. അതുകൊണ്ട കെശവൻ നമ്പൂരി യൊടുകൂടി പറവാൻ ധൈൎയ്യമുണ്ടായില്ലാ- നമ്പൂരിപ്പാട നെരത്തെ ഭക്ഷണവും മററും കഴിഞ്ഞ ഇന്ദുലെഖയെ കാ ണാൻ പൂവരങ്ങിൽ എത്തി. ഇവിടെ നമ്പൂരിപ്പാട്ടിനെ കുറിച്ച ഒരു വാക്ക നന്നായിട്ട എനിക്ക പറവാനുണ്ട. ചെറുശ്ശെരിനമ്പൂരി എത്ര വിദ്യ നൊക്കീട്ടും ഗൊവിന്ദ ന്റെ ഉപദെശം മുറുക്കെ പിടിച്ച ഠം കല്യാണിക്കുട്ടിയു ടെ സംബന്ധ ആലൊചനയെ പററി ഇതവരെ ലെ ശംപൊലും ചെറുശ്ശെരിനമ്പൂരിയെ അറിയിച്ചിട്ടില്ലാ-പി ന്നെ ഒരു കാൎയ്യംകൂടി ഉപദെശ പ്രകാരം നടന്നിട്ടുണ്ട. ഊണ കഴിഞ്ഞ മഠത്തിന്റെ കൊലാമ്മൽ ഉലാത്തി കൊണ്ടിരിക്കുമ്പൊൾ സെവകന്റെ ഭാവത്തിൽ നട ന്നിരുന്ന ശീനപട്ടരുമായി നമ്പൂരിപ്പാട താഴെ കാണിക്കു ന്ന ഒരു സംഭാഷണം ഉണ്ടായി.

ന—എന്താണ ശീന- കാൎയ്യം എല്ലാം ഇന്നതന്നെ ശട്ടമാ

യാൽ നാളെ രാവിലെ പുറപ്പെടാമായിരുന്നു.

ശിന—അതിനെന്താണ വിഘ്നം-ഒക്കെ ശട്ടമല്ലെ.

ശിനപട്ടര പൂവരങ്ങിൽ അകത്തുള്ള വൎത്തമാനംഒ ന്നും അറിഞ്ഞിട്ടില്ലാ- പിന്നെ അന്നെത്തെ ശണ്ഠകഴി ഞ്ഞശെഷം പട്ടരെ പൂവരങ്ങിലൊ പൂവള്ളിവീട്ടിലൊ എങ്ങും കണ്ടുപൊവരുത "കണ്ടാൽ ആ കൊമട്ടിയെത ല്ലണം" എന്ന പഞ്ചുമെനവൻ പറഞ്ഞതിനാൽ കുറെ ദിവസമായി പൂവള്ളിവീട്ടിൽ കടക്കാറെ ഇല്ലാ- അത കൊണ്ട ഇയാാം അവിടെ നടന്ന യാതൊരു വിവരങ്ങ ളും ശരിയായി അറിഞ്ഞിട്ടില്ലായിരുന്നു.

ന—എല്ലാം ശട്ടമായി എന്നതന്നെ പറയാം- ദിവസം ഇന്ന തന്നെയൊ എന്നമാത്രം അന്വെഷിക്കണം- ഇ ന്നതന്നെയാക്കണം.

ശി—അതാണ നല്ലത-ശുഭസ്യ ശിഘ്രം.

ന—ഇന്ദുലെഖക്ക കയറാൻ പല്ലക്ക ഇവിടെ ഉണ്ടല്ലൊ.

ശി—നാലഞ്ചു പല്ലക്ക ഹാജരുണ്ട.

ശിനപട്ടരുമായി ഇത്രത്തൊളം സംസാരം കഴി ഞ്ഞിട്ടാണ നമ്പൂരിപ്പാട പൂവരങ്ങിലെക്ക പുറപ്പെട്ടത. കാക്കയുടെ കഴുത്തിലെ മണിപൊലെ നമ്പൂരിപ്പാട പറ ഞ്ഞ വാക്ക അമ്പലത്തിലും കൊളവക്കിലും മഠത്തി ലും വഴിയിലും ശിനപട്ടര പത്തിന പതിനാറാക്കി പ റഞ്ഞുകൊണ്ട നടന്നു. അന്ന ക്ഷെത്രത്തിൽ ചുരുങ്ങീട്ടഒ രു അടിയന്തരം ഉണ്ടായിരുന്നു. അതിന കുറെ നമ്പൂരി മാരും പട്ടന്മാരും കൂടീട്ടുണ്ടായിരുന്നു- അവിടെവെച്ചും ശി ന പട്ടര ഇന്ദുലെഖയുടെ പാണിഗ്രഹണം അന്നു രാത്രി

ണ്ടാവുമെന്ന ഘൊഷിച്ചു. ആ കൂട്ടത്തിൽ അപ്പൊഠം ണ്ടായിരുന്നതിൽ ശങ്കരശാസ്ത്രികഠംക്ക മാത്രമാണ ഇത കട്ടപ്പൊഠം അധികവും വ്യസനമായത. ഇന്ദുലെഖക്ക എഴുതത കൊടുത്തു എന്ന തലെദിവസം വൈകുന്നെരം നമ്പൂരിപ്പാട്ടിലെ ചൊദ്യത്തിന്ന സമാധാനമായി അ ബലത്തിൽ വെച്ച ഗൊവിന്ദൻ ഉറക്കെ വിളിച്ചുപറഞ്ഞത കട്ടപ്പൊഠംതന്നെ കുഞ്ഞിക്കുട്ടിഅമ്മ തന്നൊട തലെ ദി വസം പറഞ്ഞ പ്രകാരം കാൎയ്യം നിശ്ചയിച്ചുപൊയി എ ന്ന ശാസ്ത്രികഠം ഉറച്ചിരുന്നു. ഇപ്പൊഠം ശീനുപ്പട്ടര കൂടി ന്നരാത്രി അടിയന്തരമാണെന്ന തീൎച്ച പറഞ്ഞപ്പൊഠം ശാസ്ത്രികഠംക്ക സംശയമെല്ലാം വിട്ടു ഒരു ദീൎഘനിശ്വാ സം ചെയ്തു- "കഷ്ടം! ഇത്ര അന്തസ്സാര വിഹീനയായ ഒരു സ്ത്രീയെ ഞാൻ ഇത്ര ബുദ്ധിശാലിനി എന്ന ഇത്ര നാളും വിചാരിച്ചുവെല്ലൊ- അഞ്ചു നിമിഷം സംസാരിച്ചാൽ ഒരം നമ്പൂരിപ്പാട പട്ടവങ്കനും കെവലം സ്ത്രീജിതനായ ഒരു അമൎയ്യാദക്കാരനും ആണെന്ന എത്ര താണതരം ബു ദ്ധിയുള്ളവൎക്കും കൂടി അറിവാൻ കഴിയുമെല്ലൊ-ഇന്ദുലെ ഖക്ക കഴിയുമൊ എന്നുള്ളതിന സംശയമുണ്ടൊ. എന്നി ട്ട ഇന്ദുലെഖാ മന്മഥസദൃശനായി അതി ബുദ്ധിമാനായി തന്നിൽ അത്യനുരാഗത്തൊടു കൂടിയിരിക്കുന്ന മാധവ നെവിട്ട ഒരംപട്ടവങ്കനായ അശ്വമുഖൻ നമ്പൂരിയുടെ ഭാൎയ്യയായി ഇരിക്കാമെന്ന നിശ്ചയിച്ചുവെല്ലൊ-കഷ്ടം! ഇതിന ദ്രവ്യത്തിന്മെൽ ഉള്ള മൊഹമെന്നല്ലാതെ വെ റെ ഒന്നും പറവാൻ കണ്ടില്ലാ" എന്നും മറവും ശങ്കരശാ സ്ത്രി വിചാരിച്ചും കൊണ്ട ക്ഷണം കഴിച്ചു മാധവന്റെ

അച്ഛനുമായി ഒന്ന കാണെണമെന്ന നിശ്ചയിച്ച ഗൊവിന്ദപ്പണിക്കരുടെ വീട്ടിലെക്കചെന്നു. അവിടെ ചെന്നപ്പൊൾ അദ്ദെഹം തലെ ദിവസം വൈകുന്നെരം പൊല്പായി കളത്തിലെക്ക പൊയിരിക്കുന്നു എന്നും പിറ്റെ ദിവസം രാവിലെക്കെ എത്തുകയുള്ളൂ എന്നും കെട്ടു- അതും ഒരു കുണ്ഠിതമായി ശാസ്ത്രികൾ ആ വീട്ടിൽ കെലാമൽ പടിയിൽ കിടന്നുറങ്ങി.

നമ്പൂരിപ്പാട ഭക്ഷണം കഴിഞ്ഞ പൂവരങ്ങിൽ എത്തി എന്ന പറഞ്ഞിട്ടുണ്ടല്ലൊ. കെശവൻ നമ്പൂരിക്ക ഇന്ദുലെഖയുടെ മാളികയിലെക്ക കയറുവാൻ ധൈൎയ്യം വന്നില്ലാ- കൊണിപകുതിയൊളം കയറും പിന്നെ ഇങ്ങട്ടതന്നെ ഇറങ്ങും പിന്നെയും കയറും പിന്നെയും ഇറങ്ങും. തന്റെ അറയിലെ ജാലകത്തിൽ കൂടെ ഇദ്ദെഹത്തിന്റെ പരിഭ്രാന്തം കണ്ടിട്ട ഇദ്ദെഹത്തിന്റെ ഭാൎയ്യ ലക്ഷ്മിക്കുട്ടി അമ്മക്ക സങ്കടം തൊന്നി ഉടനെ കൊണിച്ചുവട്ടിലെക്ക ചെന്ന നമ്പൂരിയെ വിളിച്ചു.

ല—എന്താണ-ഇങ്ങിനെ കളിക്കുന്നത ഇന്ദുലെഖയെ പെടിച്ചിട്ടായിരിക്കും അല്ലെ-ഞാൻ ചെന്ന പറയാം-ഇന്ദുലെഖയെ പകൽ നമ്പൂരിപ്പാട്ടിലെക്ക കാണുന്നതിന്ന അവൾക്ക അത്ര വിരൊധ മുണ്ടാകയില്ലെന്ന തൊന്നുന്നു- ഞാൻ ഒന്ന പൊയി പറഞ്ഞ നൊക്കട്ടെ.

എന്ന ലക്ഷ്മിക്കുട്ടിയമ്മ പറഞ്ഞപ്പൊൾ കെശവൻ നമ്പൂരിക്ക വലിയ ഒരു സുഖംതൊന്നി- ഭാൎയ്യയെ അനുഗ്രഹിച്ച കൊണിച്ചൊട്ടിൽ നിന്നു.

ലക്ഷ്മിക്കുട്ടിയമ്മ മുകളിൽ ചെന്നപ്പൊൾ ഇന്ദുലെ

ഖാ മാധവന്റെ എഴുത്തും വായിച്ച സുഖിച്ചുകൊണ്ട നി
ല്ക്കുകയായിരുന്നു- അമ്മ വരുന്നത കണ്ടപ്പൊൾ.

ഇ—എന്താണ അമ്മെ നമ്പൂരിപ്പാട്ടിലെ വരവുണ്ടായിരി
ക്കും അത പറവാനായിരിക്കും വന്നത- അല്ലെ.

ല—അതെ മകളെ- ആ പട്ടവങ്കൻ നമ്പൂരിപ്പാടെ നീ
എനി ഒട്ടും ഭയപ്പെടെണ്ടാ- ഇന്നലെ എന്റെ അക
ത്തവന്ന എന്തൊക്ക ഗൊഷ്ഠിയാണ കാണിച്ചത- അ
ച്ഛനതന്നെ അദ്ദെഹത്തെ കുറിച്ച നല്ല ബഹുമാനമി
ല്ലാതായിരിക്കുന്നു- എന്നാലും നമുക്ക ലൌകികം വെ
ണ്ടെ- അദ്ദെഹം ഇന്നൊ നാളെയൊ പൊവും- ഇ
പ്പൊൾ വന്നാൽ നല്ലവാക്ക സംസാരിച്ചെക്കണം-
കുറച്ച പിയാനൊ വായിച്ചെക്കണം- അദ്ദെഹം ബ്രാ
ഹ്മണനല്ലെ- കെവലം അവമാനിച്ചു എന്ന എന്തിന
വരുത്തണം- അദ്ദെഹം വരട്ടെയൊ.

ഇ—എനിക്ക അദ്ദെഹത്തിനെയാവട്ടെ ഠരം ഭൂമണ്ഡല
ത്തിൽ വെറെ ഒരാളെയുമാവട്ടെ ഒരു വിധത്തിലും
അവമാനിക്കെണമെന്നുള്ള ആഗ്രഹമില്ലാ- എന്നാ
ൽ എന്നെ ഒരാൾ അവമാനിക്കാൻ ഭാവിക്കുമ്പൊൾ
ഞാൻ അതിനെ തടുക്കാതെ നില്ക്കയില്ലാ-ആ നമ്പൂ
രിപ്പാട ഇന്നലെ എന്നൊട മയ്യാദയായി സംസാരി
ച്ചിരുന്നാൽ ഞാൻ ഇന്നലെയും അദ്ദെഹത്തിന്ന ആ
വശ്യമുള്ള എല്ലാസമയവും പാടാനൊ വീണവായിപ്പാ
നൊ ഒരുക്കമായിരുന്നുവെല്ലൊ- അമ്മെ എനിക്ക അ
ശെഷം ദുശ്ശ്രുവു ഉണ്ടെന്ന വിചാരിക്കരുതെ- എന്നെ
നിവൃത്തി ഇല്ലാത്ത വിധത്തിൽ ദ്വെഷിച്ചു- ഞാൻ

മനുഷ്യനല്ലെ- കാമക്രൊധലൊഭാദികൾ ഇല്ലാത്ത ഒരു സാധനമല്ലെല്ലൊ. ഇന്ന നമ്പൂടിപ്പാട നല്ലമൎയ്യാദയായി സംസാരിക്കുമെങ്കിൽ അദ്ദെഹം വരട്ടെ-പാട്ടൊ വീണവായനയൊ ഞാൻ കെൾപ്പിച്ചു കൊടുക്കാമെല്ലൊ- അത കൂടാതെ എന്നെ ഭാൎയ്യയാക്കണം എന്നുള്ള വിചാരത്തൊടു കൂടി ഇതിന്റെ മുകളിൽ നിന്ന വല്ല അസംബന്ധവും പറഞ്ഞാൽ ഇന്നലത്തെതിലധികം വഷളായി പൊവെണ്ടിവരും.

ല—നമ്പൂരിമാരുടെ സ്വഭാവത്തിലെ കുറെ അപകടം ഉണ്ട. വിശെഷിച്ചു ഠരം നമ്പൂരിപ്പാട ഒരു പടുവിഡ്ഢിയാണെന്ന സൎവ്വജന സമ്മതമാണ-ഭ്രാന്തന്മാരൊട കൊപിക്കാറുണ്ടൊ മകളെ.

ഇ—നമ്പൂരിമാരിൽ എല്ലാ ജാതികളിലുമുള്ളതുപൊലെ അതി സമൎത്ഥന്മാരും ഉണ്ട- അമ്മ ചെറുശ്ശെരി നമ്പൂരിയുമായി അരനാഴിക വിശെഷം പറഞ്ഞു നൊക്കൂ- അപ്പൊൾ പറയും അതി സമൎത്ഥന്മാരാണ നമ്പൂരിമാര എന്ന. പിന്നെ എനിക്ക ഭ്രാന്തന്മാരുമായി വിനൊദിച്ചിരിപ്പാൻ അത്ര രസവും ഇല്ല-ഭ്രാന്തന്മാര തുമ്പില്ലാതെ പറഞ്ഞാൽ ഞാൻ അത കെൾക്കാൻ നിൽക്കുകയുമില്ലാ- നിശ്ചയം തന്നെ.

ല—ആവട്ടെ- ഞാൻ അദ്ദെഹത്തൊട വരാം എന്ന അറിയിക്കട്ടെ.

ഇ—ആവലാതി തന്നെ- വന്നൊട്ടെ. എന്നൊട ഇന്നലെത്തെ മാതിരി സംസാരം തുടങ്ങിയാൽ ഞാൻ ഇന്നലത്തെ മാതിരിതന്നെ കാണിക്കും.

ല—ആവട്ടെ-അദ്ദെഹം ഒന്ന വന്ന പൊവട്ടെ-അല്ലെ.

ഇ—ഓ-ഹൊ.

ലക്ഷ്മിക്കുട്ടിഅമ്മ ചിറിച്ചുംകൊണ്ട താഴത്തിറങ്ങു മ്പൊൾ സാധു കെശവൻനമ്പൂരി മുമ്പ നിന്നിരുന്ന സ്ഥലത്തതന്നെ മുഖം മെലൊട്ട പൊന്തിച്ച ദൃഷ്ടികൾ മെല്പൊട്ടാക്കി, വരുന്നതും നൊക്കിക്കൊണ്ട ഒരു വിഗ്രഹം കൊത്തിവെച്ചതുപൊലെ നില്ക്കുന്നു.

കെശവൻ നമ്പൂരി—സമ്മതമായൊ- വരാൻ അറിയിക്കട്ടെ.

ല—ഓ-ഹൊ-വന്നൊട്ടെ- പിന്നെ ഇന്നലത്തെ മാതിരി ഇന്ദുലെഖയൊട ശെണ്ഠിയൊന്നും പറയരുതെന്ന നമ്പൂരിപ്പാടൊട പറയണം- അല്ലെങ്കിൽ ഇന്നലെത്തെപ്പൊലെതന്നെ എല്ലാം.

കെ—ആട്ടെ- ഇപ്പൊൾ വരാൻ പറയാമൊ.

ല—പറയാം.

നമ്പൂരി കുതിച്ച ചാടി നാലകെട്ടിൽ എത്തി- എന്നി മുകളിലെക്ക പൊവാം- എന്ന നമ്പൂരിപ്പാടൊട പറഞ്ഞു.

ഒരം പ്രാവശ്യം ഇന്നലത്തെപൊലെ കെശവൻ നമ്പൂരി മുകളിൽ പൊയി വരാത്തതിനാൽ നമ്പൂരിപ്പാട്ടിലെക്ക അശെഷം ബുദ്ധിമുട്ടുണ്ടായിരുന്നില്ല- താൻ കെശവൻനമ്പൂരി പൊയ മുതൽ മടങ്ങി വരുന്നതവരെ ഇന്ദുലെഖയുടെ മാളിക മുകളിൽ പൊയാൽ എന്തൊക്കയാണ ഫലം നടിക്കെണ്ടത എന്ന വിചാരിച്ചുറക്കുകയായിരുന്നു. നമ്പൂരിപ്പാട്ടിലെ വിചാരം "ഞാൻ ഇന്നലെ

"കണ്ടപ്പൊഴക്ക ഭ്രമിച്ച പരവശനായി എന്ന ഇന്ദുലെഖ
"ക്ക തൊന്നിപ്പൊയി- ഇന്ന നെരെ മറിച്ച തൊന്നിക്ക
"ണം- അശെഷം ഭ്രമമില്ലെന്ന തൊന്നിക്കണം- എന്നാ
"ൽ അറിയാം സൂക്ഷ്മം-എന്താണ ഇവളെ അത്ര ഭ്രമിക്കാ
"ൻ- ഗൊമാംസഭക്ഷകരുടെ ഭാഷ പഠിച്ച തണ്ടുതപ്പി
"പെണ്ണിനെ മഹാ കുബെരനായ ഞാൻ എന്താണ ഭ്രമി
"ക്കാൻ- പണം കൊടുത്താൽ എത്ര പെണ്ണിനെ കിട്ടാ
"ത്തു- എത്ര സ്ത്രീകളെ ഞാൻ ഭാര്യയാക്കി വെച്ചു- എത്ര
"ഉപെക്ഷിച്ചു- എനി എത്ര വെപ്പാൻ പൊവുന്നു- ഒരു മ
"ത്ത പെങ്കിടാവിനെ ഭ്രമിച്ചിട്ട വിഡ്ഢിത്വം കാണിക്കുന്നത
"മഹാ കുറവതന്നെ-ഇന്ന കണ്ടൊട്ടെ-അനങ്ങുകയില്ലാ.
"ബഹു ഘനം- ഘനം- സകലതും ഘനമായിട്ട തന്നെ.
"നിൽക്കുമ്പൊഴും ഇരിക്കുമ്പൊഴും സംസാരിക്കുമ്പൊഴും
"സംസാരിക്കാതിരിക്കുമ്പൊഴും നൊക്കുമ്പൊഴും നൊ
"ക്കാതിരിക്കുമ്പൊഴും എപ്പൊഴും ഘനം- ഇന്ദുലെഖ ഭ
"യപ്പെട്ടുപൊണം- കണ്ടുകൊള്ളട്ടെ- ഇത്ര കുറുമ്പ ഇന്ദു
"ലെഖക്കുണ്ടെങ്കിൽ അശെഷം ഞാനും കുറയുകയില്ലാ.
"ആരാണ തൊൽക്കുക കാണാമെല്ലൊ- പെണ്ണ പെടി
"ച്ച വിറച്ച കാൽക്കൽ വന്ന വീഴും സംശയമൊ" എ
ന്നിങ്ങിനെ വിചാരിച്ച ജയിച്ചു എന്നുറച്ചു താനെ നമ്പൂ
രിപ്പാട ഒന്ന ചിറിച്ചു. അപ്പൊഴക്കാണ കെശവൻ നമ്പൂ
രി ഓടിവന്നത.

കെ—"എനി മുകളിലെക്ക പൊവാം" എന്ന രണ്ടാമതും
പറഞ്ഞു.

ഒന്നാമത പറഞ്ഞത നമ്പൂരിപ്പാട ഘനം നടിക്ക

ന്ന തിരക്കിൽ കെട്ടതെ ഇല്ലാ.

ന—വരട്ടെ- നിൽക്കൂ- എന്താണ ഇത്ര ബദ്ധപ്പാട- എ ന്റെ സമയംകൂടി നൊക്കണ്ടെ.

കെ—സമയമായിട്ട മതി.

കെശവൻ നമ്പൂരി മനൊത്ഭുതപ്പെട്ടു- ഇതെന്ത കഥാ- ഇദ്ദെഹം ഒരു കമ്പക്കാരൻ തന്നെയാണ- ഇത വിചാരിപ്പാനെ എടയുള്ളൂ അപ്പൊഴക്ക.

ന—എന്നാൽ എനി പൊവുക-കുറത്തെടം വരണ്ട ഞാൻമാത്രം പൊവാം- ചെറുശ്ശെരി പുറത്ത കിടന്നുറങ്ങുന്നു എന്ന തൊന്നുന്നു- അയാാം ഉറങ്ങട്ടെ-എന്നും പറഞ്ഞ നമ്പൂരിപ്പാട അതി ഘനഭാവത്തൊടുകൂടി തുപ്പട്ട മുതലായത പുതച്ച ഇന്ദുലെഖയുടെ മാളികമുകളിൽ കയറി. ഇന്ദുലെഖ തലെ ദിവസത്തെപ്പൊലെ വിസ്താരത്തിന്ന കൂട്ടിൽ നിൎത്തിയ തടവകാരന്റെ ഭാവത്തൊടെ ചാരുപടിയും പിടിച്ച നില്ക്കുന്നു- നമ്പൂരിപ്പാട പുറത്തളത്ത കടന്ന ഇന്ദുലെഖയെ കണ്ടു-കണ്ട ക്ഷണത്തിൽ ശെഷം ഇളിഭ്യന്റെ ധൈൎയ്യവും ഘനവും ആസകലം ഓടി ഒളിച്ചു പല്ലിളിച്ചു "ശിവ-ശിവ- സു "ന്ദരിയായ നിന്റെ കൂടെ ഇരിക്കാതെ എനിക്ക ഈ "ജന്മം സാധിക്കയില്ലാ [illegible] എന്തമുഖം! എന്തനിറം! എന്ത "തലമുടി! എന്ത കണ്ണു! ശിവ-ശിവാ നാരായണ- വ "ലഞ്ഞു വലഞ്ഞു! ഘനവും ഇല്ലാ എനിക്ക ധൈൎയ്യ "വും ഇല്ലാ. ദൈവെന്ദ്രന മഹൎഷിയുടെ ഭാൎയ്യയെ കണ്ട "പ്പൊഠം ഘനം എവിടെപ്പൊയി-രാവണന്ന രംഭയെ "കണ്ടപ്പൊഴൊ" ഇങ്ങിനെ എല്ലാം ഇന്ദുലെഖയെ ക

ണ്ട ക്ഷണത്തിൽ നമ്പൂരിപ്പാട്ടിലെക്ക തൊന്നി എങ്കിലും രണ്ടമൂന്ന നിമിഷം കസാലമെൽ ഇരുന്ന ശെഷം ഒരു വിധമെല്ലാം ധൈൎയ്യം ഉറപ്പിച്ച പറയുന്നു.

ന—എനിക്കസ്ത്രീകളെ വളരെ ഭ്രമമാണന്നെ ഇന്ദുലെഖക്ക തൊന്നുന്നുണ്ടായിരിക്കാം.

ഇ—(ചിറിച്ചുംകൊണ്ട) സ്ത്രീകളെ പുരുഷന്മാൎക്ക ഭ്രമമുണ്ടാവുമെന്ന ഞാൻ വിചാരിക്കുന്നു- എന്നാൽ ആ ഭ്രമം ഏറയും കുറയുമായി ചിലപ്പൊൾ അബദ്ധമായും വന്നെക്കാമെന്നും എനിക്ക തൊന്നുന്നു.

ന—ഭ്രമിക്കുന്നതിലെന്താണ അബദ്ധവും സുബദ്ധവും.

ഇ—വളരെ ഉണ്ട- സ്ത്രീപുരുഷന്മാൎക്ക അന്യൊന്യം അനുരാഗം സമമായി ഉണ്ടായിട്ട അന്യൊന്യം ഭ്രമിച്ചാൽ അത സുബദ്ധമായ ഭ്രമം എന്ന ഞാൻ പറയും. സ്ത്രീപുരുഷന്മാൎക്ക അന്യൊന്യം അനുരാഗം ഇല്ലാതെ ഒരാൾമാത്രം മറെറ ആളെ ഭ്രമിച്ച കാംക്ഷിക്കുകയും മറെറ ആൾക്ക അശെഷം അനുരാഗം ഇല്ലാതിരിക്കുകയും ചെയ്താൽ ആ ഭ്രമത്തിന്ന അബദ്ധഭ്രമമെന്നാണ ഞാൻ പെരിടുന്നത.

ന—രാവണന്ന രംഭയിൽ ഉണ്ടായ ഭ്രമം അബദ്ധമാണൊ.

ഇ—രംഭയൊട അന്വെഷിക്കണം- രംഭ രാവണന്റെ ഭ്രമത്തെ അനുകരിച്ച അങ്ങട്ടും ഭ്രമിച്ചുവൊ എന്ന ഞാൻ അറിഞ്ഞിട്ടില്ലാ.

ന—ഓ- രാവണന്ന രംഭയെ സാധിച്ചിരിക്കുന്നു.

ഇ—സാധിച്ചിരിക്കാം.

ന—അപ്പൊൾ അത എങ്ങിനെ സാധിച്ചു.

ഉ—അബദ്ധമായ അനുരാഗം ഒരിക്കലും സഫലമാവു കയില്ലെന്ന ഞാൻ പറയുന്നില്ലാ-ഒരു സ്ത്രീയുമായി സു ഖ മനുഭവിക്കുവാൻ സാധിക്കുന്നത സ്ത്രീക്ക അനുരാ ഗം ഉണ്ടായിരുന്നാൽ മാത്രമെ പാടുള്ളു എന്നില്ലല്ലൊ.

ന—അങ്ങിനെ ഇല്ലെ·

ഉ—ഇല്ലാ.

ന—എന്നാൽ ഇന്ദുലെഖ പറഞ്ഞത എനിക്ക ഒന്നും മ നസ്സിലായില്ല- അബദ്ധമായ ഭ്രമം സാധിക്കില്ല എ ന്നല്ലെ പറഞ്ഞത ഇപ്പൊൾ.

ഉ—അങ്ങിനെ ഞാൻ പറഞ്ഞിട്ടില്ല- കള്ളന്മാക്കും കവ ൎച്ചക്കാക്കും ചിലപ്പൊൾ വിചാരിച്ചപൊലെ മുതൽ കവൎന്ന കൊണ്ടുപൊവാൻ സാധിക്കുന്നില്ലെ- അത പ്രകാരം അനുരാഗമില്ലാത്ത സ്ത്രീയെയൊ പുരുഷനെ യൊ സാധിച്ചു എന്ന വരാം- എന്നാൽ ഒരു ഭാഗം അ നുരാഗമില്ലാതിരിക്കുമ്പൊൾ അങ്ങിനെ സാധിപ്പാൻ ശ്രമം ചെയ്തു സാധിക്കുന്നത നിസ്സാരമായ പ്രവൃത്തി യാണ.

ന—എന്താണ നിസ്സാരം.

ഉ—സാരമില്ലാത്തത തന്നെ. അങ്ങിനെ സാധിക്കുന്ന തിൽ ഒരു സാരവുമില്ലാ- അങ്ങിനെ പ്രവൃത്തിക്കുന്ന പുരുഷനൊ സ്ത്രീയൊ മൃഗപ്രായം. പശുക്കൾ, ശ്വാ ക്കൾ ഇവകളെപ്പൊലെ.

ന—എന്നാൽ രാവണൻ എന്തിന സീതയെ ഭ്രമിച്ചു-സീ തക്ക രാവണനിൽ ഭ്രമം ഇല്ലെന്നല്ലെ രാമായണത്തി

ൽ പറഞ്ഞിട്ടുള്ളത.

ഇ—അതെ- അങ്ങിനെ തന്നെ. രാവണന്ന സീതയിൽ കാംക്ഷ ഉണ്ടായി- സീതക്ക രാവണനിൽ അനുരാഗം അശെഷം ഇല്ലെന്ന രാവണൻ അറിഞ്ഞതിനാൽ അനുരാഗം ഉണ്ടാക്കിത്തീൎക്കാൻ വളരെ എല്ലാം രാവണൻ ശ്രമിച്ചു- ഫലിച്ചില്ലാ. പിന്നെ സീതയിൽ വിരൊധമായി രാവണൻ ഇത നിമിത്തം നശിച്ചു-എങ്കിലും അനുരാഗം സീതക്ക തന്നിൽ ഉണ്ടാവുന്നതിന്ന മുമ്പ സീതയുമായി രമിപ്പാൻ രാവണന്ന മനസ്സുണ്ടായില്ലാ. രാവണൻ പലെ ദൊഷങ്ങളുള്ളവനാണെങ്കിലും ബുദ്ധിക്ക കെവലം രസികത്വമില്ലാത്തവനാണെന്ന സീതയുമായി ഉണ്ടായതായി രാമായണത്തിൽ കാണിച്ചിട്ടുള്ള സംവാദങ്ങളിൽ നിന്ന എനിക്കതൊന്നുന്നില്ലാ.

ന—എന്നാൽ ഒരു സ്ത്രീയെ കണ്ടു ഭ്രമിച്ചാൽ രാവണൻ ചെയ്യെടത്തൊളം എല്ലാം ചെയ്യാമെല്ലൊ.

ഇ—രാവണൻ അനുഭവിച്ചതുപൊലെ ഉള്ള കഷ്ടങ്ങൾ അനുഭവിപ്പാൻ ഉറച്ചാലും രാവണനെപ്പൊലെ ശക്തി ഉണ്ടായാലും അങ്ങിനെ ചെയ്യാം.

ന—ശരി- സമ്മതിച്ചു. എന്നാൽ ഒരു പുരുഷന്ന ഒരു സ്ത്രീയെ കണ്ടു കലശലായ ഭ്രമം ഉണ്ടായി- ആ സ്ത്രീക്ക ആ പുരുഷനിൽ അശെഷം ഭ്രമം ഉണ്ടായതുമില്ലാ. ഇങ്ങിനെ വന്നാൽ ആ പുരുഷന്റെ ഭ്രമ നിവൃത്തിക്ക എന്ത മാൎഗ്ഗമാണ ഉള്ളത.

ഇ—"ഭ്രമം" "ഭ്രമം" എന്ന ഇവിടുന്ന പറയുന്നതിന്റെ

താല്പൎയ്യം എനിക്ക നല്ലവണ്ണം മനസ്സിലായില്ല-"ആ ഗ്രഹം" എന്നാണ ൧൦ം വാക്കിന അൎത്ഥം ഉദ്ദെശിച്ചത എന്ന വരികിൽ, സ്ത്രീക്ക ഇങ്ങട്ട ആഗ്രഹ മില്ലെന്ന വന്നാൽ പുരുഷൻ ധൈൎയ്യത്താൽ തനിക്ക അങ്ങട്ടുള്ള ആഗ്രഹത്തെ ജയിച്ച, ആ സ്ത്രീയുമായുള്ള സുഖാനുഭവത്തിൽ ഉണ്ടാവുന്ന കാംക്ഷയെ ത്യജിക്കണം.

ന—എന്തിന കാംക്ഷ വിടുന്നു- കിട്ടുമൊ എന്ന പരീക്ഷിക്കണ്ടെ.

ഇ—പരീക്ഷിക്കാം- കിട്ടുമൊ എന്നല്ല പരീക്ഷിക്കെണ്ടത- അനുരാഗ മുണ്ടാവുമൊ എന്ന പരീക്ഷിക്കാം- ഉണ്ടാവുന്നില്ലെങ്കിൽ ഉപെക്ഷിച്ചാൽ മതി.

ന—ഇങ്ങട്ട ഭ്രമമില്ലെങ്കിലും സാദ്ധ്യമായാലൊ.

ഇ—അങ്ങിനെ സാധിപ്പാൻ ഇച്ഛിക്കുന്നവർ മൃഗപ്രായം എന്ന ഞാൻ പറഞ്ഞില്ലെ.

ന—ഇത ഇന്ദുലെഖ പറയുന്നത കുറെ വിഢ്ഢിത്വമാണെന്ന എനിക്ക തൊന്നുന്നു- പുരുഷന ഇഷ്ടപ്രകാരം ഒരു സ്ത്രീയെ സാധിക്കുന്നുവെങ്കിൽ പിന്നെ ആ സ്ത്രീക്ക ആ പുരുഷനൊട ഇങ്ങട്ട ഭ്രമം ഉണ്ടായിരുന്നുവൊ ഇല്ലയൊ എന്ന എന്തിന ചിന്തിക്കണം.

ഇ—ഞാൻ പറഞ്ഞ മനസ്സിലാക്കാം- ഒരു സ്ത്രീസുഖം പുരുഷന സാധിച്ചു എന്ന പറയെണമെങ്കിൽ ആ സ്ത്രീയെ പുരുഷൻ രമിപ്പിച്ച സുഖിപ്പിച്ചിട്ട വെണം- ഒരു സ്ത്രീയെ താൻ രമിപ്പിക്കുന്നതിൽ നിന്നും തന്നാൽ അവാം രമിച്ച സുഖിക്കുന്നു എന്ന അറിയുന്നതിൽ നിന്നുമാണ പുരുഷന സുഖാനുഭവം ഉണ്ടാവെണ്ട

ത. അപ്രകാരം തന്നെ ഒരു പുരുഷനുമായി സുഖിച്ചു എന്ന ഒരു സ്ത്രീ പറയെണ്ടത, ആ പുരുഷനെ സ്ത്രീ രമിപ്പിച്ചു സുഖിപ്പിച്ചാൽ മാത്രമാണ. ൧൦ം സുഖാനുഭവം അന്യോന്യം സന്തൃപ്തിയായി ഉണ്ടാവെണമെങ്കിൽ അന്യോന്യം കലശലായ അനുരാഗം ഉണ്ടായിരിക്കെണം- അങ്ങിനെയല്ലാതെ സ്ത്രീ സുഖം സാധിക്കുവാൻ ഇച്ഛിക്കുന്നവൻ മൃഗപ്രായം- സാധിച്ചാൽ എന്തൊ അന്യോന്യം ചില ഗൊഷ്ടികൾ കാണിച്ചു എന്ന മാത്രമെ പറഞ്ഞു കൂടു.

ന—ശിക്ഷ- ഇത മഹാ ദുൎഘടം തന്നെ. ഇങ്ങിനെ ആയാൽ വളരെ സ്ത്രീകളുമായി സുഖിപ്പാൻ ഒരു പുരുഷന സാധിക്കുകയില്ല നിശ്ചയം.

ഇ—ശരി- സൃഷ്ടത്തിൽ ഒരു പുരുഷന ഒരു സ്ത്രീ- ഒരു സ്ത്രീക്ക ഒരു പുരുഷൻ- അങ്ങിനെയാണ സൃഷ്ടി സ്വഭാവെന വെച്ചിട്ടുള്ളത. പലെ സ്ത്രീകളെയും ആഗ്രഹിക്കുന്ന പുരുഷനും പലെ പുരുഷന്മാരെയും ആഗ്രഹിക്കുന്ന സ്ത്രീയും ഒരുപൊലെ ദുർബുദ്ധികളാണ. അങ്ങിനെയുള്ളവരുടെ ബുദ്ധിക്ക അശെഷം വിശാലതയും രസികത്വവുമില്ലാ. അങ്ങിനെയുള്ള സ്ത്രീ പുരുഷന്മാൎക്ക സുഖാനുഭവം വഴിപൊലെ ഉണ്ടാവാനും പ്രയാസം.

ന—ശ്രീകൃഷ്ണന എത്ര ഭാൎയ്യമാരുണ്ടായിരുന്നു.

ഇ—ഞാൻ അറിയില്ലാ.

ന—പതിനാറായിരത്തെട്ട ഭാൎയ്യമാരുണ്ടായിരുന്നു- ശ്രീകൃഷ്ണന്റെ ബുദ്ധിക്ക രസികത്വ മുണ്ടെന്നൊ ഇല്ലെ

ന്നൊ ഇന്ദുലെഖ വിചാരിക്കുന്നത.

൩—പതിനാറായിരത്തെട്ട ഭാൎയ്യമാരുണ്ടായിരുന്നത ശരിയാണെങ്കിലും ശ്രീകൃഷ്ണൻ നമ്മളെപ്പൊലെ ഒരു മനുഷ്യനായിരുന്നുവെങ്കിലും അദ്ദെഹത്തിന്റെ ബുദ്ധിക്ക അശെഷം രസികത്വമില്ലെന്നും അദ്ദെഹം വളരെ ഒരു വിടനായിരുന്നുവെന്നും ഞാൻ പറയും-എന്നാൽ ഏത ഗ്രന്ഥങ്ങളിൽ നിന്ന നൊം ഇദ്ദെഹത്തിന്ന ഇത്ര അധികം ഭാൎയ്യമാര ഉണ്ടായിരുന്നു എന്ന അറിയുന്നുവൊ അതകളിൽ നിന്ന തന്നെ അദ്ദെഹം മനുഷ്യനായിരുന്നില്ലെന്നും അറിയുന്നുണ്ട. ശ്രീകൃഷ്ണൻ ഗൊവൎദ്ധനപൎവ്വതം എടുത്തെകൈകൊണ്ട എടുത്ത പൊന്തിച്ച ഏഴുദിവസം കൊടപൊലെ പിടിച്ച ഗൊക്കളെയും ഗൊപന്മാരെയും രക്ഷിച്ചതായും ക്ഷ്വെളപാനം കൊണ്ട മരിച്ചുപൊയ പലെ ജീവികളെയും തന്റെ ഒരു കടാക്ഷത്താൽ ജീവിപ്പിച്ചതായും മററ മനുഷ്യശക്തിക്ക അസാദ്ധ്യമായ അനെകം പ്രവൃത്തികൾ ചെയ്തതായും ഈ ഗ്രന്ഥങ്ങളിൽ നിന്ന കാണുന്നുണ്ട. ഈവക എല്ലാം ചെയ്യാൻ ശക്തിയുള്ള ഒരു ദെഹത്തിന്ന ഞാൻ ഇപ്പൊൾ പറഞ്ഞ പ്രകാരം സാധാരണ മനുഷ്യൎക്കുള്ള പ്രമാണങ്ങളും നിശ്ചയങ്ങളും സംബന്ധിക്കുമൊ എന്ന ഞാൻ സംശയിക്കുന്നു.

൪—പുരുഷന അങ്ങട്ട സ്നെഹമുണ്ടായാൽ സ്ത്രീക്ക ഇങ്ങട്ടും ഉണ്ടാവാതെ ഇരിക്കയില്ലാ- ഞാൻ പലെ സ്ത്രീകളുമായി സുഖാനുഭവം ചെയ്തിട്ടുണ്ട- എല്ലാ സ്ത്രീകൾക്കും എന്നെ ബഹു ഭ്രമമായിരുന്നു.

ഇ—എന്ന ഇവിടുന്ന വിചാരിക്കുന്നു.

ന—അല്ല ചെറുശ്ശേരിയൊട ചൊദിച്ചുനൊക്കു- ചെറുശ്ശേരി വിവരങ്ങൾ എല്ലാം അറിയും-സകല സ്ത്രീകൾക്കും എന്നെ ഭ്രമമാണ.

ഇ—കഷ്ടം! ഇവിടുത്തെ ഈ തെറ്റായ ധാരണ ഓൎത്ത ഞാൻ വ്യസനിക്കുന്നു.

ന—എന്താണ വ്യസനം.

ഇ—പറയാം-ഇത്ര അധികം സമ്പത്തൊടും കുലശ്ലാഘ്യതയൊടും ഇരിക്കുന്ന ഇവിടെക്ക പൂൎണ്ണയൌവനം കഴിയുന്നതവരെ യൊഗ്യതയുള്ള ഒരു ഭാൎയ്യയെ കിട്ടാതെ ശുദ്ധവ്യഭിചാരികളായ സ്ത്രീകളിൽ പ്രവെശിച്ച ബുദ്ധിക്ക ഇത്ര ചാപല്യം വരുത്തി, എത്ര സുഖത്തിന്ന ഇവിടുന്ന ഇത എല്ലാം ആഗ്രഹപ്പെടുന്നുവൊ ആ സുഖം വഴി പൊലെ അനുഭവിക്കാനുള്ള ശക്തിയും ശുദ്ധമായ രുചിയും ദുസ്സ്വൃത്തികൾ നിമിത്തം വിട്ട ഒരു സ്ഥിതിയിൽ ഇവിടുത്തെ കാണാറായെല്ലൊ എന്ന വിചാരിച്ച ഞാൻ സത്യമായി വ്യസനിക്കുന്നു- ഞാൻ പറയുന്നതിൽ ഇവിടുന്ന മുഷിയരുത- ഞാൻ ഒരു വാക്കും ഇവിടെക്ക അഹിതമായി പറകയില്ല.

ന—എനിക്ക പൂൎണ്ണയൌവനം കഴിഞ്ഞുവൊ- ഇതൊരു കഥാ- ഇങ്ങിനെയാണ ധരിച്ചത- ശിക്ഷ.

ഇ—കഴിഞ്ഞിട്ടില്ലെങ്കിൽ വെണ്ട- ഇപ്പൊൾ പൂൎണ്ണയൌവനമാണെന്നതന്നെ വെക്കുക-എന്നാലും ഇവിടെക്ക ഇതവരെയൊഗ്യതയുള്ള ഒരു ഭാൎയ്യ ഉണ്ടായിട്ടില്ലെല്ലൊ,

ന—അതാണ ഇങ്ങട്ട വന്നത.

ഇ—അസംബന്ധമായി ഇന്നലത്തെപ്പോലെ സംസാരിക്കരുതെ.

ന—കലശൽ കൂട്ടണ്ട- എനിക്ക ഇന്ദുലെഖയുമായി ഇങ്ങിനെ സംസാരിച്ച കൊണ്ടിരുന്നാൽ ബഹു സുഖമാണ.

ഇ—അതിന യാതൊരു വിരൊധവുമില്ലാ- ഞാൻ എനിയും ഒന്നുകൂടി പറയട്ടെ- ഇവിടെക്ക വെളി കഴിക്കാൻ എനിയും പാടുള്ളതാണൊല്ലൊ-സജാതിയിൽ സുന്ദരിയായ ഒരു സ്ത്രീയെ വെളികഴിച്ച എനിയെങ്കിലും കാലക്ഷെപം സുഖമായി ചെയ്യരുതെ.

ന_ശിക്ഷ-വെളികഴിച്ചാൽ മഹാ അബദ്ധമാണ- ഒരു ജന്മം ഞാൻ കഴിക്കുകയില്ല.

ഇ—എന്താണ വെളികഴിച്ചാൽ അബദ്ധം.

ന—പിന്നെ എന്റെ ഇഷ്ടപ്രകാരം സംബന്ധം വെക്കുന്നതും മററും ആക്ഷെപത്തിന്ന കാരണമായി വരും.

ഇ—കഷ്ടം! എന്തിന പറയുന്നു- ഇവിടുത്തെ ബുദ്ധി ഒരു സ്ഥിതിയിൽ ആയി തീൎന്നത ഓൎക്കുമ്പൊൾ എനിക്ക ബഹു വ്യസനം.

ന—എന്നെക്കുറിച്ച ഇന്ദുലെഖ വിഷാദപ്പെടെണ്ട- എനിക്ക ഇന്ദുലെഖയിൽ ലെശം ഭ്രമമില്ല- എന്നുവെണ്ട, മെലിൽ ഒരു സ്ത്രീകളിലും ഞാൻ ഭ്രമിക്കുകയില്ല. ധീരൎക്ക പുല്ലും തരുണിമാരും സമം.

ഇ—(പൊട്ടിച്ചിരിച്ചും കൊണ്ട) അങ്ങിനെ തന്നെയാണ വെണ്ടത- എന്ന പറഞ്ഞ ഇന്ദുലെഖ പിന്നെയും ഉറക്കെ ചിരിച്ചുപൊയി.

ന—ഇന്നലെ ഞാൻ അയച്ച ശ്ലൊകം കെട്ടുവൊ-

ഞാൻ ചൊല്ലാം.

ഇ—വെണ്ട- ബുദ്ധിമുട്ടണ്ട.

ന—എന്ത ബുദ്ധിമുട്ടാണ- ശ്ലോകം ചൊല്ലുന്നത ഒരു രസികതയല്ലെ.

ഇ—അതെന്തൊ.

ന—അങ്ങിനെ തൊന്നുന്നത ഇങ്കിരിയസ്സു പഠിച്ചിട്ടാണ.

ഇ—ആയിരിക്കാം.

ന—ഇങ്കിരിയസ്സു പഠിച്ചാൽ ശൃംഗാരം ഉണ്ടാവില്ല നിശ്ചയം.

ഇ—അതെ ഉണ്ടാകയില്ല.

ന—ഇന്ദുലെഖക്ക നല്ല ശൃംഗാരം ഉണ്ട.

ഇ—ഇല്ലെന്നാണ എനിക്ക തൊന്നുന്നത.

ന—നൈഷധം പഠിച്ചിട്ടുണ്ടൊ.

ഇ—ഇല്ല.

ന—നൈഷധമല്ലെ പെണ്ണുങ്ങൾ പഠിക്കണ്ടത- നൈഷധത്തിൽ ഒരു ശ്ലോകം ചൊല്ലട്ടെ.

ഇ—വെണ്ട- വെറുതെ ബുദ്ധിമുട്ടണ്ട.

ന—ഇതെന്തൊരു കഥയാണ- ശ്ലോകം ചൊല്ലാൻ ഭാവിക്കുമ്പൊൾ എല്ലാം എന്താണ ബുദ്ധിമുട്ടണ്ട എന്ന പറയുന്നത.

ഇ—ബുദ്ധിമുട്ടുണ്ടാകകൊണ്ട തന്നെ.

ന—ഇന്ദുലെഖക്ക കല്ലുപതിച്ച തൊടയാണ നല്ല ചെച്ച.

ഇ—ശരി.

ന—ഇന്ദുലെഖക്ക കല്ലുപതിച്ച തൊട ഉണ്ടൊ.

ഇ—എന്റെ കൈവശം ഇല്ല.

ന—ഞാൻ ഒരു ജൊഡു പണിയിക്കാം- വിശെഷമായ കല്ലുകാം എന്റെ വക്കലുണ്ട.

ഇ—എനിക്കവെണ്ടി പണിയിക്കാൻ ആവശ്യവും സംഗതിയും ഇല്ലാ.

ന—ഞാൻ ഇവിടെ വന്നത എനിക്ക എഴുത്ത അയച്ചിട്ടാണ.

ഇ_ശരി.

ന_പഞ്ചു പറഞ്ഞിട്ട കറുത്തെടം എഴുതി അയച്ചു- എന്നിട്ടാണ വന്നത.

ഇ_ശരി.

ന—ബാന്ധവത്തിന്ന വരാനാണ എഴുതിയിരുന്നത.

ഇ—ആരെ- കെശവൻനമ്പൂരിയെ ബാന്ധവിക്കാനൊ.

ന—നെരമ്പൊക്ക പൊട്ടെ- എനിക്ക വളരെ വ്യസനമുണ്ട.

ഇ—ശരി.

ന—എന്താണ- വ്യസനമുള്ളത ശരിയെന്നൊ.

ഇ—അങ്ങിനെ അല്ലെ പറഞ്ഞത.

ന—ഇന്ദുലെഖാ ഒന്നു കൂടി ഒറക്കെ ചിറിച്ചാട്ടെ-ഇങ്കിരിയസ്സിൽ ചിറിക്കാനും പറിപ്പിക്കമൊ- ബഹു ഭംഗി അങ്ങിനെ ചിറിക്കുന്നത- ഒന്നകൂടി ചിറിച്ചാട്ടെ.

ഇന്ദുലെഖാ ചിറിച്ചു പരവശയായി അകത്തെക്ക മുഖം തുടക്കാൻ പൊയി.

ന—അല്ലാ! അകത്തെക്ക പൊയൊ-ഇന്നലെത്തെപ്പൊലെ എന്നെ ഇവിടെ ആക്കിപ്പൊവുകയാണ.

ഇ—"അല്ല- ഞാൻ വരുന്നു" എന്ന പറഞ്ഞു മുഖം കഴു

കി രണ്ടാമതും പുറത്ത വന്നു.

ന—ഠരം വെച്ചിരിക്കുന്ന വലിയ പെട്ടി എന്താണ- സം ഗീതപ്പെട്ടിയൊ.

ഇ—അതെ.

ന—ഇതിന്റെ വിദ്യ ഒന്ന കെൾപ്പിച്ച തരാമൊ.

ഇ—"അങ്ങിനെ തന്നെ" എന്ന പറഞ്ഞ പിയാനൊ വാ യിപ്പാൻ ആരംഭിച്ചു.

ഇന്നലെത്തെയും ഇന്നെത്തെയുംസംഭാഷണത്തി ൽ ഇന്ദുലെഖയുടെ ഭാവം കെവലം രണ്ടവിധമായിട്ടാ ണെന്ന എന്റെ വായനക്കാൎക്ക തൊന്നാം- ഇന്നലെ ഇ ന്ദുലെഖക്ക ഇദ്ദെഹത്തിന്റെ സ്വഭാവവും അവസ്ഥയും ഇന്നത്തെ പൊലെ മനസ്സിലായിരുന്നില്ല. തന്നെ തട്ടി പ്പറിച്ച കൊണ്ടു പൊവാൻ അതി കുബെരനായ ഒരു മ നുഷ്യൻ വന്ന പരീക്ഷിക്കാൻ പൊവുന്നതിന്മെൽ ഉള്ള പുച്ഛവും ക്രൊധവും ഇന്നലെ കലശലായിരുന്നു-ഇന്നെ ക്ക ആ സ്ഥിതി മാറിപ്പൊയി-തന്റെ വലിയച്ഛനതന്നെ ഇദ്ദെഹത്തിന്റെ മെൽ നല്ല അഭിപ്രായമില്ലെന്നും എ ന്നി ഇദ്ദെഹത്തെ തന്റെ നെരെ കൊണ്ടുവന്ന പരീക്ഷി ക്കയില്ലെന്നും ഇന്ദുലെഖ അറിഞ്ഞു- പിന്നെ ഇദ്ദെഹ ത്തിനുതന്നെ ഇന്ദുലെഖയെ കിട്ടുകയില്ലെന്നുള്ള ഒരു വി ശ്വാസം വന്നുതുടങ്ങിഎന്ന ഇദ്ദെഹത്തിന്റെ വാക്കിൽ നിന്നതന്നെ അറിയാറായി. അതകൊണ്ട ഇന്നെക്ക ആ കപ്പാടെ നമ്പൂരിപ്പാട്ടിലെ കഥ ഒരു പരിഹാസയൊഗ്യ മായി തീൎന്നു- എന്നല്ല ഇന്ദുലെഖക്ക ഇദ്ദെഹത്തിന്റെ ബുദ്ധിയുടെ ഒരു ശക്തിയില്ലാഴ്മയും ചാപല്യവും കണ്ടി

ട്ടുകറെ ഒരു പരിതാപവും ഉണ്ടായില്ലെന്നില്ല-ഏതുവിധ
വും ഇന്ദുലെഖക്ക നമ്പൂരിപ്പാട്ടിന്റെ ബുദ്ധിയുടെ സ്വ
ഭാവം കണ്ടിട്ട ഒരു ദയയാണ ഇന്നത്തെ സംസാരം ക
ഴിഞ്ഞശെഷം ഉണ്ടായത. "കഷ്ടം! ഇദ്ദെഹം ഇങ്ങിനെ
അറിവില്ലാത്തവനായിപ്പൊയെല്ലൊ" എന്ന തൊന്നി.

പിയാനൊ വായന തുടങ്ങിയപ്പൊഴക്ക മാളിക
യുടെ ചുവട്ടിൽ മിററത്തും മതിലിന്മെലും കുളവക്കിലും
മനുഷ്യര കൂടിത്തുടങ്ങി- മുമ്പെത്തെപ്പൊലെ ചില പട്ട
ന്മാരും മററും മുകളിലെക്ക വായനകെൾക്കാൻ കയറു
വാൻ ചെന്നപ്പൊൾ കെശവൻ നമ്പൂരി കൊണിക്ക
ൽ ഒരു പാറാവുകാരന്റെ നിലയിൽ നിന്ന "ആരും ക
യറണ്ട കയറണ്ട" എന്ന പറഞ്ഞ ആട്ടിപ്പായിച്ചു- ആട്ട
കൊണ്ട കൂട്ടര കുളക്കടവിൽ വന്ന കെശവൻ നമ്പൂരി
യെയും മററും ശകാരം തുടങ്ങി.

ഒരുപട്ടര—പകൽസമയം ഭാൎയ്യയും ഭൎത്താവുംകൂടി ഇരി
ക്കുന്ന അകത്ത പാട്ടകെൾക്കാൻ പൊയാൽ എന്തൊ
രു വിരൊധമാണെടൊ.

ഒരു നായര—നമ്പൂരിപ്പാട്ടിലെക്ക വെറെ ആൾ കടന്ന
ചെല്ലുന്നത ഇഷ്ടമായി ഇരിക്കില്ലാ-പിന്നെ എന്തിന
നൊം അദ്ദെഹത്തിനെ മുഷിപ്പിക്കുന്നു.

ഒരുപട്ടര—എന്താണ മറെറാരാൾ ഇന്ദുലെഖയുടെ പാ
ട്ട കെട്ട പൊയാൽ നമ്പൂരിപ്പാട്ടിലെക്ക ഇത്ര ചെതം.

ഒരു നമ്പൂരി—പുതിയ ഭാൎയ്യയല്ലെ- അങ്ങിനെയിരിക്കും.

ഇങ്ങിനെ ആളുകൾ ഘൊഷം കൂട്ടിക്കൊണ്ടിരിക്കു
മ്പൊൾ ശങ്കര ശാസ്ത്രികൾ ഉണൎന്ന ഗൊവിന്ദ പണി

ക്കരുടെ വീട്ടിൽ നിന്ന എറങ്ങി പതുക്കെ അമ്പലത്തി ലെക്ക പുറപ്പെട്ടു. ആളുകൾ വഴിയിൽ വെച്ച മെൽകാണിച്ച പ്രകാരം പറയുന്നതും ഘൊഷം കൂട്ടുന്നതും കെട്ടു- ഇന്ദുലെഖയുടെ മാളികമുകളിൽ നിന്ന പിയാനൊ വായിക്കുന്നതും കെട്ടു-ഒന്നും മിണ്ടാതെ നെരെ അമ്പലത്തിലെക്ക നടന്നു- പൊംവഴി ഗൊവിന്ദൻകുട്ടി മെനവനെ അന്വെഷിച്ചു- ഗൊവിന്ദപണിക്കരൊടുകൂടി പൊല്ലായികളത്തിലെക്ക പൊയിരിക്കുന്നു എന്നകെട്ടു ശാസ്ത്രികൾ ബഹു വ്യസനത്താൽ പരവശനായി അമ്പലത്തിൽ പൊയി കിടന്നു- നാട്ടിലെക്ക അന്ന തന്നെ പൊണമെന്നും ഉറച്ചു.

ഒരു പത്ത നിമിഷം പിയാനൊ വായന കഴിഞ്ഞ ശെഷം.

ന—എനി മതിയാക്കാം ക്ഷീണം ഉണ്ടാവും-ഓമനയായ കൈകൊണ്ട എത്രനെരം അദ്ധ്വാനിക്കാം.

ഇന്ദുലെഖാ പുഞ്ചിരിച്ചു ഒന്ന നൊക്കി.

നമ്പൂരിപ്പാട തന്റെ വെള്ളിച്ചെല്ലവും സ്വൎണ്ണപ്പനീർവീശിക്കുപ്പിയും കൊണ്ട വരാൻ പറഞ്ഞു- കൊണ്ടുവന്നശെഷം ഇന്ദുലെഖയൊട.

ന—ഒരം പെട്ടിനൊക്കൂ- നല്ലമാതിരിയൊ.

ഇ—പെട്ടി വാങ്ങി നൊക്കി-പനീർവ്വീശിയും വാങ്ങിനൊക്കി- "വളരെ ഭംഗിയുണ്ട-" എന്ന പറഞ്ഞു താഴത്ത വെച്ചു.

ന—ഇത ആവശ്യമുണ്ടെങ്കിൽ എടുക്കാം.

ഇ—എനിക്ക ആവശ്യമില്ല.

ന—എടുക്കാം- വിരൊധമില്ലാ.

ഇ—എനിക്കാവശ്യമില്ലാ.

ന—ഞാൻ ഇന്ദുലെഖയെ അല്ലാതെ വെറെ ഒരു സ്ത്രീയെയും കാമിക്കയില്ലാ.

ഇ—അങ്ങിനെ തന്നെ.

ന—ഓ- അത സമ്മതിച്ചുവൊ.

ഇ—സമ്മതം.

നമ്പൂരിപ്പാട ചിറിച്ച എണീട്ട നിന്ന മെല്ലട്ടെക്കന്നചാടി.

ഇ—ഇത എന്ത ഗൊഷ്ഠിയാണ.

ന—ഗൊഷ്ഠിയൊ-മഹാഭാഗ്യം ആയിരിക്കുന്നു എനിക്ക- ഞാൻ നൃത്തം ചെയ്യുണ്ടെ-എനിക്ക ഇന്ദുലെഖയെ കിട്ടിയില്ലെ- എന്റെ കാൎയ്യം സാധിച്ചില്ലെ.

ഇ—ഒരുവക ഗൊഷ്ഠികൾ പറയരുത- ഞാൻ ഒരു ജന്മം അങ്ങെ ഭാൎയ്യയായിരിക്കയില്ലാ- എന്നെ അങ്ങുന്ന ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതിന ഞാൻ വിചാരിച്ചാൽ നിവൃത്തിയില്ലാ- അങ്ങുന്ന എനിമെലിൽ എന്നൊട ഈ വക ഒരു വാക്ക പറഞ്ഞാൽ ഞാൻ അങ്ങെ ഒരിക്കലും കാണുകയും ഇല്ല- എനിക്ക പ്രവൃത്തികൾ ഉണ്ട- എന്നും പറഞ്ഞ ഇന്ദുലെഖാ അകത്തെക്ക പൊയി-നമ്പൂരിപ്പാട ക്ഷണത്തിൽ ചുവട്ടിലെക്ക ഇറങ്ങി പൊരുകയും ചെയ്തു.

കൊണി എറങ്ങി കഴിയുന്നതവരെ കഷ്ടിച്ച സങ്കടമുണ്ടായിരുന്നുവൊ സംശയം- അപ്പൊഴക്ക മനസ്സിൽ ഒന്നാമത ലക്ഷ്മിക്കുട്ടി അമ്മയെയും ഉടനെ രണ്ടാമത രാ

വിലെകണ്ട പെണ്ണിനെയും ഓൎമ്മവന്നു-ചുവട്ടിൽ വന്ന ഉടനെ ഗൊവിന്ദനെ അന്വെഷിച്ചു-ഗൊവിന്ദൻ വന്ന കുറെ സ്വകാൎയ്യസംസാരം ഉണ്ടായി-അതിൻെറ വിവരം.

ന—എന്താണ്ടാ ഗൊവിന്ദാ എല്ലാം ശട്ടമായൊ.

ഗൊ—അടിയൻ ഇതവരെ ആരൊടും പറഞ്ഞിട്ടില്ലാ-അങ്ങിനെ പറയാൻ പാടില്ലാ- അടിയൻ വിചാരിക്കുന്നത തിരുമനസ്സു തന്നെ പഞ്ചുമെനവനെ വിളിച്ച ഇതിനെപ്പററി സ്വകാൎയ്യമായി ഒന്ന അരുളിച്ചെയ്യാൽ ഒരു വിഷമവും ഉണ്ടാവുകയില്ലെന്നാണ.

ന—എന്നാൽ പഞ്ചുവെ വിളിക്കു- പറഞ്ഞുകളയാം. ഇന്ദുലെഖയുടെ കാൎയ്യം തീൎച്ചയായി- ഒരു ജന്മം അവൾ എൻെറ ഭാൎയ്യയായി ഇരിക്കില്ല പൊൽ.

ഗൊ—ശിവ ശിവാ- എന്ത ധിക്കാരമാണ ഇത- ഇങ്ങിനെ കുറുമ്പ പെണ്ണുങ്ങൾക്ക ഞാൻ കെട്ടിട്ടില്ല. അവളുടെ മുമ്പാകെ കല്യാണിയെയും കൊണ്ട രാവിലെ എഴുന്നെള്ളാൻ ദൈവം സംഗതി വരുത്തണം എന്നാണ അടിയൻെറ പ്രാൎത്ഥന.

ന—ശരി- സമൎത്ഥാ- ശരി- പഞ്ചുവെ വിളിക്കു.

ഗൊ—പടിമാളികമെൽ എഴുന്നെള്ളി ഇരിക്കുന്നതാണ നല്ലത- പഞ്ചുമെനവനെ അടിയൻ അവിടെ വിളിച്ചകൊണ്ടുവരാം- പഞ്ചുമെനവൻ വരുമ്പൊൾ ചെറുശ്ശെരി നമ്പൂരിയും കെശവൻ നമ്പൂരിയും ഒന്നിച്ചരുതെ- ഗൊപ്യമായിരിക്കണം-എന്നും പറഞ്ഞ ഗൊവിന്ദൻ പഞ്ചുമെനവനെ തിരയാൻ പൊയി.

നമ്പൂരിപ്പാട കെശവൻ നമ്പൂരിയെ വിളിച്ച താ

ൻ ഇരിക്കുന്ന അറയുടെ തെക്കെ അറയിൽതന്നെ ഇരിക്കണം. ചില കാൎയ്യങ്ങളെ കുറിച്ച സംസാരിക്കാനുണ്ട-മാൻ വിളിക്കുന്നതവരെ എങ്ങും പൊവരുതെന്ന പറഞ്ഞ അവിടെ ഇരുത്തി- ഇതും ഗൊവിന്ദന്റെ ഒരു വിദ്യ തന്നെ ആയിരുന്നു. കെശവൻ നമ്പൂരി വളരെ വിഷാദത്തൊടുകൂടി ൟശ്വരസ്മരണയും ചെയ്തുകൊണ്ട തെക്കെ അറയിൽ ഇരുന്നു- കുറെ കഴിഞ്ഞപ്പൊൾ ഉറങ്ങുകയും ചെയ്തു.

ഗൊവിന്ദൻ പഞ്ചുമെനവനെ തിരഞ്ഞ പൊവുമ്പൊൾ സമയം മൂന്ന മണിയായിരിക്കുന്നു. പഞ്ചുമെനവൻ ഉണ്ണ കഴിഞ്ഞ ഉറങ്ങുന്നു. ഗൊവിന്ദൻ പഞ്ചുമെനവൻ കിടക്കുന്ന അകത്തിന്റെ വാതുക്കൽപൊയി നിന്നു കുഞ്ഞിക്കുട്ടി അമ്മയെ കണ്ടു, പഞ്ചുമെനവനെ നമ്പൂരിപ്പാട വിളിക്കുന്നു എന്ന പറഞ്ഞു- കുഞ്ഞിക്കുട്ടി അമ്മ അകത്ത പൊയി ഭൎത്താവിനെ വിളിച്ചുണൎത്തി. ഉണൎന്നിയ ദെഷ്യത്തൊടെ—

പഞ്ചുമെനവൻ—അസത്തെ എന്തിന എന്നെ ഉപദ്രവിക്കുന്നു.

കുഞ്ഞിക്കുട്ടിഅമ്മ—നമ്പൂരിപ്പാട വിളിക്കുന്നുണ്ടുപൊൽ.

പ—നമ്പൂരിപ്പാട! വിഡ്ഢി നമ്പൂരിപ്പാട! വെറുതെ മനുഷ്യരെ ബുദ്ധിമുട്ടിക്കുന്നു- ൟ അസത്തിന്ന കടന്ന പൊവരുതെ- ഒന്നിനും കൊള്ളാത്ത മനുഷ്യൻ- ആ കെശവൻ നമ്പൂരിയെ പൊലെ ഒരു കഴുതയെ ഞാൻ കണ്ടിട്ടില്ല.

ക—അങ്ങിനെ ഒന്നുമല്ല- ഇന്ദുലെഖയും നമ്പൂരിപ്പാടും

തമ്മിൽ ഇന്നു വളരെ എണങ്ങിയിരിക്കുന്നു-ഇന്ന ഇ ത്രനെരം മാളികയിൽവെച്ച പാട്ടും ചിറിയും തകൃതി യായിരുന്നു- ബഹു ഉത്സാഹം- ഇന്ദുലെഖക്ക വളരെ സന്തൊഷമായിരിക്കുന്നപൊൽ.

പഞ്ചുമെനവൻ—(പതുക്കെ എണീട്ടിരുന്നിട്ട) പാട്ടണ്ടാ യൊ-എപ്പഴ.

കു—ഇവിടുന്ന കിഴക്കെ പറമ്പിൽ പൊയ സമയം.

പ—അതൊന്നും ഞാൻ കെട്ടില്ലാ- ഞാൻ പൊയി അ ന്വെഷിക്കട്ടെ- എന്ന പറഞ്ഞ വൃദ്ധൻ കുറെ സന്തൊ ഷത്തൊടെ എണീട്ട പുറപ്പെട്ടു ഗൊവിന്ദനൊടുകൂ ടി പടിമാളികയിൽ ചെന്ന കയറി.



## പതിനാലാം അദ്ധ്യായം.

### നമ്പൂരിപ്പാട്ടിലെ പരിണയം.

നമ്പൂരിപ്പാട—പഞ്ചുവൊട എനിക്ക സ്വകാൎയ്യമായി ഒ രു കാൎയ്യം പറവാനുണ്ട.

പഞ്ചുമെനവൻ—എന്താണെന്നറിഞ്ഞില്ല- അരുളിച്ചെയ്യാമെല്ലൊ.

ന—പഞ്ചു അത എനിക്ക സാധിപ്പിച്ചു തരണം.

പ—പാട്ടുള്ളതാണെങ്കിൽ സാധിപ്പിക്കുന്നതിന്ന അടിയന്ന എന്താണ വിരൊധം.

ന—പാട്ടുള്ളത തന്നെ.

പ—അരുളിച്ചെയ്തു കെട്ടാൽ നിശ്ചയിക്കാം.

ന—പഞ്ചുവിന്റെ മരുമകൾ കല്യാണിയൊടുകൂടി എനിക്ക ഇന്ന രാത്രി സംബന്ധം തുടങ്ങി നാളെ പുലരാൻ നാലഞ്ചുള്ളപ്പൊൾ അവളെയുംകൊണ്ട ഇല്ലത്തെക്ക പൊണം. ഇന്ദുലെഖക്ക എന്നൊട ലെശം ഭ്രമമില്ലാ-ഇന്ദുലെഖ എന്റെ ഭാൎയ്യയായി ഇരിക്കില്ലെന്ന ഇന്ന തീൎച്ചയായി പറഞ്ഞു. കല്യാണിക്കുട്ടിയെ ഞാൻ ഇന്ന രാവിലെ കണ്ടു. എനിക്ക ബൊദ്ധ്യമായി-പഞ്ചു ഇതിന്ന സമ്മതിക്കണം-അല്ലെങ്കിൽ ഞാൻ വലിയ വ്യസനത്തിലും അവമാനത്തിലും ആവും. സംബന്ധം ഇന്ന രാത്രിതന്നെ വെണം- അതിന്ന സംശയമില്ലാ.

പഞ്ചുമെനൊൻ ഇത കെട്ടപ്പൊൾ വല്ലാതെ ആ

ദ്ധ്യെപ്പെട്ടു കുറെ നെരം ഒന്നും മിണ്ടാതെ നിന്നു-പിന്നെ ഒന്ന ചിറിച്ചു എന്നിട്ട ഇങ്ങിനെ പറഞ്ഞു.

പ—ഇത ഇത്ര ബദ്ധപ്പെട്ട നിശ്ചയിപ്പാൻ പ്രയാസമ ല്ലെ-അടിയൻ ആലൊചിച്ച പറയാം.

ന—വയ്യാ- അതൊന്നും വയ്യാ- പഞ്ചു എന്നെ അവമാ നിക്കരുത- പഞ്ചു എന്നെ മാനമാക്കി അയക്കണം- എനി ഒട്ടും താമസിക്കരുത- ഞാൻ വളരെ അവമാന ത്തിലായിരിക്കുന്നു- പഞ്ചു നിവൃത്തിച്ച തരണം.

പ—അടിയൻ അന്വെഷിച്ച ആലൊചിച്ച പറയാം.

ന—അന്വെഷിക്കാൻ ഒന്നുമില്ല- പഞ്ചു സമ്മതിച്ചാൽ സകലം നടക്കും.

പ—അടിയൻ വെഗം ഇങ്ങട്ടതന്നെ വിടകൊള്ളാം.

ന—എന്നാൽ ഇത സ്വകാൎയ്യമായിരിക്കട്ടെ-ഞാൻ പൊ യതിന്റെ ശെഷമെ ആളുകൾ ഇതിനെകുറിച്ച പറ ത്ത അറിയാവു.

പ—സ്വകാൎയ്യമായിട്ട തന്നെ അടിയൻ വെച്ചിട്ടുള്ളു.

പഞ്ചുമെനവൻ മാളികയിൽനിന്ന പതുക്കെ താഴ ത്തിറങ്ങി. ഇതെന്തൊരു കഥാ- എന്താണ ഇവിടെ ചെ യ്യെണ്ടത- എന്ന വിചാരിച്ചുംകൊണ്ട തന്റെ അറയി ൽപൊയി ഇരുന്ന വിചാരിച്ചത താഴെ കാണിക്കുന്നു.

"ഇന്ദുലെഖക്ക സംബന്ധം തുടങ്ങാൻ വരുത്തീട്ട "കല്യാണിക്കുട്ടിയെ സംബന്ധംകഴിച്ച കൊണ്ടുപൊയി. "ഇത ഒരു പരിഹാസമായി തീരുമൊ- എന്താണ പരിഹാ "സമായി തീരാൻ-പരിഹാസം ഉണ്ടെങ്കിൽ അത നമ്പൂ "രിപ്പാട്ടിനെപ്പററിയെ ഉണ്ടാകയുള്ളു- ഇന്ദുലെഖക്കാ ...

"വങ്കൻ നമ്പൂരിപ്പാട്ടിനെ വെണ്ട എന്ന പറഞ്ഞു- പി
"ന്നെ നമ്പൂരിപ്പാട കല്യാണിയെ സംബന്ധം ചെയ്യു
"കൊണ്ടുപൊയി- ഇതിൽ ഇന്ദുലെഖക്ക ഒരവമാനവും
"ഇല്ല- കല്യാണിക്കും ഒരു അവമാനമില്ല- വിഡ്ഢിയാ
"ണെങ്കിലും അദ്ദെഹം വലിയ ഒരാളല്ലെ- മഹാ ധനി
"കൻ- ഇന്ദുലെഖാ ഉണ്ടായിരുന്നില്ലെങ്കിൽ ൟ ജന്മം
"കല്യാണിക്ക ൟ സംബന്ധം ഉണ്ടാകയില്ലാ- പിന്നെ
"ൟ തറവാട്ടിലെക്കതന്നെ നമ്പൂരിപ്പാട്ടിലെ സംബ
"ന്ധം മാനമായിട്ടുള്ളതല്ലെ. അതുകൊണ്ട ഇത സമ്മതി
"ക്കുന്നതാണ നല്ലത എന്ന തൊന്നുന്നു. എതായാലും
"അനുജൻ ശങ്കരനൊട ഒന്ന അന്വെഷിക്കണം" എ
ന്നിങ്ങിനെ വിചാരിച്ച ഉറച്ച ഭാൎയ്യയെ വിളിച്ചു.

ക—എന്താണ ഞാൻ പറഞ്ഞത ശരിയല്ലെ.

പ—(ചിറിച്ചും കൊണ്ട) ശരിതന്നെ- ശങ്കരനൊട ഒ
ന്നിത്രത്തൊളം വരാൻ ഒരാളെ അയക്ക.

ക—അയക്കാം- സംബന്ധം ഇന്ന നടക്കുമൊ.

പ—(ചിറിച്ചും കൊണ്ട) ഇന്നതന്നെ-അതിന എന്ത സം
ശയം.

വെഗം കുഞ്ഞിക്കുട്ടിഅമ്മ ശങ്കരമെനവനെ വിളി
ക്കാൻ ആളെ അയച്ചു. കുഞ്ഞിക്കുട്ടിഅമ്മ പഞ്ചുമെനവ
ൻ ദ്വയാൎത്ഥമായി പറഞ്ഞ വാക്ക ഇന്ദുലെഖയെ സംബ
ന്ധിച്ചാണെന്ന നെരെ ധരിച്ച ഇന്ദുലെഖക്ക അന്നരാത്രി
യാണ സംബന്ധം എന്ന അവിടെയുള്ള എല്ലാ വാലിയ
ക്കാരൊടും ദാസികളൊടും പിന്നെ കണ്ടവരെല്ലാരൊടും
പറഞ്ഞു വൎത്തമാനം ക്ഷണെന എങ്ങും പ്രചുരമായി.

ശങ്കരമെനവനെ അന്വെഷിച്ച കാണാായ്കകൊണ്ട പഞ്ചമെനവൻ തന്നെ അയാളെ അന്വെഷിപ്പാൻ പൂവള്ളി വീട്ടിൽ പൊയി- ആ സമയം ശങ്കരശാസ്ത്രി പഞ്ചുമെനവനെ കാണാൻ വെണ്ടി പൂവരങ്ങിലെക്ക ചെന്നു. നാട്ടിൽ പൊവാൻ യാത്രചൊദിപ്പാനാണ ചെന്നത. ശങ്കരശാസ്ത്രി നിത്യം രാമായണ പാരായണത്തിന്ന പഞ്ചുമെനവനാൽ നിയമിക്കപ്പെട്ട ശാസ്ത്രികളാകുന്നു. ശങ്കരശാസ്ത്രി ഇന്ദുലെഖയുടെ സംബന്ധവൎത്തമാനം കെട്ടതിനാൽ ഉണ്ടായ കഠിന വിഷാദം കൊണ്ടൊ- അതല്ല, വല്ല കാൎയ്യം ഉണ്ടായിട്ടൊ എന്നറിഞ്ഞില്ല, അന്നതന്നെ നാട്ടിലെക്ക ഒന്ന പൊവെണമെന്ന ഉറച്ച, യാത്രചൊദിക്കാനാണ പൂവരങ്ങിൽ ചെന്നത. ചെന്നപ്പൊൾ പുറത്തകണ്ടത കുഞ്ഞിക്കുട്ടി അമ്മയെയാണ.

ശാസ്ത്രികൾ—മൂപ്പര എവിടെ.

കുഞ്ഞിക്കുട്ടിയമ്മ—മൂപ്പര പൂവള്ളിയിലെക്ക എറങ്ങി- ഇന്ദുലെഖയുടെസംബന്ധം ഇന്നരാത്രിക്ക നിശ്ചയിച്ചിരിക്കുന്നു- ശാസ്ത്രികൾ എന്താണ ഒന്നും ഉത്സാഹിക്കാത്തത-ഇങ്ങട്ട ഇന്ന കണ്ടതെ ഇല്ല്യാ.

ശാ—എനിക്ക ശരീരത്തിന്ന നല്ല സുഖമില്ല്യാ- ഞാൻ ഇപ്പൊൾതന്നെ നാട്ടിലെക്ക പൊവുന്നു- നിലാവുണ്ട കുന്നൊഴക്ക നമ്മളുടെ ഊട്ടുപുരയിൽ എത്തി കിടക്കാമെന്ന വിചാരിക്കുന്നു.

ക—ഇന്ന ഇന്ദുലെഖയുടെ സംബന്ധ ദിവസം പൊവരുത.

ശാ—അത പറഞ്ഞാൽ നിവൃത്തി ഇല്ല്യാ- എനിക്ക ഇ

പ്പൊൾ തന്നെ പൊവണം- മൂപ്പരൊട നിങ്ങൾ പറ ഞ്ഞാൽ മതി- ഞാൻ ഏഴെട്ടു ദിവസത്തിലകം മട ങ്ങിവരും- ഇവിടെ ഞാൻ വരുന്നതവരെ പാരായണ ത്തിന്നും മററും അണ്ണാത്തര വാദ്ധ്യാരെ ശട്ടം ചെ യ്തിട്ടുണ്ട- ഞാൻ പൊവുന്നു.

ക—എന്നാൽ അങ്ങിനെയാവട്ടെ-ഞാൻ പറഞ്ഞേക്കാം.

ശാസ്ത്രികൾ പൂവരങ്ങിൽനിന്ന മടങ്ങി, നിശ്ചയിച്ച പ്രകാരം പിറെറ ദിവസത്തെ വണ്ടി കയറാൻ ഒരു വ്യ വഹാര കാൎയ്യമായി അടിയന്തരമായി പൊവുന്ന രണ്ടു ന മ്പൂതിരിമാരൊടുകൂടി രാത്രി ഏഴ മണി സമയം പുറപ്പെട്ടു. ചെമ്പാഴിയൊട്ടനിന്ന തീവണ്ടി സ്റ്റെഷനിലെക്ക നല്ല വണ്ണം നാലരക്കാതം വഴിയുണ്ട. നല്ല ചന്ദ്രിക ഉണ്ടായി രുന്നതിനാൽ പകുതി വഴി രാത്രി തന്നെ നടക്കാമെന്നു റച്ചാണ ശാസ്ത്രികളും നമ്പൂരിമാരും കൂടി അപ്പൊൾ ത ന്നെ പുറപ്പെട്ടത. അങ്ങിനെ തന്നെ അവരെല്ലാം കൂടി പകുതിവഴി നടന്ന വഴിവക്കിനുള്ള പൂവള്ളിവക സത്ര ത്തിൽ കയറി കിടന്നുറങ്ങുകയും ചെയ്തു.

പഞ്ചുമെനവൻ ശങ്കരമെനവനെ അന്വെഷിച്ചു കണ്ടു കിട്ടുമ്പൊഴക്ക നെരം ഏകദെശം ആറ മണി സമ യമായിരിക്കുന്നു.

പ—നീ എവിടെയായിരുന്നു ശങ്കരാ.

ശ—ഞാൻ പുതുതായി തൈവെക്കുന്ന പറമ്പിൽ പൊ യിരുന്നു-ആ ഉണ്ണിക്കിട്ടയെ പറമ്പ ഏല്പിച്ചത നന്നാ യില്ലാ-കിളമഹാ അമാന്തം-തയ്യുകൾ ഒക്കെ വളരെ അ ടുത്താ വെച്ചിരിക്കുന്നു.

പ—അതെല്ലാം പിന്നെ പറയാം-നിണക്ക ഒരു വൎത്തമാനം കെൾക്കണൊ.

ശ—എന്താണെന്നറിഞ്ഞില്ല്യാ.

പ—ആ നമ്പൂരിപ്പാട്ടിലെക്ക നമ്മടെ കല്യാണിക്കുട്ടിയെ സംബന്ധം ചെയ്യു കൊണ്ട പൊവണംപൊൽ.

ശ—ഇതെന്തകഥാ.

പ—എന്നെ ഇപ്പൊൾ വിളിച്ച പറഞ്ഞു.

ശ—അമ്മാമൻ എന്ത മറുവടി പറഞ്ഞുവൊ.

പ—ഞാൻ ഒന്നും തീൎച്ചപറഞ്ഞില്ല്യാ- നിന്നൊട അന്വെഷിച്ചിട്ട ആവാം എന്ന നിശ്ചയിച്ചു- ഗൊവിന്ദപ്പണിക്കരെ ഒന്ന വരുത്തണ്ടെ- ആളെ അയക്ക.

ശ—ഗൊവിന്ദപ്പണിക്കര ഇന്നലെ പൊല്ലായി കളത്തിലെക്ക പൊയിരിക്കുന്നു- ഗൊവിന്ദൻ കുട്ടിയും കൂട പൊയിരിക്കുന്നു- അവിടെ സമീപം നായാട്ട നിശ്ചയിച്ചിട്ടുണ്ടത്രെ- നാളെക്കെ അവര മടങ്ങി എത്തുകയുള്ളൂ.

പ—ഇയാളുടെ നായട്ട ഭ്രാന്ത കുറെ അധികംതന്നെ. ആ കുട്ടിയെ എന്തിന വലിച്ചുകൊണ്ടു പൊയി- ഗൊവിന്ദൻ കുട്ടിയും മാധവന്റെ മാതിരി തന്നെ ആയി എന്ന തൊന്നുന്നു- അസത്ത കുട്ടികളെ ഇങ്കിരിയസ്സ പഠിപ്പിച്ചതിന്റെ ഫലം. ആട്ടെ, ഈ സംബന്ധത്തെ കുറിച്ച നീ എന്ത വിചാരിക്കുന്നു.

ശ—അമ്മാമന എങ്ങിനെ ഇഷ്ടമൊ അതുപൊലെ.

പ—നമ്പൂരിപ്പാട വിഡ്ഢിയാണെങ്കിലും വലിയ ഒരാളല്ലെ- അദ്ദെഹത്തിന്റെ സംബന്ധം നമ്മളുടെ തറ

വാട്ടിലെക്ക വളരെ ഭൂഷണമായിരിക്കും-അതിന സംശയമില്ലാ-പിന്നെ ഒരു കമ്മിണിയുടെ വൎഗ്ഗത്തിൽ ഒരു സംബന്ധമാവുന്നതിൽ മാത്രമെ എനിക്ക കുറെ സുഖക്കെടുള്ളു.

ശ—അത വിചാരിക്കാനില്ലാ- ആ പെണ്ണു സാധുവാണ.

പ—ആൺകുട്ടികളാണ വികൃതികൾ. ആട്ടെ- എന്നാൽ ശങ്കരന സമ്മതമായൊ.

ശ—അമ്മാമൻ ഇഷ്ടപ്പെടുന്നതു പൊലെ ചെയ്യുന്നത എനിക്ക സമ്മതമാണ.

പ—എന്നാൽ നീ ഒന്ന നമ്പൂരിപ്പാട്ടിലെ അടുക്കെപ്പൊയി വിവരം അറിയിക്കണം.

ശ—ഇന്നതന്നെ നടക്കണം എന്നാണൊ നിശ്ചയിച്ചത.

പ—(ചിറിച്ചുംകൊണ്ട) അങ്ങിനെയാണ നമ്പൂരിപ്പാട പറഞ്ഞത- അങ്ങിനെ ആയ്ക്കൊട്ടെ- ഭാരം തീരട്ടെ- ഇന്ന നടന്നാൽ നാളെ രാവിലെ ഇവിടുന്ന പൊവുമെല്ലൊ- ഇന്നതന്നെ ആയ്ക്കൊട്ടെ- അല്ലെ.

ശ—അങ്ങിനെതന്നെ- ഞാൻ കെശവൻ നമ്പൂരിയൊട പറഞ്ഞയക്കാം- അതല്ലെ നല്ലത.

പ—വളരെ സ്വകാൎയ്യമായിട്ടാണ എന്നൊട നമ്പൂരിപ്പാട ഒരു കാൎയ്യം പറഞ്ഞത- കെശവൻ നമ്പൂരിയൊട ഇപ്പൊൾ പറയെണ്ട- പക്ഷെ നമ്പൂരിപ്പാട്ടിലെ കൂടയുള്ള ഗൊവിന്ദൻ എന്നവനെ വിളിച്ച പറഞ്ഞയച്ചൊ.

പഞ്ചുമെനവന്റെ കല്പനപ്രകാരം ശങ്കരമെനവൻ പടിമാളികയുടെ ചുവട്ടിൽപൊയി ഗൊവിന്ദനെ വി

ളിച്ച വിവരം പറഞ്ഞു. ഗൊവിന്ദൻ ഉടനെ നമ്പൂരി പ്പാടിരിക്കുന്ന അകത്ത ചെന്നു. നെരം രാത്രി എഴ മണി യായിരിക്കുന്നു- നമ്പൂരിപ്പാട നരി എര കാത്ത കിടക്കു മ്പൊലെ പടിമാളിക മുറിയിൽ തന്നെ ഇരിക്കുന്നു.

ന—എന്താണ ഗൊവിന്ദാ- എല്ലാം ശട്ടമായൊ.

ഗൊ—റാൻ- സകലം ശട്ടമായി- എനി നീരാട്ടുകുളിക്കു എഴുന്നെള്ളാൻ താമസിക്കെണ്ടാ- ഠരം കാൎയ്യം എല്ലാ വൎക്കും സമ്മതമായിരിക്കുന്നു- എന്നാലും ആരൊടും ഇവിടുന്ന അരുളിച്ചെയ്യു പൊവരുത- ഇന്ദുലെഖക്കാ ണ സംബന്ധം ഇന്ന രാത്രി എന്ന എല്ലാവരൊടും അടിയൻ പ്രസിദ്ധമാക്കിയിരിക്കുന്നു.

ന—എനി അത പറഞ്ഞാൽ വിശ്വസിക്കുമൊ.

ഗൊ—നീരാട്ടുകുളി കഴിഞ്ഞ ഉടനെ മഠത്തിൽ വെച്ച ബ്രാഹ്മണൎക്ക ദക്ഷിണ കൊടുത്ത കളഞ്ഞാൽ മതി. ദക്ഷിണ കഴിഞ്ഞാൽ ആളുകൾ പിരിയും- പുറത്തെ ക്ക എല്ലാം ഇന്ദുലെഖക്കാണ സംബന്ധം നടന്നത എന്ന അവർ ശ്രുതിപ്പെടുത്തുകയും ചെയ്യും.

ന—മിടുക്കൻ തന്നെ നീ- മിടുമിടുക്കൻ- അപ്പൊൾ കു റുത്തെടവും ചെറുശ്ശെരിയും ഠരം വിവരം അറിയി ല്ലെ.

ഗൊ—ഇതുവരെ അറിഞ്ഞിട്ടില്ല- എന്തൊ ചില സംശ യങ്ങൾ ഉണ്ടെന്ന തൊന്നുന്നു- സൂക്ഷ്മം ഒന്നും അറി യില്ലാ- വെഗം നീരാട്ടുകുളി കഴിഞ്ഞ ദക്ഷിണ കഴി യട്ടെ.

ന—ചെറുശ്ശെരി എവിടെയാണ.

ഗൊ—അമ്പലത്തിലെക്കൊമറെറാ പൊയിരിക്കുന്നു-അടിയൻ കണ്ടില്ലാ.

ന—കറുത്തെടമൊ. കറുത്തെടത്തൊട ഞാൻ ഇവിടെ തന്നെ ഇരിക്കെണമെന്ന പറഞ്ഞിരുന്നു.

ഗൊ—ഇപ്പൊൾ ഉറങ്ങി എണീട്ടു തെക്കെ അറയിൽ ഇരുന്ന മുറുക്കുന്നു.

ന—എന്നാൽ നൊക്ക കുളിക്കാൻ പൊവുക.

എന്നും പറഞ്ഞ ഗൊവിന്ദനെക്കൊണ്ട ചങ്ങലവട്ടയും പിടിപ്പിച്ച നമ്പൂരിപ്പാട താഴത്തിറങ്ങി- കൂടെ കെശവൻനമ്പൂരിയും പുറപ്പെട്ടു- അമ്പലത്തിന്റെ ഉമ്മറത്തായപ്പൊൾ മുമ്പെ പറഞ്ഞ പ്രകാരം ശങ്കരശാസ്ത്രികളും രണ്ട നമ്പൂരിമാരുംകൂടി ഏഴ മണിക്ക അത്താഴവും കഴിച്ച തീവണ്ടിക്ക പുറപ്പെട്ടു മിററത്ത നിൽക്കുന്നത കണ്ടു- അതിൽ ഒരു നമ്പൂരിയെ നമ്പൂരിപ്പാട്ടിലെക്ക പരിചയമുണ്ടായിരുന്നു- അദ്ദെഹവും ശാസ്ത്രികളും മറെറ നമ്പൂരിയും നമ്പൂരിപ്പാട്ടിലെ കണ്ടപ്പൊൾ വഴി തെററി ല്ലം ഓച്ഛാനിച്ച നിന്നു.

ന—ഓ- ഹൊ- കിളിമങ്ങലം എപ്പഴെത്തി. എങ്ങട്ടാണ ഇപ്പൊൾ ഒരം അസമയത്ത യാത്ര.

കിളിമങ്ങലം—ഞാൻ അടിയന്തരമായി കൊടതിയിൽ ഒരു കാൎയ്യമായി പൊവുകയാണ-വഴിക്കു ഇവിടെ എത്തി. നാളെത്തെ വണ്ടിക്ക പൊയി കൊടതിയിൽ ഹാജരാവെണ്ട കാൎയ്യമാണ- അല്ലെങ്കിൽ ഇവിടുത്തെ കാണാതെ പുറപ്പെടുകയില്ലായിരുന്നു-വന്ന വിവരവും മററും ഞാൻ അറിഞ്ഞിരിക്കുന്നു- സന്തൊഷമായി. ഞാൻ

ഉടനെ അങ്ങട്ടവന്ന കണ്ടുകൊള്ളാം.

ന—കിളിമങ്ങലം ഇന്ദുലെഖയെ കണ്ടിട്ടുണ്ടൊ.

കി—ഇല്ല്യാ.

ന—എന്നാൽ എനി മനക്കൽ വന്നാൽ കാണാം. ഞാൻ പുലച്ചക്ക പുറപ്പെടും.

കി—കൂടത്തന്നെ കൊണ്ടുപൊവുന്നുണ്ടായിരിക്കും.

ന—ഇന്ദുലെഖ കൂടത്തന്നെ- എനി അതിന്ന സംശയമുണ്ടൊ-

കി—അങ്ങിനെ തന്നെയാണ വെണ്ടത. ഇവിടുത്തെ ഭാഗ്യം വെറെ ആൎക്കും സിദ്ധിച്ചിട്ടില്ല്യാ- ഞാൻ ഉടനെ മനക്കൽ വന്ന കണ്ടുകൊള്ളാം.

എന്നും പറഞ്ഞ കിളിമങ്ങലവും ശാസ്ത്രികളും ൨൦൦ നമ്പൂരിയുംകൂടി മുമ്പ പറഞ്ഞപ്രകാരം നെരെ ന..ത്തിലെക്ക പൊകയും ചെയ്തു.

നമ്പൂരിപ്പാട ക്ഷണത്തിൽ കുളികഴിച്ച ബ്രാഹ്മണരെ മഠത്തിൽ വിളിച്ച ദക്ഷിണ തുടങ്ങി. ഇരുന്നൂറു പെൎക്ക ദക്ഷിണ കഴിച്ചു. കഴിഞ്ഞ ഉടനെ ആളുകൾ എല്ലാം പിരിഞ്ഞു.

ചെറുശ്ശെരി അപ്പൊഴക്ക എത്തി- അദ്ദെഹം അതവരെ പൂവരങ്ങിൽ ഇന്ദുലെഖയുടെ മാളിക മുകളിൽ സംസാരിച്ചുകൊണ്ട ഇരുന്നിരുന്നു. ശങ്കരമെനവൻ നമ്പൂരിപ്പാടിനെ വിവരം അറിയിക്കാൻ ഗൊവിന്ദനൊട പറഞ്ഞ ഉടനെ പൂവള്ളിവീട്ടിൽ വന്ന കല്യാണിക്കുട്ടിയുടെ അമ്മ കുമ്മിണി അമ്മയൊട വിവരം അറിയിച്ചു, എല്ലാം ശട്ടംചെയ്യൊളാൻ പറഞ്ഞു. ഒരം വിവരം കെട്ട

പ്പൊൾ കുഞ്ഞിണി അമ്മക്ക ബഹു സന്തൊഷമായി- ഉട നെ പാൎവ്വതി അമ്മയെ അറിയിച്ചു. പാൎവ്വതി അമ്മക്ക ഇത കെട്ടപ്പൊൾ രണ്ട പ്രകാരത്തിൽ സന്തൊഷ മു ണ്ടായി- വിവരം ഇന്ദുലെഖയെ ഉടനെ അറിയിക്കെണ മെന്ന നിശ്ചയിച്ചു-ക്ഷണത്തിൽ പാൎവ്വതിഅമ്മ ഇന്ദുലെ ഖയുടെ മാളികയിൽ കയറിച്ചെന്നു. ചെല്ലുമ്പൊൾ ഇന്ദു ലെഖാ ചെറുശ്ശെരി നമ്പൂരിയുമായി സംസാരിച്ചു കൊ ണ്ടിരിക്കുന്നു. പാൎവ്വതി അമ്മ കടന്നുവരുന്നത കണ്ട ഉട നെ ഇന്ദുലെഖ എഴുനീററ അടുത്തു ചെന്നു. സ്വകാൎയ്യം ഒന്ന പറവാനുണ്ട എന്ന പാൎവ്വതി അമ്മ പറഞ്ഞു. രണ്ടാ ളും കൂടി അറയിലെക്ക പൊയി.

പാൎവ്വതിഅമ്മ — ഇന്ദുലെഖ ഒരു വിശെഷം കെട്ടുവൊ.

ഇന്ദുലെഖാ — ഇല്ല്യാ. എന്താണ.

പാ — നമ്പൂരിപ്പാട നമ്മടെ കല്യാണിക്കുട്ടിക്ക ഇന്ന രാ ത്രി സംബന്ധം തുടങ്ങാൻ നിശ്ചയിച്ചിരിക്കുന്നുവ ത്രെ.

ഇന്ദുലെഖ വല്ലാതെ ചിറിച്ചുപൊയി- കുറെനെരം ചിറിച്ചു ശ്വാസം നെരെ വന്നതിൽ പിന്നെ.

ഇ — നിങ്ങളൊട ആര പറഞ്ഞു.

പാ — എന്ത- ശങ്കരജ്ജ്യൊത്സ്യൻ പൂവള്ളി വന്ന പറഞ്ഞു. അവിടെ കട്ടിലും കിടക്കയും പടിഞ്ഞാററകത്ത കൊ ണ്ടുപൊയി ഇട്ടു അറ വിതാനിക്കുന്ന തിരക്കായിരിക്കു ന്നു. അമ്മാമൻ പുറത്തതന്നെ ഇരിക്കുന്നുണ്ട- വിളക്കു കളും മററും അറയിൽ നിന്ന എടുക്കാൻ പറഞ്ഞു.

ഇ — കല്യാണിക്കുട്ടിയെ ഈ വിവരം അറിയിച്ചുവൊ.

പാ—പറഞ്ഞിട്ടില്ലാ- അവളെ ഞാൻ കണ്ടില്ലാ- ജെഷ്ട ത്തി പറഞ്ഞിരിക്കുമൊ എന്നറിഞ്ഞില്ലാ- ജെഷ്ടത്തി ക്ക വളരെ സന്തൊഷമുള്ളതുപൊലെ തൊന്നി.

ഇ—കഷ്ടം! ആ പെണ്ണിന്ന സംബന്ധം തുടങ്ങുന്ന വി വരം അവളെ അറിയിച്ചിട്ട വെണ്ടെ? ആട്ടെ- നിങ്ങ ൾ പൊയ്ക്കൊളിൻ- ഞാൻ പുറത്തിരിക്കുന്ന ആ ന മ്പൂരിയെ പറഞ്ഞയച്ചിട്ട ഉടനെ പൂവള്ളി വരാം.

പാർവ്വതി അമ്മ പൊയ ഉടനെ ഇന്ദുലെഖ പുറ ത്തളത്തിൽ വന്ന ചെറുശ്ശെറി നമ്പൂരിയുടെ മുഖത്ത നൊക്കി ഒന്ന ചിറിച്ചു.

ഇ—തിരുമനസ്സുന്ന ഒരു വർത്തമാനം കെട്ടുവൊ- നമ്പൂരി പ്പാട വലിയച്ചൻെറ മരുമകൾ കല്യാണിക്കുട്ടിക്ക ഇ ന്ന രാത്രി സംബന്ധം തുടങ്ങുന്നുവത്രെ.

ചെറുശ്ശെരി—(ചിറിച്ചുംകൊണ്ട) ദൈവാധീനം- കല്യാ ണിക്കുട്ടിയെയും കിട്ടില്ലെങ്കിൽ വൃഷളി അമ്മുവെ എ ങ്കിലും നിശ്ചയമായി സംബന്ധം ഉണ്ടാവും- കഷ്ടം! ബുദ്ധിക്ക വ്യവസ്ഥയും തൻെറടവും ഇല്ലാഞ്ഞാൽ ഒ രു മനുഷ്യനെ എന്തിന കൊള്ളാം. ഒരം കെട്ട വർത്ത മാനം ശരിയാണെങ്കിൽ യാത്ര പുലച്ചെ ഉണ്ടാവും എ ന്ന തൊന്നുന്നു. മാധവൻ എത്തുമ്പൊഴക്ക ഞാൻ ഇവിടെ വരാം- മദിരാശിക്ക വന്ന പിറെറ ദിവസം തന്നെ യാത്രയാണെങ്കിൽ വിവരത്തിന്ന എനിക്ക എഴുത്തയക്കണം-ഞാൻ മദിരാശി എത്തിക്കൊള്ളാം. ഇന്ദുലെഖക്കും മാധവനും മെൽക്കുമെൽ ശ്രെയസ്സ ഉണ്ടാവട്ടെ.

എന്നും പറഞ്ഞ ചെറുശ്ശെരി അവിടെനിന്ന എറ
ങ്ങി മഠത്തിൽ എത്തുമ്പൊഴെക്ക നമ്പൂരിപ്പാട ദക്ഷിണ
കൊടുത്ത കഴിഞ്ഞിരിക്കുന്നു. ഊണ കഴിഞ്ഞ നമ്പൂരി
പ്പാട മുറുക്കാൻ മഠത്തിന്റെ കൊലാമ്മൽ ഇരുന്നു.

കെശവൻ നമ്പൂരിക്ക ആകപ്പാടെ വല്ലാതെ ഒരു
പരിഭ്രമമായി. ദക്ഷിണയുംമറ്റും കൊടുക്കുന്നത കണ്ട
തകൊണ്ടും നമ്പൂരിപ്പാട കിളിമങ്ങലത്ത നമ്പൂരിയൊട
പറഞ്ഞ വാക്കുകൾ ഓൎത്തും ഉച്ചക്ക പാട്ടും മറ്റും നടന്ന
അവസ്ഥ വിചാരിച്ചും ഇന്ദുലെഖയുടെ സംബന്ധം അ
ന്നതന്നെ ഉണ്ടാവും എന്ന വിചാരിച്ചുവെങ്കിലും പി
ന്നെയും ഒരു പരിഭ്രമം! പരിഭ്രമത്തിന്ന കാരണം എന്താ
ണെന്ന ഒരം ശുദ്ധാത്മാവിന തന്നെ നിശ്ചയമില്ലാ. ന
മ്പൂരിപ്പാട ഇന്ദുലെഖയുടെ മാളികയിൽനിന്ന പകൽ ര
ണ്ടു മണിക്ക എറങ്ങിയമുതൽ നമ്പൂരിപ്പാട്ടിലെ കല്പന
പ്രകാരം പടിമാളികയിൽനിന്ന ഒരു ദിക്കിലും കെശവ
ൻനമ്പൂരി പൊകയൊ യാതൊരു വൎത്തമാനവും അറി
കയൊ ഉണ്ടായിട്ടില്ലാ. നമ്പൂരിപ്പാട മുറുക്കാൻ കൊലാ
യിന്മെൽ ഇരുന്ന ഉടനെ കെശവൻനമ്പൂരി ചെറുശ്ശെ
രി നമ്പൂരിയെ കൈകൊണ്ട മാടി വിളിച്ച അകത്തെ
ക്ക കൊണ്ടുപൊയി.

കെശവൻ നമ്പൂരി—എന്താണ ചെറുശ്ശെരി ഇത കഥാ-
എനിക്ക ഒന്നും മനസ്സിലായില്ലല്ലൊ- ചെറുശ്ശെരി ഇ
ത്ര നെരം എവിടെയായിരുന്നു.

ചെ—ഞാൻ ഇന്ദുലെഖയുടെ മാളികമെൽ ഉണ്ടായി
രുന്നു.

കെ—എന്താണ- ഇന്ന സംബന്ധം ഉണ്ടെന്ന പറഞ്ഞു ദക്ഷിണയും മററും ഉണ്ടായി- ഇന്ദുലെഖക്ക സമ്മതമായി എന്ന തൊന്നുന്നു.

ചെ—ഇന്ന സംബന്ധം ഉണ്ട. അത നിശ്ചയം. പക്ഷെ ഇന്ദുലെഖക്കല്ലാ.

ഠാംവാക്ക കെട്ടപ്പൊഠം കെശവൻ നമ്പൂരിയുടെ ജീവൻ ഒന്ന ഞെട്ടി ബൊധക്ഷയം പൊലെ തൊന്നി. അവിടെത്തന്നെ കുത്തിരുന്നു- കുടിപ്പാൻ വെള്ളം വെണമെന്ന പറഞ്ഞു- ഒരു കിണ്ടിവെള്ളം കുടിച്ചു. തണെപടിമാളികയിൽ തന്നെ ഇരുത്തിയതിന്റെ കാരണവും പഞ്ചുമെനവനും നമ്പൂരിപ്പാടുമായി സ്വകാൎയ്യം പറഞ്ഞതിന്റെ സംഗതിയും മനസ്സിലായി തന്റെഭാൎയ്യ ലക്ഷ്മിക്കുട്ടി പൊയി എന്ന നിശ്ചയിച്ചു. പ്രാണവെദന സഹിക്കാൻ പാടില്ലാതെ ചെറുശ്ശെരിയുടെ മുഖത്തെക്ക ഒന്ന നൊക്കി- കെശവൻ നമ്പൂരി കുറെ ഒന്ന പഠിക്കണം എന്ന ചെറുശ്ശെരിക്ക നല്ലതാല്പൎയ്യം ഉണ്ടായിരുന്നു.

ചെ—എന്താണ മുഖത്ത നൊക്കുന്നത ഠാം ഏൎഷാകൃതിയൊക്കെ കറുത്തെടം തന്നെ ഉണ്ടാക്കിയതല്ലെ.

ഠാം ചൊദ്യം കെട്ടപ്പൊഠം കെശവൻ നമ്പൂരിക്ക സംശയം എല്ലാം തീൎന്നു.

കെ—ഞാൻ ഇതൊന്നും ഓൎത്തില്ലാ ചെറുശ്ശെരീ- ഞാൻ മഹാ സാധുവാണ-എന്റെ ഗ്രഹപ്പിഴക്ക എനിക്ക ഇതെല്ലാം തൊന്നി-ഞാൻ എനി ഇവിടെ ഒരു നിമിഷം താമസിക്കയില്ലാ- ഇപ്പൊഠം ഠാം നിമിഷം ഞാൻ ഇല്ലത്തെക്ക പൊവും-എനി ഠാം ദിക്കിൽ ഠാം ജന്മം ഞാ

ൻ വരികയുമില്ലാ- ഞാൻ പുറപ്പെടട്ടെ.

ചെ—നമ്പൂരിയൊട യാത്ര ചൊദിക്കാതെ പൊവാൻ പാടുണ്ടൊ.

കെ—ഠരം ജന്മം ഠരം നമ്പൂരിയൊട ഞാൻ സംസാരിക്കില്ലാ- ഠരംജന്മം ഞാൻ മൂക്കില്ലാത്ത മനക്കൽ കടക്കുകയും ഇല്ലാ_ഞാൻ ഠരം നമ്പൂരിയുടെ കുടിയാനല്ലാ-ഇയാളുടെ ആശ്രയം വെണ്ടെന്ന വെച്ചാൽ എനിക്ക കഴിയില്ലെന്ന വന്നിട്ടില്ലാ. ഇത്ര വികൃതിയും ദുഷ്ടനും ആണ ഇയ്യാറം എന്ന ഞാൻ മുമ്പ അറിഞ്ഞില്ലാ.

ചെ—ഇന്ദുലെഖയുടെ സംബന്ധകാൎയ്യം കൊണ്ട ഉത്സാഹിക്കണമെന്ന പണ്ട എന്നൊട കറുത്തെടം പറഞ്ഞതും ഞാൻ കഴിയില്ലെന്ന പറഞ്ഞതും ഇപ്പൊറം ഓൎമ്മയുണ്ടൊ.

കെ—ഓൎമ്മയുണ്ട- ചെറുശ്ശെരി ബുദ്ധിമാനല്ലെ- ചെറുശ്ശെരിയുടെ ബുദ്ധിയിൽ നൂറിൽ ഒരംശം ബുദ്ധി എനിക്കുണ്ടായിരുന്നു വെങ്കിൽ ഠരം ആപത്ത ഒന്നും എനിക്ക വരുന്നതല്ലായിരുന്നു.

ചെ—ആട്ടെ- താന്താങ്ങറക്ക ആവശ്യമില്ലാത്ത കാൎയ്യത്തിൽ പ്രവെശിച്ചാൽ ഇങ്ങിനെയെല്ലാം വ്യസനിക്കെണ്ടി വരുമെന്ന ഇപ്പൊറം ബൊദ്ധ്യമായൊ.

കെ—നല്ല ബൊദ്ധ്യമായി-ചെറുശ്ശെരി ഞാൻ എനി പൊവുന്നു-ഞാൻ ഠരം സംബന്ധവും കണ്ടും കൊണ്ട ഇവിടെ ഇരിക്കില്ല- ഞാൻ വാലിയക്കാരെ വിളിക്കട്ടെ.

ചെ—എന്താണ ഠരം സംബന്ധം കണ്ടാൽ കറുത്തെടത്തിന്ന വിരൊധം.

രാളത്തിൻെറ ഒരു സൂട്ട ഉടുപ്പും ആനക്കൊമ്പ, വെള്ളി ഇതകളെക്കൊണ്ട വെലചെയ്യ അതി മനൊഹരമായ ഒരു എഴുത്തപെട്ടിയും സമ്മാനമായി കൊടുത്തു- ഗൊപീനാഥ ബനൎജ്ജിയുടെ ബ്രാഞ്ച കച്ചവട രാജ്യത്തിലെക്ക വണ്ടി കയറുന്ന തീവണ്ടി സ്റ്റെഷനിലെക്ക തൻെറ ഗാഡിയിൽ കയററി ഗൊവിന്ദസെൻ മാധവനെ കൊണ്ടുപൊയി. വണ്ടി കയറാറായപ്പൊഠം രണ്ട പെൎക്കും കണ്ണിൽ ജലം വന്നു.

മാധവൻ—എന്തൊ ഒരു കാരണം നിമിത്തം ഇത്ര മഹാ ഭാഗ്യവാനും യൊഗ്യനും ആയ താങ്കഠക്ക എന്നിൽ ഈ ദയയും ആദരവും തൊന്നി. ഇത എനിക്ക ഒരു ജന്മത്തിൽ സാദ്ധ്യമായ ഒരു മഹാ ഭാഗ്യം എന്ന തന്നെ ഞാൻ എൻെറ ജീവനുള്ളെടത്തൊളം വിചാരിക്കും. സൎവ്വഭാഗ്യ സമ്പൂൎണ്ണനായിരിക്കുന്ന താങ്കഠക്ക അല്പനായ എന്നാൽ എന്തൊരു പ്രത്യുപകാരമാണ ഉണ്ടാവാൻ പൊവുന്നത ഒന്നും തന്നെ ഇല്ല. ഉണ്ടാവണമെന്ന ആഗ്രഹിക്കുന്നതുമില്ല. എന്നാൽ താങ്കഠക്ക എന്നിൽ ഉണ്ടായിട്ടുള്ള ഒരു അധികമായ വാത്സല്യത്തിൻെറ വിലയെ ഞാൻ വിശ്വാസത്തൊടെ അറിയുന്നുണ്ടെന്നും എല്ലായ്പൊഴും ഒരു ദെഹം ഉള്ള നാളൊളം താങ്കളുടെ സ്മരണ എനിക്ക വിടുന്നതല്ലെന്നും താങ്കഠ എന്നെക്കുറിച്ച വിശ്വസിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു. ഞാൻ എൻെറ രാജ്യസഞ്ചാരം കഴിഞ്ഞ മടങ്ങി നാട്ടിൽ എത്തിയാൽ വിവരങ്ങഠക്ക എല്ലാം എഴുതി അയച്ചുകൊള്ളാം. താങ്കളുടെ ആശ്രിത

ന്മാരിൽ ഒരുവനാണെന്നു എന്നെ ദയയൊട എല്ലാ യ്പ്പൊഴും വിചാരിക്കുവാൻ വീണ്ടും ഞാൻ അപെക്ഷിക്കുന്നു.

ഗൊവിന്ദസെൻ—കെസബചന്ദ്രസെൻെറ അഭ്യദയത്തിൽ ഞാൻ എങ്ങിനെ കാംക്ഷിക്കുന്നുവൊ അപ്രകാരം താങ്കളുടെ അഭ്യദയത്തിലും ഞാൻ കാംക്ഷിക്കുന്നു.

എന്നു പറഞ്ഞപ്പൊഴക്ക ബാബുഗൊവിന്ദസെന്നു ഗൽഗ്ഗദാക്ഷരങ്ങളായ്പ്പൊയി. ഏതെങ്കിലും തീവണ്ടിയിൽ മാധവനെ കയററി കണ്ണിതതൊടുകൂടി ഗൊവിന്ദസെൻ മടങ്ങി. മാധവൻെറ മലയാളത്തിലെയും മദിരാശിയിലെയും വാസസ്ഥലവിവരങ്ങൾ എല്ലാം നൊട്ടബുക്കിൽ ഗൊവിന്ദസെൻ കുറിച്ച എടുത്തു. വണ്ടിയിൽകയറുമ്പൊൾ തൻെറ ഒരു ഛായാചിത്രം എടുത്തത മാധവന്ന കൊടുത്തു.

ഗൊവിന്ദസെൻ പൊയി തീവണ്ടിയും ഇളകി. മാധവൻ അപ്പൊൾ ഗൊപീനാഥബനൎജ്ജി താമസിക്കുന്ന ദിക്കിലെക്കാണ ടിക്കററ വാങ്ങിയിരിക്കുന്നത. ഗൊപീനാഥബനൎജ്ജിയൊട പറഞ്ഞപ്രകാരം അദ്ദെഹത്തിനെ കാണാതെ പൊവാൻ പാടില്ലെല്ലൊ. പലെ സംഗതികളും വിചാരിപ്പാനുണ്ടായതകൊണ്ട മാധവന വഴി പൊവുന്നത ഒന്നും അറിഞ്ഞില്ലാ. അങ്ങിനെ ഇരിക്കുമ്പൊൾ ഒരു വലിയ സ്റ്റെഷനിൽ എത്തി. പിന്നെ അവിടെനിന്ന ഗൊപീനാഥ ബനൎജ്ജിയുടെ വാസസ്ഥലത്തെക്ക അറുപത്തെട്ട മയിത്സ ദൂരമാണ ഉള്ളത. ആ സ്റ്റെഷനിൽനിന്ന അല്പം പലഹാരങ്ങളുംമററും കഴിച്ച

മാധവൻ അവിടെനിന്നും പൊന്നു.

ആ വലിയ സ്റ്റെഷൻെറ അടുത്ത അപ്പുറമുള്ള സ്റ്റെഷനിൽ എത്തിയ ഉടനെ ചെറുപ്പക്കാരനായ ഒരു സുന്ദരപുരുഷൻ താൻ ഇരിക്കുന്ന വണ്ടിയുടെ വാതിൽ തുറന്ന ആ വണ്ടിയിൽ തനിക്ക അല്പനെരം ഇരിക്കുന്നതിന്ന ആൎക്കെങ്കിലും വിരൊധമുണ്ടൊ. എന്ന ഇംഗ്ലീഷിൽ മാധവൻെറ മുഖത്തെക്ക നൊക്കിക്കൊണ്ട ചൊദിച്ചു. യാതൊരു വിരൊധവുമില്ലെന്ന മാധവൻ മറുവടി പറഞ്ഞു. അതിൽ ഉള്ള ശെഷം വഴിയാത്രക്കാര ഇംഗ്ലിഷ പരിചയമില്ലാഞ്ഞിട്ടായിരിക്കും ഒന്നും പറഞ്ഞില്ലാ. ൟ സുന്ദരപുരുഷൻ വണ്ടിയിൽ മാധവൻെറ അടുക്കെ പൊയി ഇരുന്നു.

അയാൾ കാഴ്ചയിൽ അതി സുമുഖനായും അയാളുടെ ഉടുപ്പും പുറപ്പാടും ബഹു ഭംഗിയായും ഇരുന്നു. ജാതിയിൽ ഒരു മുസൽമാനായി കാണപ്പെട്ടു. തലമുടി വളൎത്തി ചുമലിന്ന അല്പം മീതെവെച്ച നിരത്തി മുറിച്ചിരിക്കുന്നു. അതി ഭംഗിയുള്ള മെൽമീശ കൂടാതെ മുഖത്ത രണ്ട ഭാഗത്തും സൈഡലൊക്ക്സ എന്ന ഇംഗ്ലീഷിൽ പറയുന്ന മാതിരിയിൽ രൊമം കുറെ നീട്ടി നിരത്തി വെട്ടി മുറിച്ചിട്ടുണ്ട. വൎണ്ണം നല്ല പഴുത്ത നാരങ്ങയുടെത തന്നെ. മുഖം ആകപ്പാടെ കണ്ടാൽ ബഹു ഭംഗി. തലയിൽ മൂൎദ്ധാവ മാത്രം നല്ലവണ്ണം മൂടുന്ന മാതിരി മുഴുവൻ കട്ടിക്കസവായ ഒരു തൊപ്പി വെച്ചിരിക്കുന്നു. ആ തൊപ്പിയും അതിന്ന ചുററും ഉള്ള കറുത്ത തലമുടിയും വെളുത്ത മുഖവും മെൽമീശയും കൂടി കാഴ്ചയിൽ അതി മനൊഹരം എന്നെ പറവാൻ

ള്ള. ശരീരത്തിൽ അതി വിശെഷമായ വെളുത്ത മിനു ന്ന കട്ടിവില്ലൂസ്സുകൊണ്ടു ഒരു അംഗക്കാ കുപ്പായം- അതു മുട്ടു കഴിഞ്ഞു നാലഞ്ചു വിരൽ താണു നിൽക്കുന്നു. വെള്ള വില്ലൂസ്സ അംഗക്കാ മുഴുവനും സ്വൎണ്ണവൎണ്ണങ്ങളായും ക ഴുത്തു മുതൽ കടിപ്രദെശം വരെ അടുത്തടുത്തു വെച്ചി ട്ടുള്ളേയും ആയ കുടുക്കുകളാൽ കുടുക്കപ്പെട്ടിരിക്കുന്നു. കാ ലിൽ ഒന്നാന്തരം പച്ച നിറമായ പട്ടുകൊണ്ടുള്ള കാൽകു പ്പായം- കാലടികളിൽ ഒന്നാന്തരം തിളങ്ങുന്ന ബൂട്സ- മാറത്തു സ്വൎണ്ണവൎണ്ണമായി മിനുന്ന ഒരു ഗഡിയാൾ ച ങ്ങലയും തൂങ്ങുന്നുണ്ടു. ഇങ്ങിനെയാണ ഇയാളുടെ വെ ഷം. ഇദ്ദെഹം മാധവന്റെ അടുത്തിരുന്നപ്പൊൾ തന്നെ മാധവന അതി കലശലായ ഒരു പരിമളം ഉണ്ടായതാ യി തൊന്നി. ലെവൻഡറിന്റെയൊ പനീരിന്റെയൊ ബഹു കലശലായ പരിമളം. ഠരം മഹാ രസികനായ മ നുഷ്യൻ ഇരുന്നു ഉടനെ തന്റെ പൊക്കററിൽ നിന്ന സ്വൎണ്ണവൎണ്ണമായ ഒരു ചുരുട്ടകെസ്സ (ചെറിയ പെട്ടി) എ ടുത്തു തുറന്നു ഒരു ചുരുട്ടു താൻ എടുത്തു കെസ്സ മാധവ ന വെച്ചു കാണിച്ചു. താൻ ചുരുട്ടു വലിക്കാറില്ലെന്നു ഇം ഗ്ലീഷ സമ്പ്രദായ പ്രകാരം ഉപചാരത്തൊടെ മാധവ ൻ പറഞ്ഞപ്പൊൾ തനിക്കു വലിക്കുന്നതിന്ന വിരൊ ധമുണ്ടൊ എന്നു ചൊദിച്ചതിന്ന ഒട്ടും ഇല്ലെന്നു മാധ വൻ ആദരവൊടെ പറകയും അദ്ദെഹം ഉടനെ ചുരു ട്ടു വലിക്കാൻ തുടങ്ങുകയും ചെയ്തു. കുറെ കഴിഞ്ഞു ശെ ഷം അയാൾ മാധവനൊടു "താങ്കൾ എവിടെ നിന്നു വ രുന്നു- എങ്ങൊട്ടു പൊവുന്നു. ഠരം ദിക്കിൽ മുമ്പ സഞ്ച

"രിച്ചിട്ടില്ലെന്ന തൊന്നുന്നു."

മാ—ഞാൻ ഇപ്പൊഠം കൽക്കത്താവിൽ നിന്നാണ വ രുന്നത. ഒരു സ്നെഹിതനെ കാണാൻ പൊവുന്നു. എ ൻെറ രാജ്യം മലയാളമാണ. മദിരാശിസംസ്ഥാനത്തി ൽ. ഠരം വടക്കെ ഇൻഡ്യാ സഞ്ചരിച്ച കാണ്മാൻ വ ന്നതാണ. താങ്കളുമായി പരിചയമാവാൻ എടവന്ന ത എൻെറ ഒരു ഭാഗ്യം എന്ന ഞാൻ വിചാരിക്കുന്നു.

സുന്ദരപുരുഷൻ—അതെ-ഞാനും അങ്ങിനെ തന്നെ വി ചാരിക്കുന്നു. താങ്കളുടെ കൂടെ വല്ല സ്നെഹിതന്മാരൊ ആഠംക്കാരൊ ഉണ്ടൊ. അല്ല-താനെ പുറപ്പെട്ടുവൊ.

മാ—ഒരാളുമില്ലാ- ഞാൻ താനെ ഉള്ളു.

സു—ശരി- ഞാൻ അലഹാബാദിൽ ഒരു സബൊഡി നെററ ജഡ്ജിയാണ-എൻെറ അച്ഛനെ കാണ്മാൻ എ ൻെറ സ്വന്ത രാജ്യത്തെക്ക പൊവുകയാണ. എൻെറ അച്ഛൻ ഒരു വലിയ വൎത്തകനാണ. അദ്ദെഹത്തിന്ന ഞാൻ ഉദ്യൊഗം ചെയ്യുന്നത അത്ര ഇഷ്ടമില്ല്യാ. എ ൻെറ സ്വന്ത മനസ്സാൽ ഠരം ഉദ്യൊഗത്തിൽ ഇരിക്കു ന്നതാണ. ഞാൻ ഒന്നാംക്ലാസ്സ വണ്ടിക്കാണ ടിക്കെററ വാങ്ങീട്ടുള്ളത. എൻെറ ഭാൎയ്യയും രണ്ട മക്കളും ആ വ ണ്ടിയിൽ ഉണ്ട. വണ്ടിയിൽ ഇരുന്ന മുഷിഞ്ഞ ഓരൊ സ്റ്റെഷനിൽ എത്തിയാൽ എല്ലായ്പൊഴും ഞാൻ പ്ലാ ട്ടഫൊറമിൽ എറങ്ങി നടന്ന കൊണ്ടിരിക്കുകയാണ. എനിക്ക ഠരം വണ്ടിയിൽ ദൂരയാത്ര ചെയ്യുന്നത ബഹു ഉപദ്രവമാണ. താങ്കഠം ഠരംവണ്ടിയിൽ ഇരിക്കുന്നത കണ്ടു. കണ്ടപ്പൊഠം തന്നെ എനിക്ക സംസാരിക്കെ

ണമെന്ന തൊന്നി. മുഖം നൊക്കിയപ്പൊഠ തനൊ ഇംക്ലിഷ അറിയാം എന്ന ഞാൻ നിശ്ചയിച്ചു. ഇ പ്പൊഠ വളരെ സന്തൊഷമായി. എന്റെ പെർ ഷി യർ ആലിഖാൻ എന്നാണ. നിങ്ങഠ ഒരു ബീ-എ- ആയിരിക്കുമെന്ന ഞാൻ ഊഹിക്കുന്നു.

മാധവൻ—അതെ.

ഷിയർ ആലിഖാൻ—എനിയും ഒരു ലക്ഷണം പറയ ട്ടെ. ബീ-എൽ- കൂടിയാണ അല്ലെ.

മാ—(ചിറിച്ചുംകൊണ്ടു) അതെ.

ഷി—ഞാനും ഒരു ഗ്രെഡ്യുയെററാണ. നിങ്ങഠക്ക നിങ്ങ ളുടെ സ്നെഹിതനൊടു കൂട എത്രദിവസം താമസമുണ്ടു.

മാ—ഒരു ദിവസം.

ഷി—വിശെഷവിധി ആവശ്യം ഒന്നും ഇല്ലെങ്കിൽ ന മ്മഠക്ക ഒന്നായി എന്റെ രാജ്യത്തെക്ക പൊവുക. രാജ്യസഞ്ചാരത്തിന്ന വന്നതല്ലെ. ഇന്ന ദിക്കിൽ ത ന്നെ ഒന്നാമത പൊവെണമെന്നില്ലെല്ലൊ. എന്റെ ഭവനത്തിൽ ഒരാഴ്ച താമസിച്ച ആ രാജ്യത്തിൽ ഉ ള്ള വിശെഷങ്ങഠ എല്ലാം കണ്ടു. പിന്നെ ഇഷ്ടംപൊ ലെ ഏതെങ്കിലും ദിക്കിലെക്ക പൊകാമെല്ലൊ.

മാ—ഞാൻ ഒരു സ്നെഹിതനെ കാണാമെന്ന വെച്ചിട്ടു ണ്ടു. അതകൊണ്ടു അദ്ദെഹത്തിന്റെ വാസസ്ഥല ത്ത ഒന്നാമത പൊവണം എന്ന പറഞ്ഞതാണ.

ഷി—നിങ്ങഠക്ക ൟ ദിക്കുകളിൽ ആരും പരിചയമി ല്ലെന്ന ഞാൻ ധരിച്ചു. ആരാണ സ്നെഹിതൻ.

മാ—ഗൊപീനാഥബനൎജ്ജി- അദ്ദെഹത്തിനെ ഞാൻ

ംരംസ്സുടെ കല്ക്കത്താവിൽ നിന്ന യദൃച്ഛയാകണ്ട പരി ചയമായതാണ. അദ്ദേഹം കല്ക്കത്താ വിട്ടപ്പൊൾ എന്നെ ക്ഷണിച്ചിട്ടുണ്ടായിരുന്നു- അത പ്രകാരം പൊവുന്നതാണ.

ഷി—ഓ- മെസ്സ്രഗൊപീനാഥബാനൎജ്ജി എന്റെ വലിയ ഒരു ഇഷ്ടനാണ- എന്റെ അച്ഛന്റെയും ഇഷ്ടനാണ. ഞാൻ കുറെ ദിവസമായി അദ്ദേഹത്തിനെ കണ്ടിട്ടില്ലാ-അദ്ദേഹം വളരെ നല്ലമനുഷ്യനാണ-വലിയവൎത്തകനാണ. താങ്കൾ അദ്ദേഹത്തിന്റെസ്നേഹിതനാണെന്ന അറിയുന്നതിൽ എനിക്ക സന്തൊഷം. എന്നാൽ ഞാൻ അദ്ദേഹത്തിന ഒരു എഴുത്ത തരാം. അദ്ദേഹത്തെയും ക്ഷണിച്ച കളയാം. നിങ്ങൾ രണ്ടപെരും കൂടി ഒന്നായി എന്റെ രാജ്യത്തെക്ക വരുന്നത എനിക്ക വലിയ സന്തൊഷം. ഞാൻ നാല മാസത്തെ കല്പന എടുത്ത പൊവുന്നതാണ- നാല മാസങ്ങൾക്കുള്ളിൽ എപ്പൊഴെങ്കിലും നിങ്ങൾ വരുന്നതായാൽ എനിക്ക വളരെ സന്തൊഷം.

മാ—അങ്ങിനെ തന്നെ-വരാം.

ഇങ്ങിനെ ഇവര വൎത്തമാനങ്ങൾ പറഞ്ഞ കൊണ്ടിരിക്കുമ്പൊഴക്ക വണ്ടി വെറെ ഒരു വലിയ സ്റ്റെഷനിൽ എത്തി. ആ സ്റ്റെഷനിൽ ഉള്ള തിരക്ക- എത്ര പ്രകാരം എന്ന പറഞ്ഞുകൂടാ. വണ്ടി ഇവിടെ എത്തുമ്പൊഴെക്ക സൂൎയ്യാസ്തമാന മായിരിക്കുന്നു. സ്റ്റെഷനിൽ പ്ലാററഫൊറത്തിൽ എങ്ങും ജനങ്ങളും സാമാനങ്ങളും നിറഞ്ഞിരിക്കുന്നു. അന്യോന്യം നിലവിളിച്ച പറഞ്ഞാൽ കൂ

ടി കെറ്റപ്പാൻ പ്രയാസം. വണ്ടിസ്റ്റെഷനിൽ നിന്ന ഉടനെ സബൊൎഡിനെററ ജഡ്ജി ഷിയർ അലിഖാൻ അവർകാം മാധവന്റെ കയ്യും പിടിച്ച വണ്ടിയൽ നിന്ന പ്ലാററഫൊറത്തിലെക്ക എറങ്ങി "പിയൊൻ "പിയൊൻ" എന്ന ഉറക്കെ വിളിച്ചു. അപ്പൊാം ഒരു കുപ്പായവും പഗിഡിയും അരപ്പട്ടയും മററും ഇട്ട മുറുക്കിയ ഒരു താടിക്കാരൻ അതി ക്രൂററൻ പട്ടാണി അടുത്ത ഒരു വണ്ടിയിൽ നിന്ന പുറത്ത ചാടി. "സാബ്ബ്" എന്ന അതിയെഭക്തിയൊടെ പറഞ്ഞു കൊണ്ട സബ്ബ്ജഡ്ജി അവർകളുടെ അടുക്കെ വന്ന നിന്നു.

ഷിയർഅലിഖാൻ—നീ ഒരം വണ്ടിയിൽ കയറി ഇദ്ദെഹത്തിന്റെ ഒരം സാമാനങ്ങാം എല്ലാം നൊക്കി ബന്തൊവസ്സായി ഇവിടെ ഇരിക്കണം. ഞങ്ങാം റിഫ്രെഷമണ്ട റൂമിൽ (പലഹാരങ്ങാം മുതലായത സപ്ലയ്മാക്കം മററും തെയ്യാറാക്കി വെച്ചിരിക്കുന്ന മുറിയിൽ) പൊയി വരട്ടെ എന്ന പറഞ്ഞു.

ഹൊ- സാബ്ബ്-എന്ന പറഞ്ഞ അവൻ മാധവൻ ഇരുന്ന വണ്ടിക്കകത്ത പൊയി സാമാനങ്ങളുടെ അടുക്കെ ബഹു ജാഗ്രതയൊടെ നിന്നു.

സബൊൎഡിനെററജഡ്ജി അവർകാം മാധവന്റെ കൈ വിടാതെ പിടിച്ചുംകൊണ്ട ഓരൊ നെരംപൊക്കം പറഞ്ഞ റിഫ്രെഷമണ്ട റൂമിലെക്ക കടന്നു.

ഷി—എന്താണ നമ്മാം തിന്നുന്നത. (എന്ന മാധവനൊട)

മാ—താങ്കളുടെ ഇഷ്ടംപൊലെ.

ഷി__മാംസാഹാരങ്ങൾക്കും വൈനിന്നും താങ്കൾക്ക വിരൊധമില്ലായിരിക്കും.

മാ__വിരൊധമില്ലാ.

ഷി__ശരി- "ബൊയി- ബൊയി-" എന്ന വിളിച്ചു.

ബൊയി "എസ്സാർ" എന്ന നിലവിളിച്ചുകൊണ്ട ഓടി എത്തി.

ഷി—മട്ടൻ ചൊപ്സ്സ, കട്ലസ,ബ്രെഡ്ഡ്,ചീസ്സ, "ഷെറിവയൻ" ഇതകൾ കൊണ്ടുവാ- എന്ന കല്പിച്ചു.

ബൊയി "എസ്സാർ" എന്ന പറഞ്ഞ കല്പിച്ച സാധനങ്ങൾ കൊണ്ടുവരാൻ ഓടിപ്പൊയി.

സബ്ബജഡ്ജി അവർകളും മാധവനും ഓരൊ കസാലയിന്മെൽ ഇരുന്നു- ഉടനെ സബ്ബജഡ്ജി അവർകൾ കസാലമെൽ നിന്ന എഴുനീററ "ഓ- എന്റെ മകനെകൂടി ഞാൻ കൂട്ടിക്കൊണ്ട വരട്ടെ. അവൻ ഒന്നാംക്ലാസ്സ വണ്ടിയിൽ അവന്റെ അമ്മയൊടുകൂടി ഇരിക്കുന്നു. ഞാൻ ആ വണ്ടിയിൽനിന്ന എറങ്ങുമ്പൊൾതന്നെ അവൻ ശാഠ്യം പിടിച്ച ഒന്നിച്ചവരാൻ കരഞ്ഞു. എന്നൊടുകൂടിയല്ലാതെ ആ ചെക്കൻ ഭക്ഷണം കഴിക്കയില്ലാ. ഞാൻ ഒരു നിമിഷത്തിലകത്ത വരും" എന്ന പറഞ്ഞ ഗഡിയാൾ ഒന്ന എടുത്ത നൊക്കി- എനി വണ്ടി പുറപ്പെടാൻ പതിനാല മിനിട്ട ഉണ്ട- എന്ന പറഞ്ഞ സബ്ബജഡ്ജി വെഗം പുറത്തെക്ക പൊയി. കുട്ടിയെ കൊണ്ടവരാൻ പൊയത മാധവന അതി സന്തൊഷമായി. മാധവൻ അവിടെ ഇരുന്നു. അപ്പൊഴക്ക ബട്ലർ കല്പനപ്രകാരം ഓരൊ സാധനങ്ങൾ കൊണ്ട വന്ന വെച്ച തുടങ്ങി.

മാധവൻ സബ്ബ്ജഡ്ജിയുടെ വരവും കാത്തിരുന്നു. അ
ഞ്ചു മിനിട്ട കഴിഞ്ഞു- ആറ കഴിഞ്ഞു- എഴ- എട്ട- ഒമ്പ
ത- പത്ത മിനിട്ടായി. അപ്പോൾ മാധവൻ എണീട്ട ഇ
ദ്ദെഹം എന്താണ വരാത്തത എന്ന ആലൊചിച്ചു. അ
ടുക്കെ നില്ക്കുന്ന ബട്ലർ "എനി നാല മിനിട്ടെ ഉള്ളു.
ൾം സാധനങ്ങൾ എല്ലാം ആറി ചീത്തയായി തുട
ങ്ങി" എന്ന പറഞ്ഞു.

മാധവൻ "അദ്ദെഹം വന്നില്ലെല്ലൊ" എന്ന പ
റഞ്ഞ വെഗം പുറത്തെക്ക എറങ്ങി- ആദ്യം ഒന്നാംക്ലാ
സ്സ വണ്ടികൾ കെട്ടിയ ദിക്കിലെക്ക ഓടി. ആ വണ്ടിക
ളുടെ വാതുക്കൽ എല്ലാം പൊയി- മിസ്ടർ ഷിയർ ആലി
ഖാൻ- സബ്ബ്ജഡ്ജി ഷിയർആലിഖാൻ- സബ്ബ്ജഡ്ജി- എ
ന്ന ഉറക്കെ വിളിച്ചു. ആരും ഉരിയാട്ടില്ലാ- മാധവൻ
വല്ലാതെ ഒന്ന ഭ്രമിച്ചു- താൻ കയറിയ വണ്ടിയിൽ വ
ന്ന നൊക്കുമ്പൊൾ അവിടെ വെച്ചിരുന്ന തൻെറ വക
യാതൊരു സാമാനങ്ങളെയും കണ്ടില്ലാ- പിയൊനു മി
ല്ലാ- സബ്ബ്ജഡ്ജിയുമില്ലാ- സാമാനങ്ങൾ എല്ലാം ആ ത
ടിച്ച പ്യൂൻ എടുത്തുകൊണ്ട പൊയി എന്ന ആ വണ്ടിയി
ൽ ഉണ്ടായിരുന്ന ഇംക്ലീഷ അറിഞ്ഞ കൂടാത്ത ചില വ
ഴിയാത്രക്കാര കയ്യ്കൊണ്ടും മററും കാണിച്ച മാധവനെ മ
നസ്സിലാക്കി. മാധവൻ പിന്നെയും എന്തിനാണെന്നും
എവിടക്കാണെന്നും മാധവന തന്നെ നിശ്ചയമില്ലാതെ
പ്ലാട്ടഫൊറത്തിൽ അങ്ങൊട്ടും ഇങ്ങൊട്ടും ഒരു ഭ്രാന്ത
ൻെറ മാതിരി ഓടി- അപ്പൊഴെക്ക വണ്ടി എളകി പൊക
യും ചെയ്തു.

മാധവന്ന അപ്പൊൾ ഉണ്ടായ പരിഭ്രമവും വ്യസനവും മതിയാകുംവണ്ണവും ശരിയാകുംവണ്ണവും പറഞ്ഞ എന്റെ വായനക്കാരെ ധരിപ്പിപ്പാൻ എന്നാൽ പ്രയാസം. താൻ അപ്പൊൾ ഇട്ടിട്ടുള്ള കുപ്പായവും തൊപ്പിയും കാലൊറയും ബൂട്സും ഒരു ചെറിയ ഉറുമാലും രണ്ട ഉറുപ്പികക്കൊമറൊ ചില്ലറയും ഒരു റിവൊൾവർ പൊക്കററിൽ ഉണ്ടായിരുന്നതും താൻ എല്ലായ്പൊഴും ധരിച്ചവരുന്ന ഒരു സാധാരണ ഗഡിയാളും ബക്സാറിലെക്കുള്ള ടിക്കെററും ഒഴികെ മററ സകല സാധനങ്ങളും പൊയി. പൊയ സാധനങ്ങളിൽ ഏററവും വില പിടിച്ച സാധനങ്ങൾ ബാബുഗൊവിന്ദസെൻ കൊടുത്ത പൊൻഗഡിയാളും ചങ്ങലയും ഒരു വിലയുള്ള ദന്തത്തിന്റെ എഴുത്തപെട്ടിയും വിശെഷമായ നീരാളത്തിന്റെ ഉടുപ്പുകളും ആണ. പാവം- സാധു മാധവൻ അന്ധനായി പ്ലെട്ടഫൊറമിൽ കുറെ നിന്നു. വണ്ടിയുംപൊയി. സാമാനങ്ങൾ സകലവും അലഹബാദിലെ സബ്ബ്ജഡ്ജിയും കൊണ്ടുപൊയി.

ഠരം ഷിയർഅലിഖാൻ എന്ന കള്ളപ്പെർ പറഞ്ഞ പെരുങ്കള്ളൻ ഠരംവക പ്രവൃത്തിയാൽ വളരെ പണം തട്ടിപ്പറിച്ചവനാണ. മാധവനെ ഇവനും ഇവന്റെ കൂട്ടരുംകൂടി വൈകുന്നെരം പലഹാരം കഴിപ്പാൻ എറങ്ങിയ സ്റ്റെഷനിൽ വെച്ചു കണ്ടു- ദിക്ക പരിചയമില്ലാത്തവനാണെന്ന മനസ്സിലായി, തന്റെ കൂററുകള്ളന്മാർ രണ്ടാളൊടുകൂടി മുമ്പ പറഞ്ഞ വെഷം കെട്ടി പുറപ്പെട്ട നമ്മുടെ മഹാ ശുദ്ധാത്മാവായ മാധവനെ ഇങ്ങിനെ ചതിച്ച

താണ. ആകള്ളന്മാര മാധവൻെറ വണ്ടിയിൽനിന്ന സാ
മാനവും എടുത്ത സ്റ്റെഷനിൽനിന്ന കുതിച്ച ഓടിപ്പൊ
യ്ക്കളകയും ചെയ്തു.

എനിഎന്ത നിവൃത്തി ഈശ്വരാ എന്ന വിചാരി
ച്ച മാധവൻഓടി സ്റ്റെഷൻമാസ്റ്ററുടെ മുറിയിൽ ചെന്നു.

മാധവൻ—ഇതാ എൻെറ സാമാനങ്ങാം എല്ലാം കളവ
പൊയിരിക്കുന്നു- ഞാൻ അന്ന്യരാജ്യക്കാരനാണ- എ
ന്നെ ദയവചെയ്തു സഹായിക്കണെ.

സ്റ്റെഷൻ മാസ്റ്റർ—പൊല്ലീസ്സുകാരൊട പൊയി പറയു.

മാ—പൊല്ലീസ്സുകാരെ ആരെയും കാണുന്നില്ലാ.

സ്റ്റെ—അതിന ഞാൻ എന്തചെയ്യും.

മാ—ഞാൻ അന്ന്യദിക്കുകാരനാണ.

സ്റ്റെ—അതിന ഞാൻ എന്തചെയ്യും.

മാ—എനിക്ക ഠം ദിക്കിൽ ആരും പരിചയമില്ലാ.

സ്റ്റെ—അതിന ഞാൻ എന്തചെയ്യും.

മാ—നിങ്ങാം എനിക്ക വല്ല സഹായവും ചെയ്യാഞ്ഞാ
ൽ ഞാൻ വളരെ കുഴങ്ങി പൊവുമെല്ലൊ.

സ്റ്റെ—പൊല്ലീസ്സുകാരൊട പൊയി പറയു. പൊട്ടർ- ഠം
മനുഷ്യന പൊല്ലീസ്സുകാരെ കാണിച്ചുകൊടുക്കു- ഇവി
ടെ പൊല്ലീസ്സുകാര ആരും ഇല്ലെങ്കിൽ പൊല്ലീസ്സ ക
ച്ചെരി കാണിച്ചുകൊടുക്കു.

പ്ലാററഫൊറത്തിൽ പൊല്ലീസ്സുകാരെ കണ്ടില്ലാ.
പൊല്ലീസ്സകച്ചെരിയിൽ ചെന്നപ്പൊാം അവിടെ വാതി
ൽ അടച്ചിരിക്കുന്നു. ആ ദിക്കിൽ നമ്മളുടെ ബ്രിട്ടീഷ
ഇൻഡ്യയിലെ പൊല്ലീസ്സുകാര അല്ല. ഠം കളവപൊ

യതും ബ്രിട്ടീഷ ഇൻഡ്യക്ക പുറത്ത ഒരു രാജ്യത്ത വെച്ചാണ. മാധവൻെറ പിന്നാലെതന്നെ ഹൊട്ടെലിലെ ബട്ലർ കൂടിയിരിക്കുന്നു. സാമാനം ഉണ്ടാക്കിയതിന്ന ഒന്നര ഉറപ്പിക ചാൎജ്ജുണ്ട- വെണാമെങ്കിൽ തിന്നൊളണം- പണം തരണം- എന്ന പറഞ്ഞ പിന്നാലെ വരുന്നു.

മാ—ഞാൻ സാധനങ്ങൾക്കൊന്നും ആവശ്യപ്പെട്ടിട്ടില്ല- ആ കള്ളനല്ലെ പറഞ്ഞത. ഞാൻ എന്തിനാണ പണം തരുന്നത.

ബട്ലർ—നിങ്ങളാണപറഞ്ഞത- നിങ്ങൾ പണംതരണം. എന്ന പറഞ്ഞ പിന്നെയും പിന്നാലെ വിടാതെകൂടി.

പൊല്ലീസ്സുകാരെ ഒരാളെയും കാണാത്തതിനാൽ പിന്നെയും തീവണ്ടിസ്റ്റെഷനിലെക്കതന്നെ മടങ്ങിവന്നു സ്റ്റെഷൻമാസ്റ്ററുടെ അടുക്കെ പൊയി.

മാ—പൊല്ലീസ്സുകാരെ ആരെയും കാണുന്നില്ലാ.

സ്റ്റെ—അതിന ഞാൻ എന്തചെയ്യും.

ബട്ലർ—(സ്റ്റെഷൻമാസ്റ്ററൊട) ഇദ്ദെഹം ഹൊട്ടെലിൽ വന്ന സാമാനങ്ങൾക്ക കല്പന കൊടുത്തു- ഉണ്ടാക്കി കൊണ്ടുവന്ന ശെഷം ഇപ്പൊൾ വില തരുന്നില്ലാ.

സ്റ്റെ—(മാധവനൊട) അത എന്താണ കൊടുക്കാത്തത.

മാ—നിങ്ങൾ കല്പിച്ചാൽ കൊടുക്കാം- എൻെറ കയ്യിൽ ഉള്ള മുഴുവൻ പണവും കൊടുക്കാം- എന്നാൽ നിങ്ങൾ എനിക്ക ഒരു ഉപകാരംമാത്രം ചെയ്യണം- ഞാൻ ഇങ്ങിനെ സങ്കടത്തിൽ പെട്ട ഒരു മനുഷ്യനല്ലെ. എൻെറ ഒരു സ്നെഹിതന ഒരു ടെലിഗ്രാം (കമ്പിവൎത്താമാനം) അയച്ച തരണം.

സ്റ്റെ—നെരം ആറരമണി കഴിഞ്ഞുവെല്ലൊ. ആരാണ സ്നെഹിതൻ.

മാ—മെസ്റ്റർ ഗൊപീനാഥ ബനൎജ്ജി എന്റെ ഒരു സ്നെഹിതനാണ-അദ്ദെഹത്തിനെ കാണ്മാനാണ ഞാൻ പൊവുന്നത. അദ്ദെഹത്തിന്ന ഒരു കമ്പി ഇപ്പൊൾ തന്നെ അയച്ചതരണം.

"ഗൊപീനാഥബനൎജ്ജി" എന്ന പെര കെട്ടപ്പൊൾ എന്തൊ സ്റ്റെഷൻ മാസ്റ്ററുടെ പ്രകൃതം ഒന്ന വല്ലാതെ മാറി. ആ കൊടീശ്വരന്റെ സ്വന്തം ആളാണ ഈ സ്റ്റെഷൻ മാസ്റ്റർ. ബഹു വിധമായ സാമാനങ്ങൾ ഈ സ്റ്റെഷനിൽ കൂടി അദ്ദെഹത്തിന്ന വെണ്ടി ദിവസം പ്രതി വന്നും പൊയിക്കൊണ്ടും ഇരിക്കും-വളരെപണം സ്റ്റെഷൻ മാസ്റ്റൎക്ക അദ്ദെഹത്തൊട സമ്മാനമായിട്ടും മററും കിട്ടിവരുന്നുണ്ട. അത്രയുമല്ല ഒരുകുറി എന്തൊ ഒരു വികടം കാണിച്ചതിനാൽ ഈ സ്റ്റെഷൻ മാസ്റ്ററുടെ കാൎയ്യം ചഞ്ചലവരാൻ പൊയത അദ്ദെഹത്തിന്റെ ദയയാൽ ഇല്ലാതെ ആയിരിക്കുന്നു. ഗൊപീനാഥബനൎജ്ജി എന്ന വെച്ചാൽ ആ സ്റ്റെഷൻ മാസ്റ്റൎക്ക ഒരു ഈശ്വരനെപ്പൊലെയാണ. ആ പെര പറഞ്ഞത കെട്ട ഉടനെ അദ്ദെഹം ഇരിപ്പടത്തിൽ നിന്ന എണീട്ട.

സ്റ്റെ—താങ്കൾ അദ്ദെഹത്തിന്റെ സ്നെഹിതനൊ- അദ്ദെഹത്തിന്റെ അടുക്കലെക്ക പൊവുന്നുവൊ. പൊട്ടർ കസാല കൊണ്ടുവാ-ഇരിക്കിൻ-ടെലിഗ്രാം ഈ നിമിഷം അയക്കും-അദ്ദെഹത്തിന്റെ ഒരു ടെലിഗ്രാമിന ഇപ്പൊൾ ഞാൻ മറുവടി അയച്ചതെ ഉള്ളു. അദ്ദെ

ഹം അദ്ദെഹത്തിൻെറ സ്ഥലത്തുള്ള റയിൽവെ സ്റ്റെഷനിൽ തന്നെ ഇപ്പൊഠം ഉണ്ടായിരിക്കണം- ടെലിഗ്രാം വെഗം എഴുതി തരികെ വെണ്ടു.

മാധവൻ ഉടനെ ടെലിഗ്രാം എഴുതി സ്റ്റെഷൻ മാസ്റ്റർ വശം കൊടുത്തു.

സ്റ്റെ__അഞ്ചു നിമിഷത്തിലകത്ത മറുവടി വരുത്തി തരാമെന്ന പറഞ്ഞ ടെലിഗ്രാം അടിച്ചു- മാധവനക്കു ചായയും മററും ക്ഷണം വരുത്തി കൊടുത്തു- ഉടനെ പൊലീസ്സുകാരുടെ അടുക്കെ ആളെ അയച്ചു- വെണ്ടതെല്ലാം ചെയ്തു-പണത്തിന്ന ചൊദിച്ചു ഹൊട്ടെൽ ബട്ട്ലരെ തല്ക്കാലം കണ്ടതെ ഇല്ല. കഷ്ടിച്ചു ഒരു അരമണിക്കൂറ കഴിഞ്ഞപ്പൊഠം മറുവടി ടെലിഗ്രാം എത്തി- സ്റ്റെഷൻ മാസ്റ്റൎക്ക നെരെ. താഴെ പറയുന്ന പ്രകാരമായിരുന്നു ടെലിഗ്രാം.

“മലബാറിൽ നിന്ന വരുന്ന മാധവൻെറ ടെലി“ഗ്രാം കിട്ടി-ഇദ്ദെഹം എൻെറ പ്രാണപ്രിയനായ ഒരു മ“നുഷ്യനാണ-ഇദ്ദെഹത്തിന്ന വെണ്ട സകല ഉപചാര“ങ്ങളും ചെയ്തു വളരെ സുഖമാക്കി താങ്കഠം ഇന്ന രാത്രി“അവിടെ പാൎപ്പിക്കണം. മാധവൻെറ ടെലിഗ്രാം ഇവി“ടെ കിട്ടുമ്പൊഠം ഇവിടുന്ന അങ്ങൊട്ടുള്ള ഒടുവിലത്തെ“വണ്ടിപൊയിരിക്കുന്നു- അല്ലെങ്കിൽ ൟ രാത്രിയിൽ ത“ന്നെ ഞാൻ അവിടെ എത്തുമായിരുന്നു- മാധവനൊട“അശെഷം വ്യസനിക്കരുതെന്ന താങ്കഠം പറയണം-“താങ്കഠം അയാളുടെ കൂടത്തന്നെ സകല ഉപചാരങ്ങ“ളും ചെയ്തു ഞാൻ എത്തുന്നതവരെ ഇരിക്കണം- ഞാ

"ൻ നാളെ ഒന്നാമത്തെവണ്ടിക്ക അവിടെ എത്തും-പൊ
"ല്ലീസ്സിന്ന ഇപ്പൊൾ തന്നെ അറിവു കൊടുക്കണം-അ
"തൊന്നും മാധവനറിയണ്ട- വെണ്ടത സകലം നിങ്ങ
"ൾതന്നെ ചെയ്യണം".

ഠരം ടെലിഗ്രാം എത്തിയശെഷം സ്റ്റെഷൻ മാസ്റ്റ
ർ മാധവന ചെയ്ത ഉപചാരങ്ങളും ആദരവുകളും ഒരു രാ
ജാവിനൊ വലിയ പ്രഭുവിനൊ കൂടി അദ്ദെഹം ചെയ്യു
മൊ എന്ന സംശയമാണ.

ഉടനെ പൊല്ലീസ്സിന്ന ആളെ അയച്ചു. മാധവന
ഹൊട്ടെലിൽ കിടക്ക- കട്ടിൽ_മെശ- കസാല മുതലായ
പലെ സാമാനങ്ങൾ ഉള്ള ഒരു വലിയ മുറി ഒഴിച്ചു അ
തിൽ ഇരിപ്പാൻ ശട്ടമാക്കി. ഒരു കാൽ മണിക്കൂറിനുള്ളിൽ
ആ ദിക്കിലെ പൊല്ലീസ്സിന്റെ ഒരു ഹെഡ്ഡാപ്സരും കുറെ
ശിപായിമാരും കൂടി എത്തി. ഹെഡ്ഡാപ്സര ഒരു മുസൽമാ
നാണ- അതി ഭയങ്കര വെഷം- സ്റ്റെഷനിൽ എത്തിയ ഉ
ടനെ സ്റ്റെഷൻ മാസ്റ്ററൊട,

ഹെഡ്ഡാപ്സര—കളവപൊയത ആക്കാണ- എത്രമുതൽ
പൊയി.

സ്റ്റെഷൻമാസ്റ്റർ—മലയാളത്തിൽ നിന്ന ഒരു രാജാവ വ
ന്നിരിക്കുന്നു- അദ്ദെഹത്തിന്റെ വക ഒരു ലക്ഷം ഉറു
പ്പികക്ക മുതൽ പൊയിപ്പൊയി. ഗൊപീനാഥ ബന
ൎജ്ജിയുടെ ഇഷ്ടനാണ ഠരം രാജാവ- ഠരം അകത്തി
രിക്കുന്നാൾ- വലിയരാജാവാണ- വിവരത്തിന്ന ഗൊ
പീനാഥ ബനൎജ്ജിക്ക അദ്ദെഹം തന്നെ ടലിഗ്രാഫ
അയച്ചു- അതിനവന്ന മറുവടി എനിക്കാണ- ഇതാ

നൊക്കിൻ-എന്ന പറഞ്ഞ ടെലിഗ്രാം ഹെഡ്മാസ്റ്റരെ വക്കൽ കൊടുത്തു.

സ്റ്റെഷൻ മാസ്റ്റർ പറഞ്ഞതെല്ലാം മാധവൻ അ കായിൽ നിന്ന കെട്ടു. വളരെ വ്യസനത്തിലാണ തന്റെ അപ്പൊഴത്തെ സ്ഥിതി എങ്കിലും താൻ മലയാളത്തി ലെ ഒരു രാജാവാണെന്നും ലക്ഷം ഉറുപ്പികയുടെ മുതൽ കളവപൊയി എന്നും സ്റ്റെഷൻമാസ്റ്റർ പറഞ്ഞത കെ ട്ടപ്പൊൾ മാധവൻ ഉറക്കെ ചിറിച്ചുപൊയി.

ഹെഡ്മാസ്റ്റര ടലിഗ്രാം വായിച്ചു തല ഒന്ന കുലുക്കി സ്റ്റെഷൻമാസ്റ്ററൊട.

ഹെഡ്മാസ്റ്റര—എനിക്ക രാജാവിനെ ഒന്നകാണണം-അ ന്ന്യായത്തിന്റെ വിവരം കുറിച്ചെടുക്കണം- എന്നപറ ഞ്ഞു.

സ്റ്റെഷൻ മാസ്റ്റർ അകത്ത പൊയി ഹെഡ്മാസ്റ്റ രൊട അകത്തെക്ക വരാമെന്ന പറഞ്ഞ ശെഷം അതി ക്രൂറനായ ൟ തുലുക്കൻ ഉദ്യൊഗസ്ഥൻ അകത്തെക്ക കടന്നു വളരെ ഭക്തിയൊടെ മാധവന ഒരു സലാംചെ യ്തു കൈകൾ രണ്ടും താഴ്ത്തി ഡ്രിൽ ചെയ്യാൻ നിൽ... പൊലെ മാധവന്റെ മുമ്പാകെ നിന്നു.

മാധവൻ വെഗം കസാലയിന്മെൽ നിന്ന എണീ ട്ട ഇദ്ദെഹത്തിന്റെ കൈപിടിച്ചു "താങ്കളെ കണ്ടത വ ളരെ സന്തൊഷമായി" എന്ന പറഞ്ഞ അടുക്കെ കസാ ലമെൽ ഇരുത്തി വളരെ താഴ്മയൊടെ സംസാരിച്ചു. ൟ ഉദ്യൊഗസ്ഥന മാധവനെപ്പറ്റി വളരെ ബഹുമാ നവും സന്തൊഷവും തൊന്നി.

ഉദ്യോഗസ്ഥൻ—രാജാവവർകാംക്ക ഒരം വ്യസനം വന്ന തിൽ ഞാൻ വളരെ വ്യസനിക്കുന്നു- എന്നാൽ കഴി യുന്നത ശ്രമിച്ച ഒരം കുററം തുമ്പുണ്ടാക്കാൻ നൊക്കാം.

മാധവൻ—ഞാൻ രാജാവല്ലാ.

ഇതപറഞ്ഞത കെട്ടപ്പൊാം സ്റ്റെഷൻമാസ്റ്റർക്ക വള രെ ദെഷ്യംതൊന്നി- കുററമല്ലാ ഒരം പൊട്ടച്ചാരുടെ മുത ൽ കട്ടപൊയത എന്ന മനസ്സിൽ നിശ്ചയിച്ചു.

മാ—ഞാൻ രാജാവല്ല മലയാളത്തിലെ ഒരുനായരാണ. ഗവമ്മെണ്ടിൽ ഉദ്യൊഗമാണ.

ഉദ്യൊഗസ്ഥൻ—ശരി- മുതൽ എത്ര പൊയിട്ടുണ്ട-

മാ—വില തിട്ടമായി പറവാൻ സാധിക്കയില്ല.

സ്റ്റെഷൻമാസ്റ്റർ—വളരെ മുതൽ പൊയിട്ടുണ്ട. വളരെ- വളരെ.

മാ—ഏറയും കുറയുമായി ഒരു രണ്ടായിരം ഉറുപ്പികയു ടെ മുതൽ ഉണ്ടായിരിക്കാം. പൊയ സാധനങ്ങളിൽ വില ഏറിയത എല്ലാം എനിക്ക കൽക്കത്തായിൽ നിന്ന പുറപ്പെടുമ്പൊാം മഹാ രാജശ്രീ ഗൊവിന്ദ സെൻ സമ്മാനമായി തന്നതായിരുന്നു. അതുകളുടെ വില എനിക്ക നിശ്ചയമില്ലാ.

ഉദ്യൊഗസ്ഥൻ—ഗൊവിന്ദസെനും ഇവിടുത്തെ സ്നേ ഹിതനൊ?

മാ—അതെ.

ഉദ്യൊഗസ്ഥൻ—കളവുണ്ടായ വിവരം ഒന്ന പറഞ്ഞ കെട്ടാൽ കൊള്ളാമായിരുന്നു.

മാധവൻ ഉണ്ടായ സംഗതികാം എല്ലാം വിവര

മായി പറഞ്ഞു. ഉദ്യൊഗസ്ഥൻ എല്ലാം കെട്ടശെഷം ഒ രു പത്ത മിനിട്ട ഒന്നും മിണ്ടാതെ യൊഗീശ്വരന്മാര ധ്യാനത്തിന്ന ഇരുന്നാലത്തെ സമ്പ്രദായത്തിൽ നിശ്ചഞ്ചലനായി ആലൊചിച്ചു. ആലൊചനയുടെ അവസാനത്തിൽ ഒരു മന്ദഹാസം ചെയ്തു. വാതുക്കൽ നിൽക്കുന്ന തന്റെ പ്രധാന ശിവായിയുടെ മുഖത്തെക്ക ഒന്ന നൊക്കി പിന്നെയും ഒരു മന്ദഹാസം ചെയ്തു. തനിക്ക സകല സൂക്ഷ്മവും കിട്ടി എന്ന നടിച്ചുകൊണ്ട.

ഉദ്യൊഗസ്ഥൻ—ഠരം കളവുണ്ടായത ഹൊട്ടെൽ ബട്ലെരുടെ അറിവൊടുകൂടിയാണെന്നുള്ളതിലെക്ക എനിക്ക ലെശം പൊലും സംശയമില്ലാ.

സ്ടെഷൻമാസ്റ്റർ—ശരി- ശരി- സംശയമില്ലാ.

പ്രധാനശിവായി—ശരി- ശരി- എനിക്ക ഒരു അണു മാത്രം സംശയമില്ലാ.

എന്ന പറഞ്ഞപ്പൊഴക്ക ശിവായിമാർ നിന്നെടത്തനിന്ന ഒന്ന എളകി. അന്യൊന്യം മുഖത്തൊടുമുഖംനൊക്കി- കളവ ഇത്ര വെഗം തങ്ങളുടെ യജമാനൻ തുമ്പുണ്ടാക്കിയത ഓൎത്ത വളരെ ആശ്ചൎയ്യപ്പെട്ടു. തങ്ങൾക്ക കല്പനകിട്ടാൻ വൈകി എന്ന ഭാവത്തൊടെ ഉദ്യൊഗസ്ഥന്റെ മുഖത്തെക്ക നൊക്കിക്കൊണ്ട നിന്നു.

മാ—ഹൊട്ടെൽ ബട്ലെരുടെ അറിവ ഉണ്ടാവാൻ സംഗതി ഉണ്ടെന്ന എനിക്ക തൊന്നുന്നില്ലാ.

സ്ടെഷൻ മാസ്റ്റർ—(ബഹു ധൈൎയ്യത്തൊടെ) താങ്കൾ എനി ഠരം കാൎയ്യത്തിൽ ഒന്നും ചെയ്യെണ്ടതില്ലാ-വെണ്ടതെല്ലാം ഉദ്യൊഗസ്ഥന്മാർ ചെയ്യു കാൎയ്യം തുമ്പു

ണ്ടാക്കട്ടെ. എകദെശം ലക്ഷം കാൎയ്യങ്ങൾ ഇങ്ങിനെയുള്ളവ തുമ്പുണ്ടാക്കിയ മഹാന്മാരാണ ഇവര. അവരുടെ പ്രവൃത്തി അവർ ചെയ്യുകൊള്ളട്ടെ.

മാ—അങ്ങിനെതന്നെ- എനി ഞാൻ ഒന്നും പറയുന്നില്ല എന്ന പറഞ്ഞു.

പ്രധാന ഉദ്യൊഗസ്ഥൻ ഉടനെ അവിടുന്ന എഴുനീറ്റ പുറത്തെക്കവന്ന ഹൊട്ടെൽ ബട്ലെരെ വിളിക്കാൻ പറഞ്ഞു. ബട്ലെര വളരെ ഭയപ്പെട്ട വിറച്ചുംകൊണ്ട ഉദ്യൊഗസ്ഥന്റെ അടുക്കെ വന്ന നിന്നു.

ഉദ്യൊഗസ്ഥൻ—അദ്ദെഹത്തിന്റെ വക മുതൽ നീ കട്ടത എവിടെ വെച്ചിരിക്കുന്നു എടുക്ക.

ബട്ലെർ—ഞാനൊ- ആരുടെ മുതൽ- കഷ്ടം! ഞാൻ കട്ടുവൊ.

ഉദ്യൊഗസ്ഥൻ—(ഒരു ശിവായിയൊട) ആ നായിനെ ഇടി.

ബട്ലെർ—അയ്യൊ.

ഉദ്യൊഗസ്ഥൻ—ഇനിയും ഇടി.

ബട്ലർ—അയ്യയ്യൊ- അയ്യയ്യൊ- ഞാൻ ഒന്നും അറിയില്ലാ.

ഉദ്യൊഗസ്ഥൻ—നല്ലവണ്ണം ഇടീ- കഴുതെ. നിണക്ക ബലം ഇല്ലെ. പ്രധാനശിവായീ-നീ ഇടി- ഇടി- തലക്ക ഇടി-

ബട്ലർ—അയ്യൊ- അപ്പാ- അപ്പപ്പാ- അപ്പപ്പാ- ചത്തു- ചത്തു- ഞാൻ ചത്തു- ദൈവമെ-എന്നെ കൊന്നു.

ഉദ്യൊഗസ്ഥൻ—ഇടിക്ക- എനിയും- ആ നായിനെ ഇ

ടിച്ച കൊല്ലു.

ബട്ലർ—അപ്പാ- എനിക്കു വെള്ളം കുടിക്കണം- ഞാൻ മരിക്കാറായി.

ഉദ്യോഗസ്ഥൻ—അവന്റെ കയ്യിടിച്ച പിന്നാക്കം മറക്കി കെട്ടി മെലൊട്ട വലിച്ച പൊന്തിക്ക- മറ്റൊരു ശിപായി അവന്റെ കാൽ മുന്നൊട്ടും ബലത്തൊടെ വലിക്കട്ടെ.

കല്പിച്ച പ്രകാരം ചെയ്യപ്പെട്ടു.

ബട്ലർ—(വെദന സഹിക്കാൻ പാടില്ലാതെ) അയ്യൊ- അയ്യൊ- ഞാൻ മുതൽ എടുത്ത തരാം- എടുത്ത തരാം.

ഉദ്യോഗസ്ഥൻ—എവിടെ വെച്ചിരിക്കുന്നു.

ബട്ലർ—അവിടെ എങ്ങാനും വെച്ചിട്ടുണ്ട- എന്നെ ഒന്നഴിച്ച വിടെണം.

ഉദ്യോഗസ്ഥൻ—എവിടെ വെച്ചിരിക്കുന്നു.

ബട്ലർ—അയ്യയ്യൊ- ഞാൻ കിടക്കുന്ന മുറിയിൽ വെച്ചിട്ടുണ്ട- കെട്ട അഴിക്കണെ.

സ്റ്റെഷൻ മാസ്റ്റർ—(മാധവനൊട) കണ്ടില്ലെ- കള്ളൻ, ഇവനാണ കട്ടത- താങ്കൾ മഹാ ദയാ ബുദ്ധിയാണ. ഇപ്പൊൾ മുതൽ വരുന്നത കാണാം.

മാധവന ഇത അശെഷം ബൊദ്ധ്യമായില്ലാ- അവൻ വെദന സഹിക്കാൻ പാടില്ലാഞ്ഞതുകൊണ്ട പറഞ്ഞതാണെന്ന തീൎച്ചയായും വിശ്വസിച്ചു- കാൎയ്യവും അതപൊലെ തന്നെ. അകത്തെക്ക പൊയി, ബട്ലര വെറുതെ നിന്നു- അയാൾ വശം ഇല്ലാത്ത മുതൽ അയാൾ

എങ്ങിനെ എടുത്ത കൊടുക്കം- എതെങ്കിലും പിന്നെയും കുറെ അന്വെഷണങ്ങളും മററും ചെയ്തു, ചില പൊട്ട്ർമാരെയും കൂലിക്കാരെയും എല്ലാം വളരെ അടിച്ചു. ഒന്നും തുമ്പാവാത്തതിനാൽ എകദെശം പന്ത്രണ്ട മണി യായപ്പൊാൾ ഉദ്യൊഗസ്ഥന്മാർ വെളിച്ചാവുമ്പൊാൾ വ രാമെന്ന പറഞ്ഞ പൊകയും ചെയ്തു.

രാവിലെ ഒന്നാമത്തെ വണ്ടിക്ക ഗൊപീനാഥബാനൎജ്ജി വന്നു. കളവ കാൎയ്യത്തെ കുറിച്ച കുറെ അന്വെഷിച്ചു- ഒന്നും തുമ്പുണ്ടായില്ല. പിന്നെയും അന്വെഷിപ്പാൻ ഉദ്യൊഗസ്ഥന്മാരെയും മററും എല്പിച്ചു മാധവനെയും കൂട്ടി തന്റെ രാജ്യത്തെക്ക പൊന്നു. ൟ വിവരങ്ങൾക്ക എല്ലാം തന്റെ രാജ്യത്ത എത്തിയ ഉടനെ ഗൊവിന്ദസെനന കമ്പി അയച്ചു. അതിന ഗൊപീനാഥബാനൎജ്ജിക്ക വന്ന മറുവടി കമ്പി താഴെ ചെൎക്കുന്നു.

"മാധവന നെരിട്ട നിൎഭാഗ്യത്തെപ്പററി ഞാൻ "വ്യസനിക്കുന്നു. മാധവന വടക്കൻ ഇൻഡ്യയിൽ സ "ഞ്ചാരത്തിന്നും മടങ്ങി മദിരാശിക്ക പൊവാനും ഉള്ള "സകല ചിലവുകൾക്കും ആയി രണ്ടായിരം ഉറുപ്പിക "മാധവന്റെ അധീനത്തിൽ നിൎത്തണം. എന്നാൽ ഉ "റുപ്പിക ഒന്നായി കയ്യിൽ കൊണ്ടു പൊവണ്ടാ- തൽകാ "ലം ആവശ്യമുള്ളത മാത്രം കയ്യിൽ റൊക്കം നാണ്യമാ "യിരുന്നൊട്ടെ- ശെഷം ആവശ്യമുള്ളത അല്ലഹബാ "ദ, അഗ്രാ, ഡെല്ഹി, ലാഹൊർ, ൟ ബെങ്കുകളിൽ നിന്ന "അതാത സമയം വാങ്ങാൻ ചെക്കുകൾ കൊടുക്കണം. "മാധവൻ ബൊമ്പായിൽ മടങ്ങി എത്തുന്നത വരെ

"കൂടെ സഞ്ചരിക്കാൻ നമ്മുടെ ബൈരാംഖാനെ കൂടി
"അയക്കണം. അവൻ സഞ്ചരിച്ച നല്ല പരിചയമുള്ള
"വനാണ. മുതലുകാം പൊയതിൽ മാധവൻ അശെ
"ഷം വ്യസനിക്കെണ്ട എന്ന തീച്ചയായി മാധവനൊട
"പറയണം."

ഠരം ടെലിഗ്രാം വായിച്ചപ്പൊാം മാധവന മന സ്സിൽ ഗൊവിന്ദ സെനെക്കുറിച്ച ഉണ്ടായ ഒരു ബഹുമാനവും ഭക്തിയും എൻെറ വായനക്കാക്ക തന്നെ അനുമാനിക്കാവുന്നതാണെല്ലൊ. എന്നാലും ഗൊവിന്ദസെനെക്കൊണ്ട എനി ഒരു കാശപൊലും തനിക്കവെണ്ടി ചിലവിടിയിക്കുന്നത മാധവന പ്രാണസങ്കടമായി തൊന്നി, ഗൊപീനാഥബനൎജ്ജിയൊട പറയുന്നു.

മാധവൻ—മഹാ ഔദാൎയ്യ ശാലിയായ ഗൊവിന്ദസെൻ അധികം കാലം ലൊകത്തിലെ ഗുണത്തിന്നായി ജീവിച്ചിരിക്കട്ടെ. ഞാൻ ഇപ്പൊാം മദിരാശിക്ക മടങ്ങാനാണ വിചാരിക്കുന്നത. അവിടെ പൊയിട്ട കുറെ ദിവസം കഴിഞ്ഞ ഇങ്ങട്ട വീണ്ടും വന്ന ഗൊവിന്ദസെൻ അവർകളെയും താങ്കളെയും കണ്ട കൊള്ളാം. എനിക്ക ഇവിടെനിന്ന മദിരാശിലെക്ക വഴി യാത്രക്കുള്ള പണം മാത്രം ഇപ്പൊാം കിട്ടിയാൽ മതി.

ഗൊപീനാഥബനൎജ്ജി—അങ്ങിനെ തന്നെ. എന്നാൽ ഒരു നാലഞ്ച ദിവസം എൻെറ കൂടെ ഇവിടെ താമസിച്ചിട്ട പൊവാം. എന്നാലെ എനിക്ക സുഖമുള്ളു.

എന്ന പറഞ്ഞതിനെ അനുവദിച്ച നാലഞ്ച ദിവസം കൂടി അവിടെ താമസിച്ചു.

ഗൊവിന്ദപ്പണിക്കരും ഗൊവിന്ദൻകുട്ടി മെനവ നും ബൊമ്പായിൽ താമസിക്കുന്നതായി മുമ്പെത്തെ അ ദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. ഗൊവിന്ദപ്പണിക്ക ക്ക ശരീരത്തിന്ന ഇപ്പൊഴും നല്ല സുഖമായില്ല. ബമ്പാ യിലെക്കും പുറപ്പാട ഇന്ന, നാളെ, മറ്റന്നാൾ എന്നവെ ച്ച കഴിയുന്നു. അങ്ങിനെ ഇരിക്കുമ്പൊൾ ഒരു ദിവസം ഗൊവിന്ദൻകുട്ടി മെനവൻ ബൊമ്പായി എസ്സ്ലെനെ ഡിന സമീപം കാറ്റുംകൊണ്ട നിൽക്കുമ്പൊൾ സമീ പത്തകൂടി ബാബുകെസബ ചന്ദ്രസെൻ കടന്നപൊയി. കെസബ ചന്ദ്രസെൻ ഗൊവിന്ദൻകുട്ടി മെനവന്റെ മുഖം കണ്ടപ്പൊൾ മാധവന്റെ മുഖച്ഛായപൊലെ തൊ ന്നി. തിരിയെ ഇങ്ങട്ടതന്നെ മടങ്ങി ഗൊവിന്ദൻകുട്ടി മെനവന്റെ അടുക്കെ വന്ന ചൊദിക്കുന്നു.

കെസബചന്ദ്രസെൻ—താങ്കൾ ഏതരാജ്യക്കാരനാണ.

ഗെവിന്ദൻകുട്ടിമെനവൻ__മലബാർ രാജ്യക്കാരനാണ.

കെ__ശരി അങ്ങിനെ കണ്ടപ്പൊൾ എനിക്ക തൊന്നി. മലബാറിൽ മാധവൻ എന്ന ഒരാളെ താങ്കൾ അറി യുമൊ.

ഇത കെട്ടപ്പൊൾ ഗൊവിന്ദൻ കുട്ടിമെനവൻ ഒ ന്ന ഞെട്ടി. വല്ലാതെ പരിഭ്രമിച്ചു-സന്തൊഷവും സന്താ പവും ആശ്ചര്യവും ഒക്കക്കൂടി മനസ്സിൽ തിക്കിത്തിരക്കി വലഞ്ഞതപൊയി. ഉടനെ.

ഗൊവിന്ദൻകുട്ടി മെനവൻ—അദ്ദെഹം എവിടെ ഉണ്ട. ഞാൻ അദ്ദെഹത്തിന്റെ ഒരു സംബന്ധിയാണ. അ ദ്ദെഹം ഞങ്ങടെ രാജ്യംവിട്ട പൊയ്പ്പൊയിട്ട രണ്ടമാ

സന്തൊഷമായി. അദ്ദെഹത്തിന്റെ അച്ഛനും ഞാനും കൂടി പല ദിക്കിലും അദ്ദെഹത്തെ തിരഞ്ഞു കാണാതെ വ്യസനിച്ചു വലഞ്ഞു നടക്കുന്നു. ഇവിടെ എട്ടുപത്തു ദിവസമായി ഞങ്ങൾ എത്തീട്ടു.

ഉടനെ കെസബചന്ദ്രസെൻ വിവരങ്ങൾ എല്ലാം പറഞ്ഞു. ഒടുവിൽ.

കെ—ഇപ്പൊൾ അദ്ദെഹം കൽക്കത്താ വിട്ടിരിക്കും. എന്നാൽ അച്ഛന ഞാൻ ഒരു കമ്പി അയച്ചു അതിന്റെ വിവരം അറിയാം. എന്നു പറഞ്ഞു കെസബചന്ദ്രസെനും ഗൊവിന്ദൻ കുട്ടിമെനവനും കൂടെ ടെലിഗ്രാഫ ആഫീസ്സിൽ പൊയി കമ്പി അയച്ചു. ഉടനെ ഗൊവിന്ദപ്പണിക്കരുടെ അടുക്കെ കെസബചന്ദ്രസെൻ ഗൊവിന്ദൻകുട്ടി മെനവനൊടുകൂടെ പൊയി. അദ്ദെഹത്തെയും ആൾക്കാരെയും ഒന്നിച്ചു കൂട്ടിക്കൊണ്ടുവന്നു തന്റെ വീട്ടിൽ താമസിപ്പിക്കുകയും ചെയ്തു.

ഏകദെശം രാത്രി എട്ടര മണിക്കു മറുവടി കമ്പി എത്തി. "മാധവൻ കൽക്കത്താ വിട്ടിരിക്കുന്നു. ഗൊ "പീനാഥ ബനർജ്ജിയുടെ അടുക്കെ ഉണ്ടായിരിക്കണം. "അദ്ദെഹത്തെപ്പററി അദ്ദെഹത്തിന്റെ അച്ഛൻ ഒന്നും "വ്യസനിപ്പാൻ ആവശ്യമില്ലാ. ഉടനെ സുഖമായിവരുന്ന "ചെരും" എന്നാണ മറുവടി. അതു കിട്ടിയ ഉടനെ ഗൊപീനാഥ ബനർജ്ജിക്കു അദ്ദെഹത്തിന്റെ രാജ്യത്തിലെക്കു രാത്രി തന്നെ കമ്പി അടിച്ചു-മാധവൻ അവിടെ ഉണ്ടൊ എന്നുമാത്രമാണ കമ്പിയിൽ ചൊദിച്ചതു. അതിന്ന പ്രഭാതത്തിൽ മറുവടി കിട്ടി.

മറുവടി—"മാധവൻ ഇന്ന വൈകുന്നെരം ആറ "മണിക്ക ഇവിടെ നിന്ന ബൊമ്പായിക്ക വണ്ടി കയറി. "സുഖക്കെടു യാതൊന്നുമില്ലാ-ബൊമ്പായിൽ എത്തിയ "ഉടനെ താങ്കളെ കാണും."

ഠരം കമ്പി വായിച്ചു കെട്ടപ്പൊഠം ഗൊവിന്ദപ്പണിക്കൎക്കും ഗൊവിന്ദൻകുട്ടിമെനവനും ഉണ്ടായ സന്തൊഷത്തെ കുറിച്ചു ഞാൻ എന്താണ പറയെണ്ടത.

ബൊമ്പായിൽ മാധവൻ കയറിയ വണ്ടി എത്തുന്ന ദിവസം കെസബചന്ദ്രസെൻ സ്റ്റെഷനിൽ എതിരെല്ക്കാൻ ഗാഡിയുമായി തെയ്യാറായി നിന്നു. എന്നാൽ ഒരു നെരമ്പൊക്ക ഉണ്ടാക്കണം എന്ന കെസബചന്ദ്രസെൻ നിശ്ചയിച്ചു. ഗൊവിന്ദപ്പണിക്കരൊടും ഗൊവിന്ദൻകുട്ടി മെനവനൊടും അവരുടെ ആഠംക്കാരൊടും സ്റ്റെഷനിലെക്ക വരണ്ടാ എന്നും, താനും മാധവനുംകൂടി വീട്ടിലെക്ക വരുമ്പൊഠം അവരെ പുറത്ത കാണരുതെന്നും, താൻ മാധവനെ പെട്ടന്ന കൊണ്ടുവന്ന കാണിക്കമെന്നും പറഞ്ഞ ശട്ടം ചെയ്തിട്ടാണ കെസബചന്ദ്രസെൻ സ്റ്റെഷനിലെക്ക പൊയത. സ്റ്റെഷനിൽ എത്തുമ്പൊഴക്ക വണ്ടിയും എത്തി. മാധവൻ വണ്ടിയിൽനിന്ന എറങ്ങിക്കൂടുമ്പൊഠം കെസബചന്ദ്രസെനെ കണ്ടു. ഉടനെ കൈ കൊടുത്ത രണ്ടപെരുംകൂടി വണ്ടിയിൽ കയറി കെസബചന്ദ്രസെന്റെ ബങ്കളാവിൽ എത്തി പുറത്ത ബ്രാന്തയിൽ ഇരുന്നു. കെസബചന്ദ്രസെൻ കല്കത്താവിട്ട ശെഷം നടന്ന വാസ്തുവങ്ങഠ എല്ലാം മാധവൻ പറഞ്ഞു. കെസബചന്ദ്രസെൻ എല്ലാം കെട്ട ഒടുവിൽ—

കെസബചന്ദ്രസെൻ—അതെ- അലഹബാദിലെ സബ്ജഡ്ജിയുമായി പരിചയമായെല്ലൊ- കുറെ ദ്രവ്യനാശം വന്നാലും തരക്കെടില്ലാ- നല്ല ഒരു സ്നെഹിതനെ കിട്ടിയെല്ലൊ!

എന്നും മറ്റും പറഞ്ഞു രണ്ടുപെരും വളരെ ചിറിച്ചു.

കെ—എനിയത്തെ ഉദ്ദെശം എന്താണ- മലബാറിലെക്കതന്നെ മടങ്ങുകയല്ലെ നല്ലത.

മാ—ഇല്ലാ- മലബാറിലെക്ക ഇപ്പൊൾ മടങ്ങുന്നില്ല. എന്നാൽ നാളെ ഞാൻ മദിരാശിക്ക പൊയി എട്ടുപത്തു ദിവസത്തിലകത്തു ഇങ്ങട്ടതന്നെ മടങ്ങും.

കെ—മദിരാശിയൊളം മാത്രം പൊയി മടങ്ങുന്നുവൊ. മലബാറിലൊളംകൂടി പൊവരുതെ- അഛനെയും മറ്റും ഒന്ന കാണാമെല്ലൊ.

അഛൻ എന്ന പറഞ്ഞപ്പൊൾ മാധവന്ന ബഹുവ്യസനംതൊന്നി. എങ്കിലും മറെറ സംഗതി ഓൎത്തപ്പൊൾ മലബാറിനെ മനസ്സുകൊണ്ട ഒന്ന ശപിച്ചുംകൊണ്ട-

മാ—അഛനെ കാണ്മാൻ എനിക്ക വളരെ ആഗ്രഹമുണ്ടായിരുന്നു-തല്ക്കാലം സാധിക്കയില്ലെന്നതൊന്നുന്നു.

കെ—എന്നാൽ എനി നമുക്ക ഭക്ഷണം കഴിക്കാറായെല്ലൊ- കുളിക്കണ്ടെ.

മാ—കുളിക്കാം- എന്ന പറഞ്ഞു മാധവൻ എണീട്ടു.

കെ—ഞാൻ ഇന്ന എന്റെ സ്നെഹിതന്മാരിൽ രണ്ടാളെകൂടി താങ്കളുടെ പ്രീതിക്കായി ഭക്ഷണത്തിന്ന വരാൻ ക്ഷണിച്ചിട്ടുണ്ട. താങ്കൾക്ക അവരെ കാണാൻ സന്തൊഷമുണ്ടായിരിക്കുമെന്ന ഞാൻ വിശ്വസിക്കുന്നു.

മാ—താങ്കളുടെ സ്നെഹിതന്മാര എന്റെയും സ്നെഹിത ന്മാര തന്നെ- അവരെ ക്ഷണിച്ചത എനിക്ക അത്യന്ത സന്തൊഷമായി.

എന്ന പറഞ്ഞ മാധവൻ കുളിപ്പാൻ പൊയി. കു ളിപ്പാൻ പൊയ ഉടനെ കെസബചന്ദ്രസെൻ ഗൊവി ന്ദപ്പണിക്കരെയും ഗൊവിന്ദൻ കുട്ടിമെനവനെയും ഭക്ഷ ണം ചെയ്യുന്ന മുറിയിലെക്ക വിളിച്ച തീന്മെശയുടെ അ ടുക്കെ ഇരുത്തി. താനും ഇരുന്നു. കുറെ കഴിഞ്ഞപ്പൊൾ മാധവൻ കുളി കഴിഞ്ഞ വരുന്നത കണ്ട കെസബചന്ദ്ര സെൻ എതിരെററ ഒരു മുറിയിലെക്ക കൂട്ടികൊണ്ട വന്നു.

കെ—ഇതാ ഒരു ഇരിക്കുന്ന രണ്ട പെരെയാണ ഞാൻ ക്ഷണിച്ചത- താങ്കളുമായി മുമ്പ പരിചയമുണ്ടൊ. ഞാൻ അറിയില്ലാ.

മാധവൻ നൊക്കി പിന്നെ ഉണ്ടായത എന്താണെ ന്ന പറയെണ്ടതില്ലല്ലൊ. "ഓ- അച്ഛനെ ഞാൻ കണ്ടത "എന്റെ ഭാഗ്യം" എന്ന പറയുമ്പൊഴക്ക ഗൊവിന്ദപ്പ ണിക്കര എഴുനീററ മാധവനെ ആലിംഗനം ചെയ്തു, "അയ്യൊ എന്റെ കുട്ടാ നീ എന്നെ ഇങ്ങിനെ വ്യസനി "പ്പിച്ചുവെല്ലൊ" എന്ന ഗൽഗദാക്ഷരമായി കരഞ്ഞും കൊണ്ട പറഞ്ഞു.

കെസബചന്ദ്രസെൻ ഉടനെ ആ മുറിയിൽ നി ന്ന മറെറാരു മുറിയിലെക്ക പൊയി.

ഒരു ആലിംഗനവും കരച്ചലും ഒക്ക കഴിഞ്ഞ ശെ ഷം ഒന്നാമത ഗൊവിന്ദപ്പണിക്കര പറഞ്ഞത.

ഗൊവിന്ദൻ കുട്ടി ഉടനെ നാട്ടിലെക്ക ഒരു കമ്പി

അടിക്കണം- ഇവന്റെ അമ്മയും ആ പെണ്ണും വ്യസനിച്ച മരിച്ചിരിക്കുമൊ എന്ന അറിഞ്ഞില്ലാ.

മാധവൻ__ഏത പെണ്ണ- ഏത പെണ്ണാണ എന്നെക്കുറിച്ച വ്യസനിച്ച മരിക്കാൻ.

ഗൊവിന്ദൻകുട്ടി മെനവൻ__എന്റെ മരുമകാ ഇങ്ങലെഖാ. ഭ്രാന്താ- എന്തൊരുകഥയാണ ഇതെല്ലാം. എന്തെല്ലാം ഗൊഷ്ഠിയാണ ഒരം കാണിച്ചത.

ഇയ്യടെ മാധവന പലപ്പൊഴും വിചാരിയാതെ പെട്ടന്ന പലെ ആപത്തുകളും നെരിട്ടിട്ടുണ്ടായിരുന്നു. ചില സന്തൊഷങ്ങളും ഇടയിൽ ഉണ്ടായിട്ടില്ലെന്നില്ലാ- എന്നാൽ അതിനാൽ ഒന്നും ഇപ്പൊഠ ഉണ്ടായതപൊലെ ഉള്ള ഒരു സ്തബ്ധത മാധവന ഉണ്ടായിട്ടില്ല.

ഗൊവിന്ദൻകുട്ടി മെനവൻ പറഞ്ഞത കെട്ടപ്പൊഠ മാധവന്റെ സർവ്വാംഗം തരിച്ച മരംപൊലെ ആയിപ്പൊയി.

ഗൊവിന്ദപ്പണിക്കര__എന്ത കഷ്ടമാണ കുട്ടാ നീ ചെയ്യത- നിന്റെ അമ്മയെയും ആ പെണ്ണിനെയും ഞങ്ങളെയും നീ ഇങ്ങിനെ വ്യസനിപ്പിച്ചുവെല്ലൊ. നീ നാട്ടിൽ വന്നിട്ട ഒരു പൊളുംകെട്ട അന്ധാളിച്ച ഓടിപ്പൊയെല്ലൊ- വിവരങ്ങഠ എല്ലാം ഞങ്ങഠ അറിഞ്ഞു. കഷ്ടം! നിണക്ക എന്തൊ ഒരു ശനിപ്പിഴ ഉണ്ടായിരുന്നു- അത തീൎന്നുവായിരിക്കാം.

മാധവന ഒരക്ഷരവും ശബ്ദിപ്പാൻ വയ്യാതെ കസാലമെൽ ഇരുന്നു.

ഉടനെ കെസബചന്ദ്രസെൻ വന്നു. ഇതെല്ലാം

കണ്ടിട്ട എന്തൊക്കയൊ ചില അപകടം ഉണ്ട എന്ന അദ്ദെഹത്തിന്ന തൊന്നി എങ്കിലും മാധവനൊട ഒന്നും ചൊദിച്ചില്ല. എല്ലാവരും ഭക്ഷണത്തിന്ന ആരംഭിച്ചു. മാധവനും ഭക്ഷണം കഴിക്കുന്നപൊലെ കാട്ടിക്കൂട്ടി. ഭക്ഷണം കഴിഞ്ഞ ഉടനെ ഗൊവിന്ദൻകുട്ടി മെനവൻ വിവരത്തിന്ന ഒരു ടെലിഗ്രാം മലബാറിലെക്ക അയച്ചു.

കെസബ ചന്ദ്രസെൻ വെറെ മുറിയിലെക്ക പൊയശെഷം.

ഗൊവിന്ദപ്പണിക്കര—എന്താണ കുട്ടാ- നീ ഒന്നും മിണ്ടാത്തത.

ഗൊവിന്ദൻകുട്ടി മെനവൻ—ഇത്ര വിഡ്ഢിത്തം കാണിച്ചിട്ട എങ്ങിനെയാണ മിണ്ടുന്നത.

മാധവൻ—അച്ഛാ- എനിക്ക ഇതെല്ലാം കെൾക്കുമ്പൊൾ, അറബിയൻ നൈട്സിൽ ഉള്ള ഒരു കഥ വായിച്ച കെൾക്കുംപൊലെ തൊന്നുന്നു.

ഗൊവിന്ദപ്പണിക്കര—നല്ല കഥയാണ ഇത. ഇന്ദുലെഖയെ നീ ഇങ്ങിനെ വ്യസനിപ്പിച്ചുവെല്ലൊ- നിന്റെ അമ്മ ജീവിച്ചിരിക്കുന്നുണ്ടൊ എന്ന സംശയം- അത്ര പരവശയായിരിക്കുന്നു.

മാധവൻ കണ്ണുനീർ വാൎത്തുംകൊണ്ട മുഖം താഴ്ത്തി.

ആ ദിവസം കെസബ ചന്ദ്രസെന്റെ കൂടെ താമസിച്ചു- പിറെറ ദിവസത്തെ വണ്ടിക്ക മലയാളത്തിലെക്ക പുറപ്പെടുവാൻ നിശ്ചയിക്കുകയും ചെയ്തു.

ബാബുകെസബ ചന്ദ്രസെന്റെ ഉന്നതമായ ഒരു വെണ്മാട സൌധത്തിൽ വിശെഷമായ ചന്ദ്രികയി

ൽ ഗൊവിന്ദപ്പണിക്കരും മാധവനും ഗൊവിന്ദൻകുട്ടി മെനവനും കൂടി അന്ന രാത്രി കാററ കൊള്ളുവാൻ ഇരുന്നപ്പൊൾ ഇവര തമ്മിൽ ഉണ്ടായ മുഖ്യമായ ചില സംഭാഷണങ്ങളെ കുറിച്ചു കൂടി എന്റെ വായനക്കാരെ അറിയിക്കാൻ എനിക്ക താല്പൎയ്യമുണ്ടാകയാൽ അതിന്റെ വിവരം എനിയത്തെ അദ്ധ്യായത്തിൽ കാണിപ്പാൻ നിശ്ചയിക്കുന്നു.



# പതിനെട്ടാം അദ്ധ്യായം.

## ഗൊവിന്ദപ്പണിക്കരും മാധവനും ഗൊവിന്ദൻകുട്ടി മെനവനുംകൂടി ഉണ്ടായ ഒരു സംഭാഷണം.

ഗൊവിന്ദപ്പണിക്കര—ചന്ദ്രികയെ അനുഭവിക്കെണമെങ്കിൽ ഇങ്ങിനെയുള്ള സ്ഥലത്ത ഇരുന്നിട്ട വെണം. എന്റെ മനസ്സിന്ന വളരെ ആഹ്ലാദം തൊന്നുന്നു. കുട്ടികളെ ഞാൻ കുറെ ദിവസമായി നിങ്ങൾ രണ്ടാളൊടും ചില സംഗതികളെക്കൊണ്ട സംസാരിക്കെണമെന്ന വിചാരിച്ച വരുന്നു-ഇതവരെ ഇത്ര നന്നായ ഒരവസരം എനിക്ക കിട്ടീട്ടില്ല. ഉറക്കം വരുന്നവരെ നൊക്ക സംസാരിക്കാമെല്ലൊ- അല്ലെ.

മാധവനും ഗൊ- } അങ്ങിനെതന്നെ.
കു- മെനൊനും }

ഗൊ- പ—മാധവനും ഗൊവിന്ദൻകുട്ടിക്കും ഇംക്ലീഷ പഠിപ്പും മററും സമ്പൂൎത്തിയായെല്ലൊ. നിങ്ങൾക്ക ഹിന്തുമതം കെവലം നിസ്സാരമെന്നുള്ള അഭിപ്രായമായിരിക്കാം ഇപ്പൊൾ ഉള്ളത എന്ന എനിക്ക തൊന്നുന്നു. ക്ഷെത്രത്തിൽ മാധവൻ തൊഴുവാൻ പൊകുന്നത ഇയ്യെടെ എങ്ങും ഞാൻ കണ്ടിട്ടെ ഇല്ല. ഗൊവിന്ദൻകുട്ടിയും പൊവാറില്ല. ചന്ദനം ഭംഗിക്ക വെണ്ടി തൊടുന്നുണ്ട- ഭസ്മം തൊടാറെ ഇല്ലെന്ന തൊന്നുന്നു. നിരീശ്വരമതമായൊ നിങ്ങൾക്ക എന്ന വിചാരിച്ച ഞാൻ വിഷാദിക്കുന്നു.

മാധവൻ—അച്ഛന്റെ ആ വിഷാദം അശേഷം വെണ്ട- എനിക്ക നിരീശ്വരമതമല്ല. ഈശ്വരൻ ഉണ്ടെന്ന ത ന്നെയാണ ഞാൻ പലെ സംഗതികളെ ആലൊചി ച്ചതിൽ തീർച്ചയായും വിശ്വസിക്കുന്നത. അമ്പലത്തി ൽ പൊവെണ്ട എന്നും ഞാൻ വെച്ചിട്ടില്ല. ഭസ്മം കി ട്ടിയാൽ കുറി ഇടുന്നതിന്നും എനിക്ക വിരൊധം യാ തൊന്നുമില്ല. എന്നാൽ ചന്ദനവും ഭസ്മവും അമ്പല വും ഈശ്വരനും തമ്മിലുള്ള സംബന്ധം എന്താണെ ന്ന ഞാൻ അറിയുന്നില്ല. അത എന്താണെന്ന അച്ഛ ൻ പറഞ്ഞ ബൊദ്ധ്യമാക്കിയാൽ അമ്പലത്തിൽ പൊവുന്നതും ഭസ്മക്കുറി ഇടുന്നതും സാരമായ പ്രവൃ ത്തികളാക്കിവെച്ച ഞാൻ മെലിൽ ആചരിച്ച വരാം.

ഗൊ- പ—ഗൊവിന്ദൻകുട്ടിയുടെ അഭിപ്രായമൊ.

ഗൊവിന്ദൻകുട്ടി മെനവൻ—എനിക്ക ഈശ്വരൻ എ ന്നൊരു പ്രത്യെക ശക്തി ഉണ്ടെന്ന വിശ്വാസമില്ല. ജഗത്ത എല്ലാം സ്വഭാവാനുസരണമായി ഉണ്ടാവുക യും സ്ഥിതി ചെയ്കയും വൎദ്ധിക്കുകയും നശിക്കുകയും ചെയ്യുന്നു എന്ന ഞാൻ അറിയുന്നു. അതിലധികം ഒന്നും എനിക്ക അറിവില്ല. ഈശ്വരൻ എന്നൊരു സാധനത്തെയൊ ആ സാധനത്തിന്റെ വിശെഷ വിധിയായ ഒരു ശക്തിയെയൊ ഞാൻ എങ്ങും കാ ണുന്നില്ല. പിന്നെ ഞാൻ അതുണ്ടെന്ന എങ്ങിനെ വി ശ്വസിക്കും.

ഗൊ-പ—ശിക്ഷ-മാധവനെക്കാൾ ഒന്നു കവിഞ്ഞുവൊ! മാധവന ഈശ്വരൻ ഉണ്ടെന്നുള്ള വിചാരമെങ്കിലും

ഉണ്ട. ഗൊവിന്ദൻകുട്ടിക്ക അതുംകൂടി ഇല്ല. നിങ്ങൾ രണ്ടാളും ഒരു സ്കൂളിൽ അല്ലെ പഠിച്ചത-പിന്നെ എന്താണ ഇങ്ങിനെ രണ്ടഭിപ്രായം. ഏതെങ്കിലും കുട്ടികളെ നിങ്ങളുടെ മാതിരി വിശെഷം തന്നെ. മാധവന ഈശ്വരൻ ഉണ്ടെന്നുള്ള വിചാരമെങ്കിലും ഉണ്ടെല്ലൊ-പൊറുതി. ഗൊവിന്ദൻകുട്ടിക്ക അതും ഇല്ല- അല്ലെ.

ഗൊ-കു-മെ—അതെ, ഈശ്വരൻ ഉണ്ടെന്ന വിചാരിപ്പാൻ ഞാൻ സംഗതി ഒന്നും കാണുന്നില്ല.

മാ—ആട്ടെ- അമ്പലത്തിൽ പൊവുന്നതും ചന്ദനം ഭസ്മം തൊടുന്നതും ഒരംശവിചാരത്തിലെക്ക ആവശ്യമാണെന്ന അച്ഛൻ പറഞ്ഞതിനുള്ള സംഗതി കെട്ടാൽ കൊള്ളാമായിരുന്നു.

ഗൊ-പ—ഞാൻ പറയാം നിങ്ങൾക്ക ബൊദ്ധ്യമാവുമൊ എന്ന ഞാൻ അറിയുന്നില്ല-എങ്കിലും പറയാം. ക്ഷെത്രം നമ്മൾ ഹിന്തുക്കൾക്ക ദൈവവന്ദനം ചെയ്യെണ്ടതിലെക്ക നിയമിക്കപ്പെട്ടിട്ടുള്ള സ്ഥലമാണ. ദൈവം എല്ലാടവും നിറഞ്ഞ സർവ്വാന്തൎയ്യാമിയായി ഇരിക്കുന്നുണ്ടെങ്കിലും സാധാരണ മനുഷ്യൎക്ക ആ തത്വബൊധം ഇല്ലായ്കയാൽ അവൎക്ക ദൈവത്തെക്കുറിച്ചുള്ള വിചാരവും ഭക്തിയും ഉണ്ടാവാൻ വെണ്ടി ബുദ്ധിമാന്മാരായ നമ്മുടെ പൂൎവ്വികന്മാർ പണ്ടുപണ്ടെ ഏൎപ്പെടുത്തീട്ടുള്ളതാണ ക്ഷെത്രങ്ങളും അതുകളിൽ പൊയി ചെയ്യെണ്ടുന്ന പൂജാക്രമങ്ങളും വന്ദനകളുടെ സമ്പ്രദായങ്ങളും സ്വഭാവങ്ങളും എന്ന ഞാൻ പറയുന്നു. ഭസ്മവും ചന്ദനവും ധരിക്കുന്നത ദൈവ വന്ദനകൾ

ചെയ്യുന്നതിൽ ചെയ്യെണ്ടതായി നിയമിക്കപ്പെട്ട ഒരു പ്രവൃത്തിയാണ. ഇതാണ ഇവകൾ തമ്മിലുള്ള സംബന്ധം.

മാ—അച്ഛൻ ഇപ്പൊൾ പറഞ്ഞതിൽ ക്ഷെത്രവും ഭസ്മവും ചന്ദനവും ആയി തമ്മിൽ ഉള്ള സംബന്ധം മനസ്സിലായി-ഒരം മൂന്ന സാധനങ്ങളും ഒരംശാരനം തമ്മിൽ സൂക്ഷ്മസ്ഥിതിയിൽ എന്ത സംബന്ധമാണ ഉള്ളത എന്ന എനിയും എനിക്ക മനസ്സിലായില്ലാ.

ഗൊ-പ—ശരി-അവിടെയാണ ദുർഘടം. ക്ഷെത്രം ദൈവവന്ദന സ്ഥലമാണെന്ന ഞാൻ പറഞ്ഞില്ലെ.

മാ—അതെ- അച്ഛൻ പറഞ്ഞത പണ്ടുപണ്ടെ ബുദ്ധിമാന്മാരായ നമ്മുടെ പൂൎവ്വികന്മാര സാധാരണ മനുഷ്യൎക്ക ദൈവ വിചാരവും ഭക്തിയും ഉണ്ടാവാൻ വെണ്ടി എൎപ്പെടുത്തിയതാണ ക്ഷെത്രങ്ങൾ- എന്നല്ലെ. എന്നാൽ ക്ഷെത്രങ്ങളിൽ പൊവുമ്പൊൾ മാത്രം ദൈവ വിചാരവും ഭക്തിയും തൊന്നത്തക്ക വിധം ബുദ്ധിയുള്ളവരും അന്ന്യത്ര ഒരം വിചാരവും ഭക്തിയും ഉണ്ടാവാത്തവരും അല്ലെ ക്ഷെത്രത്തിൽ പൊയി വന്ദനം ചെയ്യെണ്ടത. ക്ഷെത്രത്തിൽ പൊവാതെയും ചന്ദനം ഭസ്മം ധരിക്കാതെയും ദൈവത്തെക്കുറിച്ച ഭക്തിയും സ്മരണയും ഉള്ളാളുകൾ ക്ഷെത്രത്തിൽ പൊണമെന്നില്ലെന്നും, അച്ഛൻ പറഞ്ഞ പ്രകാരമാണെങ്കിൽ സ്വാതെ ബുദ്ധിയില്ലാത്ത മനുഷ്യരുടെ ഉപകാരത്തിന്നാ ബുദ്ധിമാന്മാർ ചെയ്തുവെച്ച ഒരു വ്യാജം എന്നല്ലാതെ ക്ഷെത്രവും ദൈവവും ആയി വാസ്തവത്തിൽ യാതൊ

ര പ്രത്യേക സംബന്ധവും ഇല്ലെന്നും ഇപ്പൊൾ സ്പ ഷ്ടമല്ലെ.

ഗൊ-പ—അദ്വൈതികളായി ആഹാര നിദ്രാവിഹാരാദിപ്രപഞ്ചവ്യാജങ്ങളിൽ നിന്ന മുക്തന്മാരായിട്ടുള്ള പരമ ഹംസന്മാൎക്ക മാത്രമെ ക്ഷെത്രത്തിൽ പൊവാതെ ഇരിക്കാൻ പാടുള്ളു എന്ന ഞാൻ വിചാരിക്കുന്നു. പ്രപഞ്ചത്തെ അനുസരിച്ച നടക്കുന്ന നമ്മൾക്ക പ്രത്യക്ഷമായി ക്ഷെത്രങ്ങൾ വിഗ്രഹങ്ങൾ മുതലായ സാധനങ്ങളുടെ സഹായം കൂടാതെ ൟശ്വരങ്കൽ ഭക്തി ഉണ്ടാവാനും ൟശ്വരസ്മരണ ചെയ്വാനും മഹാ പ്രയാസമാണ. സാധിക്കുക ഇല്ലെന്നതന്നെ പറയാം.

മാ—അച്ഛൻ പറഞ്ഞപ്രകാരം അദ്വൈതികളായി പ്രപഞ്ച വ്യാജങ്ങളിൽനിന്ന മുക്തന്മാരായിട്ടുള്ള മനുഷ്യർ ഇല്ലെന്ന ഞാൻ വിചാരിക്കുന്നു. മനുഷ്യനെ പ്രപഞ്ചത്തെ അനുസരിച്ച നടക്കാൻ ദൈവം സൃഷ്ടിച്ച ഒരു ജന്തുവാണ. അപ്പൊൾ പ്രപഞ്ചത്തെ കെവലം വിടാൻ മനുഷ്യന ശക്തി ഒരിക്കലും ഉണ്ടാവാൻ പാടില്ലാ. ഉണ്ടെന്ന ചിലർ നടിക്കുന്നുണ്ടെങ്കിൽ അത അവരുടെ വെറും ധിക്കാരമായ ദൊഷതയാണ. ആ ങ്ങിനെയുള്ളവരുടെ നാട്യത്തിൽ യാഥാൎത്ഥ്യത ഉണ്ടെന്ന മററു ചിലർ വിശ്വസിക്കുന്നുണ്ടെങ്കിൽ അത ശുദ്ധമെ തെററാണ. ആഹാരം, നിദ്ര, കാമക്രൊധ ലൊഭ മൊഹങ്ങൾ, ഇവകൾ ഇല്ലാത്ത മനുഷ്യരെ അച്ഛൻ കാണിച്ചു തന്നാൽ അവര പ്രപഞ്ച വ്യാജങ്ങളിൽനിന്ന മുക്തന്മാരാണെന്ന ഞാൻ സമ്മതി

ക്കാം. അങ്ങിനെയുള്ള മനുഷ്യർ ഇല്ലെന്നാണ എ ന്റെ തീച്ചയായ വിശ്വാസം. പിന്നെ മനുഷ്യര എ ല്ലാം സാധാരണ സ്വഭാവങ്ങളിൽ ഒരുപൊലെയാ ണ. പഠിപ്പുകൊണ്ടും അറിവുകൾ കൊണ്ടും ഓരൊ സംഗതികളിൽ പരസ്പരം ഭെദങ്ങൾ കാണാമെങ്കി ലും സൂക്ഷ്മ സ്വഭാവങ്ങളിൽ അത്ര വലിയ ഭെദങ്ങ ൾ വരാൻ പാടില്ലാ. അതുകൊണ്ട അച്ഛൻ പറഞ്ഞ പ്രകാരം ആഹാരം, നിദ്ര, മുതലായത ഉപെക്ഷിച്ചആ ളുകൾ മനുഷ്യരുടെ കൂട്ടത്തിൽ ഇല്ലാ. അച്ഛൻ ആ ദ്യം പറഞ്ഞപ്രകാരം സാധാരണ അറിവില്ലാത്ത മ നുഷ്യരുടെ ഉപയൊഗത്തിലെക്ക വെണ്ടി ക്ഷെത്രങ്ങ ൾ എപ്പെടുത്തിയതാണെങ്കിൽ അതുകളെ ഉപയൊ ഗിപ്പാൻ ആവശ്യമുള്ളവരല്ലെ അതുകളിൽ പൊയി ദൈവ വന്ദനം ചെയ്യെണ്ടു. അച്ഛൻ പറഞ്ഞപ്രകാ രം ദൈവം സൎവ്വചരാചരത്തിലും കാണപ്പെടുന്ന തും, സൎവ്വ ജഗൽസൃഷ്ടി സ്ഥിതിസംഹാര ശക്തിയുള്ള ഒരീശ്വരനമാണെന്ന ഞാൻ സമ്മതിക്കുന്നു. എന്റെ മനസ്സിന്ന ഒരു ബൊദ്ധ്യമുണ്ടെങ്കിൽ പിന്നെ ഞാൻ അമ്പലത്തിൽ പൊയി അവിടെ ഉണ്ടാക്കി വെച്ചിരി ക്കുന്ന ബിംബമാണ എന്റെ ഈശ്വരൻ എന്ന ഞാ ൻ ഭാവിച്ച തൊഴുത കുമ്പിടുന്നത വലിയ ഒരു വ്യാജ മായ പ്രവൃത്തിയായി വരുന്നതല്ലെ.

ഗൊ-പ—കുട്ടൻ പറയുന്നത കെട്ടാൽ ദൈവ വിചാരം ഉണ്ടാവുന്നത വലിയ എളുപ്പമായി തൊന്നുന്നു. ശി വ-ശിവ! കുട്ടന ദ്വൈതാദ്വൈത വിചാരത്തെ കുറി

ച്ച എന്ന നിശ്ചയമുണ്ട. ദൈവം സൎവ്വവ്യാപിയാണ. എന്ന ഒരു വാക്ക പറഞ്ഞാൽ അമ്പലത്തിൽ പൊവണ്ട എന്ന വെച്ചാറായൊ. പ്രപഞ്ച വ്യാപാരങ്ങളിൽ നിന്ന മുക്തന്മാരായിട്ടുള്ള ആളുകാം ഇല്ലെന്ന കുട്ടൻ പറയുന്നുവൊ.

മാ—അതെ- ആഹാര നിദ്രാ മൈഥുനാദികളിൽ വല്ല രൊഗം നിമിത്തമല്ലാതെ പ്രിയവും സക്തിയും ഇല്ലാത്ത ആളുകാം ഇല്ലെന്ന ഞാൻ തീൎച്ചയായി പറയുന്നു.

ഗൊ-പ—ശിവ- ശിവ- എനിക്ക കെട്ടത മതി. എത്ര മഹൎഷിമാർ ഠരംവക ചാപല്യങ്ങളെ ജയിച്ചവരുണ്ട.

മാ—ഉണ്ടെന്ന ഞാൻ വിശ്വസിക്കുന്നില്ല.

ഗൊ-പ—എന്നാൽ ശുദ്ധ നിരീശ്വര മതമാണ കുട്ടന ഉള്ളത.

മാ—എനിക്ക നിരീശ്വര മതമല്ല-ഠരംശ്വരൻ ഉണ്ടെന്ന തന്നെയാണ ഞാൻ വിശ്വസിക്കുന്നത.

ഗൊ-പ—മഹൎഷിമാരൊ.

മാ—മനുഷ്യര അച്ഛൻ പറഞ്ഞ മാതിരിക്കാരില്ല. മഹൎഷിമാരായാലും മററ ആരായാലും ഭെവണ്ടതില്ല.

ഗൊ-പ—ഏഴമണി കുരുമുളകും ഏഴ വെപ്പിൻ ചപ്പും ഒഴികെ വെറെ യാതൊരു ആഹാരവും കഴിക്കാത്ത ഒരു യൊഗീശ്വരനെ ഞാൻ കണ്ടിട്ടുണ്ട. അദ്ദെഹത്തിന്ന ജലപാനം കൂടി ഇല്ല.

ഗൊ-കു-മെ—അയാാം വലിയ സമൎത്ഥനായ ഒരു കള്ളനായിരിക്കണം- ജ്യെഷ്ഠനെ അയാാം തൊല്പിച്ചു. എനിക്ക സംശയമില്ല.

ഗൊ-പ—അയാാം മഠത്തിൽ എന്റെകൂടെ ഒൻപത ദി വസം താമസിച്ചു. ഒൻപത ദിവസവും യാതൊന്നും ഭക്ഷിച്ചിട്ടില്ലാ.

ഗൊ-ക-മെ—യാതൊന്നും ഭക്ഷിക്കുന്നത ജെഷ്ടൻ ക ണ്ടിട്ടില്ലാ. യാതൊന്നും ഭക്ഷിക്കയില്ലെന്ന ജെഷ്ടനെ വിശ്വസിപ്പിച്ചു. ഇത്രമാത്രമെ ഉണ്ടായിട്ടുള്ളു. ആഹാ രം ഇല്ലാതെ മനുഷ്യന ജീവിപ്പാൻ പാടില്ലാ. അത ശാസ്ത്രസിദ്ധമായ ഒരു അവസ്ഥയാണ. പിന്നെ ടൊ ഷ്ക്ക പറഞ്ഞിട്ട എന്ത ഫലം.

ഗൊ-പ—ഇതാണെല്ലൊ ഇംഗ്ലീഷുകാരൊട പറഞ്ഞാല ത്തെ വൈഷമ്യം. ഞങ്ങാം പറയുന്നത ഒന്നും നിങ്ങ ാം വിശ്വസിക്കയില്ലാ. പിന്നെ ഞങ്ങാം എന്ത ചെ യ്യും. ആ യൊഗീശ്വരൻ ഒമ്പത ദിവസവും ഞാൻ പറഞ്ഞത ഒഴികെ ഒരാഹാരവും ചെയ്തിട്ടില്ലെന്ന ഞാ ൻ സത്യം ചെയ്യാം. അയാാം നമ്മുടെ മഠത്തിലാണ താമസിച്ചത. പുലച്ചെ എഴര നാഴിക ഉള്ളപ്പൊാം ക ഴിച്ച യൊഗാനുഷ്ഠാനങ്ങാം കഴിഞ്ഞാൽ പന്ത്രണ്ട മ ണിവരെ പഞ്ചാഗ്നി മദ്ധ്യത്തിൽ ജപമാണ. അത ക ഴിഞ്ഞാൽ പിന്നെ എഴമണി കുരുമുളകും എഴ വെപ്പി ൻ ചപ്പും ഞങ്ങാം എല്ലാവരുടെയും മുമ്പാകെ തി ന്നും. പിന്നെ യാതൊരു ആഹാരവും കഴിക്കാറില്ലാ. ഇങ്ങിനെ ഒൻപത ദിവസം കഴിച്ചു. ഞാൻ കൂട നി ന്ന കണ്ടറിഞ്ഞ അനുഭവസ്ഥനാണ. എന്നിട്ടും നി ങ്ങാക്ക വിശ്വാസമില്ലാഞ്ഞാൽ.

മാ—അച്ഛൻ കളവപറഞ്ഞു എന്ന ഞാനും ഗൊവിന്ദൻ

കുട്ടിയും ഈ ജന്മം പറയുന്നതല്ല. അച്ഛന്റെ വാക്കിനെക്കാൾ ഞങ്ങൾക്ക വിശ്വാസം ഈ ഭൂമണ്ഡലത്തിൽ ആരുടെ വാക്കും ഇല്ല. എന്നാൽ അച്ഛനെ തെറ്റായി ധരിപ്പിച്ചതിനാൽ അച്ഛൻ ഇങ്ങിനെ പറയാൻ എടയായതാണെന്ന മാത്രമാണ ഞങ്ങൾ പറയുന്നത. ആ യോഗീശ്വരൻ ഈ ഒമ്പത ദിവസങ്ങൾക്കുള്ളിൽ എത്ര സമയം അച്ഛനെയും മറ്റാരെയും കാണാതെ രഹസ്യമായി ഇരുന്നിട്ടുണ്ട. യോഗാനുഷ്ഠാനങ്ങൾക്ക എന്ന പറഞ്ഞ വാതിൽ അടച്ച അകത്ത ഇരിക്കുമ്പോൾ അയാൾക്ക നല്ലവണ്ണം തിന്നുകൂടെ. തിന്നേണ്ട സാധനങ്ങൾ എന്തെല്ലാം കയ്യടക്കമായി വലിയ ഭാണ്ഡങ്ങളിലും മറ്റും വെക്കാം. അയാളുടെ കയ്യിൽ അങ്ങിനെ സൂക്ഷിച്ചിട്ടില്ലെന്ന എന്താണ നിശ്ചയം. അയാളുടെ ശരീരവും സാമാനങ്ങളും അച്ഛൻ ശൊധനചെയ്തിട്ടില്ലല്ലൊ. പിന്നെ രാത്രി ഉറങ്ങാൻ എല്ലാവരും പൊയാൽ അയാൾക്ക തിന്നാൻ എത്ര തരമുണ്ട. ഒമ്പത ദിവസം ഒന്നും അയാൾ തിന്നിട്ടില്ലെന്ന തീർച്ച പറയെണമെങ്കിൽ ഒമ്പത ദിവസങ്ങളിലും രാപകൽ അയാളുടെ കൂടത്തന്നെ ഒരു മിനുട്ടനെരം പിരിയാതെ പാറാവായി സമർത്ഥന്മാരായ മനുഷ്യരെ കാവൽ നിർത്തി തിന്നുന്നുണ്ടൊ എന്ന പരീക്ഷിച്ചിട്ടുവെണം. അങ്ങിനെ പരീക്ഷചെയ്തിട്ടില്ലെല്ലൊ.

ഗൊ-പ—എനിക്ക ആ യൊഗീശ്വരൻ കള്ളനാണെന്ന തൊന്നീട്ടില്ലാ- ഈ ജന്മം തൊന്നുകയുമില്ല. സകല

കാൎയ്യങ്ങളും നിങ്ങൾ കണ്ടതെ വിശ്വസിക്കുന്നുള്ളു. മാധവൻ എന്റെ അച്ഛനെ കണ്ടിട്ടുണ്ടോ- ഇല്ല. എനിക്ക അച്ഛനുണ്ടായിരുന്നു- അദ്ദേഹം മാധവന്റെ മുത്തച്ഛനാണെന്ന മാധവൻ ഞാൻ പറഞ്ഞാൽ വിശ്വസിക്കുന്നില്ലെ.

മാ—(ചിറിച്ചുംകൊണ്ട) എന്താണ അച്ഛൻ ഇങ്ങിനെ പറയുന്നത. ഇത സ്വഭാവാനുസൃതമായ ഒരു അവസ്ഥയല്ലെ. ഇത അച്ഛൻ പറഞ്ഞിട്ടില്ലെങ്കിലും ഞാൻ വിശ്വസിക്കുന്ന ഒരു കാൎയ്യമാണെല്ലൊ.

ഗോ-പ—ആട്ടെ- അത അങ്ങിനെ ഇരിക്കട്ടെ. മാധവന നിരീശ്വരമതമല്ലാ എന്നല്ലെ പറഞ്ഞത. ഈശ്വരനെ അപ്പ കണ്ടിട്ടുണ്ടോ. പിന്നെ കാണാത്ത വസ്തുവെ എന്തിന വിശ്വസിക്കുന്നു.

മാ—ശരി- അച്ഛന്റെ ഈ ചൊദ്യം ഒന്നാന്തരം തന്നെ. ഞാൻ ഇതിന സമാധാനം പറയാൻനൊക്കാം. ഗോവിന്ദൻകുട്ടി എന്നെ തക്കിച്ച തൊല്പിക്കുമായിരിക്കും. എങ്കിലും ഞാൻ പറയാം. ഈശ്വരനെ ഞാൻ കണ്ടിട്ടില്ലാ. എന്താണ എങ്ങിനെയാണ ഈശ്വരൻ എന്നതും എനിക്ക വെളിവായി പറവാൻ സാധിക്കയില്ല. എന്നാൽ ഞാൻ ഈ ജഗത്തിൽ എങ്ങും വലുതായി അനിൎവ്വചനീയമായി ഒരു ശക്തിയെ അനുഭവിച്ചു കാണുന്നുണ്ട. ആ ശക്തിയെയാണ ഞാൻ ഈശ്വരൻ എന്ന വിചാരിക്കുന്നതും പറയുന്നതും. ആ ശക്തി ഇന്നതാണെന്ന വ്യക്തമായി അറിവാനും പറയാനും പ്രയാസം. അതിനെ കുറിച്ച ഒന്നമാത്രം ഞാ

ൻ പറയാം. ആ ശക്തിയുടെ അഭാവത്തിൽ ജഗത്തി
ന്നു ഇപ്പോൾ കാണപ്പെടുന്ന സ്ഥിതി ഉണ്ടാവാൻ
പാടില്ലെന്നു ഞാൻ വിചാരിക്കുന്നു. ൟ ശക്തി സ
ൎവ്വ ചരാചരങ്ങളിലും കാണപ്പെടുന്നു. മനുഷ്യൻ മു
തൽ പിപീലികാ കൃമിവരെയുള്ള ജംഗമങ്ങളിലും പ
ൎവ്വതങ്ങൾ മുതൽ തൃണപൎയ്യന്തം ഉള്ള സ്ഥാവരങ്ങളി
ലും സൂൎയ്യൻ മുതൽക്കുള്ള ആകാശചാരികളായി കാ
ണപ്പെടുന്ന സകല ഗ്രഹങ്ങളിലും ഗോളങ്ങളിലും ന
ക്ഷത്രങ്ങളിലും സകല കാലങ്ങളിലും കാണ്മാനൊ
സ്പൎശനത്താലറിവാനൊ കേൾപ്പാനൊ മനസ്സിൽ
ഗ്രഹിപ്പാനൊ പാടുള്ളതായ സകല സാധനങ്ങളിലും
വിഷയങ്ങളിലും ൟ ഒരു ശക്തിയെ സൂക്ഷ്മമായി
ആലൊചിച്ചു നൊക്കുമ്പൊൾ ഞാൻ എല്ലായ്പൊഴും
കാണുന്നു. ൟ ശക്തിയെയാകുന്നു ഞാൻ ദൈവം എ
ന്നു വിചാരിക്കുന്നത.

ഗൊ-പ—വരട്ടെ- ദൈവം ഇല്ലന്നല്ലെ ഗൊവിന്ദൻകു
ട്ടി പറഞ്ഞത. അതിന്നുള്ള സംഗതികൾ ഒന്നാമത
പറഞ്ഞു കെൾക്കട്ടെ. ൟ ചരാചരങ്ങൾ എല്ലാം മ
നുഷ്യരടക്കം താനെ ഉണ്ടായി എന്നാണ ഗൊവിന്ദ
ൻകുട്ടി പറയുന്നത- അല്ലെ. അതിന്റെ സംഗതികൾ
ഒന്നാമത ഒന്നു പറഞ്ഞുകെൾക്കട്ടെ. പിന്നെ മാധവ
ൻ പറയുന്നത കെൾക്കാം.

ഗൊ- കു- മെ—പറയാം. ഒന്നാമത- ൟശ്വരൻ ഇല്ലെ
ന്നല്ല ഞാൻ പറഞ്ഞത. ൟശ്വരൻ ഉണ്ടെന്നു ഇത
വരെ ജഗത്തിൽ കാണപ്പെട്ട വ്യാപാരങ്ങളാൽ വി

ശ്വാസിപ്പാനൊ ഉൗഹിപ്പാനൊ പാടില്ലെന്ന മാത്രമാണ. യൂറൊപ്പിൽ ഉള്ള ശാസ്ത്രവിദഗ്ദ്ധന്മാരായ അനെകം മഹാ പുരുഷന്മാർ ൟ സംഗതിയെകുറിച്ച പലപ്പൊഴും ആലൊചിച്ച എഴുതീട്ടുള്ള ചില പുസ്തകങ്ങൾ ഞാൻ വായിച്ചിട്ടുണ്ട. ഇതിൽ ചിലരുടെ അഭിപ്രായങ്ങളിൽ മുഴുവനുമായി ഞാൻ യൊജിക്കുന്നില്ലെങ്കിലും മററ ചിലരുടെ അഭിപ്രായങ്ങളിൽ ഞാൻ പൂൎണ്ണമായും യൊജിക്കുന്നു. ൟ സംഗതിയിൽ ഞാൻ വായിച്ച പുസ്തകങ്ങളിൽ അതി ബുദ്ധിമാനായ ചാർലസ്സ ബ്രാഡ്ലാ എന്ന സായ്പ ഇയ്യെടെ എഴുതീട്ടുള്ള ഒരു പുസ്തകമാണ എനിക്ക വളരെ ബൊദ്ധ്യമായത. ഇതിൽ പലെ ബുദ്ധിമാന്മാരായ ആളുകൾ എഴുതീട്ടുള്ള പലെ പുസ്തകങ്ങളിൽ നിന്നും മററും ഓരൊ അഭിപ്രായങ്ങളും വിവരങ്ങളും വളരെ യുക്തിയൊടെ എടുത്ത ചെൎത്തിട്ടുണ്ട. ആ പുസ്തകം എന്റെ തൊല്പെട്ടിയിൽ ഇപ്പൊൾ ഉണ്ട. അതിൽ ചില ഭാഗങ്ങൾ ഞാൻ മലയാളത്തിൽ തൎജ്ജമയായി വായിച്ച കെൾപ്പിക്കാം. എന്നാൽ ജെഷ്ഠന എന്റെ അഭിപ്രായം ശരിയെന്ന ബൊദ്ധ്യപ്പെടും എന്ന ഞാൻ വിശ്വസിക്കുന്നു.

ഗൊ-പ—നീ എന്ത പറഞ്ഞാലും എത്ര ബുക്ക വായിച്ചാലും ഞാൻ ൟ ജന്മം ൟശ്വരൻ ഇല്ലെന്ന വിചാരിക്കയില്ല.

ഗൊ-കൃ-മെ—ഞാൻ എന്ത പറഞ്ഞാലും എത്ര ബുക്ക വായിച്ചാലും ജെഷ്ഠൻ നിരീശ്വര മതത്തെ കയ്ക്കൊള്ളണ്ടാ. എന്നാൽ ഞാൻ പറയാൻ പൊവുന്ന സംഗതി

കാം നല്ല സംഗതികളായാൽ അത സമ്മതിക്കുമൊ.
ഗൊ-പ__പറഞ്ഞ കൊംക്കട്ടെ.
ഗൊ-ക__സിദ്ധാന്തമായി അഭിപ്രായപ്പെടുന്നത- സംഗതികളുടെ ഗുണദൊഷങ്ങാം ആലൊചിക്കണം എന്നാൽ ഞാൻ പറയാം.
ഗൊ-പ—പറയൂ- കൊംക്കട്ടെ.

ഗൊവിന്ദൻകുട്ടി ബ്രാസ്സാവിന്റെ ബുക്ക തൊല്പെട്ടിയിൽ നിന്ന എടുത്ത കൊണ്ടുവന്ന ചെറിയ ഒരു മെഴുത്തിരിവിളക്ക കത്തിച്ച അടുക്കെ വെച്ചു കുറെ കടലാസ്സുകാം നൊക്കി- എന്നിട്ട.
ഗൊ-ക__ഒരം പുസ്തകത്തിൽ ഓരൊ ദിക്ക വായിച്ച പറയുന്നതിന്ന മുമ്പ എന്താണ നിരീശ്വര മതക്കാരുടെ സിദ്ധാന്തം എന്ന ആകപ്പാടെ ജെഷ്ഠനൊട ഒന്ന പറയാം.

അവരുടെ അഭിപ്രായം ഒരം ജഗത്ത മുഴുവനും കാൎയ്യകാരണസംബന്ധ ന്യായെന പദാൎത്ഥങ്ങളുടെ സ്വാഭാവികമായ വികാരങ്ങളാലും ചെഷ്ടകളാലും അന്യൊന്യ സംശ്രയങ്ങളാലും സംശ്രയാഭാവങ്ങളാലും അനവധിയായ കാലം കൊണ്ട ക്രമെണ ക്രമെണ താനെ ഉണ്ടായിവന്നതാണെന്നാകുന്നു. സൎവ്വ പദാൎത്ഥങ്ങാംക്കും ആദ്യകാരണങ്ങളായി പൃഥിവ്യപ്പ തെജൊവായ്വാകാശങ്ങളെയൊ അതുകളുടെ എതെങ്കിലും ഭാഗങ്ങളെയൊ സംഗ്രഹിച്ച അതുകളിൽ നിന്ന ക്രമെണ അതുകളുടെ അന്യൊന്യ സംശ്രയങ്ങളിലും സംശ്രയാഭാവങ്ങളിലും മററ പദാൎത്ഥങ്ങളെ ഗ്രഹിച്ച ഇപ്രകാരം ക്രമെണ ക്രമെണ

അനന്തകൊടി പദാൎത്ഥങ്ങളുടെ ഉത്ഭവങ്ങളെ അനുമാനിക്കുകയും ഗ്ഗണിക്കുകയും ചെയ്യുന്നു. ഇതിന അതിയുക്തിയുള്ള കാരണങ്ങളെയും കാണിക്കുന്നു. ഈശ്വരൻ ഉണ്ടെന്ന അവരെ പറഞ്ഞു ബൊദ്ധ്യപ്പെടുത്താൻ ആരാലും കഴിയുമെന്ന എനിക്ക തൊന്നുന്നില്ല. ദൈവം ഉണ്ടെന്ന പറയുമ്പൊൾ ഇല്ലെന്ന കാണിപ്പാൻ ലക്ഷം സംഗതികൾ അവർ കാണിക്കുന്നു. അതാതിന്റെ സ്വഭാവത്തെവിട്ട ഒരു പദാൎത്ഥവും ഒരിക്കലും ലൊകത്തിൽ കാണുന്നില്ലാ. ഹിന്തുക്കളൊ ബുദ്ധന്മാരൊ മഹമ്മദീയരൊ ക്രിസ്ത്യാനികളൊ മററ എത്ര വിധമതക്കാരൊ അവരുടെ വെദങ്ങൾ പ്രകാരം ദൈവത്തെ കുറിച്ച പറയുന്നത ഒന്നും തന്നെ വാസ്തവത്തിൽ ബുദ്ധിമാന്മാരായ മനുഷ്യൎക്ക ഒത്ത കാണുന്നതുമില്ലാ-ഞാൻ കയ്യിൽ പിടിച്ചിരിക്കുന്ന ഈ പുസ്തക കൎത്താവ ബ്രാഡ്ലാ സായ്പു അദ്ദെഹത്തിന്റെ സ്വജാതി മതത്തെപ്പററി തന്നെ വളരെ പറഞ്ഞിട്ടുണ്ട.

ഗൊ-പ—എന്താണ സ്വന്തവെദവും കളവാണെന്നൊ·

ഗൊ-കു—ക്രിസ്ത്യാനി വെദത്തിൽ ജഗൽസൃഷ്ടി ചെയ്യു ക്രമത്തെയും സ്വഭാവത്തെയും കുറിച്ച പറഞ്ഞത മുഴുവനും യുക്തിഭംഗമായ വിധത്തിലാണെന്നും ഇപ്പൊൾ മനുഷ്യനു കിട്ടീട്ടുള്ള അറിവുകൾ പ്രകാരം നൊക്കുമ്പൊൾ ഈ വെദപുസ്തകത്തിൽ പറഞ്ഞ സൃഷ്ടിക്രമം അശെഷം വിശ്വസിപ്പാൻ പാടില്ലാത്തതാണെന്നും ആകുന്നു ബ്രാഡ്ലാവിന്റെ അഭിപ്രായം.

ഗൊ-പ—ഈ സായ്പു മഹാ പാപിയാണ.

ഗൊ-ക—ആയിരിക്കാം- എന്നാൽ മഹാ ബുദ്ധിമാൻ കൂടിയാണ.

ഗൊ-പ—ദൈവം ഇല്ലെന്ന പറയുന്നത കൊണ്ട മഹാ ബുദ്ധിമാൻ-അല്ലെ!

ഗൊ-ക—ദൈവം ഉണ്ടെന്ന വിശ്വസിപ്പാൻ പാടില്ലെന്നുള്ളതിന അദ്ദെഹം പറയുന്ന സംഗതികളെ വായിച്ചാൽ അദ്ദെഹം അതി ബുദ്ധിമാനാണെന്ന ബുദ്ധിയുള്ളവര എല്ലാവരും പറയും.

ഗൊ-പ—ദൈവം ഇല്ലെന്ന വരുത്തെണ്ടത ഈ ലൊകത്തിലെക്ക വളരെ ആവശ്യമായ ഒരു കാൎയ്യമായിരിക്കും. അതു കൊണ്ട ഈ ബുദ്ധിമാൻ സാൎവ്വ ഇതിൽ ഇത്ര ബുദ്ധികാണിച്ചതായിരിക്കും-അല്ലെ.

ഗൊ-ക—ഈ ലൊകത്തിൽ കളവായൊ തെറ്റായൊ മനുഷ്യൎക്ക സാധാരണ ഓരൊ സംഗതികളിൽ ഉണ്ടാവുന്ന അഭിപ്രായങ്ങളും വിശ്വാസങ്ങളും വിചാരങ്ങളും തങ്ങൾക്ക കഴിയുന്നെടത്തൊളം ബുദ്ധിമാന്മാരായ ആളുകൾ ഇല്ലായ്മ ചെയ്യാനും ശരിയായ അറിവുകൾ കൊടുപ്പാനും എല്ലായ്പൊഴും ബാദ്ധ്യസ്ഥന്മാരാണ എന്ന ഞാൻ വിചാരിക്കുന്നു.

ഗൊ-പ—ബുദ്ധിമാന്മാരുടെ ഇപ്പൊഴത്തെ അറിവൊ പണ്ടത്തെ അറിവൊ ശരിയായുള്ളത എന്ന നിശ്ചയം വന്നുവൊ.

ഗൊ-ക—അതിനാണ ഇപ്പൊൾ ബുദ്ധിമാന്മാരായുള്ളവര പറയുന്ന സംഗതികൾ ആലൊചിക്കണം എന്ന പറയുന്നത.

ഗൊ-പ—എന്നാൽ പറഞ്ഞൊളു. സംഗതികാം കെ‌ാം ക്കട്ടെ.

ഗൊ-ക—നിരീശ്വര മതം എന്താണെന്ന ബ്രാഡ്ലാ ചെ യ്തിട്ടുള്ള വിവരണത്തിന്റെ സാരം ഞാൻ മലയാള ത്തിൽ പറയാം-നിരീശ്വര മതക്കാരൻ പറയുന്നത—

"ഞാൻ ദൈവം ഇല്ലെന്ന പറയുന്നില്ല, നിങ്ങാം "ദൈവം എന്ന പറയുന്നതിന്റെ അൎത്ഥം എനിക്ക മ "നസ്സിലാവുന്നില്ല എന്ന ഞാൻ പറയുന്നു. ദൈവം ഇ "ല്ലെന്ന ഞാൻ പറയെണമെങ്കിൽ നിങ്ങാം പറയുന്ന "ദൈവം എന്ന സാധനം എന്താണെന്നറിഞ്ഞിട്ടവെ "ണ്ടെ. തനിക്ക ഒന്നും അറിവില്ലാത്ത ഒരു സാധനത്തെ "പ്പററി ഉണ്ടെന്നൊ ഇല്ലെന്നൊ എങ്ങിനെ ഒരുവൻ "പറയും. പിന്നെ ഠരം കാണുന്ന ചരാചരങ്ങളെ ഒക്കെ "വെവ്വെറെ സൃഷ്ടിചെയ്തു രക്ഷിച്ചും സംഹരിച്ചും കൊ "ണ്ട ഒരു പ്രത്യെക സ്രഷ്ടാവ മനുഷ്യന്റെ മാതിരിയി "ലൊ മററൊ ഒരു ദിക്കിൽ എങ്ങാനും ഉണ്ടെന്ന നിങ്ങ "ാം പറയുന്നതായാൽ അത കെവലം ഇല്ലാത്തതാണ, "ശുദ്ധ ഭൊഷ്കാണ എന്ന ഞാൻ പറയും സംശയമില്ല. "ഇങ്ങിനെ അല്ലാതെ മനസ്സിലാവാത്ത വിധമുള്ള വാ "ക്കുകളെക്കൊണ്ട ദൈവം ഉണ്ടെന്ന പറയുന്നതായാൽ "എനിക്ക മനസ്സിലായില്ല, അതുകൊണ്ട അതിന ഉ "ത്തരം പറയാൻ പാടില്ലെന്നും പറയും. മനസ്സിലാവാ "ത്ത ഒരു സാധനം ഉണ്ടെന്ന ഞാൻ ഒരിക്കലും വിശ്വ "സിക്കുകയും ഇല്ലാ".

ഇങ്ങിനെയാണ നിരീശ്വരമതക്കാരുടെസിദ്ധാന്തം.

ഗൊ- പ—ഇത്ര വഷളായ ഒരു സിദ്ധാന്തം ഞാൻ ഇതവരെ കെട്ടിട്ടില്ല. ലൊകത്തിൽ എവിടെ നൊക്കിയാലാണ മഹത്തായ ദൈവശക്തി കാണാതിരിക്കുന്നത. എത്ര സുഖത്തിലും വെടിപ്പിലും ഈ ലൊകത്തെ ദൈവം വെച്ചിരിക്കുന്നു. ദൈവം ഇല്ലാതെ ഈ സൂൎയ്യനും ചന്ദ്രനും എങ്ങിനെ ഉണ്ടായി. നമ്മൾ ഇങ്ങിനെ സുഖമായി ആഹാര നിദ്രാദികളായ അവസ്ഥകളൊടുകൂടി പ്രപഞ്ചത്തിൽ കഴിച്ചുകൂട്ടുന്നത ആരുടെ ശക്തിയാണ. ഓരൊ കാലം വെണ്ടപൊലെ ഉള്ള എല്ലാ കാൎയ്യങ്ങളും ശരിയായി ലൊകത്തിൽ ചെയ്യുകാണുന്നുണ്ടെല്ലൊ. ഇത ആര ചെയ്യുന്നു. കരുണാകരനായ ദൈവമല്ലെ. മഴ ആവശ്യമുള്ളപ്പൊൾ ഉണ്ടാവുന്നില്ലെ. ഈ ചരാചരങ്ങളുടെ ദാഹത്തെ തീൎക്കുന്നില്ലെ. സൂൎയ്യൻ ദിവസം പ്രതി ഉദിക്കുന്നില്ലെ. സൎവ്വചരാചരങ്ങളെയും സുഖിപ്പിക്കുന്നില്ലെ. ചന്ദ്രൻ ക്രമംപൊലെ ഉദിച്ച ജഗത്തിനെ ആഹ്ലാദിപ്പിക്കുന്നില്ലെ. ഭൂമിയിൽ വഴിപൊലെ ധാന്യങ്ങളും സസ്യാദികളും ഉണ്ടാവുന്നില്ലെ. ഇങ്ങിനെ എന്തെല്ലാം സുഖങ്ങൾ കാലൊചിതമായി നമ്മൾ അനുഭവിക്കുന്നു. ഇതെല്ലാം ദൈവശക്തി ഇല്ലാതെ എങ്ങിനെ ഉണ്ടാവും- കഷ്ടം! ദൈവമില്ലെന്ന ഭ്രാന്തന്മാര പറയും.

ഗൊ-ക—ശരി, ജെഷ്ഠൻ പറഞ്ഞതെല്ലാം ശരി- എന്നാൽ ജെഷ്ഠൻ ഒരു ഭാഗമെ പറഞ്ഞുള്ളു. ഈ ജഗത്തിൽ എല്ലാ കാൎയ്യങ്ങളും ജഗത്തിന്ന സുഖമായും ആഹ്ലാദകമായും ആവശ്യമുള്ള വിധവും തന്നെയാണ എല്ലാ

ണ്ടാഴും ഉണ്ടാവുന്നത എന്ന വന്നാൽ കരുണാകര നായ ഒരു ദൈവം ഉണ്ടെന്ന സമ്മതിക്കാം. എന്നാൽ വാസ്തവത്തിൽ കാൎയ്യം അങ്ങിനെയല്ലെല്ലൊ കാണു ന്നത. എത്ര കഠിനമായ ആപത്തുകൾ ലൊകത്തി ൽ കാണുന്നു. ഒരെടത്തും ദൈവത്തിന്റെ ശക്തി പ്രത്യക്ഷത്തിൽ കാണുന്നതുമില്ല. ജലം കുടിപ്പാൻ കി ട്ടാതെ ചരാചരങ്ങൾ വെന്ത നശിച്ചുപൊവുന്ന ദി ക്കിൽ പലപ്പൊഴും ഒരു തുള്ളി മഴ കിട്ടുന്നില്ല. മഴ ഉ ണ്ടാവുന്നതിൽ ദൈവീകമായ ഒരു ശക്തി ഉണ്ടെങ്കി ലും ആ ശക്തി ദൈവത്തിൽ വിശ്വാസമുള്ളവർ പറ യുന്നത പൊലെ ജഗത്തിൽ കരുണാവത്തായുള്ളതാ ണെങ്കിലും എന്തകൊണ്ട കാലൊചിതമായ മഴ ഉണ്ടാ വുന്നില്ല. സൂൎയ്യരശ്മിയുടെ കാഠിന്യത്താലും തൈക്ഷ്ണ്യ ത്താലും കത്തുന്ന മണലിൽ കുഴഞ്ഞ പല ജന്തുക്ക ളും വെന്ത നശിച്ചുപൊവുന്നു. കൊടും കാട്ടു തീയിൽ പെട്ട ചിലപ്പൊൾ സാധുക്കളായ മൃഗങ്ങൾ ആബാ ലവൃദ്ധം വെന്ത പെടഞ്ഞ കഠിന വെദന അനുഭവി ച്ച നശിക്കുന്നു. ദ്രവ്യാഗ്രഹികളായ കള്ളന്മാരുടെ ക ട്ടാരംകൊണ്ട കുത്തകൊണ്ട അതി ഭക്തന്മാരായ ഹി ന്തുവും ക്രിസ്ത്യാനിയും ബൌദ്ധനും ഒരുപൊലെ വെദ നപ്പെട്ട നിലവിളിച്ച വാഴ്വിളക്കുന്നു. കള്ളസ്സാക്ഷിപ റഞ്ഞ നിൎദ്ദൊഷിയായവനെ തൂക്കിക്കൊല്ലിക്കുന്നു. ക ടൽ അതിക്രമിച്ച രാജ്യങ്ങൾ മുക്കി തദ്ദെശ നിവാസി കളെ ആബാലവൃദ്ധം വെള്ളത്തിൽ ശ്വാസം മുട്ടിച്ച കൊല്ലുന്നു. കപ്പൽ മുങ്ങി ജനങ്ങൾ ചാവുന്നു. ദെഷി

ച്ചവര വെള്ളം കുടിക്കാൻ കിട്ടാതെ അന്തർദ്ദാഹം പി ടിച്ച ഒരുത്തൻ മറെറാരുത്തന്റെ കഴുത്തു കടിച്ചു മുറി ച്ച രക്തം കുടിക്കുന്നു. വിശപ്പു സഹിക്കാൻ പാടില്ലാ തെ വന്ന തന്റെ സ്നേഹിതനെ കൊന്നു പച്ചമാം സംതിന്നുന്നു. ഇടിഞ്ഞു വീണ നിർദ്ദോഷികളായ ചെ റുകുട്ടികൾ നശിക്കുന്നു. നിരപരാധിയായ ഒരുവനെ അവൻ ഉറങ്ങി കിടക്കുമ്പോൾ പാമ്പ വന്നു കടിച്ചു കൊല്ലുന്നു. ജാത്യാന്ധനായുള്ളവൻ വിശപ്പു സഹി ക്കാൻ പാടില്ലാതെ ഒരെറക്കാ കഞ്ഞിക്കുവെണ്ടി തപ്പി ക്കൊണ്ടു നടക്കുമ്പോൾ പൊട്ടക്കിണററിൽ വീണു കഴു ത്തും കാലും ഒടിഞ്ഞു പ്രാണവെദനയെ അനുഭവിച്ചു മരിക്കുന്നു. പകരുന്ന വ്യാധികളും യുദ്ധങ്ങളും ക്ഷാമ ങ്ങളും നിമിത്തം അസംഖ്യം ജനം ആബാലവൃദ്ധം ക്ഷണത്തിൽ കഠിന പ്രാണവെദനയൊടെ "ഹരഃശ രാ! ദൈവമെ! രക്ഷിക്കണെ!" എന്നു നിലവിളിച്ചു കൊണ്ടു ഇരിക്കുന്ന മദ്ധ്യെ പ്രാണവെദന സഹിച്ചും കൊണ്ടു ഒരു നിവൃത്തിയും കിട്ടാതെ മരിക്കുന്നു. ഇവി ടെ എല്ലാം എന്തുകൊണ്ടു ദൈവത്തിന്റെ കരുണാവ ത്തായ ശക്തി തന്റെ സൃഷ്ടികളെ സങ്കടങ്ങളിൽ നിന്നു രക്ഷിക്കുന്നില്ലാ. പിന്നെ വല്ല സമയങ്ങളിലും ഠരം വക ആപത്തുകളിൽ നിന്നു നിവൃത്തികൾ സാ ധാരണ അറിയപ്പെടുന്ന കാരണങ്ങളാൽ കിട്ടുമ്പൊ ൾ അതു ദൈവകൃപയാലാണെന്നും മററും പറയുന്നു. ഇതിനെ ആരു വിശ്വസിക്കും. എന്നാൽ പ്രപഞ്ചത്തി ൽ ഇങ്ങിനെ ഉണ്ടാവുന്ന സങ്കടങ്ങളെ ദൈവികമാ

യ ശക്തികൊണ്ട നിവൃത്തിച്ച കാണുന്നില്ലാത്തതി നെ കുറിച്ച നമ്മാം ഹിന്തുക്കളും വെറെ മതക്കാരും പറയുന്ന കാരണങ്ങാം എത്രയും നിസ്സാരമാണ. ഒ ന്നാമത ഓരൊ ആാംക്ക വരുന്ന ദുഃഖങ്ങാം കഴിഞ്ഞ ഒരു ജന്മം അയാാം ചെയ്യ പാപത്തിന്ന ദൈവം കൊ ടുക്കുന്ന ശിക്ഷയാണെന്ന ഹിന്തുമതത്തിൽ പറയുന്നു. ഒരു തെറ്റിന്ന ചെയ്യുന്ന ശിക്ഷ തെറ്റകാരനെ ത ന്റെ തെറ്റിന്റെ ശിക്ഷയാണെന്ന അറിയിച്ചിട്ട ചെയ്യുന്നതാണ എല്ലായ്പ്പൊഴും നല്ലത. അത വിട്ട ഇ ന്ന സംഗതിക്കാണ താൻ കഷ്ടം അനുഭവിക്കുന്നത എന്ന അറിയിപ്പിക്കാതെ ഒരു കഷ്ടം അനുഭവിപ്പി ക്കുന്നതിൽ എന്താണ ഫലം. ശിക്ഷ പാപനിവാരണ ത്തിന്ന വെണ്ടിയാണെങ്കിൽ പാപിയെ അറിയിപ്പിച്ച തന്നെ ചെയ്യെണ്ടതല്ലെ. ഇതിനെപ്പറ്റി വലിയ ഒ രു ശാസ്ത്രജ്ഞൻ ൦രം യ്യെടെ ഒരു ഗ്രന്ഥം ഉണ്ടാക്കിയ തിൽ പറഞ്ഞിട്ടുള്ളതിന്റെ സാരം ആ പുസ്തകത്തിൽ നിന്ന വായിച്ച ഞാൻ പറയാം. നെർ തൎജ്ജമയായി പറഞ്ഞാൽ ജെഷ്ഠന മനസ്സിലാക്കാൻ പ്രയാസപ്പെ ടും-സാരം പറയാം. ൦രം മഹാ വിദ്വാൻ പറയുന്നു—

"തന്റെ സമസൃഷ്ടികാംക്ക നാശമൊ ഉപദ്രവ "മൊ അസഹ്യതയൊ വരുത്തിയ ഒരു കുറ്റക്കാരന്റെ "സ്വാഭാവികമായ ദുഷ്ടബുദ്ധിയെ കളഞ്ഞ അവനെ "സന്മാൎഗ്ഗിയാക്കി തന്റെ സമസൃഷ്ടികളുമായി സമാധാ "നമായും സുഖമായും ഇരുത്താൻ വെണ്ടി വെറെ യാ "തൊരു പ്രകാരത്തിലും കഴിവില്ലാതെ ഇരിക്കുന്നത

